എൻ.കെ. രാമചന്ദ്രൻ

# ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ

Malayalam
**Daakinimaarude Hrudayabhoomiyiloode**
Written by
**M.K. Ramachandran**
1st Impression: September 2016
2nd Impression: November 2016
3rd Impression: March 2017
Cover Design: Arrowmark
Front Cover Image: Vajrabhairava: Deity of the Highest Tibetan Yoga Tantra.
Type Set: Current Books Thrissur
© Reserved
Printed at
Ebenezer, Thrissur
Publishers
**Current Books Thrissur**-680 001
Keralam
e-mail: currentbooksthrissur@gmail.com
Distribution
**CosmoBooks**
Thrissur, Kochi, Kozhikode, Kottayam
Fax: 0487-2335642
e-mail: Cosmobooks@asianetindia.com
**ISBN 978-81-226-1386-5**



---

2134-CBT-2017-14-3000



"കർമ്മണ്യേ വാധികാരസ്തേ മാ ഫലേഷു കദാചന

മാ കർമ്മഫലഹേതുർഭൂർമ്മാ തേ സംഗോസ്ത്വകർമ്മണി"

(ഭഗവദ്ഗീത -2-47)

(നിനക്കു കർമ്മം ചെയ്യുന്നതിൽ മാത്രമെ അധികാരമുള്ളൂ. കർമ്മഫലങ്ങളിൽ ഇച്ഛ ഒരിക്കലും പാടുള്ളതല്ല. നീ ഒരിക്കലും ഫലത്തെ ഉദ്ദേശിച്ചു കർമ്മം ചെയ്യുന്നവനായി ഭവിക്കരുത്. കർമ്മം ചെയ്യാതിരിക്കുന്നതിൽ നിനക്കു സക്തിയുമരുത്).



## സമർപ്പണം

എന്റെ "ദേവഭൂമിയിലൂടെ" എന്ന നാലാമത്തെ ഹിമാലയ യാത്രാ വിവരണഗ്രന്ഥം തിരുവനന്തപുരത്ത് കിഴക്കേകോട്ട ലെവിഹാളിൽ വച്ച് 6-11-2012-ന് അവിടുന്നാണ് പ്രകാശനം ചെയ്തത്. അന്ന്, വേദിയിൽവച്ച് തിരുമനസ്സ് സ്വന്തം കൈപ്പടയിൽ ഒരു തുണ്ടുകടലാസ്സിൽ എഴുതി എനിക്കുതന്നതാണ് ഈ വരികൾ-

हिमालयं समाराध्य
यावत् इन्दुसरोवरम्
तं कुमारं देशिमा,
हिन्दुस्थानं प्रचक्षते ||

---

സമാരാദ്ധ്യമായ ഹിമാലയം, ഹിന്ദുസരോവരം, ഹിന്ദുസ്ഥാനം എന്നീ വാക്കുകൾ സൂചിപ്പിക്കുന്നത്, അങ്ങൊരിക്കൽ പറഞ്ഞപോലെ, ഹിമാലയത്തോടുള്ള തിരുമനസ്സിന്റെ (ഓരോ ഭാരതീയന്റേയും) ആത്മഭാവമാണ്.

തിരുമനസ്സിന്റെ 91-ാം ജന്മദിനത്തിൽ, 4-4-2013-ൽ, കിഴക്കേകോട്ട കുതിരമാളികയിൽവച്ച് നടന്ന പ്രൗഢമായ സദസ്സിൽവച്ച് 'രാജമുദ്ര' നൽകി അവിടുന്ന് എന്നെ ആദരിച്ചു; കൂടാതെ 'ഹിമാലയജ്ഞാനസത്മ' എന്ന ബഹുമതിയും. പ്രജാതൽപ്പരനായ അവിടുന്ന്, എന്നും, എപ്പോഴും പ്രജകളെ

സ്നേഹവാത്സല്യങ്ങളോടെ മാത്രമെ കണ്ടിട്ടുള്ളൂ. ബഹുഭാഷാപണ്ഡിതനായ അവിടുന്ന് എന്റെ പുസ്തകങ്ങൾ ഗഹനമായി വായിച്ചശേഷം അതിലെ പല വിഷയങ്ങളും ചർച്ച ചെയ്തത് ഞാൻ നിറഞ്ഞ മനസ്സോടെ ഓർത്തുപോകുന്നു.

തിരുവനന്തപുരത്ത്‌വച്ച് എന്റെ അഞ്ചാമത്തെ പുസ്തകമായ 'ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ' പ്രകാശനം ചെയ്യാൻ പോകുകയാണ്. സ്വർഗ്ഗസ്ഥനായ തിരുമനസ്സിന്റെ അദൃശ്യസാന്നിദ്ധ്യം ആ വേദിയിലുണ്ടാകുമെന്ന് എനിക്കുറപ്പുണ്ട്. മഹാകവി ചങ്ങമ്പുഴ ആർഷകവിശ്രേഷ്ഠനായ കാളിദാസന് വേണ്ടി സമർപിച്ച ആ വരികൾത്തന്നെ കടമെടുത്ത് ഞാൻ ഇവിടെ ഉദ്ധരിക്കട്ടെ...

"വിണ്ണിങ്ക, ലപ്സരസ്ത്രീകൾ പൂവിട്ടൊര-
സ്വർണ്ണസിംഹാസനത്തിങ്കൽ, സകൗതുകം
മേവി, സ്സമാരാദ്ധ്യമാകുമൊരേകാന്ത-
ദേവസദസ്സിന്നലങ്കരിക്കുന്നു നീ!
വാരിവിതറുന്നു നിൻമൗലിയിൽ, സ്വർഗ്ഗ-
വാരാംഗനകൾ നല്ക്കല്പകപ്പൂവുകൾ!..."

"ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ", സ്വർഗ്ഗസ്ഥനായ ഉത്രാടം തിരുന്നാൾ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ സ്മരണയ്ക്കുമുമ്പിൽ സമർപ്പിക്കുന്നു...

അനുഗ്രഹിച്ചാലും,

തിരുമനസ്സേ....

**എം.കെ. രാമചന്ദ്രൻ**

# ഉള്ളടക്കം

## ആമുഖം

2012- ഒക്ടോബറിലാണ് എന്റെ നാലാമത്തെ ഹിമാലയയാത്രാവിവരണ ഗ്രന്ഥം 'ദേവഭൂമിയിലൂടെ' പുറത്തിറങ്ങിയത്. ഏതാണ്ട് നാലുവർഷത്തോളമെടുത്തു, അഞ്ചാമത്തെ രചനയായ 'ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ' പ്രസിദ്ധീകരിക്കാൻ. 2012-നുശേഷം നടത്തിയ നിരവധി ഹിമാലയയാത്രകൾ മുഴുവനായും ഈ പുസ്തകത്തിൽ ക്രോഡീകരിക്കുവാൻ സാധിച്ചിട്ടില്ല. ആധ്യാത്മികതയുമായി ബന്ധപ്പെട്ട യാത്രകൾ മാത്രമെ ഇതേവരെയുള്ള എന്റെ രചനകളിൽ കാണാൻ കഴിയുകയുള്ളൂ. ഹിമാലയത്തിലെ ദുർഘടമായ മലമടക്കുകളിൽ പ്രകൃതിയോടു മല്ലടിച്ചു ജീവിക്കുന്ന നിരാശ്രയരും നിരാലംബരുമായ ഗ്രാമീണരെ സഹായിക്കുന്നതിനുവേണ്ടിയുള്ള നിരവധി യാത്രകൾ ഇനിയും പുസ്തകരൂപത്തിൽ ക്രോഡീകരിച്ചുകഴിഞ്ഞിട്ടില്ല. അത്തരത്തിലുള്ള ഒരു ശ്രമം നടത്തണമെന്ന് ആഗ്രഹമുണ്ടെന്നുമാത്രം.

തുടർച്ചയായി യാത്രാവിവരണങ്ങൾ മാത്രം എഴുതുമ്പോൾ മടുപ്പ് തോന്നുന്നുണ്ടെന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. ഒരു വ്യതിചലനം എന്ന നിലയ്ക്കു മാത്രമാണ്, പണ്ടെങ്ങോ കുത്തിക്കുറിച്ചിട്ടിരുന്ന മൂന്നു കഥകൾ 'നിലാവും നിഴലുകളും' എന്ന പേരിൽ 2014-ൽ പ്രസിദ്ധീകരിച്ചത്. എന്റെ പ്രതീക്ഷയ്ക്കുവിപരീതമായി, വായനക്കാർ ഈ ചെറുകഥാസമാഹാരവും സഹർഷം സ്വാഗതം ചെയ്തു. അതിന്റെ രണ്ടാംപതിപ്പ് അടുത്തവർഷംതന്നെ പുറത്തിറങ്ങുകകൂടി ചെയ്തപ്പോൾ ഞാൻ തെല്ലൊന്നുമല്ല അമ്പരന്നുപോയത്.

2012-നുശേഷം, എന്റെ ഒന്നും രണ്ടും പുസ്തകങ്ങളിലെ ചില അധ്യായങ്ങൾ ഹൈസ്കൂൾ/കോളേജ് തലത്തിൽ പാഠ്യവിഷയങ്ങളായിയെന്നത് ഒരു അംഗീകാരമായി എനിക്കുതോന്നുന്നു. സി.ബി.എസ്.സി. സിലബസ്സിൽ, 8-ാം ക്ലാസ്സിൽ, 'ഭാഷാമഞ്ജരി' എന്ന പാഠപുസ്തകത്തിൽ 'തപോഭൂമി ഉത്തരാഖണ്ഡ്' എന്ന പുസ്തകത്തിലെ 'ഗോമുഖിലേക്ക് ഒരു യാത്ര' എന്ന അധ്യായവും കണ്ണൂർ യൂണിവേഴ്സിറ്റിയുടെ ബി.കോം/ബി.ബി.എ/ബി.ബി.എം/ബി.ബി.എസ്. കോഴ്സുകളുടെ കോമൺകോഴ്സ് മലയാളം 'സാഹിത്യരൂപങ്ങൾ' എന്ന പാഠപുസ്തകത്തിൽ എന്റെ 'ഉത്തർഖണ്ഡിലൂടെ' എന്ന പുസ്തകത്തിലെ 1-ാം ദിവസംമുതൽ 7-ാംദിവസംവരെയുള്ള (45 പേജുകൾ) അധ്യായങ്ങളും പാഠ്യവിഷയങ്ങളാണ്. ഭാഷാമഞ്ജരി എഡിറ്റ് ചെയ്ത ശ്രീ. തുളസി കോട്ടുക്കൽ, സാഹിത്യരൂപങ്ങൾ സമാഹരണം നിർവ്വഹിച്ച

ഡോ. കെ.വി. തോമസ് എന്നിവരോടെല്ലാം ഞാൻ എന്റെ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

'ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ' എന്ന ഗ്രന്ഥത്തിൽ ഒമ്പത് യാത്രകളാണ് ചേർത്തിട്ടുള്ളത്. ഇതിൽ ഒന്നാം അധ്യായം മാത്രമെ ദീർഘമായ യാത്രയുള്ളൂ. ബാക്കിയുള്ളതെല്ലാം ഹ്രസ്വയാത്രകളാണ്. ഇത്തരം ചെറിയ യാത്രകൾ വായനയുടെ ഒഴുക്കിനെ പ്രതികൂലമായി ബാധിക്കുമോയെന്ന് അറിഞ്ഞുകൂട. അതിനെ മറികടക്കാനുള്ള ശ്രമത്തിൽ, മറ്റു വിശദാംശങ്ങളിലേക്ക് മാറിയിട്ടുമുണ്ട്. ഇതിൽ എത്രത്തോളം വിജയിച്ചു എന്ന് വായനക്കാരാണ് തീരുമാനിക്കേണ്ടത്. ദീർഘമായ യാത്രകളെല്ലാം ഏതാണ്ട് അവസാനിച്ച സ്ഥിതിക്ക് യാത്രാവിവരണ രചനയിൽനിന്ന് പിൻവാങ്ങിയാലോയെന്ന് ഗൗരവപൂർവം ചിന്തിക്കുകയാണ്. സ്വരം നന്നായിരിക്കുമ്പോൾ പാട്ട് നിർത്തുന്നതല്ലേ ഭംഗി? മാത്രവുമല്ല, ഒരെഴുത്തുകാരനെ നിരന്തരം വേട്ടയാടിക്കൊണ്ടിരിക്കുന്ന ഒരു മാഫിയയോട് പൊരുതിനിൽക്കാൻ വല്ലാത്ത ക്ലേശങ്ങളുമുണ്ട്. ഈ പുസ്തകത്തിലെ അനുബന്ധം - 2 വായിക്കുമ്പോൾ വായനക്കാർക്ക് അതു ബോധ്യമാവുകയും ചെയ്യും. സുദീർഘമായ ഒരു ആമുഖത്തിലൂടെ ഇതെല്ലാം എഴുതുന്നത് ഒഴിവാക്കാനാണ് ഈ വിഷയം അനുബന്ധമായി ചേർത്തത്.

ഈ ഗ്രന്ഥത്തിലെ ഒന്നാം അധ്യായം 'ഡാകിനിമാരുടെ ഹൃദയഭൂമി' എന്ന പേരിൽ മലയാളമനോരമയുടെ ഭാഷാപോഷിണിയിൽ 10 ലക്കങ്ങളിലായി പ്രസിദ്ധീകരിച്ചതാണ്. മനോരമയുടെ ഓണപ്പതിപ്പ്, വിഷുക്കണി എന്നീ പ്രസിദ്ധീകരണങ്ങളിലും ഈ പുസ്തകത്തിലെ മറ്റു ചില അധ്യായങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഭാഷാപോഷിണിയുടെ എഡിറ്റർ-ഇൻ-ചാർജ് ശ്രീ. കെ.സി. നാരായണന്റെ പ്രോത്സാഹനമാണ് ഈ ഗ്രന്ഥത്തിന്റെ രചന ഇത്രയും വേഗത്തിലാക്കിയത്. മലയാള മനോരമ ഗ്രൂപ്പിനോടും ശ്രീ. കെ. സി. നാരായണനോടും ഞാൻ എന്റെ കടപ്പാട് അറിയിക്കുന്നു. അതുപോലെത്തന്നെ, കറന്റ് ബുക്സ് തൃശ്ശൂർ മാനേജിങ്ങ് പാർട്ണർ ശ്രീ. പെപ്പിൻ തോമസ്, പബ്ലിക്കേഷൻ മാനേജർ ശ്രീ. കെ.ജെ. ജോണി, മറ്റ് സ്റ്റാഫ് അംഗങ്ങൾ എന്നിവർക്കും ഞാൻ നന്ദി രേഖപ്പെടുത്തുന്നു.

എന്നും എപ്പോഴും എന്നെ പ്രോത്സാഹിപ്പിച്ചിട്ടുള്ള എന്റെ പ്രിയവായനക്കാരോട് ഹൃദയത്തിന്റെ ഭാഷയിൽ ഞാൻ കൃതജ്ഞത അറിയിക്കുന്നു. ഈ പുസ്തകത്തെക്കുറിച്ചുള്ള നിങ്ങളുടെ പ്രതികരണങ്ങൾ അറിയിക്കുമല്ലോ? എല്ലാവർക്കും എല്ലാവിധ അനുഗ്രഹങ്ങളും നേർന്നുകൊണ്ട്,

തൃശ്ശൂർ - 1
5-8-2016

നന്ദിപൂർവ്വം,
എം.കെ. രാമചന്ദ്രൻ

# ഡാകിനിമാരുടെ ഹൃദയഭൂമി

## ലാഹുൾ & സ്പിതി

പരിപാവനമായ ഒരു ഭൂപ്രദേശവുമായി നാം താദാത്മ്യം പ്രാപിക്കാൻ ശ്രമിക്കുമ്പോൾ നമ്മിലൂടെ നാം തിരിച്ചറിയുന്നത്, അമൂല്യവും ഉദാത്ത വുമായ മാനുഷികയാഥാർത്ഥ്യങ്ങളെ, അതിന്റെ അപരിമേയമായ ആന്ത രീകാനുഭവങ്ങളുടെ എല്ലാവിധ ദുർഗ്രഹമായ തലങ്ങളോടും കൂടിയാണ്. ആധുനിക ശാസ്ത്രത്തിനും സാങ്കേതിക വിദ്യയ്ക്കും അത് അപ്രാപ്യ മാണെങ്കിലും അതിന്റെ വാഹകരായി ഇന്നും നിലനില്ക്കുന്നത് ആത്മ സാക്ഷാത്ക്കാരം സിദ്ധിച്ച ഗുരുക്കന്മാരുടെ മാസ്മരികവും അപാരവു മായ ആധ്യാത്മിക പൈതൃകത്തിലൂടെയാണ്. ഈ ആധ്യാത്മികജ്ഞാ നത്തിൽത്തന്നെയാണ് വിലമതിക്കാനാവാത്ത നമ്മുടെ പാരമ്പര്യവും സമാനതകളില്ലാത്ത വിശേഷഭാഗ്യവും ജീവസ്സുറ്റതായി ഇന്നും തെളിയുന്നത്.

നമ്മുടെ നന്മയ്ക്കായി പല ശ്രേഷ്ഠജന്മങ്ങളും ഇവിടെ അലഞ്ഞു തിരിഞ്ഞിട്ടുണ്ട്. ഇപ്പോഴും ഉണ്ട്. ലാഹുളിൽ (ഗർഷ) എത്തിപ്പെട്ടവരും അവിടെ ജന്മം കൊള്ളാൻ ഭാഗ്യം സിദ്ധിച്ചവരും തങ്ങളുടെ ജ്ഞാന ചക്ഷുസ്സുകൊണ്ട് പ്രതിഫലിപ്പിച്ചതൊക്കെയും 'ചക്രസംവാര'യുടെയും 'വജ്രവരാഹി'യുടെയും പാവനത്വം തന്നെയായിരുന്നു. അവർ ഗർഷയെ (ലാഹുൾ) പേരുചൊല്ലി വിളിച്ചത് 'ഡാകിനിമാരുടെ ഹൃദയഭൂമി' യെന്നാണ്. അവരുടെ വെളിപ്പെടുത്തലുകളിൽനിന്ന് നമുക്ക് ഉറപ്പിക്കാം, ഗർഷ അവർ തിരിച്ചറിഞ്ഞതുപോലെ, യഥാർഥത്തിൽ, വിശുദ്ധിയാൽ ശക്തവും മോക്ഷദായകവുമാണെന്ന്.

ബോധോദയം സിദ്ധിച്ച, അമാനുഷികശക്തികളായ, ഡാകന്മാരും ഡാകിനിമാരും ഒത്തുകൂടുന്ന പരിപാവന ഭൂമിയാണ് ഗർഷ (GARSHA). ഇവരുടെ അദൃശ്യസാന്നിദ്ധ്യം എപ്പോഴും ഇവിടെയുണ്ട്. ദിവ്യസംന്യാ സിമാർക്കും യോഗികൾക്കും ഇവരെ കാണുവാനും സംവദിക്കാനും സാധിക്കും. 'ഗർഷ കണ്ഡ്രോളിങ്ങ്' (KHAND ROLING) അഥവാ 'ഡാകിനിമാരുടെ നാട്' (Land Of DAKINIS) എന്നു വിളിക്കപ്പെടുന്ന

താന്ത്രികമായ ലാഹുൾ താഴ്‌വര വജ്രയാനവുമായി ബന്ധപ്പെട്ടുകിടക്കുന്ന ഒരു പവിത്ര ഭൂമിയാണ്. ഒന്നാം നൂറ്റാണ്ട് മുതൽക്കുതന്നെ, പുരാതനകാലത്തെ താന്ത്രിക ബുദ്ധിസത്തിന്റെ പ്രചാരകരായിരുന്ന അനേകം ബുദ്ധമത ചിന്തകന്മാർക്കും ദിവ്യയോഗികൾക്കും ഈ പ്രദേശം ആതിഥേയത്വം വഹിച്ചിട്ടുണ്ട്. ആയിരം വർഷം മുമ്പ് ജീവിച്ചിരുന്ന നാഗാർജുനയും ഗണ്ഡപാ(DRILBUPA)യും ഇവിടെ വന്നിരുന്നതായി പല മൂലഗ്രന്ഥങ്ങളിലും പറയുന്നുണ്ട്. ശൈവയോഗികളുടെ പ്രമാണിക ഗ്രന്ഥങ്ങളിലും ലാഹുളിനെക്കുറിച്ച് പരാമർശിക്കുന്നതിനാൽ, വിശാലകാശ്മീരത്തിൽ നിന്നും പല ശൈവയോഗികളും ഇവിടെ എത്തിയതായി കരുതാം.

ഹിമാചൽപ്രദേശ് സംസ്ഥാനത്തിന്റെ തിബത്ത് അതിർത്തിയോട് തൊട്ടുകിടക്കുന്ന ഒരു ജില്ലയാണ് ലാഹുൾ & സ്പിതി. ഹിമാചൽ പ്രദേശിലെ 12 ജില്ലകളിൽ ഒന്നാണിത്. രണ്ട് ജില്ലാ സബ് ഡിവിഷനുകളെ ഒന്നായി ചേർത്താണ് ലാഹുൾ & സ്പിതി ജില്ല രൂപീകരിച്ചത്. ഇത് പൂർണ്ണമായും ഷെഡ്യൂൾഡ് ട്രൈബ്സ് സംവരണവിഭാഗത്തിൽപ്പെട്ടതാണ്. വടക്ക് ഭാഗത്ത് ലഡാക്കും കിഴക്ക് സ്പിതിയും തെക്ക് കുളുവും പടിഞ്ഞാറ് ചമ്പയുമാണ് ലാഹുളിന്റെ അതിർത്തിപ്രദേശങ്ങൾ. ചൈനീസ് സഞ്ചാരിയായ ഹ്യുയാൻ സാങ് (HIUEN TSIANG) ലാഹുൾ പ്രദേശത്തുകൂടി സഞ്ചരിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിശദീകരണപ്രകാരം, LHAHI - YUL എന്ന തിബത്തൻ പദത്തിൽ നിന്നാണ് ലാഹുൾ (LAHAUL) എന്ന പേര് ഉത്ഭവിച്ചത്. 'ദൈവങ്ങളുടെ നാട്' എന്നാണിതിന്റെ അർഥം. മഴയില്ലാത്ത ഹിമാലയൻ താഴ്‌വര എന്ന് ലാഹുളിനെ വിളിക്കുന്നതിൽ ഒട്ടും അപാകതയില്ല. രണ്ടോ മൂന്നോ ചാറ്റൽമഴ മാത്രമെ, ഒരു വർഷത്തിൽ, ഇവിടെ ലഭിക്കാറുള്ളൂ. പക്ഷെ, ഹിമാനികളുടെ ആധിക്യത്താൽ വർഷം മുഴുവനും ഈ ഹിമാലയൻ താഴ്‌വര കൊടുംതണുപ്പിൽ ആണ്ടുകിടക്കുന്നു. ഹിമാനികളിൽനിന്ന് ഉത്ഭവിക്കുന്ന ചന്ദ്ര, ഭാഗ, യുനം എന്നീ നദികളുടെ ശക്തമായ ഒഴുക്കു കണ്ടാൽ ആരും അത്ഭുതപ്പെട്ടുപോകും. ജൂൺ 15-നുശേഷം മാത്രമെ ലാഹുൾ & സ്പിതി ജില്ലയിലേക്ക് പുറത്തുനിന്നുള്ളവർക്ക് പ്രവേശനമുള്ളൂ. ഒക്ടോബർ രണ്ടാം വാരത്തോടെ പ്രവേശനം സാധ്യമല്ലാതാകും. ഒക്ടോബർ മുതൽ മേയ് അവസാനംവരെ ഈ പ്രദേശമൊട്ടാകെ കൊടുംമഞ്ഞാൽ മൂടപ്പെട്ടുകിടക്കുന്നു. പുറംലോകവുമായി യാതൊരു ബന്ധവുമില്ലാതെ തികച്ചും ഒറ്റപ്പെട്ടു പോകുന്ന ഇവിടത്തെ അവസ്ഥ തികച്ചും ദയനീയമാണ്. കടുത്ത രോഗങ്ങൾ പിടിപെട്ടാൽ ഹെലികോപ്ടർ ഉപയോഗപ്പെടുത്തി അടുത്ത ജില്ലകളിലേക്ക് രോഗികളെ കൊണ്ടുപോകുന്നു. കാലതാമസം വന്നാൽ ജീവഹാനി തന്നെ ഫലം.

എട്ടുമാസത്തോളം ഈ പ്രദേശം ഒറ്റപ്പെട്ടുപോകുന്നതുകൊണ്ട് സർക്കാർ ഇവരുടെ കാര്യത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നുണ്ട്. ഇത്രയും സമയത്തേക്കു ആവശ്യമുള്ള ഡീസൽ, പെട്രോൾ, മണ്ണെണ്ണ, ഗ്യാസ് എന്നിവ മുതൽ റേഷൻ സാമഗ്രികളത്രയും സർക്കാർ ഗോഡൗണുകളിൽ ശേഖരിച്ച് സൂക്ഷിക്കുന്നു. ഭരണകാര്യങ്ങളെല്ലാം മിക്കവാറും സ്തംഭനാവസ്ഥയിലാകുമെങ്കിലും അവശ്യസർവ്വീസുകൾ ഫലപ്രദമായി നിലനിർത്താൻ സംവിധാനങ്ങളുണ്ട്. 13,835 ചതുരശ്രകിലോമീറ്റർ വിസ്തീർണ്ണമുള്ള ലാഹുളിൽ 35,000 ത്തോളം മാത്രമേ ജനസംഖ്യയുള്ളൂ. ജനസാന്ദ്രത ചതുരശ്രകിലോമീറ്ററിനു 2 മാത്രം! ജനസംഖ്യയുടെ 77% പിന്നോക്ക വിഭാഗത്തിൽപ്പെട്ട ഹിന്ദുക്കളാണ്. ബുദ്ധമതത്തിൽപ്പെട്ടവർ 15%- ത്തോളം വരും. ലാഹുളി, ഭോട്ടിയ, ഹിന്ദി എന്നീ ഭാഷകളാണ് ഭൂരിഭാഗവും സംസാരിക്കുന്നത്. പഞ്ചാബി ഭാഷയും ചില ഭാഗങ്ങളിൽ പ്രചാരത്തിലുണ്ട്. 10,700 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ ഭൂപ്രദേശത്ത് താപനില, മഞ്ഞുകാലത്ത്, മൈനസ് 30- ന് മുകളിൽ എത്തുന്നു.

മദ്ധ്യേഷ്യയിൽനിന്ന് കുടിയേറ്റംനടത്തിയ ആര്യൻ, ശാക, ഖാസ എന്നീ ജനവിഭാഗങ്ങളും തിബത്തിൽനിന്ന് വന്നുചേർന്നവരും ബംഗാളിൽനിന്ന് കുടിയേറിയ മുണ്ട വർഗ്ഗക്കാരുമാണ് ലാഹുളിലെ പൂർവ്വീകരെന്നു ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. മൊത്തത്തിൽ നോക്കിയാൽ ഹിമാചൽപ്രദേശിൽ മറ്റുജാതിയിൽപ്പെട്ടവരുടെ വലിയൊരു സ്വാധീനം കാണാം. മദ്ധ്യഹിമാലയത്തിൽ കണ്ടുവരുന്ന ഒരു ജാതിയാണ് ഡോം (DOMS) എന്ന ശൂദ്രന്മാർ. കിരാത (KIRATS) ന്മാരുടെയും ഖാസിയ (KHASSIAS) ന്മാരുടെയും കാലഘട്ടത്തിനുമുമ്പ് ഇവർ ഇവിടെയുണ്ടായിരുന്നു എന്നാണ് പറയുന്നത്. ശിവനെയും കാളിയെയും ഇവർ ആരാധിച്ചിരുന്നു. റാം എന്ന് പേരിന്റെ അവസാനം ചേർക്കുകയെന്നത് ഇവരുടെ സമ്പ്രദായമാണ്. ഉദാ: ഹരിറാം, ധ്യാൻറാം, ജഗ്ജീവൻ റാം. പേരുകൾകൊണ്ട് തിരിച്ചറിയാൻ രജപുത്ര ജാതിയിൽപ്പെട്ടവർ സിങ്ങ് എന്നും ഠാക്കൂർ എന്നും ബ്രാഹ്മണർ ദത്ത്, ചന്ദ്ര, ശർമ, ദീക്ഷിത് എന്നും പേരിന്റെ അവസാനം ചേർക്കുന്നു. നേപ്പാളിലെ ദോത്തി (DOTI) എന്ന സ്ഥലത്തുനിന്ന് കുടിയേറിയ ദോത്തിയാൾ (Dotials) ദേഹബലം കൂടിയ ഒരു വർഗമാണ്. മലമുകളിലേക്ക് ഭാരം ചുമക്കുന്നത് ഇവരാണ്. ആട്ടിടയന്മാരായി തൊഴിൽചെയ്യുന്ന അൻവാൾസ് (ANWALS) സത്യസന്ധതയ്ക്ക് പേരുകേട്ട ഒരു ജാതിയാണ്. ഗദ്ദികൾ ഇതിലെ ഒരു ഉപവിഭാഗമാണ്. ആര്യൻ-മംഗോളിയ സങ്കരവർഗമായ ഭോട്ടിയകൾ (BHOTIAS) The Great Himalayan Ranges, Zanskar Ranges എന്നീ പ്രദേശങ്ങളിൽ കാണപ്പെടുന്ന രജപുത്രവർഗത്തിൽപ്പെട്ടവരാണ്. ജാട്ടുകളും ഇതിൽപ്പെടുന്ന ഒരു ഉപജാതിയാണ്.

നിറവും സൗന്ദര്യവുംകൊണ്ട് അനുഗൃഹീതരായ തോൽച്ച ഭോട്ടിയ (Tolchha Bhotia), കച്ചവടത്തിൽ പ്രാവീണ്യമുള്ള റാവത്ത് (Rawats) എന്ന ഷൊക്പ ഭോട്ടിയ (Shokpa Bhotia), മംഗോളിയൻ സേനാനായ കനായ ചെങ്കിസ്ഖാന്റെ പരമ്പരയിൽപ്പെട്ട ധർമ ഭോട്ടിയ (Darma Bhotia) തുടങ്ങിയവരൊക്കെ ഇപ്പോൾ രജപുത്ര പരമ്പരയിൽപ്പെട്ടവ രാണ്. BODHS, SWANGLAS, SHIPI, LOHARS എന്നീ സമുദായത്തിൽപ്പെട്ട വരാണ് ഇപ്പോൾ ലാഹുളിൽ സൗഹൃദത്തോടെ കഴിഞ്ഞുകൂടുന്നത്. ഹിന്ദുമതക്കാരും ബുദ്ധമതക്കാരും ക്ഷേത്രങ്ങളിലും മൊണാസ്ട്രി കളിലും ഒന്നിച്ചുനിന്നു പ്രാർത്ഥിക്കുന്ന കാഴ്ച, ഒരുപക്ഷെ, ഇവിടെ മാത്രം ദർശിക്കാൻ സാധിക്കുന്ന ഒന്നാണ്. പൊതുവെ, സസ്യേതര ഭക്ഷണമാണ് താല്പ്പര്യമെങ്കിലും പച്ചക്കറികളും പഥ്യം തന്നെയാണ്. ചാങ്ങ്, ലുഗ്റി എന്നീ നാടൻ മദ്യങ്ങൾ വാറ്റിയെടുത്ത് സ്ത്രീപുരുഷ ന്മാർ വ്യാപകമായി ഉപയോഗിക്കുന്നു. ഇവിടത്തെ കൊടുംതണുപ്പിനെ അകറ്റാൻ മദ്യം ആവശ്യമാണെന്ന് ഇവർ വിശ്വസിക്കുന്നു.

മനം മയക്കുന്ന പ്രകൃതി സൗന്ദര്യംകൊണ്ട് അനുഗ്രഹീതമാണ് ഈ താഴ്വരകൾ. മഴയില്ലാത്തതിനാൽ ഇടതൂർന്ന വനമേഖലകൾ കുറവാണ്. എന്നാലും, ജൂനിപർ, ബ്ലൂ പൈൻ, ബിർച്ച്, വില്ലോ, പോപ്ലാർ, സ്പ്രൂസ്, വാൾനട്ട്, റോഡൻഡെൻട്രോൺ എന്നീ ഇനത്തിൽപ്പെട്ട വൃക്ഷങ്ങളും മറ്റു ചെറുവൃക്ഷങ്ങളും ഉയർന്ന മലഞ്ചെരുവുകളിൽ ധാരാളം കാണാം. വിവിധ ഇനം കാട്ടുപുഷ്പങ്ങളും കാറു (gentia), പതിഷ് (patish), ധൂപ് തുടങ്ങിയ ചെറുപുഷ്പങ്ങളും മലമടക്കുകളിൽ സർവ്വസാധാരണ മാണ്. മഞ്ഞുപുലി, ഐബെക്സ്, ചെന്നായ, ചുവന്ന കുറുക്കൻ, തവിട്ടു കരടി, ഹിമാലയൻ കുറുക്കൻ, മഞ്ഞു ചെന്നായ, മഞ്ഞു മുയൽ, കസ്തൂരി മാൻ, നീല കാട്ടാട് തുടങ്ങിയ അപൂർവ്വ മൃഗസമ്പത്ത് ലാഹുൾതാഴ് വരയെ സമ്പന്നമാക്കുന്നു. മഞ്ഞുപ്രാവ്, ചുക്കോർ (CHUKOR), വിവിധ യിനം കഴുകന്മാർ, മീവാൾ (MARTINS), ചിലയിനം കുരുവികൾ തുടങ്ങിയ പക്ഷിസമ്പത്ത് അത്ര വിപുലമാണെന്ന് പറഞ്ഞുകൂടാ.

തീർഥാടനം നടത്തുന്നവർക്ക് ആത്മീയസാക്ഷാത്ക്കാരമാർഗ ത്തിന്റെ പ്രചോദനമാണ് ലാഹുൾ. സഞ്ചാരികൾക്കാണെങ്കിൽ സ്വർഗീ യാനുഭൂതി പകർന്നുതരുന്ന സ്വപ്നഭൂമിയാണ് ഇത്. ചക്രവാളത്തെ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്ന ഹിമപർവ്വതനിരകളും അതിന്റെ താഴ്വാരങ്ങളിൽ സ്ഥിതിചെയ്യുന്ന അനന്തമായ കൃഷിയിടങ്ങളും ഇതിന്റെ ഇടയിൽക്കൂടി കുതിച്ചൊഴുകുന്ന നദീപ്രവാഹങ്ങളും താഴ്ന്നിറ ങ്ങിക്കിടക്കുന്ന കുന്നിൻചെരിവുകളിലെ വൃക്ഷസാമ്രാജ്യങ്ങളും അത്ഭുതത്തോടുകൂടി മാത്രമെ ആസ്വദിക്കാൻ സാധിക്കുകയുള്ളൂ. ആകാശത്തിന്റെ നീലനിറം കണ്ടാൽ വിസ്മയിച്ചുപോകും. ഇത്തര ത്തിലുള്ള ഒരു നീലാകാശം മറ്റൊരു ഹിമാലയമേഖലകളിലും കാണു

വാൻ കഴിയുകയില്ല. പോക്കുവെയിലിന്റെ സമയത്ത് ഈ ദൃശ്യവിരുന്നിനു പത്തരമാറ്റ് തങ്കത്തിന്റെ തിളക്കം. നെറ്റിപ്പട്ടമണിഞ്ഞ് അർദ്ധവൃത്താകൃതിയിൽ നിലകൊള്ളുന്ന ഗജവീരന്മാരെപ്പോലെയുള്ള പർവ്വതനിരകൾക്ക് വെഞ്ചാമരം വിരിയിച്ചുകൊടുക്കുന്നത് ഹിമത്തൊപ്പിയണിഞ്ഞ ഉന്നതശൃംഗങ്ങളാണ്. ഇന്ദ്രനീലംപോലെയുള്ള പട്ടുകുട ചൂടിക്കൊണ്ട് നീലാകാശം ചാരുതയോടെ നിലകൊള്ളുമ്പോൾ ഡാകിനിദേവതമാരുടെ ഹൃദയഭൂമി ഒരു സ്വർഗീയാനുഭവമായി മാറുന്നു.

മനംമയക്കുന്ന കാഴ്ചകളാൽ സമ്പുഷ്ടമാണ് ലാഹുൾ താഴ്‌വര. ബാരാലച ചുരത്തിലെ സൂരജ്താൾ തടാകത്തിൽനിന്ന് ഉത്ഭവിക്കുന്ന ഭാഗ നദി, ഈ ചുരത്തിന്റെ തെക്ക് പടിഞ്ഞാറ് ഭാഗത്തുനിന്ന് ഒഴുകി വരുന്ന ചന്ദ്രാ നദി, ഈ രണ്ടു നദികൾ സംഗമിച്ച് ചന്ദ്രഭാഗ നദിയായിത്തീരുന്ന ടാൻടി പ്രദേശം, ജില്ലാ ആസ്ഥാനമായ കീലോങ്ങ്, ത്രിലോകിനാഥ് ക്ഷേത്രം, മൃകുളാദേവി ക്ഷേത്രം, ഗുരു ഗന്ധാൾ - കാർഡങ്ങ്- ഷാഷൂർ - തായൂൾ - ജെമൂർ തുടങ്ങിയ ബുദ്ധമത മൊണാസ്ട്രികൾ, ട്രെക്കിങ്ങിനു സൗകര്യമുള്ള നിരവധി പർവ്വതങ്ങൾ തുടങ്ങിയവ തീർഥാടകർക്കും സഞ്ചാരികൾക്കും ആനന്ദാനുഭൂതി പകർന്നു തരുന്നവയാണ്.

ലാഹുൾ താഴ്‌വരയെ അപേക്ഷിച്ചുനോക്കുമ്പോൾ, സ്പിതി താഴ്‌വരയ്ക്ക് പ്രകടമായ നിരവധി മാറ്റങ്ങൾ ഉണ്ട്. ജില്ലയുടെ മൊത്തം വിസ്തീർണ്ണമായ 13,835 ചതുരശ്ര കിലോമീറ്ററിൽ 4,800 ചതുരശ്ര കിലോമീറ്റർ മാത്രം വിസ്തീർണ്ണമുള്ള സ്പിതിക്ക് 'LITTLE TIBET' എന്ന അപരനാമം കൂടിയുണ്ട്. മധ്യത്തിൽ സ്ഥിതിചെയ്യുന്ന രാജ്യം - Middle country - എന്നാണ് സ്പിതിയുടെ അർത്ഥം. കുൻസും ചുരമാണ് ലാഹുളിനെയും സ്പിതിയെയും വേർതിരിക്കുന്ന സ്ഥലം. ലഡാക്ക്, കിന്നർ, തിബത്ത്, കുളു എന്നിവയാണ് സ്പിതിയുടെ അതിർത്തി പ്രദേശങ്ങൾ. തിബത്തിനെപ്പോലെ വരണ്ട കാലാവസ്ഥയും ശുഷ്കമായ പച്ചപ്പും ജനങ്ങളുടെ ആചാരാനുഷ്ഠാനരീതികളും കൊണ്ടാണ് സ്പിതിയെ LITTLE TIBET എന്നു വിളിക്കാൻ കാരണം. ഇവിടത്തെ ജനങ്ങളിൽ ഭൂരിഭാഗവും ബുദ്ധമത വിശ്വാസികളുമാണ്. പുറമെനിന്നുള്ളവർക്ക് നാലുമാസത്തോളം മാത്രമേ ലാഹുളിലേയ്ക്ക് പ്രവേശനമുള്ളൂവെങ്കിൽ, സ്പിതിയിലേയ്ക്ക് ഒമ്പത് മാസത്തോളം പ്രവേശനം സാധ്യമാണ്. കടുത്ത മഞ്ഞുകാലം ഏകദേശം മൂന്നുമാസത്തോളം മാത്രമേയുള്ളൂ. ഹിമാചൽപ്രദേശിനെ ഒന്നു പ്രദക്ഷിണം വയ്ക്കുന്നപോലെ സഞ്ചരിച്ചാൽ ലാഹുൾ & സ്പിതിയിൽ എത്താനുള്ള വഴിയെക്കുറിച്ച് പൂർണ്ണമായൊരു അറിവ് ലഭിക്കും. ഷിംലയിൽനിന്ന് കുളു-മനാലി വഴി റോത്തങ്ങ് ചുരം കടന്ന് ഗ്രംപു എന്ന സ്ഥലത്തെത്തിയാൽ, ലാഹുളിന്റെ ആസ്ഥാനമായ കീലോങ്ങ് ലക്ഷ്യംവച്ച്

മുന്നോട്ട് പോകാം. ഗ്രാഫുവിൽ നിന്നു നേരെ മുന്നോട്ട് പോയാൽ ലെ-ലഡാക്ക്-കാർഗിൽവരെ എത്തിച്ചേരാം. കീലോങ്ങിൽ നിന്ന് കൊക്സർ-ചത്റു-ചോട്ടാധട-ബാടൽ വഴി ഇരുന്നൂറോളം കിലോമീറ്റർ സഞ്ചരിച്ചാൽ സ്പിതിയുടെ ആസ്ഥാനമായ കാസയിൽ എത്താം. ഒരുപക്ഷേ, ഹിമാലയത്തിലെ ഏറ്റവും അപകടകരമായ വഴികളിൽ ഒന്നാണിത്. ഉയർന്ന മലമുകളിൽക്കൂടിയും അത്യഗാധമായ മലയിടുക്കുകളിൽക്കൂടിയും നൂറിലധികം കിലോമീറ്റർ, അതും വിജനമായ പ്രദേശത്തുകൂടി, സഞ്ചരിക്കുമ്പോൾ അനുഭവിക്കുന്ന മാനസികസമ്മർദ്ദം ഊഹിക്കാവുന്നതേയുള്ളൂ. പല ഭാഗത്തും സഞ്ചാരയോഗ്യമായ വഴിപോലുമില്ല. മൂന്നുമാസക്കാലത്തോളം മാത്രമേ ഈ വഴിയിൽക്കൂടി സഞ്ചരിച്ച് സ്പിതിയുടെ ആസ്ഥാനമായ കാസയിൽ എത്തിച്ചേരാൻ സാധിക്കുകയുള്ളൂ.

ശിംലയിൽനിന്ന് നേരെ എതിർവഴിയിൽക്കൂടി സഞ്ചരിച്ച് രാംപൂർ വഴി കിന്നർ ജില്ലയുടെ ആസ്ഥാനമായ റിക്കോങ്ങ്പിയോ എത്താം. ഇവിടെ നിന്ന് നാക്കൊ വഴി ദുർഘടമായ മലമ്പാതകളിൽക്കൂടി യാത്ര ചെയ്താൽ സ്പിതിയുടെ ആസ്ഥാനമായ കാസയിൽ എത്തിച്ചേരാം. 400 ലധികം കിലോമീറ്റർ ദൂരമുള്ള ഈ വഴിയും ബുദ്ധിമുട്ടേറിയതാണ്. ജൂൺ മാസത്തിനു ശേഷമാണെങ്കിൽ കാസയിൽനിന്ന് ലാഹുളിന്റെ ആസ്ഥാനമായ കീലോങ്ങ് വരെ പോകാം. അവിടെനിന്ന് റോത്തങ്ങ് ചുരം - മനാലി - കുള്ളു വഴി ശിംലയിൽ എത്തിയാൽ ഹിമാചൽ പ്രദേശിനെ ഒന്നു പ്രദക്ഷിണംവച്ചപോലെയായി.

കാസയിൽ വന്ന് 10 കി.മീറ്റർ ദൂരെയുള്ള പൂഹ് എന്ന സ്ഥലത്തുള്ള ഷിപ്കി ചുരത്തിനു താഴെക്കൂടി സത്‌ലജ് നദി ഇന്ത്യയിലേക്ക് പ്രവേശിക്കുന്നു. ഇതിന്റെ അടുത്തുള്ള കാബ് എന്ന സ്ഥലത്തുവച്ച് സ്പിതി നദി സത്‌ലജിൽ ചേരുന്നു. കുൻസും ചുരത്തിൽനിന്ന് ഉത്ഭവിക്കുന്ന സ്പിതിനദി, താഴ്‌വരകളിൽക്കൂടി 130 കി.മീറ്റർ ഒഴുകിയ ശേഷമാണ് സത്‌ലജിൽ ചേരുന്നത്. സ്പിതി താഴ്‌വരയ്ക്ക് അത്ര സൗന്ദര്യമൊന്നും അവകാശപ്പെടാനില്ല. മഞ്ഞാൽ മൂടപ്പെട്ടുകിടക്കുന്ന ഹിമപർവ്വതനിരകൾക്ക് അതിന്റേതായ ദർശനസുഖമുണ്ടെങ്കിലും താഴോട്ടുള്ള കാഴ്ച ഒട്ടും സുഖമുള്ളതല്ല. നിരന്തരം കല്ലുവീഴ്ചനടക്കുന്നതിനാൽ, ഭീതിജനകമാണ് താഴ്‌വരകളുടെ ദൃശ്യം. അംബരചുംബികളായ കരിങ്കൽ ശൈലങ്ങളിൽനിന്ന് അടർന്ന് താഴോട്ട് പതിക്കുന്ന വലിയ കല്ലുകൾ ഇതുവഴി പോകുന്ന വാഹനങ്ങൾക്ക് വൻഭീഷണിയാണ്. മഞ്ഞിന്റെ ആധിക്യം താഴ്‌വരപ്രദേശങ്ങളിൽ കുറവാണെങ്കിലും, മണ്ണിൽ പുതഞ്ഞുകിടക്കുന്ന ഹിമാനികൾ മറ്റൊരു വൻവിപത്താണ്. മൺസൂൺ സമയത്ത് രണ്ടോ മൂന്നോ മിതമായ മഴ മാത്രമേ സ്പിതിയിൽ പതിവുള്ളൂ. പക്ഷെ, ഹിമപർവതങ്ങളും ഹിമാനികളും ഈ താഴ്‌വരയെ ജലസമ്പുഷ്ടമാക്കുന്നു.

വനമേഖല ഇല്ലെന്നു മാത്രമല്ല, താഴ്‌വരപ്രദേശത്തുപോലും വൃക്ഷങ്ങൾ വളരെ കുറവാണ്. മഞ്ഞുഭൂമിയിൽ ജീവിക്കുന്ന വന്യമൃഗങ്ങളും പാറക്കെട്ടുകളിൽ താവളമടിക്കുന്ന പക്ഷികളും ഈ പ്രദേശത്ത് ധാരാളമുണ്ട്. സ്പിതിയിലെ ജനസംഖ്യയിൽ ഭൂരിഭാഗവും ബുദ്ധമതക്കാരാണെങ്കിലും മൃഗങ്ങളുടെ മാംസമാണ് ഇവരുടെ ഇഷ്ടഭോജ്യം. കടുത്ത ബുദ്ധമതവിശ്വാസികളാണ് ഇവർ. പക്ഷെ, ശ്രീബുദ്ധന്റെ പരമപ്രധാനമായ അഹിംസാതത്വം ഇവർക്ക് ബാധകമല്ലെന്ന് തോന്നുന്നു. യാക്ക്, ആട് എന്നീ മൃഗങ്ങളെ ഹത്യചെയ്ത് ഇവർ അവയുടെ മാംസം നിത്യവും ഭക്ഷിക്കുന്നു. മൃഗങ്ങളുടെ കൊമ്പുകളും അസ്ഥികളും ഓരോ സ്ഥലത്ത് കൂമ്പാരം കൂട്ടിയിട്ടിരിക്കുന്നത് കാണുമ്പോൾ അത്ഭുതം തോന്നും.

സ്പിതിയുടെ ആസ്വാദ്യകരമായ സൗന്ദര്യം കിഴക്കും പടിഞ്ഞാറും താഴ്‌വരകളിൽ മാത്രമേയുള്ളൂ. കിന്നർ ജില്ലയോട് തൊട്ടുകിടക്കുന്ന കിഴക്കൻ താഴ്‌വരയും കിന്നർ - കുള്ളു ഭാഗത്തോട് ചേർന്നു കിടക്കുന്ന പടിഞ്ഞാറൻ താഴ്‌വരയും പ്രകൃതിരമണീയമാണ്. 21,750 അടി ഉയരമുള്ള ഗ്യ കൊടുമുടി (GYA PEAK), 15,570 അടി ഉയരത്തിലുള്ള ബാബ ചുരം, 17,675 അടി ഉയരത്തിലുള്ള മണിരംഗ് ചുരം, 17,100 അടി ഉയരത്തിലുള്ള പാർവതി ചുരം തുടങ്ങി ഉന്നത ഹിമശൃംഗങ്ങളുടെ ഒരു വലിയ നിരതന്നെ ഈ ഭാഗങ്ങളിൽ ഉണ്ട്. കുൻസും ചുരം, പ്രധാനപ്പെട്ട ബുദ്ധമത മൊണാസ്ട്രികളായ KYE, THANG YUD GOMPA, KUNGRI GOMPA, DHANKAR മൊണാസ്ട്രി, TABO മൊണാസ്ട്രി എന്നിവയും സഞ്ചാരികൾക്ക് പ്രിയങ്കരമാണ്.

ഡാകിനിമാരുടെ ഹൃദയഭൂമി, ഗർഷ, ഇന്നത്തെ ലാഹുൾ & സ്പിതി എന്നൊക്കെ വിളിക്കുന്ന ഹിമാചൽപ്രദേശിലെ ഈ ജില്ല ആദ്ധ്യാത്മിക ചൈതന്യത്തിന്റെ നിറകുടമാണ്. ഡാകിനിമാരുടെയും യോഗികളുടെയും നാടായ ഗർഷയിലേയ്ക്കുള്ള തീർഥാടനത്തിലൂടെ സാധ്യമാകുന്നത് നമ്മുടെ ശരീരവും മനസ്സും ഉൾപ്പെടുന്ന മുഴുവൻ സത്ത്വത്തിന്റെയും ആത്മചൈതന്യമാണ്. ആ ശക്തിസ്രോതസ്സിനെ പല തലങ്ങളിലൂടെ അനുഭവിച്ചറിയാനും ഈ പ്രപഞ്ചത്തിന്റെ ചലനാത്മകമായ വാഹകരാകാനും ഇത് നമ്മെ പ്രാപ്തരാക്കുന്നു. വജ്രയാനപാരമ്പര്യത്തിൽ, ഇത്തരമൊരു തീർഥാടനം, സാക്ഷാത്ക്കാരത്തിലേയ്ക്കുള്ള യാത്രയുടെ ആഴമേറിയതലങ്ങളിൽ പ്രവേശിക്കുവാൻ അധികാരമുള്ള യോഗികൾക്ക് തികച്ചും ആവശ്യമാണ്. പക്ഷെ, ആ അർത്ഥതലങ്ങളിൽ എത്തിപ്പെടാൻ, നാം നമ്മുടെ ശരീരം ഈ താന്ത്രിക ചുറ്റുപാടിലെ ഒരു സൂക്ഷ്മ ജഗത്താണെന്ന് തിരിച്ചറിയണം. ബാഹ്യമായ താന്ത്രികപ്രദേശങ്ങൾ നമ്മുടെ ആന്തരിക ഊർജ്ജതലങ്ങളുമായി സംവദിക്കും. ഈ യോഗാത്മകമായ പാത ബാഹ്യലോകത്തേയും

ആന്തരികലോകത്തേയും ഒന്നിപ്പിക്കുന്ന ഒരു യാത്രയായതിനാൽ ഈ താന്ത്രിക തീർഥാടനം തീർച്ചയായും സാർവത്രിക സമന്വയം സാധ്യമാക്കുന്ന ഒരു പാവന പ്രക്രിയയാണ്. ഇത്തരം സൂക്ഷ്മമായ ആശയവിനിമയം അതിന്റെ എല്ലാ വിശദാംശങ്ങളോടുംകൂടി മനസ്സിലാകാൻ സാധ്യമല്ലെങ്കിലും, കുറഞ്ഞത്, അത്തരം ഒരു ആശയവിനിമയം ഇവിടെ സംഭവിക്കുന്നു എന്നറിയുന്നതുതന്നെ മഹത്തരമാണ്.

മഹായാന ബുദ്ധിസത്തിന്റെ ഉള്ളിൽതന്നെ നിലനിന്നിരുന്ന വിശേഷപ്പെട്ട ഒരു പാതയാണ് വജ്രയാന അഥവാ താന്ത്രിക ബുദ്ധിസം. അതിന്റെ ശക്തമായ നൈപുണ്യം ജീവിതത്തിന്റെ സമസ്ത ശക്തികളേയും ആവാഹിക്കാൻ ഉതകുന്നതാണ്. മന്ത്രങ്ങളിലൂടെയും സങ്കല്പങ്ങളിലൂടെയും അനുഷ്ഠാനപരമായ അംഗവിക്ഷേപങ്ങളിലൂടെയും ദൈവീകമായ നൃത്തത്തിലൂടെയും യോഗവിദ്യയിലൂടെയും അത് ആവാഹിച്ച് സ്വായത്തമാക്കുന്നത് ശരീരത്തിന്റെയും വാക്കിന്റെയും മനസ്സിന്റെയും സമസ്ത സൂക്ഷ്മശക്തികളെയാണ്. പക്ഷെ, ബാഹ്യേന്ദ്രിയഗോചരമായ ലോകത്തെ, നമ്മുടെ മനസ്സിന്റെ ആന്തരിക ഭാവവുമായി യോജിപ്പിക്കാൻ പ്രാപ്യമാക്കുന്ന 'സംഭോഗാകായ' എന്ന സൂക്ഷ്മമായ ആന്തരീകതലത്തിലെത്തിപ്പെടാൻ, പരിശുദ്ധനും പ്രാപ്യനുമായ ഒരു ഗുരു അത്യന്താപേക്ഷിതമാണ്.

മുജ്ജന്മപുണ്യഫലംകൊണ്ടോ വിലമതിക്കാനാകാത്ത കർമ്മ ബന്ധങ്ങൾകൊണ്ടോ ഹിമാലയത്തിലെ പല നിവാസികളും ഈ അളവറ്റ അനുഗ്രഹത്തിന് പാത്രീഭവിച്ചിട്ടുണ്ട്. നാം ഈ പാതയിലേയ്ക്കുള്ള ഉപദേശം സ്വീകരിച്ചുകഴിഞ്ഞാൽ, പിന്നെ, ഈ പ്രപഞ്ചത്തിലെ ഏറ്റവും ഉദാത്തമായ ശക്തികളുമായി സദാ ബന്ധപ്പെട്ടിരിക്കുകയെന്നത് പ്രാപ്യവും ലളിതവുമായി മാറും. ഇതിന് ആവശ്യമുള്ളത് ശുദ്ധമായ സ്ഥിരോത്സാഹവും പ്രതിജ്ഞകൾ നിലനിർത്താൻ ശക്തമായ ഒരു മനസ്സും മാത്രം. ആ ദ്രുതപാതയിലേക്ക് മുഴുവനായി മുഴുകാൻ സാധിച്ചില്ലെങ്കിലും, അതിനെ കുറച്ചൊന്ന് പരിപോഷിപ്പിക്കാനും അതുവഴി ആ ദീപം അണയാതിരിക്കാൻ ശ്രദ്ധിക്കുകയെങ്കിലും ചെയ്യാം. അനാരോഗ്യത്തെ ദൂരീകരിക്കുന്നതിനും സമൃദ്ധിയെ കൈവരിക്കുന്നതിനും സാധിക്കുമെന്നതിലുപരി, ശാശ്വതമായ സാക്ഷാത്ക്കാരത്തിൽ എത്തുവാനും ഈ ജന്മത്തിലെയും വരുംജന്മത്തിലെയും ജീവനെ ആസകലം വ്യാപിച്ചുനില്ക്കുന്ന അതിന്റെ പ്രഭാവലയത്തെ (AURA) തേജോമയമാക്കുന്നതിനും ഇതുമൂലം സാധിക്കുന്നു.

ഇത്തരം താന്ത്രികമായ ചുറ്റുപാടുകളിൽ ജീവിച്ച് അഭ്യസിച്ചതിലൂടെ മഹാന്മാരായ പല ഗുരുക്കന്മാർക്കും അസാമാന്യമായ സാക്ഷാത്

ക്കാരം സിദ്ധിച്ചിട്ടുണ്ട്. അതിൽ പലർക്കും അത് സാധ്യമായത് ഡാകിനിമാരുടെ ഹൃദയഭൂമിയായ ഗർഷ കന്ദ്രേഡാളിങ്ങിലാണ് (ലാഹുൾ & സ്പിതി). ഡാകിനിമാർ ഇവിടെ ഉപേക്ഷിച്ചുപോയ പല പവിത്രമായ അടയാളങ്ങളും ഇന്ന് നമുക്ക് കാണുവാൻ സാധ്യമല്ലെങ്കിലും അവരുടെ സ്പന്ദനം ഇന്നും ഇവിടെ സജീവമായി നിലനില്ക്കുന്നു. ആചാരപരമായ അംഗവിക്ഷേപങ്ങളിലൂടെയും ദ്രവ്യങ്ങളുടെ വിനിമയത്തിലൂടെയും ഭക്തിയാൽ ആവിഷ്ക്കരിക്കപ്പെടുന്ന പ്രാർത്ഥനയിലൂടെയും ജപത്തിലൂടെയും, സകല ശക്തികളുടെയും ചംക്രമണം ഉത്തേജിപ്പിക്കപ്പെടുകയും അതിലൂടെ ആശയവിനിമയപ്രക്രിയ മുഴുവനായിത്തന്നെ വർദ്ധിക്കുകയും ചെയ്യുന്നു. എല്ലാ സുതാര്യതയോടുംകൂടി നാം ജാഗരൂകരായി ഇരിക്കുന്നിടത്തോളംകാലം ദൈവകൃപ നമ്മുടെ എല്ലാ ഇന്ദ്രിയങ്ങളിലൂടെയും ഒഴുകിയെത്തും.

ഹിമാലയസാനുക്കളെ ഒരു പ്രത്യേക തരത്തിലുള്ള ആധ്യാത്മിക ചൈതന്യത്താൽ അനുഗ്രഹീതമായ ഒരുപരിപാവന ഭൂമിയായി കരുതിപ്പോരുന്നു. ആരോഗ്യവും സമയവും അനുവദിക്കുമെങ്കിൽ കാൽനടയായി ഇവിടങ്ങളിലേയ്ക്ക് പോകുന്നതാണ് ഉത്തമവും ശീഘ്രഫലദായകവും. വാഹനങ്ങളിലൊ മൃഗങ്ങളുടെ പുറത്ത് കയറിയിരുന്നൊ യാത്ര ചെയ്യുമ്പോൾ അത് ഒരു അകൽച്ച സൃഷ്ടിക്കുകയും, ആ അകൽച്ച അവിടെ നിറഞ്ഞുനില്ക്കുന്ന ശക്തമായ ചൈതന്യവുമായുള്ള ആശയവിനിമയത്തിന് വിഘാതമാകുകയും ചെയ്യുന്നു. പരമ്പരാഗതമായുള്ള തീർഥയാത്രാപഥത്തിലൂടെ തീർത്ഥാടനം ചെയ്യണമെന്ന് പറയുന്നത് ഇതുകൊണ്ടാണ്. നശ്വരമായ ലൗകികസുഖങ്ങളെക്കുറിച്ചുള്ള സകല ചിന്തകളും പരിത്യജിച്ചുകൊണ്ട് സർവ്വം ബ്രഹ്മമയമെന്ന ചിന്തയോടെയാണ് നൂറ്റാണ്ടുകൾക്കു മുമ്പ് നമ്മുടെ ഋഷീശ്വരന്മാർ ഈ വഴികളിലൂടെ സഞ്ചരിച്ചത്. ആ ചൈതന്യം ഇന്നും അഭൗമമായി ഈ തീർഥയാത്രാപഥങ്ങളിൽ തുടിച്ചുനില്ക്കുന്നുണ്ട്.

എന്തൊക്കെയാണെങ്കിലും ആധ്യാത്മികതീർഥാടകർ ഒരു കാര്യം തിരിച്ചറിയണം; അതായത്, ഈ പ്രപഞ്ചത്തിന്റെ ബാഹ്യരൂപമെന്നത് ഒരു മിഥ്യയാണ്. ഭാരതീയനായ മഹാസിദ്ധയോഗി, ശാക്യമുനി, ഒരിക്കൽ ഇങ്ങനെ പാടിയിട്ടുണ്ട് - 'എന്റെ അലച്ചിലിൽ ഞാൻ അനേകം ക്ഷേത്രങ്ങളും പുണ്യതീർഥാടനകേന്ദ്രങ്ങളും സന്ദർശിച്ചിട്ടുണ്ട്. എന്നാൽ, എന്റെ ഈ ശരീരമാകുന്ന ക്ഷേത്രത്തോളം നിർവൃതിദായകമായ മറ്റൊരു ക്ഷേത്രവും ഞാൻ കണ്ടിട്ടില്ല.'[1] യഥാർത്ഥത്തിൽ, ഒരു യോഗി എവിടെയൊക്കെ ചുറ്റിത്തിരിഞ്ഞാലും എപ്പോഴും അദ്ദേഹം

---

1 "ഇദം ശരീരം കൗന്തേയ ക്ഷേത്രമിത്യഭിധീയതേ...." ഭഗവദ്ഗീത

മനസ്സാകുന്ന ആന്തരിക പ്രപഞ്ചത്തിൽ സ്ഥിരപ്രജ്ഞനായിരിക്കും. ആ ഈശ്വരചൈതന്യം അകത്തും പുറത്തും ഭേദമന്യെ നിറഞ്ഞുനില്ക്കുന്നു. പക്ഷെ, അത്തരത്തിലൊരു തിരിച്ചറിവ് അപൂർവ്വമായതിനാൽ, ഡാകിനിമാരുടെ ലോകത്തിൽ പ്രവേശിക്കുവാനും അതിലൂടെ തങ്ങളുടെ ഉള്ളിലുള്ള ഈശ്വരചൈതന്യത്തെ തിരിച്ചറിയാനുമുള്ള അവസരം തേടി തീർത്ഥാടകർ ഇന്നും ഗർഷ കണ്ട്രോളിങ്ങിലേക്ക് (ലാഹുൾ & സ്പിതി) എത്തിക്കൊണ്ടിരിക്കുന്നു.

## ഉത്തരാഖണ്ഡിലെ മേഘവിസ്ഫോടനം

മുൻകൂട്ടി തീരുമാനിച്ചതനുസരിച്ച്, ലാഹുൾ & സ്പിതി യാത്ര ലക്ഷ്യം വച്ച്, 2013 ജൂലായ് 16- ന് ഞാൻ ഷായൽ എന്ന സുഖവാസകേന്ദ്രത്തിൽ രാത്രി 11 മണിയോടെ എത്തിച്ചേർന്നു. കഴിഞ്ഞ 7 വർഷമായി ഹിമാചൽ പ്രദേശിലെ ഈ കൊച്ചു ഹിൽറിസോർട്ടിലാണ് ഞങ്ങളുടെ അടിസ്ഥാന ക്യാമ്പ്. 'ദേവഭൂമിയിലൂടെ' എന്ന എന്റെ നാലാമത്തെ ഗ്രന്ഥരചനയ്ക്കു വേണ്ടിയുള്ള ഭൂരിഭാഗം യാത്രകളും ഷായലിലെ 'ഹോട്ടൽ ഗ്രാൻഡ് സൺസെറ്റ്' എന്ന ഹോട്ടലിൽ തങ്ങിയാണ് ആസൂത്രണം ചെയ്തത്. തിരുവല്ല സ്വദേശിയായ ശ്രീ. ശശി മാനേജരായ ഈ ഹോട്ടലിൽ തന്നെയാണ് ഞങ്ങളുടെ സെറ്റിലെ രൂപ്സിങ്ങും ജോലിചെയ്യുന്നത്. ഭൂപീന്ദറിനും മറ്റു സംഘാംഗങ്ങൾക്കും ഈ ഹോട്ടലുമായി നല്ല ബന്ധങ്ങളാണുള്ളത്. മരണത്തെ മുഖാമുഖം ദർശിച്ച എത്രയെത്ര യാത്രകൾ... ഓർക്കുമ്പോഴൊക്കെ കോരിത്തരിച്ചു പോകാറുണ്ട്.

അടുത്തദിവസം മുഴുവനും യാത്രയെക്കുറിച്ചുള്ള ചർച്ചകളിൽ മുഴുകി ഞങ്ങൾ സമയം ചെലവഴിച്ചു. ലാഹുൾ & സ്പിതിയിലേക്ക് ഭൂപീന്ദറൊ മറ്റുള്ളവരൊ യാത്ര ചെയ്തിട്ടില്ല. ദുർഘടമായ മലകയറ്റം ഇല്ലെങ്കിലും മറ്റൊരു വിധത്തിൽ ഈ യാത്ര അപകടംപിടിച്ചതാണെന്ന് അറിയാമായിരുന്നു. ഭൂപീന്ദറിന്റെ ഉറ്റസുഹൃത്തായ സുനിൽ ഭരധ്വാജിനെ ഈ യാത്രയ്ക്കുവേണ്ടി പറഞ്ഞുറപ്പിച്ചുവച്ചതും ഇതുകൊണ്ടാണ്. സ്വന്തമായൊരു ടാറ്റാസുമോ വാഹനം ഇദ്ദേഹത്തിനുണ്ടായിരുന്നു. രണ്ടോ മൂന്നോ തവണ സുനിൽ ഇവിടേയ്ക്ക് യാത്ര ചെയ്തിട്ടുണ്ട്. ഓരോ യാത്രയിലും വൈഷമ്യങ്ങൾ കൂടിക്കൂടി വന്നതുകൊണ്ടും, ലാഹുൾ & സ്പിതിയിലേക്ക് സഞ്ചാരികൾ അപൂർവ്വമായതുകൊണ്ടും ഇവിടേയ്ക്കുള്ള യാത്ര വേണ്ടായെന്നു തീരുമാനിക്കുകയാണുണ്ടായതെന്ന് സുനിൽ പറയുകയുണ്ടായി. ഒന്നോ രണ്ടോ ലക്ഷ്യത്തിലേക്ക് യാത്രചെയ്യാൻ ചിലപ്പോഴൊക്കെ ആരെങ്കിലും സമീപിക്കാറുണ്ട്. പക്ഷെ, അതുകൊണ്ട് യാതൊരു ഗുണവും വാഹന ഉടമയ്ക്ക് ഇല്ല. ജില്ല മുഴുവനും സഞ്ചരിക്കുന്ന ഒരു യാത്ര തരപ്പെട്ടാൽ മാത്രമെ എന്തെങ്കിലും ഒരു സമ്പാദ്യമുണ്ടാക്കാൻ സാധിക്കുകയുള്ളൂ.

ഹോട്ടലിന്റെ ബാല്ക്കണിയിൽ ഇരുന്ന് ഞങ്ങൾ യാത്രയെക്കുറിച്ചുള്ള ഒരു രൂപരേഖ തയ്യാറാക്കി. അങ്ങോട്ടുള്ള യാത്ര മനാലി-റോത്തങ്ങ് ചുരം വഴിയും, തിരിച്ച്, കാസ-രാംപൂർ വഴിയും ആകാമെന്ന് ആദ്യമെ തീരുമാനമെടുത്തു. നിരോധന മേഖലയായതിനാൽ പല സ്ഥലത്തുനിന്നും പെർമിറ്റ് എടുക്കേണ്ടതുണ്ട്. മനാലി വഴി പലതവണ കടന്നുപോയിട്ടുണ്ടെങ്കിലും, വസിഷ്ഠക്ഷേത്രത്തിലേക്കുള്ള യാത്ര മാറ്റി വയ്ക്കുകയാണുണ്ടായത്. ഇത്തവണ അതുകൂടി നിർവ്വഹിച്ചശേഷം മുന്നോട്ടുപോകാമെന്നും തീരുമാനമെടുത്തു. ഭൂപീന്ദറിന്റെ സുഹൃത്തും ഷായൽ സ്വദേശിയുമായ ഗഗൻകുമാർ കീലോങ്ങിൽ സർക്കാർ ഉദ്യോഗസ്ഥനാണ്. അദ്ദേഹവുമായി ബന്ധപ്പെട്ട് എല്ലാവിധ സഹായ സഹകരണവും ഉറപ്പാക്കുകയും ചെയ്തു.

അടുത്തദിവസം അതിരാവിലെ നാലുപേരടങ്ങുന്ന ഞങ്ങളുടെ സംഘം യാത്രതിരിച്ചു. മുന്നൂറിലധികം കിലോമീറ്റർ യാത്രചെയ്ത് സന്ധ്യകഴിഞ്ഞപ്പോൾ മനാലിയിൽ എത്തിച്ചേർന്നു. ജൂലായ് മാസം പകുതി കഴിഞ്ഞിരുന്നതിനാൽ മൺസൂൺ തുടങ്ങിക്കഴിഞ്ഞിരുന്നു. ജൂൺ മാസം 16 മുതൽ ഉത്തരാഖണ്ഡിൽ താണ്ഡവമാടിയ കൊടുങ്കാറ്റും പേമാരിയും കേദാർ-ബദരി ഭാഗങ്ങളിൽ വമ്പിച്ച നാശനഷ്ടങ്ങൾ ഉണ്ടാക്കിയതായി അറിയാമായിരുന്നു. ജൂൺ മാസത്തിൽ ഹിമാലയപ്രദേശങ്ങളിൽ മഴ പതിവില്ല. ഉത്തരാഖണ്ഡിലെ കാലാവസ്ഥാമാറ്റം പെട്ടെന്നായിരുന്നു. കാലംതെറ്റി വളരെ മുമ്പ് എത്തിച്ചേർന്ന മൺസൂൺ, മേഘ വിസ്ഫോടന (CLOUD EXPLOSION)മായിട്ടാണ് തുടങ്ങിയത്. രണ്ടുദിവസം തുടർച്ചയായി കനത്തമഴ പെയ്തപ്പോൾ മലയിടുക്കുകളും താഴ്വരകളുമെല്ലാം വെള്ളം വന്നു നിറഞ്ഞു. ആയിരക്കണക്കിനു ഹിമപർവ്വതങ്ങളും, അവയുടെ ഇടയിലുള്ള മലയിടുക്കുകളും താഴ്വരകളും ജലസംഭരണികളായി മാറുമ്പോൾ അത് ഒരായിരം അണക്കെട്ടുകൾക്ക് തുല്യമായിത്തീരുന്നു. ഭീമാകാരമായ ഹിമാനിക്കട്ടകളും പാറകളും ഇടിഞ്ഞുവീഴുന്ന പർവ്വതഭാഗങ്ങളിലെ മണ്ണും എല്ലാം കൂടിയാകുമ്പോൾ ജലസംഭരണിയായി മാറിയ താഴ്വരകൾ ഒന്നൊന്നായി തകരുന്നു. 18,000 മുതൽ 20,000 അടിവരെ ഉയരങ്ങളിൽ നിന്ന്, ഉരുൾപ്പൊട്ടുന്നതുപോലെ, 10,000 അടി താഴെയുള്ള കേദാർനാഥിലേയ്ക്കും അതിനു താഴേയ്ക്കും ഇതെല്ലാംകൂടി ആർത്തലച്ചു വന്നാൽ നിസ്സാരനായ മനുഷ്യന് എന്തു ചെയ്യാൻ സാധിക്കും? പക്ഷെ, ഇത്തരത്തിലൊരു ദുരന്തം അനിവാര്യമായിരുന്നു എന്നതാണ് യാഥാർത്ഥ്യം.

ഉത്തരാഖണ്ഡിലെ പ്രകൃതിക്ഷോഭം ഹിമാചൽപ്രദേശിൽ കാര്യമായ നാശനഷ്ടങ്ങളൊന്നും ഉണ്ടാക്കിയിട്ടില്ലായെന്നായിരുന്നു എന്റെ അറിവ്.

ഭൂപീന്ദറുമായി ആ സമയത്ത് ഞാൻ നിരന്തരം ബന്ധപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. തന്റെ വാഹനം കിന്നർ ജില്ലയിലെ സാംഗ്ളയിൽ ഉപേക്ഷിച്ചു പോരേണ്ടിവന്നത്, രാംപൂർ വരെയുള്ള റോഡ് തകർന്നുപോയതുകൊണ്ടാണെന്നും അന്ന് ഭൂപീന്ദർ പറഞ്ഞിരുന്നു. സത്‌ലജ്നദിയിലെ ജലവിതാനം ക്രമാതീതമായി ഉയർന്നതുകൊണ്ടാണ് 100 കിലോമീറ്ററിലധികം റോഡ് നദി എടുത്തുകൊണ്ട് പോയത്. ഹിമാചലിലെ മറ്റു ഭാഗങ്ങളിലേക്കൊന്നും ഉത്തരാഖണ്ഡിലെ പ്രകൃതിക്ഷോഭം ബാധിച്ചിട്ടില്ലെന്നായിരുന്നു ഭൂപീന്ദർ എന്നെ അറിയിച്ചിരുന്നതും. പക്ഷെ, മനാലിയിലെ ഹോട്ടൽ ജീവനക്കാരും, ഒരു സംഘം പ്രാദേശിക ഡ്രൈവർമാരും അടങ്ങുന്ന ഒരു സുഹൃത്സംഘം സംഗതികൾ വിശദമാക്കിയപ്പോഴാണ് യാത്രയുടെ കാര്യത്തിൽ ഞങ്ങൾക്ക് ആശങ്കയുടലെടുത്തത്.

ഹോട്ടലിന്റെ റിസപ്ഷൻ ലോബിയോട് ചേർന്നുള്ള മുറിയിൽ ഞങ്ങൾ ഇരുപതോളംപേർ ഒന്നിച്ചിരുന്ന് സൗഹൃദഭാഷണത്തിൽ മുഴുകി. മിതമായ മഴയും തണുത്ത കാറ്റും കാലാവസ്ഥ മോശമാകാൻ പോകുന്ന സൂചനയാണ് തന്നത്. ഓരോ കോപ്പ കോൺസൂപ്പ് നുണഞ്ഞുകൊണ്ട് ഞങ്ങൾ പല വിഷയങ്ങളും ചർച്ച ചെയ്തു. ചതുർധാമങ്ങളിൽക്കൂടി നിരവധി തവണ യാത്ര ചെയ്ത്, അതേക്കുറിച്ച് വിശദമായൊരു യാത്രാവിവരണഗ്രന്ഥം രചിച്ച ഒരു വ്യക്തിയെന്ന നിലയ്ക്ക് ഉത്തരാഖണ്ഡിൽ സംഭവിച്ച ദുരന്തങ്ങൾക്ക് എന്തെങ്കിലും കാരണങ്ങൾ ചൂണ്ടിക്കാണിക്കുവാനുണ്ടോയെന്നായിരുന്നു പലർക്കും അറിയേണ്ടത്. പരമോന്നത ആധ്യാത്മികതീർഥാടനകേന്ദ്രങ്ങളിൽ ഇത്തരത്തിൽ മനുഷ്യക്കുരുതി നടക്കുമ്പോൾ, തീർഥാടനത്തിന്റെ പ്രസക്തിതന്നെ നഷ്ടപ്പെടുന്നില്ലേ എന്നായിരുന്നു മിക്കവരുടെയും സംശയം.

ഉത്തരാഖണ്ഡിലെ ദുരന്തത്തെക്കുറിച്ച് എനിക്ക് വ്യക്തമായ കാഴ്ചപ്പാടുണ്ട്. ദുരന്തം സംഭവിച്ചശേഷം കേരളത്തിലെ മിക്ക ചാനലുകൾക്കും ഞാൻ നല്കിയ അഭിമുഖത്തിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഉത്തരാഖണ്ഡിൽ, ഇത്ര ഗൗരവമുള്ളതല്ലെങ്കിലും, ദുരന്തങ്ങൾ ഇതിനു മുമ്പും സംഭവിച്ചിട്ടുണ്ട്. 2004 മേയ്-ജൂൺ മാസങ്ങളിൽ ബദരിധാമത്തിൽ പേമാരിയും ഉരുൾപൊട്ടലും മൂലം കനത്ത നാശനഷ്ടങ്ങൾ സംഭവിച്ചു. നിരവധി ജീവൻ അവിടെ ഹോമിക്കപ്പെട്ടുവെങ്കിലും ഇപ്പോൾ ചെയ്തതുപോലെ മരണസംഖ്യ ഗോപ്യമാക്കി വയ്ക്കുകയാണുണ്ടായത്. ഇന്നത്തെപ്പോലെ പ്രശസ്തി ചതുർധാമയാത്രകൾക്ക് അന്നുണ്ടായിരുന്നില്ലയെന്നതുകൊണ്ട്, കേരളത്തിൽ ഈ വാർത്തയ്ക്ക് വലിയ പരിഗണനയൊന്നും പത്രമാധ്യമങ്ങൾ നല്കുകയുണ്ടായില്ല. ഹെലികോപ്ടർ ഉപയോഗിച്ചുള്ള രക്ഷാപ്രവർത്തനങ്ങൾ അന്ന് ഒരു മാസത്തിലധികം

നീണ്ടുനില്ക്കുകയും ചെയ്തു. ഇതേക്കുറിച്ച്, 2005- ൽ പ്രസിദ്ധീകരിച്ച എന്റെ രണ്ടാമത്തെ പുസ്തകത്തിൽ വിശദമാക്കിയിട്ടുണ്ട്.[1] 1998 ആഗസ്റ്റ് മാസത്തിൽ കൈലാസ് മാനസസരസ്സ് യാത്രയ്ക്കിടയിൽ നടന്ന മാൽപ്പ ദുരന്തത്തെക്കുറിച്ച് എന്റെ ഒന്നാമത്തെ രചനയിലും വിസ്തരിച്ചിട്ടുണ്ട്.[2] മൂന്നാമത്തെ രചനയിലും, പരമപവിത്രമായ തീർഥാടനങ്ങൾ പിക്നിക്കും വിനോദസഞ്ചാരവുമായി മാറുമ്പോൾ സംഭവിച്ചേക്കാവുന്ന ദുരന്ത ങ്ങളെക്കുറിച്ച് മുന്നറിയിപ്പ് നല്കിയിട്ടുണ്ട്. ഒരു മാസത്തിലധികം നീണ്ടുപോകുന്ന ഹിമാലയ തീർഥാടനങ്ങളിൽനിന്ന് മാസമുറയുള്ള സ്ത്രീകൾ ഒഴിഞ്ഞുനില്ക്കുന്നതാണ് അഭികാമ്യമെന്നും ഞാൻ എഴുതിയിരുന്നു.[3] അപൂർവ്വം ചിലരൊക്കെ എന്റെ കാഴ്ച്ചപ്പാടുകൾക്കെ തിരെ വിമർശനവുമായി രംഗത്തുവന്നുവെങ്കിലും, ബഹുഭൂരിപക്ഷം പേരും, പ്രത്യേകിച്ച് സ്ത്രീജനങ്ങൾ, ഞാൻ എഴുതിയതിനോട് പരിപൂർണ്ണമായി യോജിക്കുകയാണ്ചെയ്തത്. കേന്ദ്രസർക്കാരിന്റെ കൈലാസ്-മാനസസരസ്സ് യാത്രയ്ക്ക് മാസമുറയുള്ള സ്ത്രീകൾക്ക് നിയമപരമായ വിലക്കൊന്നും ഏർപ്പെടുത്തിയിട്ടില്ലയെന്നത് വാസ്തവ മാണ്. പക്ഷെ, കേരളത്തിൽ ശബരിമല തീർഥാടനത്തിന് നിയമപരമായ വിലക്ക് ഏർപ്പെടുത്തി യിട്ടുണ്ട്. പരമപവിത്രമായ തീർത്ഥാടനം ഒരു സംസ്കാരത്തിന്റെ ഭാഗമാണ്. ഭാരതം മഹത്തായ സാംസ്കാരിക പാരമ്പര്യമുള്ള ഒരു രാഷ്ട്രമാണ്. ആ രാഷ്ട്രത്തിലെ പ്രജകൾ തന്നെ വേണം ആ വിശുദ്ധി കാത്തുസംരക്ഷിക്കാനും.

സുഹൃത്തുക്കളുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നതിനു മുമ്പായി ഞാൻ ഏതാനും നിമിഷം മേൽവിവരിച്ച സംഭവങ്ങൾ ഓർത്തുപോയി. പിന്നെ, ഉത്തരാഖണ്ഡിലെ സ്ഥിതിഗതികൾ എനിക്ക് ബോധ്യപ്പെട്ടത് വിസ്തരിച്ച് പറഞ്ഞുകൊടുത്തു.

നിരവധി തവണ ചതുർധാമങ്ങളിൽ, പ്രത്യേകിച്ച് ബദരി-കേദാർ ക്ഷേത്രങ്ങളിൽ, ഞാൻ യാത്ര ചെയ്തിട്ടുണ്ട്. മറ്റു ഹിമാലയയാത്രകൾ ചെയ്ത് ദൽഹിയിൽ തിരിച്ചെത്തിയാൽ, ദേഹസ്ഥിതി അനുവദിക്കുമെ ങ്കിൽ, കേദാറിലേക്കോ ബദരിയിലേക്കോ യാത്ര ചെയ്യാറുണ്ട്. ഒന്നര ദിവസംകൊണ്ട് ഇതിലേതെങ്കിലും ഒരു യാത്ര ചെയ്ത് ഹൃഷികേശിൽ തിരിച്ചെത്താറുമുണ്ട്. 2008- നുശേഷം, ഇവിടങ്ങളിലേയ്ക്കുള്ള യാത്ര കൾ എന്നിൽ മടുപ്പുളവാക്കി തുടങ്ങി. 2011 ആയപ്പോഴേയ്ക്കും സ്ഥിതി ഗതികൾ നിയന്ത്രണാധീതമായതായി ബോധ്യപ്പെട്ടു. ഉന്നതങ്ങളിൽ സ്വാധീനമുള്ള ഭൂമാഫിയകളുടെ നിയന്ത്രണത്തിലായി കേദാർ-ബദരി

1. തപോഭൂമി ഉത്തരഖണ്ഡ് - അധ്യായം 6, ബദരീധാമത്തിലേയ്ക്ക് - പേജ് 255
2. ഉത്തരാഖണ്ഡിലൂടെ - കൈലാസ് മനസ സരസ്സ് യാത്ര - അഞ്ചാം അധ്യായം - ബുധി പേജ് 50, 51
3. അനുബന്ധം 2 പേജ് 308

ധാമങ്ങൾ. ധർമ്മശാലകളും ആശ്രമങ്ങളുമെല്ലാം ഈ മാഫിയയുടെ നിയന്ത്രണത്തിലായി. 2012 വരെയുള്ള കാലയളവിൽ 215- ഓളം റിസോർട്ടുകളും ഹോട്ടലുകളും ഇവിടെ പണിതുയർത്തി. പുതിയ നിർമ്മാണ പ്രവർത്തനങ്ങൾ നടത്തുമ്പോൾ അളകനന്ദ, മന്ദാകിനി നദീതീരങ്ങളിൽനിന്ന് ഭദ്രമായ അകലത്തിൽവേണമെന്ന് കോടതി വിധിയുണ്ട്. ഇത് മാനിക്കാതെ, തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെ അനുമതിപോലുമില്ലാതെ, നിയമങ്ങളെല്ലാം കാറ്റിൽപ്പറത്തി, നദീതടങ്ങളിൽ നിന്നുതന്നെ കോൺക്രീറ്റ് കെട്ടിടങ്ങൾ പണിതുയർത്തി. ഇതിനെതിരെ പ്രതിഷേധവുമായി രംഗത്തെത്തിയ ചെറിയൊരു വിഭാഗത്തെ ഗുണ്ടായിസംകൊണ്ട് നേരിട്ട് അടിച്ചമർത്തി. റിസോർട്ടുകളിൽ താമസിക്കാൻ തീർഥാടകരല്ലാത്ത ആയിരങ്ങൾ ഒഴുകിയെത്തി. പഞ്ചാബ്, ഹരിയാന, ദൽഹി ഭാഗങ്ങളിൽനിന്നുള്ള ഐ.ടി. കമ്പനികളുടെ ട്രെയിനിംഗ് താവളമായി മാറി കേദാരധാമം. പരിശീലനത്തിനെന്ന വ്യാജേന ഇവിടെ താവളമടിച്ചത് നഗ്നമായ സദാചാരലംഘനത്തിനാണ്. മദ്യം, മയക്കുമരുന്ന്, മാംസഭക്ഷണം ഇതൊക്കെ ഇവിടെ വ്യാപകമായി ഉപയോഗിക്കപ്പെട്ടു. പോലീസ് ഇടപെടൽ ഇവിടെ തീർത്തും അസാധ്യമായതിനാൽ അത്തരത്തിലുള്ള ഭയവും തീരെ വേണ്ട. സുഖകരമായ, തണുപ്പാർന്ന, കാലാവസ്ഥയിൽ തിന്നും, കുടിച്ചും, മദിച്ചും യുവതലമുറ ആനന്ദലഹരിയിൽ ആറാടി. പരമപവിത്രമായ ഒരു തീർഥാടനകേന്ദ്രത്തിലാണ് ഇതെല്ലാം അരങ്ങേറിയതെന്ന് ഓർക്കുക. കുതിരക്കാരും ചുമട്ടുകാരുമൊക്കെ ഇതിന്റെ പങ്കുപറ്റി ലാഭംകൊയ്തു. വ്രതാനുഷ്ഠാനങ്ങളോടെ തീർഥാടനത്തിന് വന്നുചേരുന്ന ഭക്തജനങ്ങൾ ഇതൊന്നും അറിഞ്ഞതുമില്ല. കഷ്ടപ്പാടുകൾ ഏറെ സഹിച്ച് മുകളിലെത്തുന്ന തീർഥാടകർ എവിടെയെങ്കിലും അന്തിയുറങ്ങി, പിറ്റേന്ന് കാലത്ത് ദർശനം നടത്തി മലയിറങ്ങുമ്പോൾ മറ്റുകാര്യങ്ങളൊന്നും ശ്രദ്ധിക്കാൻ സമയം കിട്ടുകയില്ലല്ലോ. വൃദ്ധജനങ്ങൾക്കും അംഗവൈകല്യം സംഭവിച്ചവർക്കും ഗുപ്തകാശിയിൽനിന്ന് കേദാർക്ഷേത്രസന്നിധിയിലേക്കുള്ള ഹെലികോപ്ടർ സർവ്വീസിൽ മുൻഗണനയുണ്ട്. പക്ഷെ, ഭൂമാഫിയകളുടെ ഗുണ്ടകൾ ഇവിടെയും പിടിമുറുക്കി. ഭൂരിഭാഗം സീറ്റുകളും തങ്ങൾ നിർദ്ദേശിക്കുന്നവർക്കായി നീക്കിവയ്ക്കണമെന്നാണ് ഇവരുടെ ആവശ്യം. സദാചാരവിരുദ്ധപ്രവർത്തനങ്ങൾക്ക് വരുന്ന ഹൈടെക്ക് വ്യക്തികൾക്കാണ് ഇത്രയും സീറ്റുകൾ എന്ന് വ്യക്തം. കേദാർ ദുരന്തത്തിനു മൂന്നുദിവസം മുമ്പ് ഇവർ ക്ഷേത്രത്തിന്റെ സമീപമുള്ള ഹെലിപ്പാട് ഉപരോധിച്ചു പോലും!

ബദരിനാഥ് യാത്രയ്ക്കിടയിൽ ഗോവിന്ദ്ഘട്ടിലെത്തിയാൽ 'പൂക്കളുടെ താഴ്വര' (VALLEY OF FLOWERS) യിലേക്ക് ഒരുവഴി താഴേക്ക് തിരിഞ്ഞിറങ്ങി പോകുന്നുണ്ട്. താഴ്വര എത്തുന്നതിനുമുമ്പ് സിക്കുമത

ക്കാരുടെ ഒരു ഗുരുദ്വാരയുണ്ട്. ഇവിടെയെത്തുന്ന എല്ലാ തീർഥാട കർക്കും താമസവും ഭക്ഷണവും സൗജന്യമാണ്. തീർഥാടകരിൽ ഭൂരി ഭാഗവും സിക്കുമത വിശ്വാസികളാണ്. സീസൺസമയത്ത് ആയിര ക്കണക്കിന് സിക്കുകാർ മോട്ടോർസൈക്കിളുകളിൽ സാഹസികയാത്ര ചെയ്യുന്ന കാഴ്ച ഈ വഴിയിലൂടെ പോകുന്നവർക്ക് ചിരപരിചിതമാണ്. തികഞ്ഞ വ്രതശുദ്ധിയോടെ ഇവർ ഗുരുദ്വാരയിൽപോയി ദർശനം നടത്തിയശേഷം തിരിച്ചുപോകുന്നത് ബദരിയിലേക്കോ കേദാറി ലേക്കോ ആണ്. അവിടെ സ്ത്രീകളും ലഹരി വസ്തുക്കളും കൂട്ടിന്നു ണ്ടാകും. ഈ പണച്ചാക്കുകൾ ഹോട്ടലുടമകൾക്ക് ആവശ്യപ്പെടുന്ന തുക നല്കുന്നു. പെണ്ണും പണവും ലഹരിയും ഒന്നിക്കുമ്പോൾ കലഹ ങ്ങൾ സ്വാഭാവികമാണ്. നിരവധി ജീവൻ ഈ വിജനമായ പർവ്വത സാനുക്കളിൽ ഹോമിക്കപ്പെട്ടിട്ടുമുണ്ടാകാം.

ഈ അഴിഞ്ഞാട്ടങ്ങൾക്ക് ഒരറുതി വരുത്തേണ്ടെ? മാഫിയകൾ അതിശക്തരാണ്. ആരു ഭരിച്ചാലും അവരുടെ സ്വാധീനങ്ങൾക്ക് ഒരു കുറവും വരില്ല. ബഹുമാനപ്പെട്ട കോടതികളും നിസ്സഹായാവസ്ഥയി ലാണ്. ഉത്തരവുകൾ ഇറക്കാൻ മാത്രമെ നീതിന്യായപീഠങ്ങൾക്ക് കഴിയുകയുള്ളൂ. അത് നടപ്പാക്കേണ്ടത് ഭരണകൂടങ്ങളാണ്. അതിന് സാധിക്കാതെവരുമ്പോൾ സാക്ഷാൽ സർവ്വേശ്വരൻതന്നെ ഇടപെ ടണം. പ്രകൃതിയാകുന്ന ആ ശക്തിക്ക് മുമ്പിൽ മനുഷ്യർ തൃണതുല്യ രാണ്. ഉത്തരാഖണ്ഡിൽ സംഭവിച്ചതും അതാണ്. 48 മണിക്കൂറിന്നുള്ളിൽ ആ സംഹാരതാണ്ഡവം പൂർത്തിയാക്കി. അനധികൃതമായി നിർമ്മിച്ച റിസോർട്ടുകളും ഹോട്ടലുകളും വ്യാപാരസമുച്ചയങ്ങളും തീപ്പെട്ടിക്കൂടു കൾ പോലെ മലവെള്ളപാച്ചലിൽ ഒഴുകിപ്പോയി! ഒരെണ്ണംപോലും ബാക്കി വച്ചില്ല. 20,000- ത്തിലധികം ജീവനുകൾ മുപ്പതും നാൽപ്പതും അടി മണ്ണിന്റെയടിയിൽ കുഴിച്ചുമൂടപ്പെട്ടു... ഇതിൽ നിരപരാധികളും പെട്ടുപോയി. ദുരന്തങ്ങൾ സംഭവിക്കുമ്പോൾ, അത് അതിന്റെ ഒരു ഭാഗമാണല്ലൊ. പക്ഷെ, 5000-ൽ അധികം വർഷം പഴക്കമുള്ള കേദാർ നാഥ് ക്ഷേത്രം വലിയ പരിക്കൊന്നും കൂടാതെ, പഴയത്പോലെ തന്നെ നിലകൊണ്ടു! ദുരന്തം സംഭവിക്കുന്നതിന്റെ തലേദിവസം ഹെലികോ പ്ടർ പറത്തിയ പൈലറ്റ് ഒരസാധാരണ ദൃശ്യം കണ്ടതായി സാക്ഷ്യ പ്പെടുത്തിയിട്ടുണ്ട്. അതായത്, രണ്ട് ആനയേക്കാൾ വലുപ്പമുള്ള ഒരു കരിമ്പാറ കേദാർ ക്ഷേത്രത്തിന്റെ തൊട്ടുപുറകിൽ നിലകൊള്ളുന്നു. പിറ്റേന്ന് ദുരന്തം സംഭവിച്ചപ്പോൾ ഈ കൂറ്റൻ കരിങ്കല്ലാണ് ക്ഷേത്ര ത്തിന്റെ രക്ഷകനായത്. ഇതിന്റെ രണ്ട് വശങ്ങളിൽ കൂടിയാണ് മുകളിൽ നിന്നുള്ള ഉരുൾപൊട്ടലും മലവെള്ളപ്പാച്ചിലും ഒഴുകിപ്പോയത്. കേദാർ ക്ഷേത്രം സാക്ഷിഭാവത്തിൽ അചഞ്ചലമായി അവിടെ നിലകൊണ്ടു.

ഉത്തരാഖണ്ഡ് ദുരന്തത്തിൽ ആയിരക്കണക്കിന് തീർഥാടകരെ രക്ഷിച്ചെടുത്ത ഒരു മലയാളിയെക്കുറിച്ച് ഓർക്കാതെ വയ്യ. മലപ്പുറം ജില്ലയിലെ വളാഞ്ചേരി സ്വദേശിയായ ശ്രീ. T.V. ഉണ്ണിക്കൃഷ്ണൻ ഇന്ത്യൻ എയർഫോർസിൽ ഗ്രൂപ്പ് ക്യാപ്റ്റനായിരുന്നു. സർവ്വീസിൽനിന്ന് സ്വയം വിരമിച്ച് പ്രഭാതം ഏവിയേഷൻ കമ്പനിയിൽ ഹെലികോപ്ടർ പൈലറ്റായി ഇദ്ദേഹം സേവനം അനുഷ്ഠിച്ചുവരുന്നു. ജൂൺ 14 -ന് ആണ് ഇദ്ദേഹം അവസാനമായി കേദാറിലേക്ക് കോപ്ടർ സർവ്വീസ് നടത്തിയത്. അന്നാണ് ധർണ്ണ നടത്തി ഭൂമാഫിയ ഹെലിപ്പാഡ് ഉപരോധിച്ചത്. ജൂൺ 15,16,17 തിയ്യതികളിൽ കാലാവസ്ഥ അതീവഗുരുതരമായതിനാൽ സർവ്വീസ് നടത്താൻ കഴിഞ്ഞില്ല. ഇതിന്നിടയിൽ പ്രളയവും ഉരുൾപൊട്ടലും നടന്നുകഴിഞ്ഞിരുന്നു. 18 -ന് ഹെലികോപ്ടർ മുകളിൽ ഇറക്കാൻ ഉണ്ണികൃഷ്ണൻ കിണഞ്ഞുപരിശ്രമിച്ചുവെങ്കിലും സാധിച്ചില്ല. പിന്നെ നടന്നതൊന്നും ഓർക്കാൻ സുഖമുള്ള കാര്യങ്ങളല്ലയെന്ന് അദ്ദേഹം പറയുന്നു. ഒരു ദിവസം 240 പേരെ വീതം, 10 ദിവസം തുടർച്ചയായി ജോലിചെയ്ത്, ഉണ്ണികൃഷ്ണൻ രക്ഷപ്പെടുത്തി താഴെയെത്തിച്ചു. മറ്റു 10 സ്വകാര്യ കമ്പനികളും പിന്നീട് ഇന്ത്യൻ എയർഫോർസും ഈ ദൗത്യത്തിൽ മുഴുകി. ദീനരോദനങ്ങൾ... ജീവനുവേണ്ടി അവസാനത്തെ ശ്രമം നടത്തുന്നവർ... സ്ത്രീകൾ... പിഞ്ചുകുഞ്ഞുങ്ങൾ... കൂമ്പാരംകൂടിക്കിടക്കുന്ന ശവശരീരങ്ങൾക്ക് മീതെ കൂട്ടംകൂടിയിരിക്കുന്ന കഴുകന്മാർ... ജീവിതകാലം മുഴുവനും ഈ ദുരന്തദൃശ്യങ്ങൾ മറക്കാൻ കഴിയുമോ...?

ചതുർധാമങ്ങളിലേക്കുള്ള റോഡുകളെക്കുറിച്ചും പരാമർശിക്കാതെ വയ്യ. 1962 -ലെ ചൈനീസ് ആക്രമണത്തിനുശേഷമാണ് ഈ ഭാഗത്തേക്കുള്ള റോഡുനിർമ്മാണം കേന്ദ്രസർക്കാർ ആരംഭിച്ചത്. ഇവിടെയ്ക്കു മാത്രമല്ല, ഭാരതവുമായി അതിർത്തി പങ്കിടുന്ന മറ്റു മേഖലകളിലേക്കും ഗതാഗതസൗകര്യം ഉണ്ടാക്കിയത് ഇന്ത്യ-ചൈന യുദ്ധത്തിനു ശേഷമാണ്. അതിർത്തിയോട് ചേർന്നുകിടക്കുന്ന പട്ടാളക്യാമ്പുകളിലേക്ക് സന്നാഹങ്ങൾ സുഗമമായി എത്തിച്ചുകൊടുക്കുന്നതിന് റോഡുകൾ അത്യാവശ്യമാണ്. ഹൃഷികേശിൽനിന്ന് ബദരിനാഥ്ക്ഷേത്രത്തിന്റെ മുന്നിൽക്കൂടി പോകുന്ന റോഡ്, മനാചുരം വരെ നീണ്ടുകിടക്കുന്നു. പട്ടാളത്തിന്റെ ആവശ്യത്തിനുവേണ്ടി നിർമ്മിച്ച ഈ പാത തീർഥാടകരുടെ ഉപയോഗത്തിനുവേണ്ടിയും തുറന്നുകൊടുത്തു. ഫലമോ? തീർഥാടകരെ കുത്തിനിറച്ചുകയറ്റുന്ന പടുകൂറ്റൻ ഡീലക്സ് ബസ്സുകളും, ഗ്യാസ് സിലിണ്ടറുകളും റേഷൻ സാമഗ്രികളും കച്ചവട സാധനങ്ങളുമൊക്കെ കയറ്റുന്ന പത്തു ചക്രങ്ങളുള്ള വലിയ ലോറികളും ഈ പാതയിൽക്കൂടി നിരന്തരം ചീറിപ്പാഞ്ഞുതുടങ്ങി. ദൽഹിയിലെ കൊണാട്ട് പ്ലേസിൽ ലഭ്യമല്ലാത്ത കച്ചവടച്ചരക്കുകൾ ബദരിനാഥിലെ ഷോപ്പിംഗ് ഭാഗങ്ങളിൽ ലഭ്യമാണ്! പട്ടാളത്തിന്റെ വാഹനങ്ങൾ നിയമം അനുവദി

ക്കുന്ന തോതിലുള്ള ഭാരം മാത്രം കയറ്റി, നിശ്ചിതമായ വേഗതയിൽ മാത്രമേ സഞ്ചരിക്കുകയുള്ളൂ. കഴിഞ്ഞ പത്തുവർഷമായി ബദരി -കേദാർ റോഡുകൾ സീസൺസമയത്ത് തകർന്നുപോകുന്ന അവസ്ഥയിലാണ്. കിലോമീറ്റർ കണക്കിന് ദൂരമാണ്, പലപ്പോഴും റോഡുകൾ അപ്രത്യക്ഷമാകുന്നത്. താങ്ങാനാവാത്ത ഭാരം വഹിക്കാൻ ഈ റോഡുകൾക്ക് സാധിക്കാതെ വരുന്നതുകൊണ്ടാണ് ഈ നാശനഷ്ടങ്ങൾ സംഭവിക്കുന്നത്.

എന്താണ് ഇതിനുള്ള പോംവഴി? പ്രകൃതിയെ നശിപ്പിക്കുന്ന വിധത്തിലുള്ള തീർത്ഥാടനമാണ് ഇന്ന് നടന്നുകൊണ്ടിരിക്കുന്നത്. ഇവിടെ ഭക്തിയല്ല പ്രാധാന്യം; വിനോദസഞ്ചാരത്തിനാണ്. ബദരി-കേദാർധാമങ്ങളെ അതിന്റെ തനിമയോടെ സംരക്ഷിച്ചു നിലനിർത്താൻ ഒരേയൊരു മാർഗ്ഗം മാത്രമെയുള്ളൂ. ബദരിനാഥിലേക്കുള്ള വാഹനയാത്ര ജോഷിമഠത്തിൽ അവസാനിപ്പിക്കുക. ഇവിടെനിന്ന് 48 കിലോമീറ്റർ നടന്നാൽ ബദരിക്ഷേത്രത്തിൽ എത്താം. വഴിയിൽ ഒന്നോ രണ്ടോ ദിവസം വിശ്രമിക്കാൻ ധർമ്മശാലകൾ തുറക്കുക. ആവശ്യക്കാർക്ക് ഉപയോഗിക്കാൻ കുതിര, കോവർകഴുത, ഡോളി എന്നീ സന്നാഹങ്ങൾ നിശ്ചിത നിരക്കുകളിൽ ഏർപ്പെടുത്തി കൊടുക്കുക. ആർമി, പോലീസ് വാഹനങ്ങൾ മാത്രം മുകളിലേക്ക് കടത്തിവിടുക. അതുപോലെ, കേദാർനാഥിലേക്കുള്ള വാഹനയാത്ര ഗുപ്തകാശിയിൽ അവസാനിപ്പിക്കുക. ഇവിടെനിന്ന് 32 കിലോമീറ്റർ നടന്ന് ഗൗരീകുണ്ഡിൽ എത്തുക. തുടർന്ന് 14 കിലോമീറ്റർ കയറ്റം കയറി കേദാർക്ഷേത്രത്തിലും എത്തുക. ധർമ്മശാലകളും മൃഗങ്ങളുടെ സേവനവും ഇവിടെയും ലഭ്യമാക്കണം. ഗുപ്തകാശിയിൽനിന്നുള്ള ഹെലികോപ്ടർ സർവ്വീസ് വൃദ്ധജനങ്ങൾക്കും, അംഗവൈകല്യമോ ഹൃദ്രോഗമോ ഉള്ള തീർഥാടകർക്കും മാത്രമായി നിജപ്പെടുത്തുക. രണ്ടു ധാമങ്ങളിലും ഭക്ഷണം ധർമ്മശാലകൾവഴിയോ ടെമ്പിൾ റിലീഫ് കമ്മിറ്റിവഴിയോ മാത്രം സൗജന്യമായി വിതരണം ചെയ്യുകയും വേണം. കനത്ത ലാഭംകൊയ്യാൻവേണ്ടി മാത്രം ലക്ഷ്യം വച്ച് പ്രവർത്തിക്കുന്ന ഹോട്ടലുകളും വ്യാപാരസമുച്ചയങ്ങളും ഇതോടെ അപ്രത്യക്ഷമാകുകയുംചെയ്യും.

ഹിമാലയതീർഥാടനകേന്ദ്രങ്ങളുടെ വിശുദ്ധി നിലനിർത്തണമെങ്കിൽ കടുത്ത നിയന്ത്രണങ്ങൾ അത്യാവശ്യമാണ്. മഹത്തായ ഭാരതസംസ്കാരത്തിന്റെ മായാത്ത മുഖമുദ്രകളാണ് ഈ പരിശുദ്ധസ്ഥലങ്ങൾ. ഇതൊക്കെ നിലനിന്നാൽമാത്രമെ വരുംതലമുറകൾക്ക് പ്രയോജനപ്പെടുകയുള്ളൂ. അല്ലെങ്കിൽ ഈ സ്ഥലങ്ങളൊക്കെ കെട്ടുകഥകളായി മാത്രം അവശേഷിക്കും. അമേരിക്കൻ റോട്ടറി ഇന്റർനാഷണൽ[1]

1. തപോഭൂമി ഉത്തരഖണ്ഡ് പേജ് 93 അവസാനത്തെ ഖണ്ഡിക നോക്കുക.

പോലുള്ള സാമൂഹ്യസംഘടനകൾ ലക്ഷക്കണക്കിന് ഡോളർ ചെല വഴിച്ച് ഹിമാലയത്തെ മരതകപ്പച്ചയുടുത്ത കാനനപ്രദേശമാക്കാൻ ശ്രമിക്കുമ്പോൾ, നമ്മുടെ ഭരണാധിപന്മാർ ഇതിനെ ചുടുകാടാക്കി മാറ്റുവാൻ ശ്രമിക്കുന്നത് ലജ്ജാവഹംതന്നെയാണ്. ഭൂർജ്, ദേവദാരു എന്നീ വിശുദ്ധ വൃക്ഷങ്ങളും, ഓക്ക്, ബ്ലൂപൈൻ, റോഡെൻഡെൻട്രോൺ തുടങ്ങിയ അമൂല്യവൃക്ഷങ്ങളും ഹിമാലയത്തിൽ നിറഞ്ഞുനിൽക്കണം. ആ ഹരിതഭംഗിയിൽ മഞ്ഞിന്റെ ധവളാഭകൂടി ചേരുമ്പോൾ എന്തൊര വിസ്മരണീയ ദൃശ്യമാകും അത്. ഈ ദേവഭൂമിയെ സംരക്ഷിച്ചു നില നിർത്താൻ ഓരോ ഭാരതീയനും പ്രതിജ്ഞാബദ്ധരാകണം.

സാമാന്യം ദീർഘമായ എന്റെ പ്രതികരണം സുഹൃത്തുക്കൾ ശ്രദ്ധ യോടെ കേട്ടു. തീർഥാടകരേയും വിനോദസഞ്ചാരികളേയുംകൊണ്ട് ഉപജീവനം കഴിക്കുന്നവരാണ് ഇവരൊക്കെ. വിദൂരസ്ഥലങ്ങളിൽനിന്ന് ഹിമാലയത്തിൽ വന്നുചേരുന്ന സഞ്ചാരികളിൽനിന്ന് അമിതമായ തുക ഈടാക്കി വഞ്ചിക്കരുതെന്ന് ഞാൻ ഇവരോട് അപേക്ഷിച്ചു. കേരള ത്തിൽ, 35,000ത്തിലധികം രൂപ വാങ്ങിച്ച് ചതുർധാമയാത്രകൾ സംഘടിപ്പിക്കുന്ന ചില സന്ന്യാസിമാരുണ്ട്. ഇവർ തീർഥാടകരെ വഞ്ചി ക്കുന്ന കണക്കുകേട്ടാൽ ഞെട്ടിപ്പോകും. ഹൃഷികേശിൽനിന്ന് പത്തുപേരടങ്ങുന്ന ഒരു സംഘം, ഒരു വാടകവണ്ടി വിളിച്ച് പത്ത് ദിവസംകൊണ്ട് ചതുർധാമയാത്രചെയ്ത് തിരിച്ചു വരുമ്പോൾ ഒരാൾക്ക് 8,000 രൂപയിൽ താഴെ മാത്രമേ ചെലവ് വരികയുള്ളൂ! ആ നിലയ്ക്ക് ചുരുങ്ങിയത് 25,000 രൂപ ഒരു തീർഥാടകനിൽനിന്ന് ലാഭമെടുക്കുമ്പോൾ, സീസൺസമയത്ത് 200 പേരെയെങ്കിലും കൊണ്ടുപോകുന്ന ഒരു സംഘാടകന്റെ ലാഭം എത്രയെന്ന് എളുപ്പം അറിയാമല്ലോ. എന്റെ നിർദ്ദേശാനുസരണം, ആയിരക്കണക്കിനു തീർഥാടകർ വളരെ ചുരുങ്ങിയ ചെലവിൽ ചതുർധാമയാത്ര നിർവ്വഹിച്ച് പൂർണ്ണ സംതൃപ്തിയോടെ തിരിച്ചുവന്നിട്ടുണ്ട്.

എല്ലാവരും ഒന്നിച്ചിരുന്ന് രാത്രി ഭക്ഷണം കഴിക്കുമ്പോൾ ആരവ ത്തോടെ മഴ തുടങ്ങി. ശീതക്കാറ്റിൽ മനാലി തണുത്തുറഞ്ഞപ്പോൾ, ശാന്തമായ മനസ്സോടെ ഞാൻ മുറിയിലേക്ക് കയറി. പ്രാർഥിച്ചശേഷം കിടക്കുമ്പോൾ മനസ്സുനിറയെ വസിഷ്ഠക്ഷേത്രത്തിലേക്കുള്ള യാത്ര യായിരുന്നു.

## വസിഷ്ഠക്ഷേത്രം

തലേദിവസത്തെ കനത്തമഴ മനാലിയിലെ പ്രഭാതത്തിന് മങ്ങൽ ഏല്പിച്ചതായി തോന്നി. ചുറ്റുമുള്ള ഹിമപർവ്വതങ്ങളിൽ മൂടൽമഞ്ഞ് പടർന്നുനില്ക്കുന്നു. രാത്രിയെ അപേക്ഷിച്ച് തണുപ്പിന് കുറവു തോന്നിയെങ്കിലും അന്തരീക്ഷം മൂടിക്കെട്ടിത്തന്നെ നിന്നു. 7 മണി

കഴിഞ്ഞശേഷമെ ഹോട്ടലിൽ ചായ തയ്യാറാവുകയുള്ളൂ എന്നറിയാമായിരുന്നതുകൊണ്ട് ഞങ്ങൾ അങ്ങാടിയിലെ പെട്ടിക്കട ലക്ഷ്യംവച്ച് നടന്നു. കഴിഞ്ഞദിവസം ഹോട്ടലിൽ ഒത്തുകൂടിയിരുന്ന സുഹൃത്തുക്കളെല്ലാം പെട്ടിക്കടയുടെ ഓരംചേർന്നുള്ള തിണ്ണയിൽ ഇരിപ്പുണ്ടായിരുന്നു. ഒരാഴ്ചമുമ്പ് ലാഹുളിലേയ്ക്ക് രണ്ടു വിദേശികളെയുംകൊണ്ട് യാത്രചെയ്ത പുതിയൊരു ഡ്രൈവർ സുഹൃത്തും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. അദ്ദേഹത്തിൽനിന്ന് ഞങ്ങൾ വിശദാംശങ്ങൾ ശ്രദ്ധിച്ചു കേട്ടു.

റോത്തങ്ങ്ചുരം എത്തുന്നതിന് 20 കിലോമീറ്റർ മുമ്പായിത്തന്നെ റോഡിന്റെ ദയനീയസ്ഥിതി തുടങ്ങുന്നു. റോഡ് ഒട്ടാകെ തകർന്നു കിടപ്പാണ്. റോഡുപണിനടക്കുന്നതിനാൽ വൺവേസമ്പ്രദായത്തിൽ വാഹനങ്ങൾ കടത്തിവിടുന്നുണ്ട്. കുഴഞ്ഞ് ചെളികെട്ടിക്കിടക്കുന്നതിനാൽ പലസ്ഥലത്തും വാഹനത്തിന്റെ അടിഭാഗം പാറയിൽതട്ടും. ചുരത്തിന്റെ മുകൾഭാഗത്തെത്തുമ്പോൾ, താഴെ അഗാധമായ താഴ്വരയിലേക്ക് വാഹനം തെന്നിപ്പോകാൻ സാധ്യതയുണ്ട്. ചുരം കയറി കൊക്സർ എത്തുന്നതുവരെയും റോഡിന്റെ സ്ഥിതി മോശംതന്നെയാണ്. പിന്നെ, കീലോങ്ങ് വരെ വലിയ കുഴപ്പമില്ല. പക്ഷെ, സ്പിതിയിലേക്കുള്ള യാത്ര ഒഴിവാക്കുന്നതാണ് നല്ലത്. ജൂണിലെ മഴയും, തുടർന്നുണ്ടായ ഉരുൾപൊട്ടലും ഈ ഭാഗങ്ങളിൽ കനത്ത നാശനഷ്ടങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. താഴ്വരകളിലുടനീളം മലയിടിച്ചിൽ തുടർന്നുകൊണ്ടിരിക്കുന്നു.

കാലാവസ്ഥ തെളിയാത്തതുകൊണ്ട് അന്നത്തെ ദിവസം വസിഷ്ഠ ക്ഷേത്രം സന്ദർശിച്ച് മനാലിയിൽ തങ്ങാൻ ഞങ്ങൾ തീരുമാനിച്ചു. മുമ്പ്, പലതവണ മനാലിവഴി വന്നപ്പോളെല്ലാം ഈ യാത്ര മാറ്റിവയ്ക്കുകയാണുണ്ടായത്. മലകയറ്റമൊന്നുമില്ലെങ്കിലും വനത്തിൽക്കൂടി നടന്നു യാത്ര ചെയ്യേണ്ടതിനാൽ അനുയോജ്യമായ വസ്ത്രങ്ങൾ ധരിച്ച് ഒമ്പത് മണി കഴിഞ്ഞപ്പോൾ യാത്ര തുടങ്ങുകയുംചെയ്തു. മനാലിയിൽ നിന്ന് 4 കിലോമീറ്ററോളം ദൂരം മാത്രമേ ഇവിടേയ്ക്കുള്ളൂ. അടിയിൽ നിന്ന് മനാലിമലയെ ചുറ്റിക്കയറി മുകളിലെ നിരപ്പിൽ എത്തിയാൽ ക്ഷേത്രം കാണാം. തിരക്കുള്ള ഒരങ്ങാടിയാണ് ഈ സ്ഥലം.

ചെറിയതാണെങ്കിലും ക്ഷേത്രം പ്രൗഢഗംഭീരംതന്നെയാണ്. മൂലക്ഷേത്രത്തിന് 5,000-ൽപ്പരം വർഷം പഴക്കമുണ്ടെന്ന് ഇവിടെ സ്ഥാപിച്ചിരിക്കുന്ന വലിയ ബോർഡിൽ എഴുതിവച്ചിട്ടുണ്ട്. പുരാവസ്തുവകുപ്പിന്റെ കീഴിലാണ് ക്ഷേത്രം. മൂലക്ഷേത്രം പഴയ തനിമയോടെ നിലനിർത്തി, ബാക്കി ഭാഗങ്ങൾ പലപ്പോഴായി നവീകരിച്ചിട്ടുണ്ട്. വസിഷ്ഠമഹർഷിയുടെ വിഗ്രഹം കണ്ടാൽ അത്ഭുതപ്പെട്ടുപോകും. അത്രയ്ക്കധികം തേജസ്സുണ്ട് ഈ വിഗ്രഹത്തിന്. ക്ഷേത്രത്തോട് ചേർന്നുതന്നെ ചൂടു

വെള്ളപ്രവാഹമുള്ള ഒരു ചെറിയ കുളം കാണാം. സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം സ്നാനഘട്ടങ്ങളുണ്ട്. കുളികഴിഞ്ഞ്, തികഞ്ഞ പരിശുദ്ധിയോടെ ഞങ്ങൾ ക്ഷേത്രദർശനം നടത്തി. തിരക്ക് കുറവായതിനാൽ വിഗ്രഹത്തിന് മുമ്പിൽ ധാരാളം സമയം ചെലവഴിക്കാൻ സാധിച്ചു. ദേശ്രാജ്ശർമ്മ എന്നുപേരുള്ള മുഖ്യപൂജാരി എല്ലാ വിധ സൗകര്യങ്ങളും ചെയ്തുതരികയുംചെയ്തു. ക്ഷേത്രാന്തരീക്ഷത്തിൽ അനുകൂല ഊർജ്ജം ധാരാളമുണ്ടെന്നു ബോധ്യപ്പെട്ടതിനാൽ, കൂട്ടുകാരിൽനിന്ന് അകന്നുമാറി, ഒരൊഴിഞ്ഞ കോണിൽ, ഞാൻ ധ്യാനത്തിൽ ഇരുന്നു. ഒരു മണിക്കൂറിലധികം സമയം കഴിഞ്ഞാണ് ഉണർന്നത്. ബോധത്തിലേക്കുവന്നപ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് അനുഭവപ്പെട്ടത്.

ക്ഷേത്രത്തിന്റെ പ്രധാനകവാടത്തിന്റെ നേരെ എതിർദിശയിൽ ശ്രീരാമക്ഷേത്രവുമുണ്ട്. ഇതിനും വസിഷ്ഠക്ഷേത്രത്തിന്റെയത്ര പഴക്കമുണ്ടെന്ന് പറയുന്നു. സീത, ലക്ഷ്മണൻ, ഹനുമാൻ എന്നിവരുടെ പ്രതിഷ്ഠകളും ഇവിടെ ദർശിക്കാം. ക്ഷേത്രത്തിന്റെ പഴക്കത്തെക്കുറിച്ചോർത്തപ്പോൾ എനിക്കൊരു കാര്യം ഓർമവന്നു. ഹൈദരാബാദിൽ



വസിഷ്ഠപ്രതിഷ്ഠ

നിന്ന് ഒരു സുഹൃത്താണ്, മൂന്നോ നാലോ വർഷംമുമ്പ്, വളരെ പ്രധാനപ്പെട്ട ഇക്കാര്യം അറിയിച്ചത്. ശാസ്ത്രജ്ഞന്മാരും ചരിത്രഗവേഷകരും സോഫ്ട്വെയർ എഞ്ചിനീയർമാരായ മുൻ IRS (ഇന്ത്യൻ റവന്യൂ സർവീസ്) ഉദ്യോഗസ്ഥന്മാരും 'ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയന്റിഫിക് റിസർച്ചി'ന്റെ ഡയറക്ടർ സരോജിനി ബക്ത എന്നിവരെല്ലാമടങ്ങിയ ഒരു സംഘമാണ് ശ്രീരാമന്റെ ജനനത്തെ സംബന്ധിച്ച ഗവേഷണങ്ങൾ

നടത്തിയത്. മുൻ IRS ഉദ്യോഗസ്ഥനായ പുഷ്കർ ഭട്നാകറാണ് അമേരിക്കയിൽനിന്ന് 'പ്ലാറ്റിനം ഗോൾഡ്' എന്നു നാമകരണം ചെയ്ത ഒരു സോഫ്ട്വെയർ വാങ്ങാൻ മുൻകയ്യെടുത്തത്. ലക്ഷക്കണക്കിന് ഡോളർ ഇതിനുവേണ്ടി ചെലവഴിച്ചു. എന്നിട്ട്, വാല്മീകി രാമായണത്തിൽ ശ്രീരാമന്റെ ജനനസമയം പറയുന്ന ശ്ലോകത്തെ ഇവർ കമ്പ്യൂട്ടർ ഭാഷയിൽ ഈ സോഫ്ട്വെയറിലേക്ക് Feed ചെയ്തു. കുറച്ചുസമയം കഴിഞ്ഞപ്പോൾ ത്രേതായുഗത്തിലെ, വാല്മീകിരാമായണത്തിൽ പറയുന്ന ശ്ലോകപ്രകാരമുള്ള, അതേ ഗ്രഹനില കമ്പ്യൂട്ടറിന്റെ സ്ക്രീനിൽ തെളിഞ്ഞുവത്രെ![1] ഡോക്ടർ രാമൻ അവ്താർ എന്ന ശാസ്ത്രജ്ഞന്റെ നേതൃത്വത്തിൽ ഒരുസംഘം ഗവേഷകർ ശ്രീരാമൻ 14 വർഷം വനയാത്ര ചെയ്ത വഴികളിലൂടെ സഞ്ചരിച്ച് ആധികാരികമായ നിരവധി തെളിവുകൾ ശേഖരിക്കുകയുണ്ടായി. ഇദ്ദേഹം രചിച്ച പുസ്തകമാണ് 'In The Footstep of SREE RAM.'

ക്ഷേത്രദർശനത്തിനുശേഷം ഞങ്ങൾ പ്രാതൽ കഴിച്ചു. വസിഷ്ഠക്ഷേത്രത്തിന്റെ പിൻഭാഗത്തുള്ള മലയിലാണ് അതിപുരാതനമായ ദേവീക്ഷേത്രം. വനത്തിൽക്കൂടിയുള്ള ഈ യാത്രയ്ക്ക് ഒരു വഴികാട്ടിയെ കൂടെ കൊണ്ടുപോകുന്നതാണ് നല്ലതെന്ന് ഡാബക്കാരൻ പറഞ്ഞുതന്നു. ഒന്നു പുകവലിച്ച് ഉഷാറായതിനുശേഷം, ഒരു സഹായിയെ അന്വേഷിച്ച് കണ്ടുപിടിച്ചുവരാമെന്നു പറഞ്ഞ് കൂട്ടുകാർ സ്ഥലം വിട്ടപ്പോൾ ഞാൻ വസിഷ്ഠക്ഷേത്രത്തിലേക്ക് തിരിച്ചുപോയി. വിശ്രമസ്ഥലത്തോടുചേർന്നുള്ള ഒരു മാർബിൾ തിണ്ണയിൽ മലർന്നു കിടക്കുമ്പോൾ ഞാൻ ചിന്തിച്ചത് വസിഷ്ഠമഹർഷിയെക്കുറിച്ചുള്ള പുരാണപരാമർശങ്ങളാണ്...

---

1. ഇതെക്കുറിച്ച് ശ്രീ. കെ. മഹാദേവൻ എന്ന മറ്റൊരു സുഹൃത്തിന്റെ വിശദീകരണം താഴെക്കൊടുക്കുന്നു.

തൃശ്ശൂർ സെന്റ്തോമസ് കോളേജിൽ സയൻസ് അദ്ധ്യാപകനായിരുന്ന ശ്രീ.കെ. മഹാദേവൻ, ഇന്ത്യൻ ഫോറിൻ സർവീസ് (IFS) ലഭിച്ചപ്പോൾ, പിന്നെ ദീർഘകാലം വിദേശത്തായിരുന്നു. ഇദ്ദേഹവും ഡോ. സി.എസ്. രവീന്ദ്രനും ചേർന്നെഴുതിയ 'ഭാരതീയദർശനങ്ങൾ ഒരു ശാസ്ത്രീയ വീക്ഷണം' എന്ന ഗ്രന്ഥം മൂല്യമേറെയുള്ള ഒരു രചനയാണ്. ശ്രീരാമന്റെ ജനനത്തെക്കുറിച്ചുള്ള ശാസ്ത്രീയ വീക്ഷണത്തെ മഹാദേവൻ ഇങ്ങനെ വിശദീകരിക്കുന്നു -

'സാങ്കേതികവിദഗ്ദ്ധരുടെ കണ്ടുപിടുത്തം നൂറുശതമാനവും ശരിയായിരിയ്ക്കുമെന്നാണ് ഇതെക്കുറിച്ച് ചർച്ചചെയ്ത ഒന്നുരണ്ടുപേരുടെ അഭിപ്രായം. രാമായണത്തിലെ ശ്ലോകം ഒരു സോഫ്ട്വെയർ ആക്കി മാറ്റി എന്നു പറഞ്ഞാൽ, ആ ശ്ലോകത്തിനെ, കമ്പ്യൂട്ടറിന്റെ ഭാഷയിൽ, ഒരു 'മാത്തമാറ്റിക്കൽ ഫോർമുല' ആക്കി എന്നാണർഥം. സ്വാഭാവികമായിട്ടും ആ സോഫ്റ്റ്വെയർ ഇൻസ്റ്റാൾ ചെയ്തിട്ടുള്ള ഒരു കമ്പ്യൂട്ടറിൽ ശ്രീരാമന്റെ ജനനത്തെക്കുറിച്ചുള്ള ഒരു പ്രശ്നം ഉന്നയിക്കുമ്പോൾ, കമ്പ്യൂട്ടർ അത്

ബ്രഹ്മാവിന്റെ പുത്രനായ വസിഷ്ഠൻ സപ്തർഷികളിൽപ്പെട്ട പ്രജാപതിയാണ്. ഋഗ്വേദത്തിന്റെ ഏഴാമത്തെ മണ്ഡലത്തിന്റെ കർത്താവാണ് ഇദ്ദേഹം. അറുപത്തിയൊന്ന് തലമുറ രഘുവംശരാജാക്കന്മാരുടെ കുലഗുരുവായിരുന്നു ഈ സ്മൃതികാരൻ. ഇന്ദ്രിയങ്ങൾ വശപ്പെട്ടതിനാൽ വസിഷ്ഠനെന്ന പേരു ലഭിച്ചു. ജിതേന്ദ്രിയനായ ഈ മഹാമുനിയുടെ ബലംകൊണ്ടാണ് ഇക്ഷ്വാകുരാജാക്കന്മാർ ഭൂമി മുഴുവൻ ജയിച്ചത്. കാമക്രോധങ്ങളെല്ലാം ഉഗ്രതപസ്സുകൊണ്ട് ഈ ഋഷിവര്യൻ കീഴടക്കി.

---

പ്രോസസ്സ് ചെയ്യും. പ്രപഞ്ചത്തിലെ കോടാനുകോടി അറിവുകളുടെ ഒരു സമാഹാരമാണ്, ഒരു ട്രഷറിയാണ്, ഒരു ഡിക്ഷ്ണറിയാണ് യൂണിവേഴ്സൽ കോൺഷ്യസ്നെസ്സ് എന്നു പറയുന്ന 'ബ്രഹ്മം', അഥവാ യൂണിവേർസൽ കമ്പ്യൂട്ടർ. ഇത് ഊർജ്ജത്തിന്റെയും ബോധശക്തിയുടെയും ഭണ്ഡാഗാരമാണ്. ശ്രീരാമന്റെ ജനനത്തെക്കുറിച്ചുള്ള പ്രശ്നം ഒരു മിനി കമ്പ്യൂട്ടറിൽ ഉന്നയിച്ചപ്പോൾ അവിടെ നടക്കുന്ന പ്രോസസ്സിങ് ഊർജ്ജതരംഗങ്ങളുടെ ഒരു കേളീരംഗമാണ്. അവയെല്ലാം ചെന്നുപതിക്കുന്നത് യൂണിവേർസൽ കമ്പ്യൂട്ടറിലും. തീർച്ചയായും മിനി കമ്പ്യൂട്ടറിന്റെ സ്ക്രീനിൽ, ഞൊടിയിടയിൽ, ശരിയായ ഉത്തരം തെളിഞ്ഞുവരും. അതെ വൈദ്യുതപ്രതിഭാസം തന്നെയാണ് ധ്യാനമനനാദികളിൽക്കൂടി കിട്ടുന്ന അറിവും. ആദ്യത്തെ കേസിൽ, സോഫ്ട്വെയർ എത്ര പെർഫക്റ്റ് ആണ്യെന്നതിനെ ആശ്രയിച്ചായിരിക്കും കിട്ടുന്ന ഉത്തരത്തിന്റെ മഹിമ. രണ്ടാമത്തെ കാര്യത്തിൽ, ധ്യാനം എത്രകണ്ട് ശുദ്ധവും നിർമലവും ചേതോന്മുഖവും ആണ് എന്നതിനെ ആശ്രയിച്ചിരിക്കും കിട്ടുന്ന അറിവിന്റെ ഗുണവും.'

വാല്മീകി രാമായണത്തിലെ ശ്രീരാമന്റെ ഗ്രഹനില ഇങ്ങനെയാണ് –

"തതശ്ച ദ്വാദശേമാസേ
ചൈത്രേ നാവമികേ തിഥൗ
നക്ഷത്രോ ƒ ദിതിദൈവത്യേ
സ്വോച്ചസംസ്ഥേഷു പഞ്ചസു:
ഗ്രഹേഷു കർക്കടേലഗ്നേ
വാക്പതാവിന്ദുനാ സഹ
പ്രോദ്യമാനേ ജഗന്നാഥം
സാർവലോകനമസ്കൃതം
കൗസല്യാ ƒ ജനയദ്രാമം
സർവലക്ഷണസംയുതം
വിഷ്ണോരർദ്ധം മഹാഭാഗം
പുത്രമിക്ഷ്വാകുനന്ദനം."

| | | | |
|---|---|---|---|
| ശു ബു | ര | | |
| | ഗ്രഹനില | | ഗു ച ലഗ്നം |
| കു | | | |
| | | മ | |

12-ാം മാസം ചൈത്രമാസത്തിലെ (ശുക്ളപക്ഷം) നവമിതിഥിയിൽ അദിതി ദേവതയായുള്ള പുണർതം നക്ഷത്രത്തിൽ ആദിത്യൻ-ചൊവ്വ-വ്യാഴം-ശുക്രൻ-ശനി എന്നീ 5 ഗ്രഹങ്ങൾ യഥാക്രമം മേടം-മകരം-കർക്കടകം-മീനം-തുലാം ഉച്ചത്തിലായിരിക്കുമ്പോൾ കർക്കിടകലഗ്നത്തിൽ ഗുരു ചന്ദ്രനോടുകൂടി ഉദയമാകുമ്പോൾ ജഗന്നാഥനും സർവലോകനമസ്കൃതനും ദിവ്യലക്ഷണങ്ങൾ തികഞ്ഞവനും മഹാവിഷ്ണുവിന്റെ അർദ്ധാംശമായവനും ഇക്ഷ്വാകുകുലത്തിന് അഭിമാനവുമായി ശ്രീരാമനെ കൗസല്യ പ്രസവിച്ചു.

ജമദഗ്നി, പരാശരൻ, ദുർവ്വാസാവ്, വിശ്വാമിത്രൻ, സുമന്തു തുടങ്ങിയ പല ഋഷീശ്വരന്മാരും, പല കാരണങ്ങൾകൊണ്ടും, തങ്ങൾക്കിഷ്ടമില്ലാത്തവരെ ശപിച്ചിട്ടുണ്ട്. ശാപമോക്ഷവും നല്കിയിട്ടുണ്ട്. പക്ഷെ, ബ്രഹ്മർഷിയായ വസിഷ്ഠമുനി ഒരിക്കൽപ്പോലും, ഒരാളെയും ശപിച്ചിട്ടില്ല. കന്യാകുബ്ജത്തിലെ രാജാവായ ഗാഥിയുടെ മകൻ വിശ്വാമിത്രന് വസിഷ്ഠമുനിയോട് അടങ്ങാത്ത പകയുണ്ടായിരുന്നു. വസിഷ്ഠന്റെ അധീനത്തിലുള്ള നന്ദിനി പശുവിനെ ബലാല്ക്കാരേണ കൊണ്ടുപോകാൻ വിശ്വാമിത്രൻ തുനിയുകയും തുടർന്നു നടന്ന യുദ്ധത്തിൽ അദ്ദേഹം ദയനീയമായി പരാജയപ്പെടുകയും ചെയ്തു. 'ക്ഷത്രിയ ബലം ബലമല്ല, ബ്രഹ്മതേജസ്സാണ് യഥാർത്ഥ ബലം' എന്നനുഭവിച്ചറിഞ്ഞ വിശ്വാമിത്രൻ രാജ്യമുപേക്ഷിച്ച് കൊടുംതപസ്സിനായി ഇറങ്ങിത്തിരിച്ചു. വിശ്വത്തെ തപിപ്പിക്കുന്ന ഘോരതപസ്സുകളനുഷ്ഠിച്ച് ബ്രഹ്മപ്രതാപിയായെങ്കിലും വിശ്വാമിത്രന്റെ മനസ്സിൽനിന്ന് വൈരാഗ്യം വിട്ടുപോയില്ല. കല്മഷപാദൻ എന്ന രാജാവിന്റെ ദേഹത്തിലേക്ക് കിങ്കരൻ എന്ന രാക്ഷസന്റെ ശക്തി ആവാഹിച്ചുകയറ്റി വസിഷ്ഠന്റെ നൂറുമക്കളെ തന്ത്രപൂർവ്വം കൊല്ലിച്ചത് വിശ്വാമിത്രനായിരുന്നു. പ്രിയപുത്രരുടെ വിയോഗത്തിൽ വസിഷ്ഠനും അരുന്ധതീദേവിയും മഹാശോകത്തിൽ ആഴ്ന്നു. വിശ്വാമിത്രനാൽ ഘോരദുഃഖത്തിന് ഇരയായിട്ടും തന്നിലുള്ള അപാരമായ മഹാശക്തി വസിഷ്ഠൻ ഉപയോഗിച്ചില്ല. ദുർബലനെപ്പോലെ എല്ലാം അദ്ദേഹം സഹിച്ചു. മൃതരായ തന്റെ പുത്രന്മാരെ യമപുരിയിൽനിന്ന് വീണ്ടെടുക്കാൻ അദ്ദേഹത്തിനു നിഷ്പ്രയാസം സാധിക്കുമായിരുന്നു. വിശ്വാമിത്രനെയൊ അദ്ദേഹത്തിന്റെ വംശത്തെയൊ വേരോടെ നശിപ്പിക്കാനും വസിഷ്ഠന് ഒരു നിമിഷം സമയംപോലും വേണ്ടായിരുന്നു. പക്ഷെ, അദ്ദേഹം ഒന്നിനും തയ്യാറായില്ല. തന്റെ ദുഃഖം സ്വയം കടിച്ചമർത്തി അദ്ദേഹം ജീവത്യാഗം ചെയ്യാൻ തയ്യാറാവുകയാണുണ്ടായത്.

മനാലിയിലെ വനാന്തരങ്ങളിൽക്കൂടി അലഞ്ഞുനടക്കുമ്പോൾ, ഒരുവർഷക്കാലത്ത്, മുനിയുടെ ശ്രദ്ധ ഒരുനിമിഷം നദിയുടെ ഭീകരമായ കുത്തൊഴുക്കിൽ ഉടക്കിനിന്നു. കൂടുതലൊന്നും ചിന്തിക്കാതെ, ഭാരമുള്ള കല്ലുകൾ ദേഹത്തുവച്ച് വരിഞ്ഞുകെട്ടി വസിഷ്ഠൻ നദിയുടെ കയത്തിലേക്ക് കുതിച്ചുചാടി. 88,000 ഋഷികളിൽ ഏറ്റവും ശ്രേഷ്ഠനാണ് വസിഷ്ഠൻ. ബ്രഹ്മാവിന്റെ മാനസപുത്രനായ ഈ ദിവ്യ ഋഷിയെ നദിക്ക് അറിയാമായിരുന്നു. അതുകൊണ്ടുതന്നെ, മഹർഷിയെ കയറിൽനിന്ന് മുക്തനാക്കി ഭദ്രമായി തീരത്തെത്തിക്കുവാൻ നദിക്ക് ഒട്ടും ആയാസം തോന്നിയില്ല. വസിഷ്ഠൻ ഉത്തമമായൊരു നാമം നദിക്ക് നല്കി ആദരിക്കുകയും ചെയ്തു; 'വിപാശ'. പാശം മുറിച്ചവൾ എന്നാണ് ഇതിന്റെ അർഥം. ജീവത്യാഗം ചെയ്യാൻ വസിഷ്ഠൻ പല മാർഗങ്ങളും നോക്കി

യെങ്കിലും, അഗ്നിതുല്യമായ ആ ബ്രഹ്മതേജസ്സ് മഹാമുനിയെ സദാ കാത്തുരക്ഷിച്ചു.

വിപാശ നദിയുടെ തീരത്ത് ആശ്രമം സ്ഥാപിച്ച് വസിഷ്ഠമുനി ദീർഘ കാലം ഇവിടെ തപസ്സനുഷ്ഠിച്ച് ജീവിച്ചു. ഈ വിപാശ നദിയാണ് പിന്നീട് ബിയാസ് നദിയായി പരിണമിച്ചത്. തന്റെ നാലാം തലമുറയിൽ പ്പെട്ട വേദവ്യാസന്റെ സ്മരണാർത്ഥമാണ് ഈ പേരുമാറ്റം ഉണ്ടായത്. കലിയുഗത്തിന്റെ ആരംഭത്തിൽ ഋഷിമാരും ദേവതകളും ദേവന്മാരും മനുഷ്യരുടെ ദൃഷ്ടിയിൽനിന്ന് അകന്നുപോയി. ഋഷിപർവ്വതത്തിൽ നിന്ന് ദേവന്മാർ വസിഷ്ഠമുനിയുടെ ഈ ശ്രേഷ്ഠ പ്രതിഷ്ഠ ഇവിടെ കൊണ്ടുവന്ന് സ്ഥാപിച്ചു. വസിഷ്ഠഗ്രാമവും വസിഷ്ഠക്ഷേത്രവും ഭക്ത ജനങ്ങൾക്ക് സായൂജ്യം നല്കിക്കൊണ്ട് ഇന്നും നിലനില്ക്കുന്നു...



ആപ്പിൾമരങ്ങൾ

സുഹൃത്തുക്കൾ വന്ന് തട്ടിവിളിച്ചപ്പോഴാണ് ഉണർന്നത്. വഴികാട്ടി യായി ഇവർ കൊണ്ടുവന്നത് ഒരു കാവിവസ്ത്രധാരിയെയായിരുന്നു. ഒറ്റനോട്ടത്തിൽത്തന്നെ ഇദ്ദേഹം ജാടക്കാരനാണെന്ന് എനിക്ക് ബോധ്യപ്പെട്ടു. കഞ്ചാവ് വലിച്ചുകയറ്റിയ ഭാവവ്യത്യാസങ്ങൾ മുഖത്ത് പ്രകടമായിരുന്നു. മറ്റാരെയും കിട്ടാത്തതുകൊണ്ടാകാം ഇദ്ദേഹത്തെ കൂടെക്കൂട്ടിയതെന്ന് ചിന്തിച്ച് സ്വയം സമാധാനപ്പെടുകയും ചെയ്തു. കുടിവെള്ളവും ലഘുഭക്ഷണസാധനങ്ങളും വാങ്ങിക്കാൻ ഒരു കടയി ലേക്ക് കയറിയ ഭൂപീന്ദറിനോട്, പരിശുദ്ധമായ ദാഹജലം വഴിയിലെ നീരുറവകളിൽ ലഭ്യമാണെന്ന് സന്ന്യാസി പറയുന്നത് കേട്ടു. ബിസ്കറ്റും ബ്രെഡ്ഡും വാഴപ്പഴവും വാങ്ങിച്ച് ഞങ്ങൾ കുത്തനെ താഴോട്ടുകിടക്കുന്ന വസിഷ്ഠ ഗ്രാമത്തിലേക്ക് പ്രവേശിച്ചു.

ക്ഷേത്രത്തോളംതന്നെ പഴക്കം വസിഷ്ഠഗ്രാമത്തിനും തോന്നിച്ചു. വളരെ ഇടുങ്ങിയ ഗല്ലികളും, കരിങ്കല്ലും പിങ്ക് നിറത്തിലുള്ള കല്ലുകളുമുപയോഗിച്ചുള്ള കൊച്ചുകൊച്ചു വീടുകളും ഏതോ പുരാണകാലഘട്ടത്തിലേക്ക് നമ്മളെ കൂട്ടിക്കൊണ്ടുപോകുന്ന പ്രതീതി ഉളവാക്കി. പല വീടുകൾക്കും ആധുനിക മുഖച്ഛായ നല്കി നവീകരിച്ചിട്ടുണ്ട്. ഇവിടെയൊക്കെ വിദേശികളെ താമസിപ്പിച്ചിട്ടുണ്ട്. താമസത്തിന്നും ഭക്ഷണത്തിന്നും ചുരുങ്ങിയ നിരക്കുമാത്രമേ ഇവർ വാങ്ങിക്കുന്നുള്ളൂവെന്ന് സന്യാസി പറഞ്ഞു. മദ്യവും മയക്കുമരുന്നും യഥേഷ്ടം ലഭ്യമായതിനാൽ വിദേശികൾ ധാരാളമായി ഇവിടേയ്ക്കെത്തുന്നു. ഹിമാലയസാനുക്കളിലെ ഉൾനാടൻപ്രദേശങ്ങളിൽ കഞ്ചാവ് കൃഷിചെയ്യാൻ പെർമിറ്റ് നല്കുന്ന സർക്കാർ തീരുമാനം വളരെ ഗൗരവത്തോടെ പുനർചിന്തനം ചെയ്യേണ്ടതാണെന്ന് എനിക്കു തോന്നി. പലസ്ഥലത്തും, വിദേശികളുടെ അഴിഞ്ഞാട്ടം എല്ലാവിധ സദാചാരസീമകളുടെയും നഗ്നമായ ലംഘനമാണ്. തീർഥാടനവും വിനോദസഞ്ചാരവും വ്യക്തമായും വേർതിരിക്കുകതന്നെ വേണം. ലഹരിക്കുവേണ്ടി ആധ്യാത്മികകേന്ദ്രങ്ങളിലേക്കുള്ള കടന്നുകയറ്റം കർശനമായും നിയന്ത്രിക്കുകയും ചെയ്യണം. കൊടുംതണുപ്പിനെ അകറ്റാൻ ലഹരിവസ്തുക്കൾ ഉപയോഗിക്കാൻ പെർമിറ്റ് നല്കുന്ന രീതി ഭാരതസംസ്കാരത്തിന് ഒട്ടും യോജിച്ചതല്ല. ഹിമാലയത്തിലെ പല ഗ്രാമീണരും തങ്ങളുടെ വീടുകളിൽ വിദേശികളെ താമസിപ്പിച്ച് എല്ലാവിധ അഴിഞ്ഞാട്ടങ്ങൾക്കും വേദിയൊരുക്കിക്കൊടുക്കുമ്പോൾ, അവർ തങ്ങളുടെ ഇളംതലമുറയെ സദാചാരവിരുദ്ധപ്രവർത്തനങ്ങൾക്ക് അടിത്തറയൊരുക്കിക്കൊടുക്കുകയാണെന്ന് ഒരുപക്ഷെ അറിയുന്നുണ്ടാകില്ല. വസിഷ്ഠമുനിയുടെ പരിപാവനമായ നാമധേയത്തിൽ അറിയപ്പെടുന്ന ഈ ഗ്രാമത്തിലെ തുറസ്സായ ഒരു തട്ടിൻപുറത്ത് മുക്കാൽ ഭാഗവും നഗ്നരായ ഒരു ഡസനോളം വിദേശ യുവതീയുവാക്കൾ ആലിംഗനബദ്ധരായി പിണഞ്ഞുകിടക്കുമ്പോൾ ഇതിന്റെ ഇടയിൽക്കൂടി നടന്നുനീങ്ങുന്നത് ഗൃഹമുടമസ്ഥന്റെ കുട്ടികളാണ്! പത്തു വയസ്സിനു താഴെയുള്ള കുട്ടികളാണെങ്കിലും അവരുടെ മുഖഭാവങ്ങൾ ശ്രദ്ധിച്ചപ്പോൾ വളരെ വിഷമം തോന്നി. വഴിതെറ്റാൻ ഏറ്റവും എളുപ്പമുള്ള പ്രായമാണല്ലോ ഇത്.

ഗ്രാമീണരുടെ നാൽക്കാലി സമ്പത്ത് സമൃദ്ധമാണ്. എരുമ, പശു തുടങ്ങിയ മൃഗങ്ങൾ ഗല്ലികളുടെ ഒതുങ്ങിയ കോണുകളിൽ അയവിറക്കിക്കൊണ്ട് വിശ്രമിക്കുന്നു. മലമ്പ്രദേശമായതിനാൽ തീറ്റയ്ക്ക് ക്ഷാമമൊന്നുമില്ല. ഒരു പെട്ടിക്കടയിൽനിന്ന് ഞങ്ങൾ ചൂടുള്ള ഓരോ ഗ്ലാസ് പാൽ വാങ്ങിക്കുടിച്ചു. കുടിച്ചുകഴിഞ്ഞിട്ടും പാലിന്റെ രുചി നാവിൽനിന്ന് പോകുന്നില്ല. കമ്പിളിവസ്ത്രങ്ങൾ നെയ്തുണ്ടാക്കുന്നവരും, ചാണകവറളികൾ ഉണ്ടാക്കുന്നവരും, ഗല്ലികളുടെ അപ്പുറത്തുള്ള കൊച്ചു കൃഷി

യിടങ്ങളിൽ അധ്വാനിക്കുന്നവരും, പാൽ സംഭരിച്ച് ചുമലിൽ വഹിച്ചു കൊണ്ടുപോകുന്നവരുമൊക്കെക്കൂടിയാകുമ്പോൾ ആ ഗ്രാമീണാന്ത രീക്ഷം ഹൃദ്യമായിത്തീരുന്നു. നായ്ക്കളുടെ വലിയൊരു പട തന്നെയു ണ്ടെങ്കിലും അവയൊന്നും ഞങ്ങളെ നോക്കി ഒന്ന് കുരയ്ക്കുകപോലും ചെയ്തില്ല. ഇമ്പമാർന്ന നിറങ്ങളിലുള്ള കോഴികൾ ഇതിന്റെയൊക്കെ ഇടയിൽക്കൂടി വിഹരിക്കുന്നു.

ഗ്രാമം പിന്നിട്ട് ഞങ്ങൾ വനമേഖലയിലേക്ക് കടന്നു. ബിയാസ് നദീതീരത്ത് ഗ്രാമീണരുടെ ആപ്പിൾ തോട്ടങ്ങളുണ്ട്. വിളവെടുപ്പിന്റെ സമയമായതിനാൽ മരങ്ങളുടെ കാന്തി ശ്രദ്ധേയമാണ്. വനത്തിലൂടെ യുള്ള ഒറ്റയടിപ്പാതയിലേക്ക് പ്രവേശിച്ചതോടെ തണുപ്പ് വല്ലാതെ വർ ദ്ധിച്ചു. മൂടിക്കെട്ടിയ അന്തരീക്ഷമായതിനാൽ മഴ പെയ്യാൻ സാധ്യത യുണ്ടെന്ന് സന്ന്യാസി പിറുപിറുക്കുന്നത് കേട്ടു. വനത്തോടു ചേർ ന്നുള്ള വേലിപ്പടർപ്പുകളിൽ ഔഷധമൂല്യമുള്ള സസ്യങ്ങൾ കായ്ച്ചു നില്ക്കുന്നത് അദ്ദേഹം ചൂണ്ടിക്കാട്ടിത്തന്നു. പലതരം പഴങ്ങൾ പറിച്ചെ ടുത്ത് ഞങ്ങൾക്ക് തരികയും ചെയ്തു. മധുരമുള്ളതും ചവർപ്പുള്ളതും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. ഇവയുടെയൊന്നും പേരുപോലും സന്ന്യാസിക്കറിഞ്ഞുകൂടായിരുന്നു. പക്ഷെ, അത്യപൂർവ്വമായ ഔഷധ ഗുണമുള്ളവയാണിതെല്ലാമെന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

കയറ്റം കയറി മുകളിലോട്ട് പ്രവേശിക്കുന്തോറും വന്മരങ്ങളുടെ മേഖലയിലേക്ക് ഞങ്ങൾ എത്തിപ്പെട്ടു. ദേവദാരു, ഓക്ക്മരങ്ങൾ ഇട കലർന്നു നിൽക്കുന്ന വനത്തിൽ മറ്റു ചെറുവൃക്ഷങ്ങളും ഉണ്ട്. വള്ളി പ്പടർപ്പുകൾക്കും കുറവൊന്നുമില്ല. പക്ഷെ, വനത്തിന്റെ അപാരമായ ശാന്തതയാണ് എന്നെ ആകർഷിച്ചത്. ഇളംതെന്നലിൽ വൃക്ഷശിഖര ങ്ങൾ സ്നിഗ്ദ്ധതയോടെ ചലിക്കുന്നുണ്ടെങ്കിലും നേരിയൊരു മർമ്മരം പോലും എങ്ങും കേൾക്കാനില്ല. പക്ഷികളും മറ്റു ചെറുജീവികളും നിശ ബ്ദരാണ്. ഉയരങ്ങളിലേക്കുള്ള പ്രയാണമാണെങ്കിലും ശ്വാസോച്ഛ്വാസ ത്തിന് ഒട്ടും ബുദ്ധിമുട്ട് തോന്നിയില്ല. ഇന്ദ്രിയങ്ങൾക്കൊട്ടാകെ ഒരു പുത്തനുണർവ്വ്. ഊർജ്ജദായകമായൊരു അന്തരീക്ഷത്തിലേക്കാണ് ഞങ്ങൾ പ്രവേശിക്കുന്നതെന്ന് എനിക്ക് ബോധ്യമായി. കയറ്റം കഴിഞ്ഞ് ഒരു തടത്തിലേക്ക് ഇറങ്ങാൻ ഭാവിക്കുമ്പോൾ ദൂരെ പർണ്ണശാല പോലെ ഒരു നിർമ്മാണം കണ്ടു. അടുത്തെത്താറായപ്പോൾ അവിടെ സ്ഥാപിച്ചിരിക്കുന്ന വലിയൊരു ബോർഡും ദൃശ്ശീഭവിച്ചു. അതിലെ വാചകങ്ങൾ മനസ്സിന് കുളിർമ്മ നല്കി: 'നിങ്ങൾ ഒരു നിശ്ശബ്ദ മേഖലയി ലേക്കാണ് പ്രവേശിക്കുന്നത്. ഇത് മെഡിറ്റേഷൻ ചെയ്യാനുള്ള സ്ഥല മാണ്. ഉച്ചത്തിൽ സംസാരിക്കുന്നതും മണ്ണിൽ കുഴിക്കുന്നതും കർശന മായി നിരോധിച്ചിരിക്കുന്നു.' ഈ ഉത്തരവാണോ പ്രകൃതിയെ ഇത്രയും ശാന്തമാക്കിയത്? ഞാൻ ഒരുനിമിഷം ചിന്തിച്ചുപോയി.

പർണശാലയുടെ നിർമ്മാണം തനി നാടൻ വസ്തുക്കൾ കൊണ്ടാണ്. ഇവിടെ ഇരുന്നു വെറുതെ വിശ്രമിക്കാം, അല്ലെങ്കിൽ മെഡിറ്റേഷനിൽ മുഴുകാം. മൺപാത്രങ്ങളിൽ ശുദ്ധജലം ലഭ്യമാണ്. വനമധ്യത്തിൽ ഇത്തരമൊരു സൗകര്യം എന്റെ ആദ്യത്തെ അനുഭവമായിരുന്നു. യാതൊരുവിധ ബാഹ്യസമ്മർദ്ദങ്ങളുമില്ലാതെ പ്രകൃതി മനുഷ്യനു വേണ്ടി ഇണങ്ങിനിലകൊള്ളുന്നു എന്ന സത്യം ചിന്തനീയം തന്നെയാണ്. പ്രകൃതിയിൽനിന്ന് നമുക്കെന്തൊക്കെ പഠിക്കാനിരിക്കുന്നു?

അരമണിക്കൂറോളം സമയം മാത്രം ഇവിടെ വിശ്രമിച്ച് ഞങ്ങൾ മുന്നോട്ട് നടന്നു. കഴിഞ്ഞ രാത്രിയിലെ മഴ തുടർന്നുള്ള യാത്രാപഥത്തിൽ ബുദ്ധിമുട്ടുകൾ ഏറെയുണ്ടാക്കി. കുഴഞ്ഞ മണ്ണിൽക്കൂടി അരക്കിലോമീറ്ററോളം ദൂരം നടന്നുകഴിഞ്ഞപ്പോൾ ഞങ്ങൾ ലക്ഷ്യസ്ഥാനത്ത് എത്തിച്ചേർന്നു. കമനീയമായൊരു താഴ്വരയിലാണ് ഞങ്ങളിപ്പോൾ. ചുറ്റും ഉയർന്നുനില്ക്കുന്ന വനമാണ്. വടക്കുഭാഗത്തുള്ള പർവ്വതത്തിൽനിന്ന് അതിമനോഹരമായൊരു വെള്ളച്ചാട്ടം താഴെയുള്ള തടത്തിലേയ്ക്ക് പതിക്കുന്നുണ്ട്. മലമടക്കുകളിൽക്കൂടിയുള്ള അതിന്റെ ഗമനം ആ പ്രദേശമാകെ പ്രഭാപൂരിതമാക്കിത്തീർക്കുന്നു. താഴ്വരയുടെ ഏറ്റവും ഇടതുഭാഗത്താണ് ക്ഷേത്രം. ക്ഷേത്രത്തിന്റെ തൊട്ടുമുകളിലായി കരിങ്കല്ലിൽത്തീർത്ത ഒരു പഴഞ്ചൻ വിശ്രമകേന്ദ്രമുണ്ട്. പാദരക്ഷകൾ ഇവിടെ അഴിച്ചുവച്ചശേഷം ഞങ്ങൾ ക്ഷേത്രാങ്കണത്തിലേക്ക് ചെന്നു.

കരിങ്കല്ലുകൊണ്ട് നിർമ്മിച്ച ഒരു കൊച്ചുക്ഷേത്രമാണ് ഇത്. മൂലപ്രകൃതിയായ ജഗദാംബികയാണ് പ്രതിഷ്ഠ. വസിഷ്ഠമഹർഷി നിത്യവും ഇവിടെ പൂജ ചെയ്തിരുന്നതായി വിശ്വസിക്കുന്നു. തന്റെ 100 പുത്രന്മാരുടെ മരണശേഷം, സ്വയം ജീവത്യാഗം ചെയ്യാൻ ശ്രമിച്ച് അലഞ്ഞുനടക്കുമ്പോൾ സാക്ഷാൽ ജഗദാംബിക വസിഷ്ഠന് ദർശനം നൽകി ആശ്വസിപ്പിച്ചത് ഇവിടെവച്ചായിരുന്നുവത്രെ. ദ്വാപരയുഗത്തിന്റെ അവസാനംവരെ മുനി ഇവിടെ പൂജ ചെയ്തു ജീവിച്ചു. ക്ഷേത്രത്തോട് ചേർന്ന് പടർന്നുപന്തലിച്ച് വളർന്നുനില്ക്കുന്ന വലിയൊരു അക്രൂട്ട് വൃക്ഷമുണ്ട്. കൂട്ടുകാർ പൂജയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ, വൃക്ഷത്തിന്റെ ശീതളച്ഛായയിൽ മലർന്നുകിടന്ന് ഞാൻ നിർവൃതിയിൽ ലയിച്ചു.

പൂജാരികുലത്തിൽപ്പെട്ട സുനിൽഭരദ്വാജ് പൂജാകർമ്മങ്ങൾ വളരെ ചിട്ടയോടെ ചെയ്തു. മൂലമന്ത്രം ഉരുവിട്ടുകൊണ്ട് ഞാൻ കൂടെ ഇരുന്നു. അർച്ചനയ്ക്കുശേഷം മധുരപലഹാരങ്ങൾ നിവേദിച്ചുകഴിഞ്ഞപ്പോൾ എല്ലാവരും ദേവിയെ സാഷ്ടാംഗം നമസ്കരിച്ചു. ലഘുഭക്ഷണം കഴിച്ച് വിശപ്പടക്കിയശേഷം വെള്ളച്ചാട്ടത്തിന്റെ പതനസ്ഥലം ലക്ഷ്യംവച്ച് ഞങ്ങൾ മുന്നോട്ടുനീങ്ങി. വള്ളിപ്പടർപ്പുകളുടെ ഇടയിൽക്കൂടിയുള്ള

ദുഷ്ക്കരമായ കയറ്റം കയറി ലക്ഷ്യത്തിലെത്തിയപ്പോൾ എല്ലാവരും അവശരായി. വെള്ളച്ചാട്ടം താഴേയ്ക്ക് പതിക്കുന്ന അഗാധമായ കയത്തിന്റെ മുൻഭാഗത്തുള്ള വിശാലമായ, പരന്ന, പാറപ്പുറത്ത് ഒരു സംഘം വിദേശികൾ ധ്യാനത്തിലിരിക്കുന്നത് കണ്ടപ്പോൾ എനിക്ക് ജിജ്ഞാസ തോന്നി. ഭദ്രമായൊരു സ്ഥലത്ത് ഇരുന്ന് ഞാൻ അവരെ ഗഹനമായ രീതിയിൽ ശ്രദ്ധിച്ചു. സ്ഥലകാലബോധമില്ലാത്തപോലെയാണ് അവരിൽ മിക്കവരും ധ്യാനത്തിൽ ഇരിക്കുന്നത്. ഏറ്റവും പുറകിലായി ധ്യാനത്തിൽ ഇരിക്കുന്നത് ഭാരതീയനായ ഒരു സന്ന്യാസിയാണെന്ന് കുറച്ചു സമയം കഴിഞ്ഞപ്പോഴാണ് മനസ്സിലായത്. അദ്ദേഹമായിരിക്കാം അവരുടെ ഗുരു.

വെള്ളച്ചാട്ടത്തിന്റെ ശബ്ദം ഘനഗംഭീരമാണ്. ഇത്തരമൊരു അന്തരീക്ഷത്തിൽ ധ്യാനത്തിൽ ഇരുന്നാൽ ഏകാഗ്രത കൈവരിക്കാൻ പറ്റില്ലെന്ന് ഞങ്ങളുടെ വഴികാട്ടിയായ സന്ന്യാസി പിറുപിറുത്തപ്പോൾ ഞാൻ അദ്ദേഹത്തെ തറപ്പിച്ചൊന്നു നോക്കി. ഏകാഗ്രത കൈവരിച്ചവർക്ക് ഏതൊരു സാഹചര്യത്തിലും മെഡിറ്റേഷൻ ചെയ്യാവുന്നതാണ്. അവർക്ക് ഇന്ദ്രിയനിഗ്രഹം സെക്കന്റുകൾക്കുള്ളിൽ സാധ്യമാവുകയും ചെയ്യും. സന്ന്യാസിവേഷം കെട്ടിനടന്നാൽപോര, യോഗ ശാസ്ത്രീയമായി അഭ്യസിക്കണം; ഞാൻ ആത്മഗതമായി പറഞ്ഞു.



വനത്തിലെ വെള്ളച്ചാട്ടം- സ്പെയിൻകാരായ വിദേശികൾ താഴെ

ധ്യാനപരിശീലനം കഴിഞ്ഞെഴുന്നേറ്റ വിദേശികൾ ഞങ്ങളെ അഭിവാദ്യം ചെയ്തു. തികഞ്ഞ മര്യാദയോടെ ഞങ്ങളും അപ്രകാരം ചെയ്തു. ഞങ്ങളുടെ വഴികാട്ടി, വിദേശികളുടെ ഗുരുവിന്റെ അടുത്തേക്ക് തിടുക്കത്തിൽ ചെല്ലുന്നത് കണ്ടു. അദ്ദേഹത്തിന്റെ അടുക്കൽ ആസനസ്ഥനായശേഷം തന്റെ കോട്ടിന്റെ ഉൾക്കീശയിൽനിന്നു കഞ്ചാവ് ബീഡിയെടുത്ത് ഗുരുവിന് സൽക്കരിക്കുന്നത് കണ്ടപ്പോൾ രണ്ടുപേരുടെയും നിലവാരം എനിക്ക് ബോധ്യമായി. ഇതിന്നിടയിൽ വിദേശികളുടെ നേതാവാണെന്ന് തോന്നിച്ച ഒരു ചെറുപ്പക്കാരൻ ഞങ്ങളുടെ അടുത്തുവന്ന് കുശലം പറഞ്ഞു. ഞാൻ അദ്ദേഹവുമായി വളരെ പെട്ടെന്ന് അടുത്തു. ഞങ്ങൾ ഒന്നിച്ച് ക്ഷേത്രഭാഗത്തേക്ക് നടന്നു.

സ്പെയിനിലെ മാഡ്രിഡ് സ്വദേശിയായ മി.കിക്കി (Kiki) ഇന്ത്യയിൽ വന്നിട്ട് രണ്ടുമാസത്തോളമായി. മനാലിയിലുള്ള ഒരു ഏജെന്റ് മുഖേനയാണ് യോഗ പഠിക്കാൻ ഇവിടെ എത്തിയത്. വസിഷ്ഠഗ്രാമത്തിലാണ് താമസം. യോഗശാസ്ത്രത്തെക്കുറിച്ചുള്ള നിരവധി ഗ്രന്ഥങ്ങൾ, സ്പാനിഷ് ഭാഷയിൽ രചിച്ചത്, വായിച്ച് പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷെ, ശരിയായ രീതിയിൽ യോഗാഭ്യാസം പഠിക്കാൻ പ്രാപ്തനായ ഒരു ഗുരു ആവശ്യമാണെന്ന അറിവാണ് ഭാരതത്തിൽ എത്തിപ്പെടാൻ കാരണം. കഴിഞ്ഞ മൂന്നുവർഷത്തിനിടയ്ക്ക് പലതവണ ഭാരതത്തിൽ വന്നെങ്കിലും പല വിധത്തിലുള്ള ചതികളിൽ പെട്ടുപോകുകയാണുണ്ടായത്. ഇത്തവണ ഹൃഷികേശിൽനിന്നുള്ള ഒരാശ്രമം വഴിയാണ് മനാലിയിൽ എത്തിയത്. രണ്ടുമാസം കഴിഞ്ഞെങ്കിലും, യഥാർത്ഥത്തിൽ, ഒരു പുരോഗതിയും ഉണ്ടായില്ലയെന്നതാണ് വാസ്തവം. ലഹരി വലിച്ചു കയറ്റി മനസ്സിനെ വിഭ്രാന്തി നിറഞ്ഞൊരു തലത്തിലേക്ക് എത്തിക്കാനാണ് ഈ ഗുരു പഠിപ്പിക്കുന്നത്. യോഗഗ്രന്ഥങ്ങളിൽ ഇങ്ങനെയൊരു സമ്പ്രദായം പറയുന്നുമില്ല. ഒട്ടും പരിചയമില്ലാത്ത ഇന്ത്യക്കാരോടുപോലും ഇതേക്കുറിച്ച് ചോദിക്കുന്നത് ശരിയായ മാർഗനിർദ്ദേശം ലഭിക്കാനാണ്. സ്പെയിനിൽനിന്നുള്ള ചരിത്രാന്വേഷകൻ റോബിക് ഫോയറേയും അദ്ദേഹം ഭാരതീയ വേദാന്തത്തെക്കുറിച്ച് രചിച്ച 'Vedic Age And Scientific Experiments' എന്ന ഗ്രന്ഥത്തെക്കുറിച്ചും ഞാൻ ചോദിച്ചപ്പോൾ കിക്കി തന്റെ അജ്ഞത ഒളിച്ചുവച്ചില്ല.

എനിക്ക് ഈ ചെറുപ്പക്കാരനോട് സഹതാപം തോന്നി. യോഗശാസ്ത്രത്തിന്റെ പേരിൽ ഭാരതത്തിലുടനീളം നടക്കുന്ന തട്ടിപ്പുകളെക്കുറിച്ച് കേൾക്കുമ്പോൾ അത്ഭുതം തോന്നാറുണ്ട്. അത്രയ്ക്കധികം ഈ ശാസ്ത്രം ദുരുപയോഗപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. സന്ന്യാസിവേഷം കെട്ടിനടക്കുന്നവർക്ക് ധനസമ്പാദനത്തിനുള്ള ഒരു എളുപ്പവഴിയാണ് യോഗ. കേരളത്തിൽനിന്ന് ഒരു സന്ന്യാസി, വെക്കേഷൻ സമയത്ത്, ഹരിദ്വാറിലേക്ക് യോഗ പഠിപ്പിക്കാൻ നിരവധി കുട്ടികളെ

കൊണ്ടുപോയതും അവരിൽ രണ്ടുപേർ ദുരന്തമരണത്തിന് ഇരയായതും പത്രമാധ്യമങ്ങളിൽ രണ്ടുവർഷംമുമ്പ് വായിച്ചത് ഞാൻ ഓർത്തുപോയി. തങ്ങളുടെ പൊന്നുമക്കളെ ഇത്തരത്തിലുള്ള ദുരന്തത്തിലേക്ക് തള്ളിവിടാൻ അച്ഛനമ്മമാരെ പ്രേരിപ്പിക്കുന്നത് പൊള്ളയായ വാഗ്ദാനങ്ങൾ ശ്രവിക്കുന്നതുകൊണ്ടാണ്. ഏഴുദിവസം കൊണ്ടും, ഒരു മാസത്തിന്നുള്ളിലും യോഗ അഭ്യസിപ്പിച്ച് ദീക്ഷകൊടുക്കുന്ന വടക്കെ ഇന്ത്യക്കാരായ ചില സന്ന്യാസിമാർ കേരളത്തിൽ ചുറ്റിത്തിരിയുന്നുണ്ട്. കഴിഞ്ഞ കാലത്തെ പ്രശസ്തരായ ചില യോഗാചാര്യന്മാരുടെ പരമ്പരകളിൽപ്പെട്ടവരാണ് തങ്ങളെന്ന് ഇവർ അവകാശപ്പെടുകയും ചെയ്യുന്നു. ഏഴുകൊല്ലം അഭ്യസിച്ചാൽപ്പോലും ഒരു സാധകന് ക്രിയായോഗശാസ്ത്രത്തിൽ ദീക്ഷ ലഭിക്കുവാൻ ബുദ്ധിമുട്ടാണെന്നറിയുമ്പോഴാണ് ക്രിയായോഗശാസ്ത്രത്തിന്റെ മഹത്വം ബോധ്യപ്പെടുക. ഒരു യോഗവിദ്യാർത്ഥി അത്യാവശ്യം അറിഞ്ഞിരിക്കേണ്ടതായ ചില നിർദ്ദേശങ്ങൾ ഞാൻ കിക്കിക്ക് ഉപദേശിച്ചുകൊടുത്തു.

യോഗശാസ്ത്രം ഗഹനമായി അഭ്യസിക്കുന്നതിനുമുമ്പ് ഒരു വ്യക്തി ആദ്യം ശ്രമിക്കേണ്ടത് സ്വയം ഇന്ദ്രിയനിഗ്രഹം വരുത്താനാണ്. ഉറങ്ങുമ്പോൾ എല്ലാ ഇന്ദ്രിയങ്ങളും മരിച്ചതിനു തുല്യമാണ്. കാഴ്ച, സംസാരം, കേൾവി, സ്പർശനം, ബുദ്ധി എന്നീ ഇന്ദ്രിയങ്ങളെല്ലാം 'Dead' ആയ അവസ്ഥയിലാണ്. ഉറക്കം ഒരു ലഘുമരണമാണെന്നു പറയുന്നത് ഇതുകൊണ്ടാണ്. ഉറക്കമുണർന്നാൽ ഈ ഇന്ദ്രിയബന്ധങ്ങളെല്ലാം പുനഃസ്ഥാപിക്കപ്പെടുകയും ചെയ്യുന്നു. ഒരു നേരിയ നഷ്ടം പോലും ഒരിന്ദ്രിയത്തിനും സംഭവിക്കുന്നുമില്ല. സൃഷ്ടിയുടെ മഹത്വവും അതാണ്. ധ്യാനത്തിൽക്കൂടി, കൃത്രിമമായി, ഇന്ദ്രിയങ്ങളെ മരിച്ചതിനു (Dead) തുല്യമാക്കുമ്പോൾ ഇന്ദ്രിയനിഗ്രഹമെന്ന യോഗാവസ്ഥയിൽ എത്തുന്നു. ബുദ്ധി അചഞ്ചലമായി നിലകൊള്ളും. ഒരുമിനിറ്റിൽ, ശരാശരി, 120 ഓർമ്മകളുടെ ശകലങ്ങൾ (Memory Bits) നമ്മുടെ മനസ്സിൽക്കൂടി കടന്നുപോകുന്നു എന്നാണ് കണക്കാക്കുന്നത്. ഇത് തീർത്തും നിലച്ച്, മനസ്സ് അചഞ്ചലമായി നില്ക്കും. ഏതു ദൈവീക രൂപത്തെയാണോ ഭ്രൂമധ്യത്തിൽ ഉറപ്പിക്കാൻ ശ്രമിച്ചത്, ആ രൂപം മാത്രം അവിടെ ഉറച്ചുനില്ക്കും. മറ്റൊരു ചിന്തയും മനസ്സിൽ ഇല്ല. ക്രമേണ, പുറമെനിന്നുള്ള ഒരു ശബ്ദവും കേൾക്കാത്ത അവസ്ഥയിൽ എത്തും. സ്പർശിച്ചാലും അറിയില്ല. സംസാരം, കാഴ്ച എന്നിവ എളുപ്പത്തിൽ നിഗ്രഹാവസ്ഥയിൽ എത്തിക്കാൻ ഒരു ബുദ്ധിമുട്ടും ഇല്ലതാനും. ഇതോടെ ഒരു സാധകന് ഇന്ദ്രിയനിഗ്രഹം സാധ്യമായി എന്നർത്ഥം. ഒരു വർഷത്തിലധികം നീണ്ടുനില്ക്കുന്ന കഠിനമായ പരിശ്രമംകൊണ്ടു മാത്രമെ ഈ അവസ്ഥയിൽ എത്തിച്ചേരാൻ സാധിക്കുകയുള്ളൂ. ഇന്ദ്രിയനിഗ്രഹം വന്നുകഴിഞ്ഞാൽ ഒരു ഗുരുവിന്റെ സേവനം തനിയെ ലഭിച്ചു

കൊള്ളും. ഗുരുവിനെ അന്വേഷിച്ച് സാധകൻ ഒരിടത്തും പോകേണ്ട തില്ല. ഈ മാർഗ്ഗത്തിന്റെ ഏറ്റവും പവിത്രമായ അംശവും അതുതന്നെ യാണ്. തുടർന്ന്, ഗുരുവിന്റെ ശിക്ഷണത്തിൽ ക്രിയായോഗം പടിപടി യായി അഭ്യസിക്കാം. വേദോപനിഷത്തുകൾ, ഭഗവദ്ഗീത, ഭാഗവതം, ബ്രഹ്മസൂത്രം, പതഞ്ജലിയുടെ യോഗസൂത്രം, മറ്റു വ്യാഖ്യാനകൃതി കൾ എന്നിവയുടെ പഠനം കാലാകാലങ്ങളിൽ അത്യാവശ്യമാണ്.[1]

ക്രിയായോഗശാസ്ത്രം ശരിയായവിധത്തിൽ അഭ്യസിക്കാൻ ശ്രമിക്കുന്നവർ ഒരു കാര്യം നിശ്ചയമായും അറിഞ്ഞിരിക്കണം. നമ്മുടെ ഭൗതിക ശരീരവു(Physical Body)മായി ക്രിയായോഗശാസ്ത്രത്തിന് 20 ശതമാനത്തോളം മാത്രമേ ബന്ധമുള്ളൂ. ഇന്ദ്രിയനിഗ്രഹം, ആസനാവ സ്ഥകൾ, മുദ്രകൾ, ശ്വാസനിയന്ത്രണം, വ്യായാമങ്ങൾ എന്നിവ മാത്രമാണ് ഭൗതികശരീരവുമായി ബന്ധപ്പെട്ടത്. ബാക്കിയുള്ളതെല്ലാം സൂക്ഷ്മശരീരവു(Nuclear Body)മായി ബന്ധപ്പെട്ടതാണ്. പഞ്ചീകരി ക്കപ്പെട്ട പഞ്ചമഹാഭൂതങ്ങളിൽനിന്നുത്ഭവിച്ച അന്നമയകോശം, ഭൗതിക

---

1. സമ്യഗ്ദർശനലക്ഷണമായിരിക്കുന്ന 'യോഗ'ത്തെ സിദ്ധിക്കാൻ വളരെ പ്രയാസമാ ണെന്നു അറിഞ്ഞപ്പോൾ ആ യോഗാവസ്ഥയെ പ്രാപിക്കാനുള്ള ഉപായത്തെ അറി യണമെന്ന ആഗ്രഹം അർജുനന് ഉണ്ടായി. താനത് പരിശീലിയ്ക്കാൻ ശ്രമിച്ചപ്പോ ഴൊക്കെ, മനസ്സിന്റെ ചലനം ഹേതുവായിട്ട്, ആ യോഗാവസ്ഥയുടെ സ്ഥിരമായ സ്ഥിതിയിൽ എത്താൻ സാധിക്കുന്നില്ല. അർജുനൻ ഭഗവാനോട് പറയുന്നു -

"ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം

തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം."

(ഹേ കൃഷ്ണ, മനസ്സ് സ്വഭാവത്താൽത്തന്നെ ചപലമായിട്ടുള്ളതും ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നതും വിചാരംകൊണ്ടുതന്നെ ജയിക്കാൻ അസാദ്ധ്യമായിട്ടുള്ളതും വിഷ യ വാസനാനുബന്ധംകൊണ്ടു ദുർഭേദ്യമായിട്ടുള്ളതുമാകുന്നു. അതിനാൽ ആ മന സ്സിന്റെ നിരോധം, കാറ്റിന്റെ നിഗ്രഹമെന്നപോലെ ഏറ്റവും അസാദ്ധ്യമാണെന്ന് എനിയ്ക്കു തോന്നുന്നു).

ഭഗവാന്റെ മറുപടി ശ്രദ്ധേയമാണ് -

"അസംശയം മഹാബാഹോ മനോ ദുർന്നിഗ്രഹം ചലം

അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ."

(അർജുന, മനസ്സ് നിരോധിയ്ക്കപ്പെടുവാൻ വളരെ പ്രയാസമായിട്ടുള്ളതും ചഞ്ചലമാ യിട്ടുള്ളതും ആകുന്നു എന്നതിന് സംശയം ഒട്ടുമില്ല. എങ്കിലും, അഭ്യാസംകൊണ്ടും വിഷയങ്ങളിൽ വൈരാഗ്യംകൊണ്ടും അത് നിരോധിയ്ക്കപ്പെടാവുന്നതാണ്.)

മനസ്സിനെ അടക്കാത്തവന് യോഗാഭ്യാസം സാധ്യമല്ലെന്ന് ഭഗവാൻ ഉറപ്പായി പറയു ന്നുണ്ട് - "അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ"

നരനാരായണന്മാരിൽപ്പെട്ട അർജുനന് യോഗ പരിശീലനം അസാദ്ധ്യമെന്നു തോന്നു മ്പോൾ, സാധാരണക്കാരുടെ അവസ്ഥ ഊഹിക്കാവുന്നതാണ്. 'അഭ്യാസേന തു കൗന്തേയ' - അതെ, നിരന്തരമായ അഭ്യാസംകൊണ്ടുമാത്രമേ ഇത് സാധിക്കുക യുള്ളൂ.

(സ്ഥൂലം) ശരീരത്തിലാണ്. മറ്റു സൂക്ഷ്മകോശങ്ങളായ പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നിവ സൂക്ഷ്മശരീര (Nuclear Body) ത്തിലുമാണ്. ഈ നാല് സൂക്ഷ്മകോശങ്ങളും ഉയർന്ന സ്പന്ദനതലങ്ങളിലും പ്രകാശരൂപത്തിലും ഉള്ളതാകയാൽ സാധാരണ മനുഷ്യദൃഷ്ടിക്ക് കാണുവാൻ കഴിയില്ല. ഉയർന്ന യോഗവിദ്യകൊണ്ട് ഇവയെ ദർശിക്കാൻ സാധിക്കുകയും ചെയ്യും. ന്യൂക്ലിയർ ബോഡി എന്നുപറയുന്നത് സൂക്ഷ്മ ഊർജ്ജകണങ്ങളുടെ ഒരു കൂമ്പാരമാണ് (It is an energy Molecular structure). നീണ്ടോ, പരന്നോ, പ്രത്യേകിച്ചൊരു ആകൃതിയില്ലാതെയോ സ്ഥിതിചെയ്യുന്ന ഈ ഊർജ്ജകണങ്ങളെ ആധ്യാത്മികവൃത്തികൊണ്ട് അവനവന്റെ നിഴൽരൂപത്തിലാക്കുകയാണ് ആദ്യം ചെയ്യേണ്ടത്. തല, കഴുത്ത്, ഉടൽ, കൈകാലുകൾ എന്നീ സ്ഥാനങ്ങളിൽ ഈ കണങ്ങൾ കൃത്യമായി നിലകൊണ്ടാൽ മാത്രമെ ക്രിയായോഗശാസ്ത്രത്തിൽ പറയുന്ന ആധാരചക്രങ്ങളും മർമ്മസ്ഥാനങ്ങളും കുണ്ഡലീനിശക്തിയും അതാതിന്റെ ശരിയായ സ്ഥാനത്ത് വരികയുള്ളൂ. അപ്പോൾ മാത്രമേ ഇവയെല്ലാം അതിന്റെ പൂർണ്ണമായ ധർമ്മങ്ങൾ നിർവ്വഹിക്കാൻ പ്രാപ്തമാകുകയുള്ളൂ. ലക്ഷോപലക്ഷം അണുക്കളടങ്ങുന്ന ഒരു ന്യൂക്ലിയർ ബോഡിയിൽ നടക്കുന്ന സംഭവവികാസങ്ങൾ അറിയുമ്പോൾ ആരും വിസ്മയപ്പെട്ടു പോകും. ഒരു ആറ്റത്തിന്റെ (Atom) മധ്യത്തിലുള്ള പ്രോട്ടോണിനും ന്യൂട്രോണിനും ചുറ്റും കറങ്ങിക്കൊണ്ടിരിക്കുന്ന ഇലക്ട്രോണിന്റെ വേഗത സെക്കന്റിൽ 2188 കിലോമീറ്റർ ആണെന്നറിയുമ്പോഴാണ് മനുഷ്യന്റെ ന്യൂക്ലിയർ ബോഡിയുടെ മഹത്വം ബോധ്യമാവുക. അങ്ങനെ എത്രയെത്ര ലക്ഷം ആറ്റങ്ങൾ (Atoms). ഈ സൂക്ഷ്മ കണങ്ങളെയാണ് ദൈവകണങ്ങൾ[1] (God's Particles) എന്നുപറയുന്നത്. നമ്മളൊക്കെ ഈശ്വരാംശമാണെന്നും ജന്മങ്ങൾ മാറിമാറിയെടുത്ത് അവസാനം ആ ശക്തിയിൽത്തന്നെ ലയിക്കുകയാണെന്നും ഭാരതീയ വേദാന്തികൾ പറയുന്നത് ഇതുകൊണ്ടാണ്. ഊർജ്ജത്തിന്റെ സ്രോതസ്സ് ഈശ്വരനാണ്. ഊർജ്ജത്തിന്റെ ഉറവിടം 'ആകാശ്' (Space). ഇതേ space സർവ്വജ്ഞനുമാണ്; all knowing Or Omniscient. ഒരു അണുവിന്റെ കേന്ദ്രസത്തയായ ചൈതന്യത്തെ അടിസ്ഥാനമാക്കിയാണ് അണുവിന്റെ ശരീരഘടകങ്ങൾ നിലനിൽക്കുകയും വേർപ്പെടുകയും ചെയ്യുന്നത്. ഈശ്വരൻ അഥവാ ചൈതന്യമെന്ന കേന്ദ്രസത്തയെ അടിസ്ഥാനമാക്കി സൃഷ്ടിക്കുന്ന ചലനം ഇന്നും ശാസ്ത്രത്തിന് അജ്ഞാതമാണ്. Self Consciousness, Universal Consciousness -സ്സുമായി

1 ബ്രിട്ടീഷുകാരനായ Peter Higgs നും ബെൽജിയംകാരനായ Francois Englert നുമാണ് 2013-ലെ ഊർജ്ജതന്ത്രത്തിനുള്ള നോബൽ സമ്മാനം ലഭിച്ചത്. 'ദൈവകണങ്ങ'ളെക്കുറിച്ചുള്ള അന്വേഷണത്തിനാണ് ഈ സമ്മാനം.

യോജിക്കുമ്പോളാണ് ഒരു യോഗി ബ്രഹ്മചിത്തജ്ഞാനിയായി ഭവിക്കുന്നത്. അന്തർദൃഷ്ടി (Third eye) കൊണ്ടാണ് ന്യൂക്ലിയർ ശരീരത്തെസംബന്ധിച്ച് ജ്ഞാനം ഇവർ നേടിയെടുത്തത് (പരമാണു രിതി പ്രോക്താജ്ഞാനിനാം ദൃഷ്ടി ഗോചരഃ). സൂക്ഷ്മശരീരത്തെ ഇണക്കിയെടുക്കുന്നവരാണ് യഥാർത്ഥ ക്രിയായോഗികൾ. അവർക്ക് പല അത്ഭുതകൃത്യങ്ങളും ചെയ്യുവാൻ കഴിയും. അത്ഭുതകൃത്യങ്ങൾ പ്രദർശിപ്പിക്കാനല്ല യോഗ അഭ്യസിക്കുന്നതെന്നും, ബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കലാണ് ലക്ഷ്യമെന്നുകൂടി മനസ്സിലാക്കണം.

യോഗസിദ്ധി നേടിയവർക്ക് അവരുടെ ചൈതന്യത്തെ ഒരു ബിന്ദുവിൽ കേന്ദ്രീകരിച്ച് ബ്രഹ്മാണ്ഡത്തിന്റെ പരിണാമവ്യവസ്ഥകളെ കണ്ടു മനസ്സിലാക്കാൻ സാധിക്കും. അതുകൊണ്ടാണ് ഒരു വ്യക്തിയുടെ കഴിഞ്ഞുപോയകാലത്തെ ബന്ധങ്ങളും പരിണാമപരിക്രമവും മനസ്സിലാക്കാൻ സാധിക്കുന്നത്. ഓരോ വ്യക്തിയിലും ജീവനെ കേന്ദ്രീകരിച്ച് നിലകൊള്ളുന്ന ജീവാണുക്കളുടെ പരിണാമത്തെ, ഒരു X-ray യിലൂടെ കാണുന്നതുപോലെ ഒരു യോഗിക്ക് കാണുവാൻ സാധിക്കും. സ്ഥൂലദൃശ്യത്തെ കൂടാതെതന്നെ പരമാണുക്കളുടെ പ്രയാണഗതിയെ പിന്തുടരാൻ സാധിക്കുന്നതുകൊണ്ട്, വരാൻ പോകുന്ന കാര്യങ്ങളെയും അതിന്റെ പരിവർത്തനങ്ങളേയും സൂക്ഷ്മമായി ഗ്രഹിക്കാൻ സാധിക്കും. സാധാരണ മനുഷ്യർക്ക് കഴിഞ്ഞ കാലത്തെപ്പറ്റിയും വരാനിരിക്കുന്ന കാലത്തെപ്പറ്റിയും അറിയുന്നില്ല. എന്നാൽ യോഗികൾക്ക് പ്രപഞ്ചത്തിന്റെ ഭൂതവും ഭാവിയും ഗ്രഹിക്കാൻ കഴിയുന്നു.[1]

ആറുമണി കഴിഞ്ഞപ്പോൾ സംസാരം അവസാനിപ്പിച്ച് ഞാൻ എഴു

---

1. Human brain- നെക്കുറിച്ചുള്ള ചില പഠനങ്ങൾ ശ്രദ്ധിക്കുക:

1. The weight of an Adult Human Brain - 1.5 kg.
2. One lakh number of chemical reactions taking place in the Brain every second.
3. One Laks miles - The length of Blood vessels in the Brain.
4. 15. 33 Billion - NEURONS present in a typical human cerebral cortex (The Largest part). Each neuron is connected by synapses to several thousand other Neurons.
5. In a lifetime a human Brain may retain one Quadrillion seperate bits of information.

കുറിപ്പ്: മനുഷ്യരെ ശ്രേഷ്ഠരാക്കുന്നതിൽ ബുദ്ധിയ്ക്കും ചിന്താശക്തിയ്ക്കും വലിയ പങ്കുണ്ട്. തലച്ചോറിനകത്തെ Blood-Brain-Barrier ഇല്ലാത്തയിടത്ത് ഒരു വലിയ പയറുമണിയുടെ വലുപ്പത്തിൽ കാണപ്പെടുന്ന പിനിയൽഗ്രന്ഥി (Pineal Gland) യാണ്

→

ന്നേറ്റു. കിക്കിയുടെ മുഖത്ത് പരിപൂർണ്ണസംതൃപ്തി നിറഞ്ഞുനിന്നു. ഉത്തരകാശിയിലെ ഉജാലി കോളനിയിൽപ്പോയി ഒരന്വേഷണം നടത്താൻ ഞാൻ അദ്ദേഹത്തെ ഉപദേശിച്ചു. കുറച്ചുദൂരെ ഒരു പാറപ്പുറത്ത് ഇരുന്ന് അവരുടെ ഗുരുവും ഞങ്ങളുടെ വഴികാട്ടിയും സംസാരം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അത്രയും ദൂരെനിന്ന് സംഭാഷണം വ്യക്തമാകില്ലെങ്കിലും തന്റെ ഇരകൾ നഷ്ടപ്പെടുമോ എന്ന വിഭ്രാന്തി ഗുരുവിന്റെ മുഖത്ത് പ്രകടമായിരുന്നു. ഞങ്ങൾ മടക്കയാത്രയ്ക്ക് തയ്യാറായപ്പോൾ ഗുരുവിന്റെ ആജ്ഞപ്രകാരമാണെന്നു തോന്നുന്നു, വഴികാട്ടി ഞങ്ങളുമായി ഉടക്കി. താൻ തല്ക്കാലം തിരിച്ചുവരുന്നില്ലെന്നും നിശ്ചയിച്ചുറപ്പിച്ച സംഖ്യ തരണമെന്നും സന്ന്യാസി വാശിപിടിച്ചു. വസിഷ്ഠഗ്രാമത്തിൽ എത്തിയല്ലാതെ ഒരു പൈസപോലും തരില്ലെന്ന് ഭൂപീന്ദർ തർക്കിച്ചപ്പോൾ, ഒരു എറ്റുമുട്ടലിനെന്നോണം ഗുരു മുന്നോട്ടുവന്നു. ചെറുപ്പക്കാരായ എന്റെ കൂട്ടുകാർ ഗുരുവിനെ പ്രഹരിക്കുമെന്ന ഘട്ടം വന്നപ്പോൾ, ഞാൻ വഴികാട്ടിക്ക് പൈസ കൊടുത്ത് രംഗം ശാന്തമാക്കി. പരമപവിത്രമായ ഒരു ക്ഷേത്രത്തിനു സമീപം സംഘർഷാവസ്ഥ സൃഷ്ടിക്കുന്നത് ഉചിതമല്ലെന്ന് ഞാൻ അവരെ ഉപദേശിക്കുകയും ചെയ്തു. കിക്കിക്ക് തന്റെ ഗുരുവിന്റെ തനിസ്വഭാവം നേരിട്ടറിയാൻ കഴിഞ്ഞല്ലോ

---

ഇതിന്റെയൊക്കെ ഇരിപ്പിടം. പിനിയൽ ഗ്രന്ഥിയെ ഉത്തേജിപ്പിച്ചാൽ അമാനുഷസിദ്ധികൾ നേടിയെടുക്കാം. ഇതിനെ മൂന്നാംകണ്ണ് (Third Eye) എന്നും വിശേഷിപ്പിക്കാറുണ്ട്. 'Look inward' - ഉള്ളിലോട്ട് നോക്കുക - എന്ന് ഋഷീശ്വരന്മാർ ഉദ്ബോധിപ്പിച്ചതും, പിനിയൽഗ്രന്ഥിയുടെ അപാരമായ കഴിവുകൾ മനസ്സിലാക്കിയതുകൊണ്ടാണ്. യോഗസിദ്ധിനേടുന്നവർ, അതിന് പ്രാപ്തരാകുന്നത്, ഈ ഗ്രന്ഥിയെ ഉത്തേജിപ്പിക്കുന്നതുകൊണ്ടാണ്. ബോധോദയം സിദ്ധിച്ച മഹാഋഷീശ്വരന്മാരും ശ്രീബുദ്ധനുമൊക്കെ പിനിയൽ ഗ്രന്ഥിയെ ഉത്തേജിപ്പിച്ച് സാക്ഷാൽക്കാരം നേടിയവരാണ്. തിയോസഫിക്കൽ സൊസൈറ്റിയുടെ സ്ഥാപകയായ മാഡം ബ്ളാവറ്റ്സ്കിയും ഇക്കൂട്ടത്തിൽപ്പെടുന്നു. ബ്രഹ്മത്തിന്, ഈശ്വരന്, ഈ ലോകത്തുള്ള സകലവസ്തുക്കളിലും gravitational attraction ഉണ്ട്; magetic attraction -നും ഉണ്ട്. ഈ ശക്തി സ്വന്തം ഇച്ഛയ്ക്കനുസരിച്ച് വർധിപ്പിക്കാനോ കുറയ്ക്കാനോ ഈശ്വരന് സാധ്യമാണ്. നമ്മൾ നിശ്ശബ്ദരായി പ്രാർഥിക്കുമ്പോൾ ഈശ്വരൻ അത് അറിയുന്നുണ്ടോ? ഉണ്ട്! എങ്ങനെയെന്നാൽ, ഈശ്വരൻ നമ്മുടെ brain-നെ scan ചെയ്യുന്നുണ്ട്. നമ്മുടെ brain-ന്റെ ഓരോ signals ഉം ഈശ്വരൻ എന്ന super computer -ൽ automatic ആയി പതിയുന്നുണ്ട്. നിരന്തരമായ പരിശീലനം ലഭിച്ച ഒരു മനുഷ്യ brain -ന് ഈശ്വരൻ എന്ന super computer-റുമായി പൊരുത്തപ്പെടാൻ എളുപ്പമാണ്. ഉദാ:- യോഗീശ്വരന്മാർ.

കണ്ണുകളെക്കുറിച്ചുള്ള ഒരു പുതിയ പഠനം ശ്രദ്ധിക്കുക: കണ്ണിൽക്കൂടി പ്രകാശത്തെ ഉള്ളിലേക്ക് കടത്തിവിടുന്ന, വൃത്താകൃതിയിലുള്ള സുതാര്യമായ ഒരു ഭാഗമാണ് കോർണിയ. കോർണിയ കടത്തിവിടുന്ന പ്രകാശം റെറ്റിനയിൽ പ്രതിബിംബം രൂപപ്പെടുത്തുന്നതിന് ലെൻസിനെ സഹായിക്കുന്നു. കോർണിയക്ക് 5 പാളികൾ മാത്രമെയുള്ളുവെന്നായിരുന്നു ശാസ്ത്രത്തിന്റെ കണ്ടുപിടുത്തം. പക്ഷം, 2013-ൽ ലണ്ടനിലെ ഒരു

→

യെന്ന ചാരിതാർത്ഥ്യത്തോടെ, അദ്ദേഹത്തോട് സ്നേഹപൂർവ്വം യാത്ര പറഞ്ഞ് ഞാൻ മുന്നോട്ട് നടന്നു.

8 മണിക്ക് മുമ്പായി ഞങ്ങൾ ഹോട്ടലിൽ തിരിച്ചെത്തി. ചാറിച്ചാറി തുടങ്ങിയ മഴ ഇതിന്നിടയിൽ കനത്തുകഴിഞ്ഞിരുന്നു. രാത്രിഭക്ഷണത്തിനുശേഷം, അടുത്തദിവസത്തെ യാത്രയെക്കുറിച്ച് വിശദമായി ചർച്ച ചെയ്തു. തടസ്സങ്ങൾ ഉണ്ടാകുമ്പോൾ യുക്തമായ തീരുമാനം അപ്പോഴെടുക്കാമെന്നും, കീലോങ്ങ് ലക്ഷ്യംവച്ച് യാത്ര തുടങ്ങാമെന്നും തീരുമാനിച്ച് ഞങ്ങൾ പിരിഞ്ഞു. വസിഷ്ഠമുനിയെ ധ്യാനിച്ചുകൊണ്ട് മൂടിപ്പുതച്ച് കിടന്നപ്പോൾ എന്തെന്നില്ലാത്ത ഒരു നിർവൃതിയിൽ ലയിച്ചുപോയി.

## കീലോങ്ങിലേക്ക്

ഏഴുമണിയോടെ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. തലേദിവസത്തിൽനിന്നും തികച്ചും വ്യത്യസ്തമായി, പ്രഭാതം തെളിഞ്ഞുനിന്നു. മനാലിയിൽനിന്ന് റോത്തങ്ങ്ചുരംവഴി കീലോങ്ങിലേയ്ക്ക് 135 കിലോമീറ്റർ ദൂരമേയുള്ളൂ. പക്ഷെ, വഴിയെക്കുറിച്ച് എല്ലാവരും ആശങ്ക പ്രകടിപ്പിച്ചതിനാൽ യാത്ര നേരത്തെയാക്കുവാൻ തീരുമാനിക്കുകയാണുണ്ടായത്.

---

ഗവേഷകസംഘം ഒരു പാളികൂടി കണ്ടെത്തിയതോടെ മൊത്തം 6 പാളികളുണ്ടെന്ന് തീർച്ചയായി. നോട്ടിങ്ഹം സർവകലാശാലയിലെ ഇന്ത്യൻ വംശജനായ ഡോക്ടർ ഹർമീന്ദർസിങ്ദുവ നേതൃത്വം നൽകിയ ഒരു സംഘമാണ് ഈ ആറാമത്തെ പാളി കണ്ടെത്തിയത്. ഈ സർവകലാശാലയിലെ നേത്രരോഗവിഭാഗം തലവനാണ് ഹർമീന്ദർസിങ്ങ് ദുവ. അദ്ദേഹത്തോടുള്ള ബഹുമാനാർഥം ഈ പാളിയ്ക്ക് 'ദുവാപാളി' (Dua's Layer) എന്ന് നാമകരണം ചെയ്തു. നാലാമത്തെ പാളിയാണ് ദുവാപാളി. എപ്പിത്തീലിയം, ബൊമാൻസ്, കോർണിയൽ സ്ട്രോമ, ദുവാ, ഡെസിമെന്റ്സ് എൻഡോതീലിയം എന്നിങ്ങനെയാണ് പാളികളുടെ ക്രമം. മൂന്നാമത്തെ പാളിയായ കോർണിയൽ സ്ട്രോമയുടേയും നാലാമത്തെ പാളിയായ ഡെസിമെന്റ്സിന്റെയും ഇടയിലായിട്ടാണ് ദുവാപാളി കണ്ടെത്തിയത്. 550 മൈക്രോണുകൾ (0.5 മില്ലിമീറ്റർ) മാത്രം കനമുള്ളതാണ് കോർണിയ. അതിലെ ഒരു പാളിയായ ദുവായുടെ കനം 15 മൈക്രോണുകൾ മാത്രമാണ്. നല്ല ഉറപ്പുള്ളതും വായുവിനെ കടത്തിവിടാത്തതുമായ ദുവാപാളിയ്ക്ക് രണ്ട് ബാർവരെ മർദ്ദം താങ്ങാനുള്ള കരുത്തുണ്ട്. കോർണിയയുമായി ബന്ധപ്പെട്ട ശസ്ത്രക്രിയകൾ എളുപ്പമാക്കാനും അതിന്റെ പിൻഭാഗത്തെ രോഗങ്ങൾ ചികിത്സിച്ചു മാറ്റുന്നതിനും ഈ പുതിയ കണ്ടുപിടുത്തം സഹായകരമാകും. (കണ്ണുകൾക്ക് മൊത്തം 9 ഡയമെൻഷൻ ഉണ്ടെന്ന് യോഗശാസ്ത്രം സമർഥിയ്ക്കുന്നു. യോഗവിദ്യകൊണ്ട് ഇതിനെയെല്ലാം ഒരു Angle- ൽ കേന്ദ്രീകരിക്കുമ്പോൾ നയനങ്ങൾ അപാരശക്തിയുള്ള ഒരു ലെൻസ് (Lens) ആയി മാറുന്നു. യഥാർഥത്തിൽ, ഈ പാളികൾ (Layer) തന്നെയാണ് ലെൻസ് ആയി മാറുന്നത്. ആയിരക്കണക്കിനു വർഷങ്ങൾക്കുമുമ്പ് തന്നെ ഭാരതത്തിലെ ഋഷീശ്വരന്മാർ ഗ്രഹങ്ങളെ കണ്ടെത്തിയതും ദൂരം അളന്നു തിട്ടപ്പെടുത്തിയതും ഓർക്കുക. മൂന്നാം കണ്ണിനും (Third Eye) നേത്രങ്ങൾക്കും സൂക്ഷ്മതലത്തിൽ ബന്ധവുമുണ്ട്. മനുഷ്യന്റെ ന്യൂക്ലിയർ ബോഡിയുടെ കഴിവുകൾ അപാരമാണ്.

മനാലിയിൽനിന്ന് റോത്തങ്ങ്ചുരംവഴി ലെ-ലഡാക്ക് വരെ പോകുന്ന ദേശീയപാത 21-ൽക്കൂടി മുമ്പ് യാത്ര ചെയ്തിട്ടുള്ളതിനാൽ ഈ വഴിയെക്കുറിച്ച് നല്ലൊരു ധാരണ എനിക്കുണ്ടായിരുന്നു. ലഡാക്കിൽനിന്ന് കാർഗിൽവരേയ്ക്കും ഈ വഴിയിൽക്കൂടി യാത്ര ചെയ്യാം. ശരാശരി, 13,200 അടി ഉയരത്തിൽക്കൂടി പോകുന്ന ഈ റോഡ് ലോകത്തിലെ ഏറ്റവും ഉയർന്ന ഗതാഗതയോഗ്യമായ ദേശീയപാത



കീലോങ്ങ് അങ്ങാടി

യാണ്. മനാലി-സർചു വരെ 230 കിലോമീറ്റർ ഹിമാചൽപ്രദേശിലും ബാക്കി 260 കിലോമീറ്റർ ലഡാക്കിലുംകൂടി മൊത്തം 490 കിലോമീറ്ററാണ് ഈ ഉയർന്ന പാതയുടെ ദൂരം. ചണ്ഡിഗഢിൽ നിന്നാണ് ഈ ദേശീയപാതയുടെ ആരംഭം. ഇന്ത്യൻ ആർമിയുടെ കീഴിലുള്ള ബോർഡർ റോഡ്സ് ഓർഗനൈസേഷനാണ് ഭാരതത്തിന്റെ പ്രശസ്തിക്ക് മാറ്റുകൂട്ടുന്ന ഈ അതിർത്തി റോഡ് നിർമ്മിച്ചത്. ഉയരം കൂടിയ നിരവധി ചുരങ്ങളെ ചുറ്റിത്തിരിഞ്ഞ് കയറിപ്പോകുന്ന ഈ പാത ആധുനിക എഞ്ചിനീയറിങ്ങ് വൈദഗ്ദ്ധ്യത്തിന്റെ ഒരു ഉത്തമോദാഹരണംതന്നെയാണ്.

മനാലിയിൽനിന്ന് റോത്തങ്ങ്ചുരത്തിലേക്ക് 51 കിലോമീറ്റർ ദൂരമുണ്ട്. കണ്ടാൽ കൊതി തോന്നത്തക്കവിധത്തിൽ കിടന്നിരുന്ന ഈ റോഡിന്റെ അവസ്ഥ കണ്ടപ്പോൾ വിഷമംതോന്നി. ചുരത്തിലെത്തുന്നതിന്റെ 20 കിലോമീറ്റർ മുമ്പുതന്നെ തകർന്നു തരിപ്പണമായവിധത്തിൽ റോഡ് നശിച്ചതായി കണ്ടു. മുന്നോട്ടുകയറുന്തോറും ആ പ്രദേശ

ത്തൊന്നും റോഡ് ഇല്ലാത്ത അവസ്ഥയിലായി. ഉത്തരാഖണ്ഡിലെ ഉരുൾപൊട്ടലിന്റെ ബാക്കിയാണ് ഇവിടെ സംഭവിച്ചത്. പലസ്ഥലത്തും ചുരം ഒന്നാകെ ഇടിഞ്ഞ് ഒലിച്ചുപോയതിനാൽ കോൺക്രീറ്റു കൊണ്ടാണ് പുനർനിർമ്മാണം നടത്തുന്നത്. രണ്ടാഴ്ചയിലധികം തീർത്തും അടച്ചിട്ടശേഷം, വൺവേ സമ്പ്രദായത്തിൽ ഗതാഗതത്തിന് തുറന്നുകൊടുത്തത് ഒരാഴ്ചമുമ്പാണ്. ഒരുമണിക്കൂറിലേറെ സമയം കാത്തുകിടന്ന ശേഷമാണ് ഞങ്ങൾ ചുരം കടന്നുപോയത്.

റോത്തങ്ങ്ചുരത്തിൽനിന്ന് 16 കിലോമീറ്റർ ദൂരം പോയാൽ കൊക്സർ അങ്ങാടിയായി. പ്രഭാതഭക്ഷണം ഇവിടെനിന്നാകാമെന്നു തീരുമാനിച്ച് മുന്നോട്ട് യാത്ര തുടർന്നു. റോഡിന്റെ സ്ഥിതി ഇവിടെയും ഒട്ടും മെച്ചമല്ല. ടാറിംഗ് മുഴുവനും കുത്തിയൊലിച്ചുപോയതിനാൽ കുണ്ടുംകുഴിയും നിറഞ്ഞ പാതയിൽക്കൂടി വളരെ സാവധാനത്തിൽ യാത്ര ചെയ്യേണ്ടിവന്നു. കൊക്സർ എത്തുന്നതിനു വളരെ മുമ്പുതന്നെ ഭൂപ്രകൃതിയിൽ മാറ്റങ്ങൾ കണ്ടുതുടങ്ങി. ചന്ദ്രാനദിയുടെ തീരത്തുകൂടി യുള്ള ഈ യാത്രയിൽ പാതയുടെ ഇരുവശത്തും വിശാലമായ കൃഷി യിടങ്ങളാണ്. ഇതിന്റെ പശ്ചാത്തലത്തിൽ ഹിമകിരീടങ്ങളണിഞ്ഞ പർവ്വതങ്ങളും. ഗ്രീൻപീസാണ് (പച്ചപഠാണി പയർ) ഇവിടങ്ങളിലെ പ്രധാനകൃഷി. ഉരുളക്കിഴങ്ങും കാബേജും ചില ഭാഗങ്ങളിൽ കൃഷി ചെയ്തിട്ടുണ്ട്. ചെറിയൊരു അങ്ങാടിയാണ് കൊക്സർ. അത്യാവശ്യ സാധനങ്ങളെല്ലാം ഇവിടെ ലഭ്യമാണ്. ജനത്തിരക്ക് വളരെ കുറവായതി നാൽ മിക്ക കടകളും ശൂന്യമാണ്. ചെറിയൊരു ഹോട്ടലിൽക്കയറി ഞങ്ങൾ രോട്ടിയും സബ്ജിയും കഴിച്ചു. ഈയൊരു വിഭവം മാത്രമേ ഇവിടെ ലഭ്യമായുള്ളൂ. കച്ചവടം കുറവായതിനാൽ വിഭവങ്ങളൊന്നും അധികം തയ്യാറാക്കാറില്ലെന്ന് കടയുടമസ്ഥ പറഞ്ഞു.

കോക്സറിൽനിന്ന് 14 കിലോമീറ്ററോളം ദൂരം യാത്ര ചെയ്ത് സിസ്സു അങ്ങാടിയിലെത്തിയതോടെ ഭൂപ്രകൃതിക്ക് വീണ്ടും മാറ്റംവന്നു. തണുപ്പ് വല്ലാതെ വർദ്ധിച്ചതിനാൽ വേഷവിധാനങ്ങളിൽ മാറ്റം വരുത്തി. റോഡ് ഗതാഗതയോഗ്യമായതുകൊണ്ട് യാത്ര സുഖമായി ത്തോന്നി. കൃഷിയിടങ്ങളിലെ ഹരിതാഭയും ഇരുവശത്തുമുള്ള പർവ്വതങ്ങളിലെ പച്ചപ്പും തികച്ചും ആസ്വാദ്യമാണ്. ചന്ദ്രാനദിയിലെ ജലസമൃദ്ധിയാണ് എടുത്തു പറയത്തക്ക മറ്റൊരു ദൃശ്യം. നദിയുടെ ഇടതുഭാഗത്തുള്ള കൊടുമുടിയിൽനിന്നുത്ഭവിക്കുന്ന വെള്ളച്ചാട്ടവും മനംകവരുന്ന ഒരു കാഴ്ചയാണ്. 13,200 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന സിസ്സുവിന്റെ മുഖച്ഛായതന്നെ മാറ്റിമറിച്ചേക്കാവുന്ന ഒരു നിർമ്മാണപ്രവർത്തനത്തെക്കുറിച്ച് അറിയാനിടവന്നപ്പോൾ എനിക്കേറെ വിസ്മയംതോന്നി. മനാലിയിൽനിന്ന് റോത്തങ്ങ് ചുരത്തിലേക്കുള്ള യാത്രാമധ്യേ പാൽച്ചൻ എന്ന സ്ഥലത്തെത്തിയാൽ

ഇവിടെനിന്ന് സോളങ്ങ്‌വാലിയിലേക്ക് ഒരു വഴി തിരിഞ്ഞുപോകുന്നത് കാണാം. ഇവിടെനിന്ന് ഒരു ടണൽപാത സിസ്സുവിലേക്ക് നിർമ്മിച്ചു വരുന്നുണ്ട്. 9 കിലോമീറ്റർ ദൂരം വരുന്ന ഈ ഭൂഗർഭപാത പൂർത്തിയായാൽ, മനാലി-റോത്തങ്ങ്ചുരം-കൊക്സർ വഴി യാത്ര ചെയ്യാതെ നേരിട്ട് സിസ്സുവിൽ എത്തിച്ചേരാം. സോളങ്ങ്‌വാലിയിൽ നിന്ന് 9 കിലോമീറ്റർ ടണൽറോഡുവഴി യാത്രചെയ്ത് സിസ്സുവിൽ എത്തു



ഒരു ഡാബ

മ്പോൾ മൊത്തം 65 കിലോമീറ്റർ യാത്ര ലാഭിക്കാം. റോത്തങ്ങ്ചുരം നവംബർ മുതൽ മേയ് പകുതിവരെ അടഞ്ഞുകിടക്കുമ്പോൾ ലാഹുൾ & സ്പിതി ജില്ല ഒറ്റപ്പെട്ടുപോകുന്ന അവസ്ഥയ്ക്ക് ഈ ടണൽറോഡ് പരിഹാരമാകും. ലെ-ലഡാക്ക് ഭാഗത്തേക്കുള്ള സൈനിക നീക്കങ്ങൾക്കും ഏറെ ഗുണപ്രദമാണ് ഈ തുരങ്കപാത. 2015 അവസാനത്തോടെ ഈ ഗുഹാമാർഗ്ഗം പൂർണ്ണമായും സജ്ജമാകുമെന്നാണ് കേട്ടത്.

കീലോങ്ങ് എത്തുന്നതിനു മുമ്പുള്ള രണ്ട് പ്രധാനപ്പെട്ട സ്ഥലങ്ങളാണ് ഗോണ്ടലയും താന്തിയും. 10,500 അടിയോളം ഉയരമുള്ള ഈ പ്രദേശങ്ങൾ വിസ്മയകരമായ ഒരു ഭൂപ്രദേശമായിട്ടാണ് അനുഭവപ്പെടുക. കീലോങ്ങിലേയ്ക്ക് ഗോണ്ടലയിൽനിന്ന് 18 കിലോമീറ്റർ ദൂരമുണ്ട്. ചക്രവാളത്തെ ചുംബിച്ചപോലെ നിലകൊള്ളുന്ന ഹിമപർവ്വതനിരകളും, അതിന്റെ കീഴ്ഭാഗത്തുള്ള അനന്തമായ താഴ്‌വരകളും, നോക്കെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്ന കൃഷിയിടങ്ങളും, ഇതിനെ വലംവച്ച് ഒഴുകുന്ന ചന്ദ്രാനദിയും, ഇതിനൊക്കെ മൂകസാക്ഷിയായി നിലകൊള്ളുന്ന നീലാകാശവും പ്രകൃതിസൗന്ദര്യത്തിന്റെ

അവസാന വാക്കാണ്. ഗോണ്ടല, താന്തി, കീലോങ്ങ് പ്രദേശങ്ങളിലെ ഗ്രീൻപീസ് കൃഷിയിടങ്ങൾ പ്രസിദ്ധമാണ്. ഹിമാചൽപ്രദേശിൽനിന്ന് മറ്റുസംസ്ഥാനങ്ങളിലേക്ക് കയറ്റി അയക്കുന്ന ഗ്രീൻപീസ് 90 ശതമാനവും കൃഷിചെയ്യുന്നത് ഈ പ്രദേശങ്ങളിലാണ്. വർഷത്തിൽ രണ്ടോ മൂന്നോ ചാറ്റൽ മഴ മാത്രം ലഭിക്കുന്ന ഒരു പ്രദേശത്താണ് ഇത്രയും മുന്തിയഗുണത്തിൽപ്പെട്ട ഒരു കാർഷികവിഭവം ഉത്പ്പാദിപ്പിക്കുന്നത് എന്നറിയുമ്പോൾ അത്ഭുതം തോന്നും. മഴവെള്ളംകൊണ്ടല്ല ചന്ദ്രാനദി കരകവിഞ്ഞൊഴുകുന്നത്. ഹിമാനികളിൽനിന്നും മഞ്ഞുമലകളിൽനിന്നുമുള്ള നീരൊഴുക്കാണ് ഈ നദിയുടെ ജലസമൃദ്ധിക്ക് കാരണം. പർവ്വതങ്ങളിൽനിന്ന് ഒഴുക്കിക്കൊണ്ടുവരുന്ന ഫലഭൂയിഷ്ഠമായ മണ്ണ്, നദിയിൽ ലയിച്ചുചേർന്ന് അതൊരു വൻ എക്കൽ നിക്ഷേപമായിമാറുന്നു. നദി കരകവിഞ്ഞൊഴുകുമ്പോൾ ഇതെല്ലം കൃഷിഭൂമികളിൽ ലയിച്ചുചേരുന്നു. ഗ്രീൻപീസ് കൃഷിയുടെ വിജയരഹസ്യവും ഇതാണ്. ഗോതമ്പും നെല്ലും ഈ മണ്ണിൽ വിളയുകയില്ലയെന്നത് മറ്റൊരു അത്ഭുതമാണ്. ഓരോ സ്ഥലത്തേക്കും പ്രകൃതി ഓരോന്ന് നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് മാത്രമേ എല്ലാം നടക്കൂ. ഗോണ്ടലയിലെ പഴയ നാടുവാഴിയുടെ കോട്ടയും അവിടെയുള്ള എട്ടുനില കെട്ടിടവും സഞ്ചാരികൾക്ക് ഹരമാണ്. ഇത്തരത്തിലുള്ള കാഴ്ചകൾക്ക് പ്രാധാന്യം കൊടുക്കാത്തതിനാൽ ഇത് ഞങ്ങൾ ഒഴിവാക്കി.

പ്രകൃതിഭംഗിയുടെ വിസ്മയകരമായ ദൃശ്യങ്ങൾ ആസ്വദിച്ച്, വളരെ സാവധാനത്തിൽ യാത്ര ചെയ്ത് താന്തിയിൽ എത്തിയപ്പോൾ സമയം 12 കഴിഞ്ഞിരുന്നു. ലാഹുൾ താഴ്വരയുടെ മുഴുവൻ സൗന്ദര്യവും ഇവിടെ സമന്വയിക്കുന്നതായി കാണാം. ചന്ദ്രാനദിയും ഭാഗാനദിയും സംഗമിക്കുന്ന താന്തി എന്ന കൊച്ചുപട്ടണം ലാഹുൾ ജനതയുടെ ആത്മീയവികാരത്തിന്റേയും വിശ്വാസത്തിന്റെയും സമഞ്ജസ സമ്മേളനംകൂടിയാണ്. എന്തൊരു ഉദാത്തമായ ഭാവനയാണ് ഈ സംഗമത്തെക്കുറിച്ച് ഇവർ ഇന്നും വച്ചുപുലർത്തുന്നത്. ചന്ദ്രഭഗവാന്റെ മകളായ ചന്ദ്രയും സൂര്യദേവന്റെ മകനായ ഭാഗയും അവരുടേതായ സ്വർഗലോകത്ത് കമിതാക്കളായിരുന്നു. തങ്ങളുടെ വിവാഹത്തിന്റെ ശാശ്വതമായ ഒരടയാളം ഭൂമിയിലെ ഏറ്റവും ശ്രേഷ്ഠമായ ഒരിടത്ത് വേണമെന്ന് നിശ്ചയിച്ച് രണ്ടുപേരും ഇവിടെയെത്തി. ബാരാലച ചുരം എന്ന സ്വപ്നഭൂമിയിൽ സംഗമിച്ച ഭാഗയും ചന്ദ്രയും താഴെയുള്ള താഴ്വരയിലേക്ക്, വിപരീത ദിശയിൽ, ആഹ്ലാദിച്ച് ഓടി. മിടുമിടുക്കിയായ ചന്ദ്ര ഒറ്റ ശ്വാസത്തിൽ 115 കിലോമീറ്റർ ദൂരം ഓടി താന്തിയിൽ എത്തി കാമുകനെ കാത്തുനിന്നു. ഏറെനേരം കാത്തുനിന്നുവെങ്കിലും അദ്ദേഹത്തെ കാണാതായപ്പോൾ ചന്ദ്ര വ്യാകുലചിത്തയായി. അത്യഗാധമായ മലയിടുക്കുകളിൽക്കൂടിയും, ചുരങ്ങളിൽക്കൂടിയും 60 കിലോ

മീറ്റർ ദൂരം ഓടി ക്ഷീണിച്ചവശനായി ഭാഗ താന്തിയിലെത്തിയപ്പോൾ ചന്ദ്ര ഓടിവന്ന് കാമുകനെ ആശ്ലേഷിച്ചു. അതിമനോഹരമായ ഈ സംഗമഭൂമിയിൽവച്ച് ഇരുവരും വിവാഹിതരാകുകയും ചെയ്തു. ഈ ഓർമ്മയ്ക്കായിട്ടാണ് ഈ നദി ചന്ദ്രഭാഗയായി തീർന്നത്. ഇന്നും ഇവരുടെ വിവാഹവാർഷികം ജൂലായ് മാസം അവസാനത്തിൽ ലാഹുൾ നിവാസികൾ ആഘോഷപൂർവ്വം കൊണ്ടാടുന്നു. ചന്ദ്രഭാഗാനദി ഉദയ്പ്പൂരിൽ എത്തുമ്പോൾ ചെനാബ്നദിയായി ജമ്മുവിലേക്ക് ഒഴുകുന്നു. താന്തിയിൽനിന്ന് പൻഗിതാഴ്‌വരയിൽക്കൂടി ജമ്മുവിലേക്ക് ഒരെളുപ്പവഴിയുടെ നിർമ്മാണവും തുടങ്ങിയിട്ടുണ്ട്.

താന്തി അങ്ങാടിയിൽക്കൂടി ഞങ്ങൾ കുറച്ചുദൂരം നടന്നു. ഗല്ലികളും ഉപഗല്ലികളുമൊക്കെയായി നീണ്ടുകിടക്കുന്നുണ്ടെങ്കിലും ആൾത്തിരക്ക് ഇവിടേയും കുറവാണ്. ലാഹുൾ ഭാഗത്ത് എല്ലായിടത്തും ഇതുതന്നെ യാണ് സ്ഥിതി. ജനസംഖ്യ ചതുരശ്ര കിലോമീറ്ററിന് രണ്ട് മാത്രമാണെ ന്നറിയുമ്പോൾ, ഈ ജനത്തിരക്കിന്റെ കാരണം ബോധ്യമാകും. സന്ധ്യാ സമയമാകുമ്പോൾ അങ്ങാടിക്ക് ജീവൻ വയ്ക്കുമെന്നാണ് ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാൻ കയറിയ ഹോട്ടലുടമ പറഞ്ഞത്. ഉത്തരാഖ ണ്ഡിലെ ദുരന്തത്തിന്റെ തുടർച്ചയെന്നോണം സ്പിതി മേഖലയിൽ ഉണ്ടായ നാശനഷ്ടങ്ങൾ സഞ്ചാരികളുടെ വരവിനെ കാര്യമായി ബാധിച്ചതായും അദ്ദേഹം സൂചിപ്പിച്ചു. താന്തിയിലെ പാലത്തിന്റെ മധ്യഭാഗത്ത് കയറിനിന്നാൽ സംഗമസ്ഥലം വ്യക്തമായി വീക്ഷിക്കാമെ ന്നറിഞ്ഞപ്പോൾ ഞങ്ങൾ അങ്ങോട്ട് നടന്നു.

നദീസംഗമസ്ഥാനങ്ങൾ എല്ലായിടത്തും ആകർഷണീയമാകണ മെന്നില്ല. ഉത്തരേന്ത്യയിലെയും ഹിമാലയത്തിലെയും നിരവധി നദീസംഗമങ്ങൾ ഞാൻ ദർശിച്ചിട്ടുണ്ട്. പക്ഷേ, താന്തിയിലെ ചന്ദ്രഭാഗ സംഗമസ്ഥലം ജീവിതത്തിലെ മറക്കാനാകാത്ത ദൃശ്യങ്ങളിൽ പ്രഥമ സ്ഥാനം വഹിക്കുന്നുവെന്ന് നിസ്സംശയം പറയാം. വലതുഭാഗത്തുനിന്ന് ഒഴുകിവരുന്ന ചന്ദ്രയും ഇടതുഭാഗത്തുനിന്ന് വരുന്ന ഭാഗയും അതി വിശാലമായൊരു തടത്തിൽ ഒന്നിക്കുന്നു. അർദ്ധവൃത്താകൃതിയിലാണ് ഈ സ്ഥലം. സംഗമത്തിന്റെ മൂന്നുഭാഗത്തും പർവ്വതങ്ങളാണ്. നീലച്ഛവി തളംകെട്ടിനില്ക്കുന്ന ഉയർന്ന താഴ്‌വരകളും അതിനുതാഴെ പച്ചപ്പിൽ പൂണ്ടുകിടക്കുന്ന തുരുത്തുകളും അവിസ്മരണീയമായൊരു മായാ ലോകംതന്നെ സൃഷ്ടിക്കുന്നു. നീലയും വെള്ളയും ഇടകലർന്ന ആകാശം അനുയോജ്യമായ മറ്റൊരു പശ്ചാത്തലവും ഒരുക്കിക്കൊടു ക്കുന്നു. വിശാലമായ തടത്തിൽ കൃഷിയിടങ്ങളുമുണ്ട്. ഒറ്റനോട്ടത്തിൽ പച്ചപ്പരവതാനി വിരിച്ചിട്ടപോലെ തോന്നും. ചന്ദ്രാനദിയിലെ വെള്ള ത്തിന് നീലനിറവും ഭാഗയ്ക്ക് പച്ചനിറവുമാണ്. നുരഞ്ഞുപൊന്തി, ഇളകിയാടി കെട്ടിപ്പുണർന്നപോലെ ചുഴികളിൽ മുങ്ങിത്താഴ്ന്ന്,

കളകളാരവത്താൽ സംഗീതധ്വനി സൃഷ്ടിച്ച് കമിതാക്കളായ ചന്ദ്രയും ഭാഗയും 'ഇരുമെയ്യാണെങ്കിലും നമ്മളൊറ്റ' എന്നഭാവത്തിൽ ഒഴുകുന്നത് കാണുമ്പോൾ ഏതൊരു ഹൃദയവും ഉല്ലാസത്തിമിർപ്പിൽ ആഴ്ന്നു പോകും. തികച്ചും ദൈവീകമായൊരു സംഗമംതന്നെ!

താന്തിയിൽനിന്ന് 8 കിലോമീറ്റർ ദൂരമേ കീലോങ്ങിലേക്കുള്ളൂ. ഉയരങ്ങളിൽക്കൂടിയുള്ള ഈ യാത്രയിൽ റോഡിന്റെ വീതിക്കുറവ് മനസ്സിന്റെ പിരിമുറുക്കം വർദ്ധിപ്പിക്കും. വാഹനങ്ങൾ കുറവാണെന്നതു മാത്രമാണ് ആശ്വാസം. വഴിയുടെ അഗാധമായ താഴ്വരകളിൽ, കൃഷി യിടങ്ങൾ പച്ചപ്പിൽ പുതഞ്ഞുകിടക്കുന്ന കാഴ്ച എത്ര കണ്ടാലും മതി വരില്ല. ഭൂരിഭാഗവും ഗ്രീൻപീസ് കൃഷിയാണെങ്കിലും, കിഴങ്ങും ക്വാളിഫ്ളവറും മൊട്ടക്കൂസും കൂട്ടത്തിൽ കൃഷി ചെയ്തിട്ടുണ്ട്. മൂന്നു മണിക്കുമുമ്പായി ഞങ്ങൾ കീലോങ്ങിൽ എത്തിച്ചേർന്നു.

ഭൂപീന്ദറിന്റെ സുഹൃത്തും ഛായൽ സ്വദേശിയുമായ ഗഗൻകുമാർ ഞങ്ങളെക്കാത്ത് അങ്ങാടിയിൽ നില്ക്കുന്നുണ്ടായിരുന്നു. വഴിമധ്യേ മൊബൈൽഫോൺവഴി ബന്ധപ്പെട്ടിരുന്നതിനാൽ സംഗതി എളുപ്പ മായി. BSNL, എയർടെൽ എന്നീ കമ്പനികൾക്കു മാത്രമെ ഇവിടെ മൊബൈൽഫോൺ ടവറുകൾ ഉള്ളൂ. കീലോങ്ങ് കഴിഞ്ഞാൽ പിന്നെ 'പരിധിക്കു പുറത്താ'വുകയും ചെയ്യും. കീലോങ്ങ് ആണ് ലാഹുളിന്റെ ജില്ലാ ആസ്ഥാനം. ഗഗൻകുമാർ ഇവിടെ സർക്കാർ ആപ്പീസിൽ യു.ഡി. ക്ലർക്കായി ജോലി ചെയ്യുന്നു. ഹിമാചൽപ്രദേശ് സർക്കാരിന്റെ ജോലി ക്കാരെല്ലാം, ഊഴമനുസരിച്ച്, ലാഹുൾ & സ്പിതിയിൽ നിർബന്ധമായും സേവനമനുഷ്ഠിക്കണമെന്നാണ് നിയമം. കിന്നർ, ചംബ എന്നീ ജില്ല കളെപ്പോലെ ഇതും ഗോത്രസംരക്ഷണമേഖലയാണ്. ലാഹുൾ & സ്പിതിയിലെ കാലാവസ്ഥ അതിരൂക്ഷമായതിനാൽ ജനജീവിതം ദുസ്സ ഹമാണ്. ഇവിടെക്ക് സ്ഥലമാറ്റം കിട്ടുമ്പോൾ ലീവ് എടുക്കാനോ മറ്റു ഒഴിവുകഴിവുകൾ പറഞ്ഞ് രക്ഷപ്പെടാനോ നിയമം അനുവദിക്കുന്നില്ല. ഇവർ ആരും അത്തരത്തിലുള്ള സൂത്രവിദ്യകൾ ചെയ്യാറില്ലെന്നാണ് ഗഗൻകുമാർ പറഞ്ഞത്. സർക്കാർ ജോലി ഈശ്വരന്റെ ഒരനുഗ്രഹ മായിട്ടാണ് ഇവർ കരുതുന്നത്. എവിടെയ്ക്ക് സ്ഥലം മാറ്റിയാലും ഇവർ അനുസരണയോടെ ആ സ്ഥലത്തുപോയി ജോലി ചെയ്യുന്നു.

ജില്ലയുടെ ആസ്ഥാനമാണെങ്കിലും അതിന്റേതായ പ്രൗഢിയൊന്നും കീലോങ്ങിന് ഇല്ല. ഇടുങ്ങിയ റോഡുകളും വളരെ പഴക്കം തോന്നിപ്പിക്കുന്ന ചെറിയ കെട്ടിടങ്ങളുമാണ് മിക്കസ്ഥലത്തും. പ്രധാന വീഥിയിൽപ്പോലും മറ്റുവാഹനങ്ങൾക്ക് സുഗമമായി കടന്നുപോകാൻ തക്കവിധത്തിലുള്ള വീതി റോഡിനില്ല. ഗല്ലികളാണെങ്കിൽ വളരെ ഇടുങ്ങിയതും. കച്ചവടസ്ഥാപനങ്ങൾ ധാരാളമുണ്ടെങ്കിലും പൊതുവേ

തിരക്ക് കുറവാണ്. ജില്ലയുടെ ആസ്ഥാനമന്ദിരം അടുത്തകാലത്ത് നിർമ്മിച്ചതാണെന്ന് സുഹൃത്ത് പറഞ്ഞു. ഇവിടെ അത്യാവശ്യം സൗകര്യങ്ങളൊക്കെ ഉള്ളതായി തോന്നി.

മരവിച്ചുപോകുന്ന തണുപ്പാണ് കീലോങ്ങിൽ അനുഭവപ്പെട്ടത്. ഗഗൻ കുമാർ ഞങ്ങളെ ചെറിയൊരു ചായക്കടയിലേക്ക് ആനയിച്ചു. ഇവിടെയുള്ള ജനങ്ങൾ മധുരപലഹാരങ്ങൾ ഏറെ ഇഷ്ടപ്പെടുന്നവരാണ്. ഹോട്ടലുകളിലും കൊച്ചുകൊച്ചു ബേക്കറികളിലും മധുരപലഹാരങ്ങളുടെ വലിയൊരു സൂക്ഷിപ്പ് കാണാം. പാലുകൊണ്ടുള്ള വിവിധ മധുരപദാർഥങ്ങളും ലഭ്യമാണ്. സബോള, പച്ചമുളക്, മല്ലിയില, ഉരുളക്കിഴങ്ങ് എന്നിവ നനുക്കനെ അരിഞ്ഞത് കൂട്ടിത്തിരുമ്പി മൈദയിൽ മുക്കി പൊരിച്ചെടുക്കുന്ന പക്കവട എന്ന വിഭവം ഓരോ പ്ലെയിറ്റ് ഞങ്ങൾ വാങ്ങിച്ചു. വളരെ രുചിയുള്ളതായിരുന്നു ചൂടുള്ള ഈ വിഭവം. ലാഹുളിൽനിന്ന് സ്പിതിയിലേക്കുള്ള യാത്ര വളരെ ബുദ്ധിമുട്ടുള്ളതാണെന്ന് കടയിലെ ജോലിക്കാരൻ ആനന്ദ്ശർമ്മ പറഞ്ഞു. വഴിയാകെ അപകടകരമായ അവസ്ഥയിൽ തകർന്നു കിടക്കുകയാണ്. ഞങ്ങളുടെ യാത്രാപരിപാടിയെക്കുറിച്ച് ഗഗൻകുമാർ വിസ്തരിച്ച് പറഞ്ഞപ്പോൾ ആനന്ദ്ശർമ്മ ഉപകാരപ്രദമായ നിരവധി വിവരങ്ങൾ നല്കി. ചന്ദ്രതാൽ യാത്രാമധ്യേയുള്ള ഡാബകളിൽ ഇദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. ലാഹുൾ & സ്പിതിയിലെ ഓരോ മുക്കുംമൂലയും ഇദ്ദേഹത്തിന് കാണാപാഠമാണ്. ഇതുകൊണ്ടുതന്നെയാണ് ഗഗൻകുമാർ ഈ സുഹൃത്തിന്റെയടുത്തേക്ക് ഞങ്ങളെ കൊണ്ടുപോയതും. ഓരോദിവസത്തേയും പരിപാടി ശർമ്മ ക്ഷണനേരംകൊണ്ട് തയ്യാറാക്കിത്തന്നു.

ആദ്യത്തെ ദിവസം ത്രിലോകിനാഥ്ക്ഷേത്രം സന്ദർശിക്കുക. തുടർന്നുള്ള ദിവസങ്ങളിൽ മൃകുളാദേവിക്ഷേത്രം, സൂരജ്താൽ, ചന്ദ്രതാൽ എന്നിവ പൂർത്തിയാക്കുക. യാത്ര ദുഷ്കരമായതിനാൽ ഉദ്ദേശിച്ചവിധത്തിൽ പൂർത്തീകരിക്കുവാൻ സാധിച്ചെന്നുവരില്ല. കാലാവസ്ഥ രൂക്ഷമായാൽ ചില യാത്രകൾ ഉപേക്ഷിക്കേണ്ടതായും വരും. പക്ഷെ, പൗർണ്ണമി ദിവസം ചന്ദ്രതാൽ തടാകത്തിലെത്താൻ സാധിച്ചാൽ മഹാഭാഗ്യമായി. ജീവിതത്തിൽ ഇതുപോലൊരനുഭവം വേറെ ഉണ്ടാകില്ല. ഉത്തരാഖണ്ഡിലെ വെള്ളപ്പൊക്കംമൂലം ചന്ദ്രാനദി കരകവിഞ്ഞൊഴുകുകയാണ്. ഉരുൾപ്പൊട്ടലും ചിലയിടങ്ങളിൽ സംഭവിച്ചിട്ടുള്ളതായി കഴിഞ്ഞ ദിവസം ഈ വഴിവന്ന ലോറിക്കാർ പറയുകയുണ്ടായി. എന്നാലും, ത്രിലോകിനാഥനെയും മൃകുളാദേവിയെയും കണ്ടുവണങ്ങി യാത്ര ചെയ്താൽ വിഘ്നങ്ങൾ ഉണ്ടാകില്ല. ധൈര്യമായിട്ട് പോവുക.

എനിക്കുള്ള താമസസ്ഥലം അങ്ങാടിയിലെ ഒരിടത്തരം ലോഡ്ജിൽ ഗഗൻകുമാർ മുൻകൂട്ടി പറഞ്ഞുറപ്പിച്ചിരുന്നു. ഇവിടെ ഭക്ഷണം

ലഭ്യമല്ലായെന്നും, ആവശ്യപ്പെട്ടാൽ പരിചാരകന്മാർ കൊണ്ടുവന്നു തരുമെന്നും അദ്ദേഹം അറിയിച്ചു. വളരെക്കുറച്ച് ലോഡ്ജുകൾ മാത്രമെ ഇവിടെയുള്ളൂ. പക്ഷെ, ഉടമസ്ഥൻ സകുടുംബം ഒരുഭാഗത്ത് താമസിച്ച് വീടിന്റെ മറ്റുഭാഗങ്ങൾ വാടകയ്ക്ക് കൊടുക്കുന്ന പതിവ് ഇവിടെ സാധാരണമാണ്. അതിഥികൾക്ക് ഇഷ്ടപ്പെട്ട ഭക്ഷണവിഭവങ്ങളും മദ്യവും ഇവർ ഒരുക്കിക്കൊടുക്കുകയും ചെയ്യും. വിദേശികൾ ഭൂരിഭാഗവും ഇത്തരം താമസസ്ഥലങ്ങളാണ് ഇഷ്ടപ്പെടുന്നത്. ഭൂപീന്ദറും, സുനിൽ ഭരധ്വാജും, രൂപ്സിങ്ങും ഗഗൻകുമാറിന്റെ കൂടെയാണ് താമസിക്കുന്നത്. അങ്ങാടിയിൽനിന്ന് കുറച്ചകലെ ഒരു വീട് വാടകയ്ക്കെടുത്ത് ഗഗൻകുമാർ ഒറ്റയ്ക്ക് കഴിയുന്നു. എന്നെ മുറിയിൽ വിട്ടശേഷം സുഹൃത്തുക്കൾ യാത്രപറഞ്ഞ്പിരിഞ്ഞു. പിറ്റേദിവസം കാലത്ത് ഏഴുമണിക്ക് ത്രിലോകിനാഥ് ക്ഷേത്രത്തിലേക്ക് പോകാമെന്ന് ഞങ്ങൾ തീരുമാനിച്ചിരുന്നു.

അരമണിക്കൂറോളം ഒന്നുവിശ്രമിച്ചശേഷം, ദേഹശുദ്ധി വരുത്തി, ഞാൻ അങ്ങാടിയിലേക്ക് ഇറങ്ങി. സമയം അഞ്ചുമണി കഴിഞ്ഞതേയുള്ളൂ. നല്ല തണുപ്പുണ്ടെങ്കിലും അന്തരീക്ഷം തെളിഞ്ഞുനിന്നതിനാൽ സായാഹ്നം മനോഹരമായിത്തോന്നി. പോക്കുവെയിലിന്റെ തങ്കരശ്മികൾ കീലോങ്ങിനുചുറ്റുമുള്ള മഞ്ഞുമലകളിൽ തട്ടി പ്രതിഫലിക്കുമ്പോൾ ആ പ്രദേശമൊട്ടാകെ കനകപ്രഭയിൽ മുങ്ങിയപോലെയായി. ഒരു കിലോമീറ്ററോളം നീളത്തിൽ കിടക്കുന്ന കീലോങ്ങ് അങ്ങാടിയിൽക്കൂടി വെറുതെ നടക്കുമ്പോൾ ഞാൻ പ്രധാനമായും ശ്രദ്ധിച്ചത് ഫോട്ടോഷോപ്പുകളായിരുന്നു. ചന്ദ്രതാൽ തടാകം, ത്രിലോകിനാഥ്, മൃകുളാദേവി ക്ഷേത്രം തുടങ്ങിയ ഞങ്ങളുടെ ലക്ഷ്യസ്ഥാനങ്ങളുടെ ചിത്രങ്ങൾ കാണുകയോ വാങ്ങിക്കുകയോ ചെയ്യണമെന്ന ഉദ്ദേശ്യം മനസ്സിൽ വച്ചായിരുന്നു ഈ നടത്തം. ഒരുപക്ഷെ, ഇവിടെയ്ക്ക് യാത്ര സാധ്യമായില്ലെങ്കിൽ ഈ പുണ്യസ്ഥലങ്ങളുടെ ചിത്രങ്ങളെങ്കിലും കണ്ട് സായൂജ്യമടയാമല്ലോ എന്നതായിരുന്നു ചിന്ത. മൂന്ന് ഫോട്ടോഷോപ്പുകൾ മാത്രമേ കാണാൻ കഴിഞ്ഞുള്ളൂവെങ്കിലും ഉദ്ദേശിച്ച ചിത്രങ്ങളൊന്നും കണ്ടു കിട്ടിയതുമില്ല. കീലോങ്ങിന്റെ ഏതു ഭാഗത്തുനിന്നു നോക്കിയാലും കാണുന്ന ഒരവിസ്മരണീയമായ രൂപമാണ് 'LADY OF KEYLONG'. കിഴക്കുഭാഗത്തുള്ള മഞ്ഞുപർവ്വതത്തിന്റെ ഉന്നതശൃംഗത്തിൽ ഈ സ്ത്രീരൂപം മഞ്ഞിൽ പതിഞ്ഞുകിടക്കുന്നത് നിശ്ചയമായും അമ്പരപ്പിക്കുന്ന ഒരു കാഴ്ചതന്നെയാണ്. തലമുടി പിന്നിൽ കെട്ടിവച്ച്, ഒരു കയ്യിൽ അരിവാൾ പിടിച്ച്, മറുകയ്യിൽ ഒരു സഞ്ചി തൂക്കിയിട്ട് ഈ രൂപം താഴോട്ട് നോക്കിനിലകൊള്ളുന്നു. കീലോങ്ങിന്റെ, രക്ഷാദേവതയാണ് ഇതെന്ന് ഇവിടത്തുകാർ വിശ്വസിക്കുന്നു. ഡാകിനി ദേവത കീലോങ്ങ് നിവാസികളെ അനുഗ്രഹിച്ചുനിലകൊള്ളുന്നുവെന്നാണ്

മറ്റൊരു വിശ്വാസം. എത്ര കടുത്ത കാലാവസ്ഥയിലും ഈ രൂപം ഇവിടെ കാണാമത്രെ. രൂപത്തിന് ചെറിയ ചില മാറ്റങ്ങൾ വന്നേയ്ക്കാമെന്നു മാത്രം. 'LADY OF KEYLONG' എന്ന നാമധേയം വിദേശികളാണ് കൊടുത്തതെന്നും അറിഞ്ഞു.

സന്ധ്യമയങ്ങിയതോടെ തണുപ്പ് അതിരൂക്ഷമായി. അങ്ങാടി മിക്കവാറും ശൂന്യമായിത്തീരുകയും ചെയ്തു. മഞ്ഞുവീഴ്ച തുടങ്ങിയാൽ തണുപ്പ് വല്ലാതെ വർധിക്കുമെന്നറിയാമായിരുന്നതിനാൽ ഹോട്ടലിൽ കയറി അത്താഴം കഴിച്ചശേഷം ഞാൻ ലോഡ്ജിലേക്ക് കയറി. ഒന്നാം നിലയിലെ ബാല്ക്കണിയിൽനിന്ന് നോക്കിയപ്പോൾ മഞ്ഞിൽപ്പതിഞ്ഞ ദേവതാരൂപത്തെ വ്യക്തമായി കണ്ടു. ദേവതയെ വണങ്ങിയശേഷം മുറിയിലേക്ക് കടക്കുമ്പോൾ, അടുത്ത ദിവസത്തെ യാത്ര ശുഭമായി തീരുമെന്ന് മനസ്സ് മന്ത്രിച്ചു. പ്രാർഥിച്ചശേഷം ഉറങ്ങാൻ കിടക്കുമ്പോഴും ഈ രൂപം മാത്രമായിരുന്നു മനസ്സിൽ.

## ത്രിലോകിനാഥ് ക്ഷേത്രം

ഉദയം നേരത്തെയായതിനാൽ ബാലാർക്കന്റെ നവ്യരശ്മികൾ കീലോങ്ങിനെ ചെഞ്ചായത്തിൽ ആറാടിച്ചു. മലമുകളിൽ മൂടൽമഞ്ഞ് ഘനീഭവിച്ചുനിന്നുവെങ്കിലും പ്രഭാതം മനോഹരമായി. കീലോങ്ങിലെ ദേവത മലമുകളിൽ തെളിഞ്ഞ രൂപത്തിൽ നിലകൊള്ളുന്നു.

സമയം അഞ്ചുമണി കഴിഞ്ഞതേയുള്ളൂ. തണുപ്പിനെ അകറ്റി ഉന്മേഷം വീണ്ടെടുക്കാൻ ഒരു ചായ അത്യാവശ്യമാണെന്നു തോന്നിയതിനാൽ അങ്ങാടിയിലേക്ക് ഇറങ്ങി. റോഡിന്റെ ഇരുവശത്തും മഞ്ഞ് കുമിഞ്ഞുകൂടിക്കിടക്കുന്നുണ്ട്. മേയാൻ പോകുന്ന വളർത്തുമൃഗങ്ങൾ കൂട്ടത്തോടെ നടന്നുനീങ്ങുന്നത് കണ്ടപ്പോൾ സന്തോഷം തോന്നി. ഭാരമേറിയ അകിടുകളും തുടുത്തുമുറ്റിയ ദേഹപ്രകൃതിയുമുള്ള പശുക്കൾ തലയാട്ടി സാവധാനത്തിൽ നടന്നുപോകുന്ന കാഴ്ച എത്രകണ്ടാലും മതിവരില്ല. ആരോഗ്യമുള്ള പശുക്കൾ ഒരു ഗ്രാമത്തിന്റെ വിലയേറിയ സമ്പത്താണ്. ദേഹമാസകലം കനത്ത കമ്പിളി കൊണ്ട് മൂടിപ്പുതച്ച് ഉത്സാഹത്തോടെ നടന്നുപോകുന്ന ഗ്രാമീണർ തങ്ങളുടെ വയലുകൾ ലക്ഷ്യംവച്ചാണ് നീങ്ങുന്നത്. സ്ത്രീകളും പുരുഷന്മാരുമടങ്ങുന്ന സംഘങ്ങൾ വർത്തമാനം പറഞ്ഞ് ചിരിച്ചുല്ലസിച്ച് നടക്കുമ്പോൾ അവരുടെയെല്ലാം മുഖങ്ങളിൽ പരിപൂർണ്ണമായ സംതൃപ്തി തെളിഞ്ഞു നില്ക്കുന്നതുകാണാം. കൃഷി ഒന്നാംതരം മാനസികോല്ലാസമാണ്. പഞ്ചഭൂതങ്ങളുമായി നേരിട്ട് ഇടപെടുന്നതിനാൽ ഇതിന്റെ ശ്രേഷ്ഠത അപാരംതന്നെയാണ്.

ഏഴുമണി കഴിഞ്ഞപ്പോൾ ത്രിലോകിനാഥ്ക്ഷേത്രം ലക്ഷ്യംവച്ച് ഞങ്ങൾ യാത്രതിരിച്ചു. കീലോങ്ങിൽനിന്ന് 45 കിലോമീറ്റർ ദൂരെ

ക്ഷേത്രത്തിലേക്കുള്ളൂ. അന്നു വൈകുന്നേരത്തോടെ തിരിച്ചെത്താൻ സാധിക്കുമെന്ന് ആനന്ദ്ശർമ്മ ഉറപ്പായി പറഞ്ഞതുകൊണ്ട് ഞാൻ ലോഡ്ജിലെ മുറി ഒഴിഞ്ഞുകൊടുത്തില്ല. ഗഗൻകുമാറിന് അവധി കിട്ടാൻ ബുദ്ധിമുട്ടായതിനാൽ ഞങ്ങളുടെ കൂടെ വരുന്നില്ലെന്ന് തലേ ദിവസംതന്നെ പറഞ്ഞിരുന്നു. ആനന്ദ്ശർമ്മ ഉണ്ടാക്കിത്തന്ന ചൂടുള്ള ചായ കുടിച്ച്, ആ ബ്രാഹ്മണന്റെ അനുഗ്രഹം വാങ്ങി, ഞങ്ങൾ യാത്ര തുടങ്ങി.

ലൊട്ടെ, ജാല്മ എന്ന രണ്ട് കൊച്ചുഗ്രാമങ്ങൾ കഴിഞ്ഞപ്പോൾ യാത്ര ചന്ദ്രഭാഗ നദീതീരത്തുകൂടിയായി. പർവതങ്ങൾക്ക് അരഞ്ഞാണം കെട്ടിയപോലെ നദി തിരിഞ്ഞൊഴുകി വട്ടംചുറ്റി വരുന്നതു കാണു മ്പോൾ ആ വിസ്മയക്കാഴ്ചയിൽ ആരും ലയിച്ചുപോകും. നദിയുടെ ഇരുഭാഗത്തും, പർവ്വതനിരകളുടെ താഴ്വാരങ്ങളിലും, റോഡിന്റെ മറുഭാഗത്തും അതിവിശാലമായ കൃഷിയിടങ്ങളാണ്. ഭൂരിഭാഗവും ഗ്രീൻപീസാണെങ്കിലും ഉരുളക്കിഴങ്ങും കാബേജും ക്വാളിഫ്ളവറും കൂട്ടത്തിലുണ്ട്. മഴയില്ലാത്ത സ്ഥലമായതുകൊണ്ട്, ചന്ദ്രഭാഗനദിയിലെ



ത്രിലോകിനാഥ് ക്ഷേത്രം സ്ഥിതി ചെയ്യുന്ന പർവ്വതം

വെള്ളമാണ് കൃഷിക്ക് ഉപയോഗിക്കുന്നത്. കൃഷിയിടങ്ങളിൽ വൈദ്യുതി ലഭ്യമാക്കിയിട്ടുള്ളതിനാൽ വെള്ളം ആവശ്യാനുസരണം പമ്പുചെയ്ത് ഉപയോഗിക്കുന്നു. കാവൽമാടങ്ങളെപ്പോലുള്ള കൊച്ചുഷെഡ്ഡുകൾ കൃഷിയിടങ്ങളിൽ സർവ്വത്ര കാണാം.

മുന്നോട്ടുപോകുന്തോറും തണുപ്പ് രൂക്ഷമായിത്തീർന്നു. 8500 അടിയി ലധികം ഉയരമുള്ള സ്ഥലത്ത്, വളരെ വീതികുറഞ്ഞതും പൊട്ടിത്തകർ ന്നതുമായ റോഡിൽക്കൂടി സഞ്ചരിക്കുമ്പോൾ മനസ്സിന്റെ പിരിമുറുക്കം വർദ്ധിക്കുമെന്നുറപ്പാണ്. പഞ്ചാക്ഷരി ജപിച്ചിരിക്കുക മാത്രമാണ്

പോംവഴി. തിറോട്ട് ഗ്രാമം എത്തിയതോടെ ഭൂപ്രകൃതിയിൽ വല്ലാത്ത മാറ്റംവന്നു. കരിങ്കൽശൈലങ്ങളുടെ നീണ്ടനിരയാണ് ഇവിടെങ്ങും. ഇതിന്റെയൊക്കെ ഇടയിലും കൃഷിഭൂമികളുണ്ട്. ഗ്രാമത്തിൽ വാഹനം നിർത്തി ഞങ്ങൾ ചായ കഴിച്ചു. ക്ഷേത്രദർശനം കഴിഞ്ഞശേഷം പ്രാതൽ കഴിക്കുന്നതാണ് ഉചിതമെന്ന് ഞാൻ നിഷ്ക്കർഷിച്ചിരുന്നു. തിറോട്ട് ഗ്രാമം പിന്നിട്ടതോടെ വഴി അതീവദുർഘടമായിത്തീർന്നു. ക്ഷേത്രനടയുടെ ഏതാണ്ട് അടുത്തുവരെ വാഹനം ചെന്നെത്തുമെന്ന് ഗ്രാമീണർ പറഞ്ഞിരുന്നു. അടുത്തകാലത്താണ് ഈ പാതയുടെ നിർമ്മാണം പൂർത്തിയായത്. നാലുകിലോമീറ്ററോളം ദൂരം നടന്നു കയറേണ്ട അവസ്ഥയായിരുന്നു ഇതിനുമുമ്പ്. ത്രിലോകിനാഥ്ക്ഷേത്രം സ്ഥിതിചെയ്യുന്ന പർവ്വതത്തിലെ ശിലകൾക്ക് പ്രകടമായ നിറവ്യത്യാസമുണ്ട്. പല നിറത്തിലുള്ള വലിയകല്ലുകൾ അടുക്കടുക്കായിവച്ച പോലെയാണ് തോന്നുക. തിറോട്ട് ഗ്രാമത്തിൽവച്ചുതന്നെ ഈ വ്യത്യാസം ഞാൻ ശ്രദ്ധിച്ചിരുന്നു. ചിലഭാഗത്ത് ഒരു പടുകൂറ്റൻ കോട്ടയുടെ ആകൃതിയാണ് തോന്നുക.

10,000-ൽപ്പരം അടി ഉയരമുള്ള പർവ്വതമുകളിൽ എത്തിയതോടെ ഞങ്ങളുടെ യാത്ര അവസാനിച്ചു. പത്തോ, പന്ത്രണ്ടോ വാഹനങ്ങൾ പാർക്ക് ചെയ്യാനുള്ള സ്ഥലം മാത്രമെ ഇവിടെയുള്ളൂ. കൂടുതൽ വാഹനങ്ങൾ വന്നാൽ റോഡിൽ ഒതുക്കിയിടണം. താഴെ, അഗാധമായ താഴ്‌വരയായതിനാൽ അതൊട്ടും ഭദ്രമല്ല. വാഹനം പാർക്ക് ചെയ്ത്, കുത്തനെ മുകളിലോട്ടു കയറിയാൽ ആർച്ചുപോലെയുള്ള ക്ഷേത്രകവാടം കാണാം. ഇവിടെനിന്ന് 100 മീറ്ററോളം നടന്നാൽ ക്ഷേത്രത്തിന്റെ മുന്നിലെത്താം. നടവഴിയുടെ ഇരുവശത്തും കടകളാണ്. നിവേദിക്കാനുള്ള അർച്ചനത്തട്ട്, പൂക്കടകൾ, മധുരപലഹാരക്കടകൾ, സ്റ്റേഷനറി, ഹോട്ടൽ എന്നിവയെല്ലാം ഈ ഇടുങ്ങിയ വഴിയിൽ പ്രവർത്തിക്കുന്നുണ്ട്. പർവ്വതത്തിന്റെ ഏറ്റവും മുകൾഭാഗമായതിനാൽ മിക്കഭാഗത്തും ചുറ്റുമതിൽ കെട്ടി ഭദ്രമാക്കിയിട്ടുണ്ട്. വഴിയുടെ ഇടയിലുള്ള തീരെ ഇടുങ്ങിയ ഗല്ലികളിൽ ക്ഷേത്രവുമായി ബന്ധപ്പെട്ടവരുടെ വാസസ്ഥലമാണ്.

ഈ ക്ഷേത്രത്തിന് 5700-ൽപ്പരം വർഷം പഴക്കമുണ്ടെന്ന് ഇവിടത്തെ ലിഖിതത്തിൽ കാണുന്നു.[1] സർക്കാരിന്റെ പുരാവസ്തുവകുപ്പിന്റെ

1. ഇവിടേയും തൊട്ടടുത്ത അതിർത്തിപ്രദേശമായ ലഡാക്കിലും 10,500 വർഷം മുമ്പ് മനുഷ്യവാസം ഉണ്ടായിരുന്നുവെന്ന് പുരാവസ്തു പര്യവേക്ഷണവകുപ്പ് (ASI) കണ്ടെത്തിക്കഴിഞ്ഞു. ഇവിടെനിന്ന് ലഭിച്ച ചാർക്കോൾ സാമ്പിളുകൾ അമേരിക്കയിലെ ഫ്ളോറിഡയിലുള്ള ബീറ്റാ ലാബിലേക്ക് അയച്ച് നടത്തിയ റോഡിയോ കാർബൺ പരിശോധനയിലാണ് ഏകദേശം 10500 വർഷം മുമ്പും ഇവിടെ മനുഷ്യരും മൃഗങ്ങളും വസിച്ചിരുന്നതായി കണ്ടെത്തിയത്. കാശ്മീരിലെ സസർലായിൽനിന്നും ലഡാക്കിലേക്ക് പോകുന്ന കാരക്കോറം പ്രദേശത്തെ ന്യൂമ്പ്രാ താഴ്‌വരയിലും സസർ ചുരത്തിലുമാണ്, 14000 അടി ഉയരത്തിൽ 2015-16 കാലയളവിൽ പര്യവേഷണം നടത്തിയത്.

അധീനത്തിലാണ് ഈ ക്ഷേത്രം. മൂലക്ഷേത്രത്തെ അതേപോലെ നിലനിർത്തി, പുതിയ നിർമ്മാണ പ്രവൃത്തികൾ പല കാലഘട്ടങ്ങളിലും ചെയ്തിട്ടുണ്ട്. ശിലാശൈലത്തിന്റെ ഏറ്റവും ഉച്ചിയിലാണ് ക്ഷേത്രം സ്ഥിതിചെയ്യുന്നത്. ക്ഷേത്രമതിൽക്കെട്ട് കഴിഞ്ഞാൽ താഴെ അത്യഗാധമായ താഴ്വരയാണ്. ഒറ്റനോട്ടത്തിൽത്തതന്നെ ക്ഷേത്രത്തിന്റെ ഗാംഭീര്യം നമ്മളെ വിസ്മയഭരിതരാക്കും. മതിൽക്കെട്ടിനു പുറത്തുള്ള പൈപ്പിൽ കൈകാലുകൾ കഴുകി, മുഖത്തും തലയിലും വെള്ളം തെളിച്ച് ശുദ്ധമാക്കി ഞങ്ങൾ ക്ഷേത്രമുറ്റത്തേയ്ക്ക് പ്രവേശിച്ചു. ഫോട്ടോഗ്രാഫിക്ക് കടുത്ത നിയന്ത്രണമേർപ്പെടുത്തിയിട്ടുള്ളതിനാൽ ക്യാമറ, മൊബൈൽ ഫോൺ എന്നിവയെല്ലാം ക്ഷേത്രം ആപ്പീസിൽ ഏൽപ്പിച്ചു.

നേരിയതോതിൽ മഞ്ഞുവീഴ്ചയുണ്ടായതിനാൽ തണുപ്പ് കഠിനമായി തോന്നി. ക്ഷേത്രമുറ്റത്തിന്റെ മാർബിൾ തറയിൽക്കൂടി നടക്കുമ്പോൾ പാദങ്ങൾ മരവിച്ചുപോയി. ഒരൊഴിഞ്ഞ കോണിൽ വട്ടംകൂടിയിരുന്ന് ഞങ്ങൾ പാദങ്ങൾ തിരുമ്മി ചൂടാക്കി. ചെറിയ സംഘങ്ങളായി തീർഥാടകർ ഇടയ്ക്കെല്ലാം വന്നുകൊണ്ടിരുന്നുവെങ്കിലും ക്ഷേത്രത്തിൽ ഒട്ടും തിരക്ക് ഇല്ലായിരുന്നു. ഇരുന്ന് വിശ്രമിക്കുന്നതിനിടയിൽ ക്ഷേത്രത്തിലെ ദർശന ക്രമീകരണങ്ങളെക്കുറിച്ച് ഞാൻ സസൂക്ഷ്മം ശ്രദ്ധിച്ചു. ക്ഷേത്രമുറ്റത്തിന് മുന്നൂറ് ചതുരശ്ര അടിയോളം മാത്രം വിസ്തീർണ്ണമെയുള്ളൂ. മുറ്റം കഴിഞ്ഞാൽ ക്ഷേത്രനടയിലേക്ക് കയറിനിന്ന്, വിഗ്രഹത്തിലേക്ക് നോക്കി പ്രാർഥിക്കാം. പ്രതിഷ്ഠ സ്ഥിതിചെയ്യുന്ന ശ്രീകോവിലിനുള്ളിലേക്ക് ഈ വഴിയെ കടക്കാൻ ഭക്തർക്ക് അനുവാദമില്ല. ശ്രീകോവിലിനുള്ളിൽക്കയറി ദർശനം നടത്താൻ താല്പര്യമുള്ള ഭക്തജനങ്ങൾ ക്ഷേത്രത്തിന്റെ ഇടതുഭാഗത്തുള്ള ഒരു ഇടുങ്ങിയ കരിങ്കൽ തൂണിന്റെ ഇടയിൽക്കൂടി കടന്നുപോകണം. ഇവർക്ക് നേരിട്ട് ശ്രീകോവിലിനുള്ളിൽ പ്രവേശിച്ച് ദർശനം നടത്താം. ദർശനം കഴിഞ്ഞശേഷം വലതുഭാഗത്തുള്ള ഇടു ങ്ങിയ കരിങ്കൽതൂണിന്റെയിടയിൽക്കൂടി പുറത്തോട്ട് പോകുകയും വേണം. ഈ സംവിധാനം ഉദ്ദേശിച്ചപോലെ എളുപ്പമല്ലെന്ന് എനിക്കു മനസ്സിലായി. ഞാൻ ഇത് സസൂക്ഷ്മം നിരീക്ഷിച്ചു.

സാധാരണ ശരീരപ്രകൃതിയുള്ളവർക്ക് ഇടതുവശത്തെ തൂണിന്റെയിടയിൽക്കൂടി കടന്നുപോകാമെന്ന് ഒറ്റനോട്ടത്തിൽ തോന്നും. പക്ഷെ, ഇവിടെ പലരും പരാജയപ്പെട്ടുപോകുന്നു. തടിച്ചശരീരപ്രകൃതിയുള്ള ചിലർ സുഖമായി കടന്നുപോകുകയും ചെയ്യുന്നു! ഒരു സംഘത്തിലെ ഒരു തടിച്ച സ്ത്രീ ഒന്നു വിഷമിച്ചിട്ടാണെങ്കിലും കടന്നപ്പോൾ, അതേപോലെ ശരീരപ്രകൃതിയുള്ള മറ്റൊരു സ്ത്രീ തീർത്തും പരാജയപ്പെട്ടുപോയി. പഞ്ചാക്ഷരി ജപിച്ചും, സാഷ്ടാംഗം നമസ്കരിച്ചും, കരിങ്കൽ സ്തൂപത്തെ കെട്ടിപ്പിടിച്ചുവണങ്ങിയുമൊക്കെയാണ് എല്ലാവരും ശ്രമം

തുടങ്ങുന്നത്. മൂന്നുതവണ പരാജയപ്പെട്ടാൽ പിന്നെ ശ്രമം ഉപേക്ഷിക്കണമെന്നാണ് വ്യവസ്ഥ. അവരൊക്കെ നടയ്ക്കൽനിന്ന് തൊഴുത് സംതൃപ്തിയടയുന്നു. ഇടതുവശത്തുകൂടി കടന്ന്, ശ്രീകോവിലിനുള്ളിൽ കയറി തൊഴുത് തിരിച്ച് വലതുവശത്തുകൂടി പുറത്തേക്ക് കടക്കുമ്പോഴാണ് പ്രശ്നം ഗുരുതരമാകുന്നത്. ഇവിടെ ഭൂരിപക്ഷം പേരും പരാജയപ്പെട്ടുപോകുന്നു. തൂണിന്റെ ഇടയിൽ കഴുത്തും തലയും കുടുങ്ങിപ്പോകുന്ന അവസ്ഥ സംജാതമാകുമ്പോൾ പ്രശ്നം അതീവ ഗുരുതരമാകുന്നു. പിന്നിൽ വരുന്നവർക്കു മാത്രമെ ഇവരെ എങ്ങനെയെങ്കിലും സഹായിക്കാനും കഴിയുകയുള്ളൂ. ഇവിടെ പുറത്തുകടക്കാൻ പരാജയപ്പെടുന്നവർ ശ്രമം ഉപേക്ഷിച്ച് നടയുടെ മുന്നിൽക്കൂടി ഇറങ്ങിപ്പോകുന്നു.

അരമണിക്കൂറിലധികം സമയം ഇടതുവലതു ഭാഗത്തേയ്ക്ക് മാറി മാറി നടന്നു ഞാൻ ഈ അഭ്യാസം സൂക്ഷ്മമായി നോക്കി പഠിച്ചു. 85-90 കിലോഗ്രാം വരെ തൂക്കമുള്ള പുരുഷന്മാരിൽ ചിലർ കടന്നുപോകുന്നു, ചിലർ തോറ്റുപിന്മാറുന്നു. 60-65 കിലോഗ്രാം തൂക്കമുള്ളവരും ഇതേപോലെത്തന്നെ; ചിലർ ജയിക്കുന്നു, ചിലർ തോല്ക്കുന്നു. സ്ത്രീകളും ഇതേപോലെത്തന്നെ. 100 കിലോഗ്രാമിലധികം തൂക്കമുള്ള മധ്യവയസ്ക്കയായ ഒരു ഗുജറാത്തി സ്ത്രീ സുഖമായി അകത്തുകടന്ന്, ഒന്നു ഞെരുങ്ങിയാണെങ്കിലും പുറത്തു കടക്കുന്നതു കണ്ടപ്പോൾ എനിക്കത്ഭുതംതോന്നി. ശരീരപ്രകൃതിയല്ല അകത്തേക്ക് ആനയിക്കുന്നതും പുറത്തേക്ക് കടത്തിവിടുന്നതുമെന്ന് ഉറപ്പായി. ഇതിലെന്തോ നിഗൂഢതയുണ്ട്. അതെന്താണ്?

മറ്റാരും ഇല്ലാതെവന്നപ്പോൾ ഞങ്ങൾ നാലുപേരും ശ്രമം നടത്താനായി തൂണിന്റെ അടുത്തെത്തി. സുനിൽ ഭരദ്വാജ് ഒരു വിഷമവും കൂടാതെ കടന്നു. ഭൂപീന്ദറും രൂപ്സിങ്ങും ഞെരുങ്ങിയിട്ടാണെങ്കിലും കടന്നുകൂടി. ഭരദ്വാജിന്റേയും രൂപ്സിങ്ങിന്റേയും ശരീരപ്രകൃതി ഏകദേശം ഒരേപോലെയാണ്. ഉയരവും വണ്ണവും കുറവാണ് ഇവർക്ക്. ഭൂപീന്ദർ തടിയനാണ്, 80 കിലോഗ്രാം തൂക്കവുമുണ്ട്. പക്ഷെ, ഞാൻ കരുതിയതുപോലെയുള്ള ബുദ്ധിമുട്ട് അദ്ദേഹത്തിന് അനുഭവപ്പെട്ടില്ല. അടുത്തത് എന്റെ ഊഴമാണ്. നല്ലപോലെ ജപിച്ച്, പ്രാർഥിച്ച്, ഇന്ദ്രിയങ്ങളെ ഏകാഗ്രമാക്കി കടന്നപ്പോൾ ഒരു വിഷമവും അനുഭവപ്പെട്ടില്ല. ഞങ്ങൾ നാലുപേരും ശ്രീകോവിലിനുള്ളിൽ പ്രവേശിച്ചു. 5 കൈലാസങ്ങളും ദർശിച്ച വ്യക്തിയാണെന്ന് സുനിൽ ഭരദ്വാജ് മുഖ്യപൂജാരിയെ അറിയിച്ചപ്പോൾ, അദ്ദേഹം എനിക്ക് ത്രിലോകിനാഥന്റെ തൊട്ടടുത്തു തന്നെ ഇരിപ്പിടം തന്ന് അനുഗ്രഹിച്ചു. വിധിപ്രകാരമുള്ള മന്ത്രോച്ചാരണങ്ങൾക്കുശേഷം, അർച്ചനയും ദീപാരാധനയും നിർവ്വഹിച്ച് പൂജാരി ഞങ്ങൾക്ക് പ്രസാദംതന്നു. ശ്രീപരമേശ്വരന്റെ പ്രതിഷ്ഠയ്ക്ക് അസാമാ

ന്യമായ തേജസ്സുണ്ട്. ദേവന്മാർ പൂജിച്ചിരുന്നതാണ് ഈ വിഗ്രഹം എന്നാണ് വിശ്വാസം. ഏകാഗ്രതയോടെ വിഗ്രഹത്തിലേക്ക് നോക്കുമ്പോൾ പലവിധ രൂപങ്ങൾ അവിടെ സമന്വയിക്കുന്നതായി തോന്നും; മഹാവിഷ്ണു, ദേവി, ഗണപതി എന്നിങ്ങനെ. പക്ഷെ, എന്നെ അമ്പരപ്പിച്ച സംഭവം വിഗ്രഹത്തിലേക്ക് കടുത്ത ഏകാഗ്രതയോടെ കുറച്ചധികനേരം നോക്കി നിന്നപ്പോൾ തെളിഞ്ഞുകണ്ട ശ്രീബുദ്ധന്റെ രൂപമാണ്. തൊഴുതുകഴിഞ്ഞതിനുശേഷം ഞാൻ ഇതേക്കുറിച്ച് വൃദ്ധനായ പൂജാരിയോട് പറഞ്ഞു. ബുദ്ധസന്ന്യാസിമാരിൽപ്പെട്ട ഗേഷിമാരും ലാമമാരും വന്നാൽ തങ്ങൾ ശ്രീകോവിൽ അവർക്കായി ഒഴിഞ്ഞുകൊടുക്കുമെന്നും, അവർ അവരുടേതായ ആരാധനാസമ്പ്രദായത്തിൽ ത്രിലോകിനാഥനെ പൂജിക്കുമെന്നും പൂജാരി വിശദീകരിച്ചു. ലാമമാർ ഈ വിഗ്രഹത്തിൽ ദർശിക്കുന്നത് ശ്രീബുദ്ധന്റെ ദിവ്യരൂപമാണ്. ശ്രീബുദ്ധന് പരിപൂർണ്ണമായ സാക്ഷാത്ക്കാരം ലഭിച്ചത് ത്രിലോകിനാഥനെ ഒരു വർഷത്തോളം ഏകാഗ്രമായി ഭജിച്ചതിനുശേഷമാണ്. പൂജാരിയുടെ വിശദീകരണം കേട്ടപ്പോൾ എനിക്ക് അത്ഭുതം തോന്നി. ഒരു വിഗ്രഹത്തിൽ ഹിന്ദുമതക്കാരും ബുദ്ധമതക്കാരും പൂജ ചെയ്യുക! എത്ര ഉദാത്തമായ സങ്കല്പ്പം!

വഴിപാടുകൾ ചെയ്ത്, പൂജാരിയെ വണങ്ങി, ദക്ഷിണ കൊടുത്ത്, തൂണുകളുടെ ഇടയിൽക്കൂടിയുള്ള മടക്കയാത്രയ്ക്ക് ഞങ്ങൾ തയ്യാറായി. ക്ഷേത്രത്തിന്റെ പുറത്തുള്ള ആദ്യത്തെ ഗല്ലിയിൽ ക്ഷേത്രത്തിലെ മറ്റൊരു മുഖ്യപൂജാരിയുണ്ടെന്നും അദ്ദേഹത്തെ കണ്ടാൽ ഉച്ചഭക്ഷണം ലഭ്യമാക്കുമെന്നും പൂജാരി ഞങ്ങളോട് പറഞ്ഞു. തൂണുകളുടെ ഇടയിൽകൂടി കടക്കാൻ ബുദ്ധിമുട്ടാണെന്നു തോന്നിയാൽ പിന്നെ ശ്രമം വേണ്ടായെന്നുവച്ച് ക്ഷേത്രനടയുടെ മുന്നിൽകൂടി ഇറങ്ങിപ്പോകാനും അദ്ദേഹം നിർദ്ദേശിച്ചു. ത്രിലോകിനാഥനെ വീണ്ടും വീണ്ടും വണങ്ങി, ഇടുങ്ങിയ വഴിയിൽകൂടി ഞങ്ങൾ മുന്നോട്ട് നീങ്ങി.

സുനിൽ ഭരദ്വാജ് തന്റെ ശ്രമത്തിന്നിടയിൽ തോറ്റുപിന്മാറുന്ന അവസ്ഥയിലെത്തിയെങ്കിലും വളരെയധികം ബുദ്ധിമുട്ടിയശേഷം പുറത്തു കടന്നു. അവശനായ അദ്ദേഹം ക്ഷേത്രമുറ്റത്ത് തളർന്നു കിടന്നു. ഭൂപീന്ദർ തീർത്തും പരാജയപ്പെട്ടുപോയി. രൂപ്സിങ്ങ് പുറത്തുകടക്കുമെന്ന തോന്നൽ ഉളവാക്കിയെങ്കിലും തല തൂണിന്റെ ഇടയിൽപ്പെട്ടുപോകുമെന്ന അവസ്ഥ സംജാതമായപ്പോൾ ശ്രമം ഉപേക്ഷിച്ച് പിൻവാങ്ങി. അടുത്തത് എന്റെ ഊഴമാണ്. നല്ലപോലെ പ്രാർഥിച്ച്, മനസ്സിനെ ഏകാഗ്രമാക്കി മുന്നോട്ട് നീങ്ങി. തല ഏതാനും സമയം ഒന്നു കുടുങ്ങിപ്പോയെങ്കിലും, പിന്നെ ഭദ്രമായി പുറത്തുകടന്നു. ത്രിലോകിനാഥനെ സാഷ്ടാംഗം നമസ്കരിച്ചശേഷം ക്ഷേത്രമുറ്റത്തിന്റെ ഒരുഭാഗത്ത് ഒതുങ്ങി ഇരുന്ന് ഞങ്ങൾ പ്രസാദം പങ്കിട്ട് കഴിച്ചു.

മരവിച്ചുപോകുന്ന തണുപ്പായിരുന്നുവെങ്കിലും അതൊന്നും ശരീരത്തെ ബാധിച്ചതായി തോന്നിയില്ല. ഉച്ചപൂജയ്ക്ക് സമയം ധാരാളം ബാക്കിയുണ്ടായിരുന്നതിനാൽ ത്രിലോകിനാഥന്റെ തിരുമുമ്പിൽ ഇരുന്ന് മെഡിറ്റേഷൻ ചെയ്യാനായി ഞാൻ തയ്യാറായി. പുറത്തുനിന്ന് ഫോട്ടോ എടുക്കാനും പിന്നൊന്ന് ചുറ്റിക്കറങ്ങാനുമായി കൂട്ടുകാർ പുറത്തേയ്ക്കും ഇറങ്ങി. ഭക്തജനങ്ങളുടെ തിരക്ക് ഒട്ടും ഇല്ലാതിരുന്നതിനാൽ ക്ഷേത്രാന്തരീക്ഷം ശാന്തമായിരുന്നു.

ഒരു മണിക്കൂറിലധികം സമയം ധ്യാനത്തിൽ ഇരുന്നശേഷം 12 മണി കഴിഞ്ഞപ്പോഴാണ് ഉണർന്നത്. ഈ സന്നിധി തീർച്ചയായും ഊർജ്ജദായകംതന്നെയാണ്. തികഞ്ഞ ഏകാഗ്രത ലഭിച്ചപ്പോൾ ഇന്ദ്രിയങ്ങൾക്കെല്ലാം വല്ലാത്തൊരുണർവ്വ്. ഒരുപക്ഷെ, ഇത്, ഹൃദയഹാരിയായ ഭൂപ്രദേശങ്ങളുടേയും അതിഗംഭീരമായ മേടുകളുടെയും നവോർജ്ജം കൊണ്ടാകാം. നവഗ്രഹങ്ങളുടെ വിവിധകോണുകളിൽനിന്നുള്ള പ്രസരണം ഒരു പ്രത്യേക ബിന്ദുവിലേക്ക് കേന്ദ്രീകരിക്കപ്പെടുമ്പോൾ ആ പ്രദേശമൊട്ടാകെ അനുകൂല ഊർജ്ജത്താൽ (positive energy) അനുഗ്രഹീതമാകുന്നു. ഹിമാലയത്തിൽ പലസ്ഥലത്തും ഇതുപോലുള്ള പ്രതിഭാസങ്ങൾ സാധാരണമാണ്. ബുദ്ധമതക്കാർ ഇതിനെ 'സംഭോഗാക്യായ' തലത്തിന്റെ ശക്തിയെന്ന് വിശേഷിപ്പിക്കുന്നു. ശാക്യമുനിയുടെ താന്ത്രികവജ്രയാനവിദ്യയുടെ സംപ്രേഷണത്താൽ പ്രകാശിപ്പിക്കപ്പെട്ട ഈ വിശുദ്ധപ്രദേശങ്ങൾ, അക്ഷരാർഥത്തിൽ, ഒരു ശക്തമായ വലക്കണ്ണിതന്നെ തീർക്കുന്നു. 'ചക്രസംവാരയുടെ ഭൂമി' എന്നാണ് ഇവയെ അറിയപ്പെടുന്നത്.

ഉച്ചപ്പൂജയുടെ സമയമറിയിച്ചുകൊണ്ടുള്ള മണിയടിച്ചപ്പോൾ ക്ഷേത്രനടയ്ക്കൽ നിന്ന് നല്ലപോലെ തൊഴുതു. നിവേദ്യത്തിൽനിന്ന് ചെറിയൊരോഹരി പൂജാരി എനിക്ക് തന്നു. വിസ്മയം ചൊരിഞ്ഞുകൊണ്ടു നിലകൊള്ളുന്ന ദിവ്യമായ തൂണുകളെ വണങ്ങി തൊഴുതശേഷം ഞാൻ ക്ഷേത്രത്തിൽനിന്ന് പുറത്തുകടന്നു. അടഞ്ഞുകിടന്ന ഒരു കടയുടെ വരാന്തയിൽ സുഹൃത്തുക്കൾ ഗാഢനിദ്രയിലാണ്ടുകിടക്കുന്നതു കണ്ടപ്പോൾ അവരെ തട്ടിയുണർത്തി. ക്ഷേത്രത്തിലെ രണ്ടാമത്തെ പൂജാരിയെ തങ്ങൾ കണ്ടെത്തിയെന്നും അദ്ദേഹം താമസിയാതെ ഇവിടെ വന്നെത്തുമെന്നും ഭരദ്വാജ് അറിയിച്ചപ്പോൾ ഞാനും വരാന്തയുടെ ഒരു കോണിൽ ചമ്രംപടിഞ്ഞ് ഇരുന്നു.

ബ്രഹ്മാനന്ദ് ശർമ്മ വന്നപ്പോൾ ഞങ്ങളെല്ലാവരും എഴുന്നേറ്റ് നിന്ന് അദ്ദേഹത്തെ വണങ്ങി. വൃദ്ധനാണെങ്കിലും നല്ല പ്രസരിപ്പുണ്ട് അദ്ദേഹത്തിന്. ചൈതന്യം തുളുമ്പുന്ന മുഖം. തന്റെ സഹായിയെ വിളിച്ച് ഞങ്ങൾക്കുള്ള ഉച്ചഭക്ഷണം കൊണ്ടുവരുവാൻ ശർമ്മ നിർദ്ദേശം നല്കി. ഒരിക്കൽ വ്രതമായതിനാൽ വൈകുന്നേരം നടയടച്ചശേഷം

മാത്രമേ താൻ ഭക്ഷണം കഴിക്കുകയുള്ളൂയെന്നും അദ്ദേഹം വ്യക്തമാക്കി. സുഹൃത്തുക്കൾ എന്നെക്കുറിച്ച് വിശദീകരിച്ചു പറഞ്ഞിരുന്നതിനാൽ ബ്രഹ്മാനന്ദ് ശർമ്മ കൈലാസയാത്രകളെക്കുറിച്ച് പറയാൻ തുടങ്ങി. ഹിമാചൽപ്രദേശിലെ മൂന്ന് കൈലാസങ്ങളും താൻ സന്ദർശിച്ചിട്ടുണ്ടെന്നും തിബത്തിലെ കൈലാസ് മാനസസരോവറും ഉത്തരാഖണ്ഡിലെ ആദികൈലാസവും സന്ദർശിക്കുവാൻ സാധിച്ചിട്ടില്ലെന്നും അദ്ദേഹം പറഞ്ഞു. രോട്ടിയും പരിപ്പുകറിയും സബ്ജിയുമടങ്ങിയ ഭക്ഷണം പരിചാരകൻ ഞങ്ങളുടെ മുമ്പിൽ വച്ചപ്പോൾ, അത് കഴിക്കാൻ ആംഗ്യരൂപേണ ഞങ്ങളോട് നിർദ്ദേശിച്ചശേഷം ശർമ്മ തന്റെ ഭാഷണം തുടർന്നു.

'ഹിമാചൽപ്രദേശിലെ കൈലാസങ്ങളിൽ ജന്മാഷ്ടമിക്കും, ശ്രാവണത്തിലെ സംക്രമത്തിനും മാത്രമേ ദർശനം സാധ്യമാകുകയുള്ളൂ. അത് എല്ലാവർക്കും സാധിച്ചെന്നുവരില്ല. ദൂരെ നിന്ന് ഈ കൈലാസങ്ങൾ ദർശിച്ചാലും ഫലപ്രാപ്തി ഉറപ്പാണ്. റിക്കോങ്ങ്പിയൊ പട്ടണത്തിലോ, കല്പയിലൊവച്ച് കിന്നർകൈലാസം വ്യക്തമായി ദർശിക്കാം. സറാഹനിലൊ, ജാവൊ ഗ്രാമത്തിലൊ നിന്നാൽ ശ്രീകണ്ഠ്മഹാദേവ് കൈലാസവും സുഖമായി ദർശിക്കാം. ഹഡ്സർ ഗ്രാമത്തിലെ മലയടിവാരത്തിൽ നിന്നാൽ മണിമഹേഷ് കൈലാസവും വ്യക്തമായി കാണാം. നൂറുകണക്കിന് പർവ്വതങ്ങളുടെ ഇടയിൽ ചില പ്രത്യേക വീക്ഷണകോണുകളിൽ (angle) നില്ക്കുന്നതുകൊണ്ടാണ് ഇങ്ങനെ സാധ്യമാകുന്നത്. ഓഫ്സീസണിൽപ്പോലും ഇതൊക്കെ സാധ്യമാണ്. കാലാവസ്ഥ അനുകൂലമാകണമെന്നുമാത്രം. തിബത്തിലെ കൈലാസവും, ഉത്തരാഖണ്ഡിലെ ആദികൈലാസവും തൊട്ടടുത്തുചെന്നാൽ മാത്രമേ കാണുവാൻ സാധിക്കുകയുള്ളൂ. പാർവ്വതീപരമേശ്വരന്മാരുടെ അഭൗമമായ തേജസ്സ് ഇവിടെ പ്രസരണം ചെയ്തുകൊണ്ടിരിക്കുന്നതിനാൽ, ഭക്തജനങ്ങൾ ഈ തിരുസന്നിധികളിൽ നേരിട്ട് എത്തണമെന്നാണ് തിരുനിശ്ചയം. പക്ഷെ, ത്രിലോകിനാഥന്റെ തട്ടകത്തുള്ളവർക്ക് ഒരു കൈലാസത്തിലും പോകേണ്ടതായ ആവശ്യമില്ലെന്നാണ് നിശ്ചയം. ഇവിടെനിന്ന് നേരെ താഴോട്ട് ഒരു വര വരച്ചാൽ മണിമഹേഷ് - ശ്രീകണ്ഠ്- കിന്നർ കൈലാസങ്ങളായി. വലത്തോട്ട് ഒരു നേർവര വരച്ചാൽ തിബത്തിലെ കൈലാസത്തിൽ എത്തും. ഈ രണ്ടുവരകളും കൂട്ടിമുട്ടുന്ന ബിന്ദുവിൽ ആദികൈലാസമാണ്. അപ്പോൾ, ഒരു ത്രികോണത്തിൽ പഞ്ചകൈലാസങ്ങളും ത്രിലോകിനാഥനും സംയോജിക്കുന്നു. ഇതൊരു സൂക്ഷ്മതലരേഖയാണെന്നുകൂടി ധരിക്കണം.'

ഗർഷ എന്ന ലാഹുൾ താഴ്വരയെ തിബത്തിലെ കൈലാസവുമായി ബന്ധിപ്പിക്കുന്ന ബുദ്ധമതക്കാരുടെ വീക്ഷണകോണും ബ്രഹ്മാനന്ദ് ശർമ്മ വിശദമാക്കി.

'ശ്രീബുദ്ധന് പരമമായ സാക്ഷാത്ക്കാരം ലഭിച്ചത് ഈ തിരുസന്നിധിയിൽവച്ചാണ്. അതിനുശേഷം നിരവധി ബുദ്ധമതസന്ന്യാസിമാർക്കും ഇവിടെനിന്ന് സാക്ഷാത്ക്കാരം ലഭിച്ചിട്ടുണ്ട്. ഇവരെല്ലാം ഇവിടെ എത്തിപ്പെട്ടത് പടിഞ്ഞാറൻ തിബത്തിലെ കൈലാസത്തിൽ നിന്നാണ്. ഗർഷയിൽനിന്ന് അധികം അകലെയല്ലാതെ സ്ഥിതിചെയ്യുന്ന, ഗർഷയുമായി ചരിത്രപരമായും സൂക്ഷ്മതലത്തിലൂടെയും ബന്ധപ്പെട്ടുകിടക്കുന്ന, തിബത്തിലെ കൈലാസം ബുദ്ധമതക്കാരെ സംബന്ധിച്ചിടത്തോളം മഹത്വമേറിയ മറ്റൊരു ആത്മീയതലമാണ്. ഹിന്ദുബുദ്ധജൈനമത വിശ്വാസികളെപ്പോലെ ബോൺപോസുകളും കൈലാസപർവ്വതത്തെ, പ്രപഞ്ചത്തിന്റെ ആധ്യാത്മിക ഭൂമിശാസ്ത്രത്തിൽ, ഭൂമിയുടെ കേന്ദ്ര ബിന്ദുവായ മഹാമേരുവായി തിരിച്ചറിയുന്നു. ഗർഷയിലെ ദ്രിർബൂ-റിയും മാരുവും (മാർഗുകൾ) ചക്രസംവാരയെന്ന വലക്കണ്ണിയിലെ ബിന്ദുക്കളാണ്. പ്രാചീന പുരാണഗ്രന്ഥങ്ങളിൽ ദ്രിൽബൂ-റിയെക്കുറിച്ച് പരാമർശിച്ചിട്ടില്ലെങ്കിലും, ഭാരതീയനായ, മഹാഗുരു നാഗാർജ്ജുന, മഹാസിദ്ധഗണ്ഡപാ (1200 വർഷം മുമ്പ്), ഹിമാലയൻ യോഗികളായ ഗ്യാൽവ ഗോട്ട്സാൻപൊ, ദ്രുബ്ടോപ് ഓർഗിയൻപാ (800 വർഷം മുമ്പ്), ഡ്രാഗൻ സിദ്ധരായ തക്ക്സങ്ങ് റേപാ, റായഗ്രിക് റേപാ (400 വർഷം മുമ്പ്) തുടങ്ങിയവർ ഇവിടെയെത്തുകയും ധ്യാനനിരതരാവുകയും ആ ശക്തിയെ സ്വാംശീകരിക്കുകയും ചെയ്തിരുന്നു. അതിൽ ചിലർ തിബത്തൻ പൈതൃകത്തിന്റെ ഉജ്ജ്വല വ്യക്തിത്വങ്ങളും, ലാഹുളിന്റെ പരിപാവനമായ ചരിത്രത്തിലും ഭൂമിശാസ്ത്രത്തിലും പ്രാധാന്യം അർഹിക്കുന്ന വ്യക്തികളുമായിരുന്നു. ഡാകിനിദേവതമാരാൽ ചുറ്റപ്പെട്ടതും ശക്തിയാർജ്ജിച്ചതുമായ ദ്രിൽബൂ-റിയെയാണ് ഗ്യാൽവ ഗോട്ട്ഡാങ്ങ്പൊ ഇവിടെ ദർശിച്ചത്. അതോടൊപ്പം 'ധർമ്മത്തിന്റെ സത്ത' എന്നുവിളിക്കപ്പെടുന്ന സ്വയംഭൂ ശില്പമായാണ് ഈ കൊടുമുടി അദ്ദേഹത്തിന് ദൃഷ്ടീഭവിച്ചത്.'

സമയം രണ്ടുമണിയോടടുക്കുന്നു എന്നറിഞ്ഞപ്പോൾ ഞാൻ ഭക്ഷണം കഴിക്കാൻ തയ്യാറായി. കൂട്ടുകാർ ആഹാരം കഴിച്ചശേഷം ഒന്നു നടന്നു വരാമെന്നുപറഞ്ഞ് ക്ഷേത്രത്തിന്റെ അടിഭാഗത്തുള്ള നിലയിലേക്ക് പോയ്ക്കഴിഞ്ഞിരുന്നു. അവർക്ക് ഇത്തരത്തിലുള്ള വിജ്ഞാനങ്ങളിലൊന്നും വലിയ താല്പ്പര്യമില്ല. ഒരു രോട്ടിയും കുറച്ചു സബ്ജിയും മാത്രം കഴിച്ച്, കൈകഴുകി ശുദ്ധജലം കുടിച്ചശേഷം, ഞാൻ പൂജാരിയുടെ സമീപത്ത് വീണ്ടും എത്തി. രുദ്രാക്ഷജപമാലയിൽ എണ്ണംപിടിച്ച് ജപിച്ചുകൊണ്ടിരുന്ന അദ്ദേഹം എന്നോട് ഇരിക്കാൻ ആംഗ്യം കാണിച്ചു. അരമണിക്കൂറോളം സമയം കഴിഞ്ഞപ്പോൾ, അദ്ദേഹം വീണ്ടും സംസാരിച്ചുതുടങ്ങി.

'നിങ്ങൾ ഇന്ന് കീലോങ്ങിലേക്ക് മടങ്ങിപ്പോകരുത്. മൂന്നുമണിക്കു ശേഷമുള്ള യാത്ര, ഈ പാതയിൽക്കൂടി, നന്നല്ല. അസ്തമനസമയത്തോടടുത്ത് കല്ലുവീഴ്ച ഈ വഴിയിൽ സാധാരണമാണ്. മാർഗ തടസമുണ്ടായാൽ ഈ വിജനമായ താഴ്‌വരയിൽ സഹായത്തിനൊന്നും ആരെയും കിട്ടില്ല. മൃകുളാദേവി ക്ഷേത്രത്തിലേക്ക് ഇരുപതോളം കിലോമീറ്റർ ദൂരമെയുള്ളൂവെങ്കിലും ആ വഴിയും അപകടം നിറഞ്ഞതാണ്. അതുകൊണ്ട് ഇന്നുരാത്രി ത്രിലോകിനാഥന്റെ സന്നിധിയിൽ താമസിക്കുക. രാത്രിയിൽ തണുപ്പ് അതിരൂക്ഷമായിരിക്കും. സൗകര്യങ്ങളൊക്കെ മിതമായ വിധത്തിൽ ചെയ്തുതരാം.'

ത്രിലോകിനാഥന്റെ സന്നിധിയിലേക്ക് തൂണുകളുടെ ഇടയിൽക്കൂടിയുള്ള അതിസങ്കീർണമായ പോക്കുംവരവും തീർഥാടകരുടെ ഭക്തിയുടെ അളവുകോലാണോയെന്ന എന്റെ ചോദ്യത്തിന്, അത് ത്രിലോകിനാഥന്റെ ഹിതമാണെന്നാണ് ബ്രഹ്മാനന്ദ് ശർമ്മ പ്രതികരിച്ചത്. എനിക്കെന്തോ ആ മറുപടിയിൽ തൃപ്തി തോന്നിയില്ല. ഒരു കണക്കിന് എന്റെ ചോദ്യവും മണ്ടത്തരമല്ലേയെന്ന് എനിക്കു തോന്നുകയും ചെയ്തു. ഭക്തിയില്ലാത്തവർ ഇങ്ങോട്ട് വരില്ലെന്ന് ഏതാണ്ടുറപ്പാണ്. എന്നിട്ടും, വളരെ ചെറിയൊരു ശതമാനം മാത്രമേ വിജയിക്കുന്നുള്ളൂ. വളരെയധികം കഷ്ടപ്പാടുകൾ സഹിച്ച് ഇവിടെയെത്തിച്ചേരുന്ന ഭക്തജനങ്ങളോട് അപ്രീതി തോന്നേണ്ട കാര്യമൊന്നും ത്രിലോകിനാഥന് ഉണ്ടാകാൻ വഴിയില്ല. അപ്പോൾ, ഭക്തിയല്ല തൂണുകളുടെ ഇടയിലുള്ള രഹസ്യം.

പൂജാരിയോട് പിന്നെക്കാണാമെന്നുപറഞ്ഞ് ഞാൻ ക്ഷേത്രമതില്ക്കെട്ടിനു മുമ്പിലെത്തി. നട അടച്ചുകഴിഞ്ഞിരുന്നുവെങ്കിലും മുൻവശത്തെ ഗേറ്റ് തുറന്നു കിടന്നിരുന്നു. ഇരുവശത്തുമുള്ള തൂണുകൾ വീണ്ടും വീണ്ടും സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കിയെങ്കിലും പ്രത്യക്ഷത്തിൽ യാതൊന്നും കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല. എന്തായിരിക്കും ഇതിന്റെ നിഗൂഢത? തൂണുകളിൽ കൈവയ്ക്കുമ്പോൾ നേരിയൊരു ഇരമ്പൽ കാതുകളിൽ അലയടിക്കുന്നുണ്ട്. സ്വസ്ഥമായി ഒരിടത്ത് ഇരുന്ന് ഞാൻ വീണ്ടും ചിന്തിച്ചുനോക്കി.

വിമാനത്താവളങ്ങളിലും ആധുനിക ഷോപ്പിങ്ങ്കേന്ദ്രങ്ങളിലും ബാങ്കുകളിലും തനിയെ തുറക്കുന്ന ഗ്ലാസ് വാതിലുകൾ കാണാറുണ്ട്. ഉള്ളിലേക്ക് പ്രവേശിക്കുന്നതിന് ഏതാനും സെക്കന്റുകൾക്ക് മുമ്പ് വാതിൽ തനിയെ തുറക്കുന്നു, കടന്നുകഴിഞ്ഞാൽ തനിയെ അടയുന്നു. വാതിലിന്റെ അടിയിൽ ഗോപ്യമായി സ്ഥാപിച്ചിട്ടുള്ള ഒരു ഇലക്ട്രോണിക് സെൻസർ (sensor) യന്ത്രം പ്രവർത്തിക്കുന്നതുകൊണ്ടാണ് വാതിൽ തനിയെ തുറക്കുന്നതും അടയുന്നതും. ഇത്തരത്തിലുള്ള ഒരു സംവിധാനം നമ്മുടെ സൂക്ഷ്മശരീരത്തിലും (ന്യൂക്ലിയർ ബോഡി)

പ്രവർത്തിക്കുന്നുണ്ടാകാം. ഊർജ്ജകണങ്ങളുടെ ഒരു കൂമ്പാരമാണ് സൂക്ഷ്മ ശരീരം. ഈ ഊർജ്ജകണങ്ങൾ ഭൂമിയിലെ എല്ലാ വസ്തുക്കളിലും ഉണ്ട്[1]. ദൈവകണങ്ങൾ എന്നുപറയുന്നതും ഇതാണ്. ആധ്യാത്മികവൃത്തികൊണ്ട് കൂടുതൽ ഉത്തേജനം ലഭിച്ച ഒരു ഭക്തന്റെ സൂക്ഷ്മശരീരത്തിന്, തൂണുകളുടെ ഊർജ്ജകണങ്ങൾ വഴങ്ങിക്കൊടുക്കുമ്പോൾ അകത്തു കടക്കാനും പുറത്തുവരാനും സാധിക്കുമെന്നു കരുതുന്നതിൽ തെറ്റില്ലെന്ന് തോന്നുന്നു. ഈ ജന്മത്തിലെ മാത്രമല്ല, കഴിഞ്ഞ ജന്മങ്ങളിലേയും അനുകൂലഘടകങ്ങൾ ഇവിടെ കണക്കാക്കപ്പെടുന്നുണ്ടാകാം. എന്തായാലും ഇതൊരു കടുത്ത പരീക്ഷണംതന്നെയാണെന്ന കാര്യത്തിൽ ഒട്ടും സംശയമില്ല.

അഗതികളായ വൃദ്ധജനങ്ങൾക്ക് ഭക്ഷണം കൊടുക്കുന്ന ഒരു സംവിധാനം ക്ഷേത്രത്തിന്റെ താഴത്തെ നിലയിലുണ്ട്. സമീപപ്രദേശങ്ങളിലെ ഗ്രാമങ്ങളിൽനിന്ന് എത്തിച്ചേർന്ന അവരോട് സുഹൃത്തുക്കൾ വിശേഷങ്ങൾ ആരായുന്നുണ്ടായിരുന്നു. ഇരുപതോളംപേർ മാത്രമടങ്ങുന്ന ആ സംഘത്തിൽ മന്ദബുദ്ധികളായി മൂന്നുപേർ ഉണ്ട്. ഉറ്റവരും ഉടയവരുമൊന്നും ഇല്ലാത്തവരാണ് ഇവരെന്ന് ഭൂപീന്ദർ പറഞ്ഞു. രണ്ടു നേരവും ക്ഷേത്രംവക ആഹാരം കഴിച്ചശേഷം ഇവർ ഗ്രാമങ്ങളിലേക്ക് തിരിച്ചുപോകും. രാത്രിയിലെ കൊടും തണുപ്പ് സഹിച്ച് ഇവിടെ താങ്ങാനുള്ള സൗകര്യമില്ലാത്തതുകൊണ്ടാണ് ഈ സാധുക്കൾ തിരിച്ചുപോകുന്നത്.

മൂന്നുമണിക്ക് ശേഷമുള്ള മടക്കയാത്ര അഭികാമ്യമല്ലെന്ന് സുഹൃത്തുക്കൾക്കും അറിവുകിട്ടിയിരുന്നു. പൂജാരിയുടെ അഭിപ്രായവും അതുതന്നെയാണെന്ന് ഞാൻ അറിയിച്ചു. ഒരുല്ലാസത്തിനായി ഞങ്ങൾ വാഹനം പാർക്ക് ചെയ്തിരുന്ന മൈതാനംവരെ നടന്നു. സമീപത്തുള്ള അഗാധമായ താഴ്വരപ്രദേശങ്ങൾ പച്ചപ്പിൽ മൂടിക്കിടക്കുന്ന കാഴ്ച മനോഹരമാണ്. പക്ഷെ, ചുറ്റുമുള്ള ഹിമപർവ്വതനിരകളിൽനിന്ന് മൂടൽമഞ്ഞ് താഴ്വരയിലേക്ക് ധൃതിയിൽ ഇറങ്ങിവരുന്ന ദൃശ്യം കണ്ടപ്പോൾ ആകാംക്ഷ തോന്നി. നോക്കിനില്ക്കെ താഴ്വരയാകെ മൂടൽമഞ്ഞിലാണ്ടുപോയി. വേഗത്തിൽ നടന്ന് ഞങ്ങൾ ക്ഷേത്രനടയുടെ അടുത്തെ

---

1. 'ഖം വായുമഗ്നിം സലിലം മഹിം ച
ജ്യോതീംഷി സത്ത്വാനി ദിശോ ദ്രുമാദീൻ
സരിത്സമുദ്രാംശ്ച ഹരേശ്ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ'

വായുവിനെയും, തീയിനെയും, വെള്ളത്തെയും, ഭൂമിയെയും, പ്രകാശസ്ഥാനങ്ങളെയും, പ്രാണികളെയും, ദിക്കുകളെയും, വൃക്ഷാദികളെയും, നദികളെയും, സമുദ്രങ്ങളെയും, ഭൂതമാത്രമായ ഏതൊന്നിനെയും അന്യനെന്നു കരുതാതെ ഈശ്വരന്റെ സ്വരൂപമെന്ന ഭാവനയോടുകൂടി നമസ്കരിക്കണം. (ഭാഗവതം)

ത്തിയപ്പോഴേക്കും ക്ഷേത്രവും പരിസരവും ദൃഷ്ടിയിൽനിന്ന് മറഞ്ഞുകഴിഞ്ഞിരുന്നു. മുനിഞ്ഞുകത്തുന്ന ഇലക്ട്രിക് ബൾബുകളുടെ പ്രകാശത്തിനൊന്നും മൂടൽമഞ്ഞിനെ മറികടന്നുപോകാൻ സാധിക്കുന്നില്ല.

നാലുപേർക്ക് ഒരുവിധം ഒതുങ്ങിക്കൂടാനുള്ള ഒരു ചെറിയ മുറി ബ്രഹ്മാനന്ദ് ശർമ്മ ഞങ്ങൾക്കായി ഏർപ്പെടുത്തിത്തന്നു. നിലത്ത് കട്ടിയുള്ള ചൗക്കാളം വിരിച്ചിട്ടുണ്ട്. കിടക്കസ്സഞ്ചികളും കമ്പിളികളും വേണ്ടത്രയുണ്ട്. ചൗക്കാളത്തിനുമീതെ രണ്ടടുക്ക് കമ്പിളി വിരിച്ചിട്ട ശേഷം, കിടക്കസ്സഞ്ചി നിരത്തിയിട്ട് ഞങ്ങൾ വിശ്രമിക്കാൻ കിടന്നു. സമയം അഞ്ചുമണി കഴിഞ്ഞതെയുള്ളൂവെങ്കിലും ക്ഷേത്രപരിസരമൊട്ടാകെ അന്ധകാരത്തിൽ അമർന്നുപോയി. തണുപ്പാണെങ്കിൽ അസഹ്യമായ വിധത്തിലും.

ആറുമണി കഴിഞ്ഞപ്പോൾ ദീപാരാധന തൊഴുവാനായി ക്ഷേത്രത്തിലേക്ക് പോയി. രണ്ടുജോടി കമ്പിളി സോക്സ് ധരിച്ചിരുന്നുവെങ്കിലും ക്ഷേത്രനടയിൽ കുറച്ചുനേരം നിന്നപ്പോൾ കാലുകൾ ആസകലം മരവിച്ചുപോയി. ഞങ്ങൾക്കുപുറമേ മൂന്നുപേർ മാത്രമേ ക്ഷേത്രത്തിൽ ഉണ്ടായിരുന്നുള്ളൂ. സന്ധ്യാവന്ദനവുംകൂടി നിർവ്വഹിച്ചശേഷം, പൂജാരിയെ വണങ്ങി പ്രസാദം സ്വീകരിച്ച് ഞങ്ങൾ വേഗം മടങ്ങിപ്പോന്നു. മൂടൽമഞ്ഞ് പരക്കുന്നതിനുമുമ്പുതന്നെ ക്ഷേത്രപരിസരത്തുള്ള കൊച്ചുകടകളെല്ലാം അടച്ചുകഴിഞ്ഞിരുന്നതിനാൽ ഗല്ലികളെല്ലാം ശൂന്യമായി. ഒരു മനുഷ്യജീവിയെപ്പോലും എവിടേയും കണ്ടില്ല. തെരുവുനായ്ക്കളെല്ലാം ചുരുണ്ടുകൂടി കടകളുടെ വരാന്തയിൽ അഭയംപ്രാപിച്ചുകഴിഞ്ഞു. ഭക്ഷണം മുറിയിലെത്തിച്ചുതരാമെന്ന് പൂജാരി പറഞ്ഞിരുന്നതിനാൽ ഞങ്ങൾ വിശ്രമത്തിനായി വീണ്ടും കിടന്നു. മഫ്ളർകൊണ്ട് കഴുത്തും ചെവികളും തലയും ഭദ്രമായി മൂടിക്കെട്ടി, കഴുത്തുവരെ കമ്പിളിപുതച്ച് മലർന്നുകിടന്നപ്പോൾ തണുപ്പിന് ചെറിയൊരു ശമനം കിട്ടി. രാത്രിയിൽ തണുപ്പ് അസഹ്യമായിരിക്കുമെന്നതിന്റെ സൂചന, പുറത്ത് ആഞ്ഞുവീശിക്കൊണ്ടിരുന്ന മഞ്ഞുകാറ്റിന്റെ ആരവത്തിൽ നിന്ന് മനസ്സിലായി.

വെറുതെ കിടക്കുമ്പോൾ ഞാൻ പലതും ചിന്തിച്ചുപോയി. ഹിമാലയത്തിലും അതിന്റെ താഴ്വരകളിലും ഭാരതഭൂമിയുടെ വിശാലമായ മറ്റു സമതലപ്രദേശങ്ങളിലും സ്ഥിതിചെയ്യുന്ന ഒട്ടുമിക്ക ക്ഷേത്രങ്ങളും പുണ്യസ്ഥലങ്ങളും ഞാൻ സന്ദർശിച്ചിട്ടുണ്ട്. പണത്തിന്റെ ആധിക്യമാണ് മിക്കസ്ഥലത്തും കാണുന്നത്. ഭക്തി, പണത്തിനും ആർഭാടങ്ങൾക്കും വഴിമാറുന്ന പ്രവണത നാൾക്കുനാൾ വർദ്ധിച്ചുവരുന്നു. ക്ഷേത്രങ്ങളുടെ സാമ്പത്തികഭദ്രതയ്ക്കുവേണ്ടി സ്വർണ്ണവും വെള്ളിയും സ്ഥിരനിക്ഷേപങ്ങളും കരുതിവയ്ക്കുന്നതിൽ ഒരു

തെറ്റുമില്ല. സ്ഥാവരവസ്തുക്കളും സംരക്ഷിക്കണം. മഹാരാജാക്കന്മാരുടെ കാലത്ത് ഭാരത ഭൂമിയിലെ മഹാക്ഷേത്രങ്ങളിലെല്ലാം സ്വർണം-വെള്ളി-രത്നങ്ങളടങ്ങിയ വമ്പിച്ച കരുതൽധനമുണ്ടായിരുന്നു. രാജ്യത്തിന് ഒരു പ്രതിസന്ധിയുണ്ടാകുമ്പോൾ ഉപയോഗിക്കാനാണ് ഈ കരുതൽധനംകൊണ്ട് അവർ ഉദ്ദേശിച്ചത്. കൂടാതെ, അന്നു പ്രചാരത്തിലിരുന്ന നാണയങ്ങളുടെ മൂല്യം ഉറപ്പാക്കാനായിട്ടും കരുതൽ സ്വർണം കരുതേണ്ടതുണ്ടായിരുന്നു. ഇന്ന്, ഭാരതീയ റിസർവ് ബാങ്ക് പുറത്തിറക്കുന്ന നോട്ടുകൾക്കും (currency) നാണയങ്ങൾക്കും (coins) ആനുപാതികമായ സ്വർണശേഖരം കരുതി വയ്ക്കുന്നുണ്ട്. ലോകരാഷ്ട്രങ്ങളെല്ലാം ഇപ്രകാരം ചെയ്യുന്നുണ്ട്. ഓരോ രാഷ്ട്രത്തിന്റെയും സാമ്പത്തികഭദ്രതയുടെ വിലയിരുത്തൽ അവരുടെ കറൻസിയിൽനിന്ന് മനസ്സിലാക്കാം.

തുടരെത്തുടരെയുള്ള വിദേശീയാക്രമണങ്ങൾക്ക് ഭാരതം ഇരയായപ്പോൾ ടൺ കണക്കിന് സ്വർണവും വെള്ളിയും രത്നങ്ങളും ഇവിടെനിന്ന് മോഷ്ടിച്ചുകൊണ്ടുപോയി. പന്ത്രണ്ടാം നൂറ്റാണ്ടുമുതൽ തുടങ്ങിയ ഈ അപഹരണം ബ്രിട്ടീഷ് ഭരണത്തിന്റെ അവസാനംവരെ നീണ്ടുനിന്നു. മെഗസ്തനീസിന്റെ യാത്രാവിവരണങ്ങളിൽ, ഇന്ത്യ അന്നു നേടിയ ഐശ്വര്യസമൃദ്ധി ആരെയും അമ്പരപ്പിക്കുന്നതാണെന്ന് പറയുന്നുണ്ട്. 1789- ൽ ഗംഗാതീരത്തെ പട്ടണങ്ങൾ ലണ്ടനേക്കാൾ സമ്പന്നമായിരുന്നുവെന്ന് ബ്രിട്ടീഷ് ഈസ്റ്റ്ഇന്ത്യ കമ്പനിയിലെ റോബർട്ട് ക്ലൈവ് സാക്ഷ്യപ്പെടുത്തുന്നു. ഭാരതത്തിൽനിന്ന് തങ്ങൾ മോഷ്ടിച്ചുകൊണ്ടുപോയത് വളരെ കുറച്ചുമാത്രമാണെന്നും അദ്ദേഹം വളരെ സത്യസന്ധമായി, തുറന്നു സമ്മതിക്കുകയും ചെയ്തു. യുദ്ധങ്ങളിൽ പരാജയപ്പെടുമ്പോൾ, രാജകൊട്ടാരങ്ങൾ വ്യാപകമായി കൊള്ളയടിക്കപ്പെടുക പതിവായിരുന്നു. അതുകൊണ്ട് മഹാരാജാക്കന്മാർ തങ്ങളുടെ അധീനത്തിലുള്ള സ്വർണ്ണവും മറ്റും മഹാക്ഷേത്രങ്ങളിലേക്ക് മാറ്റി. ഭൂഗർഭപാതകളും രഹസ്യ അറകളും നിർമ്മിച്ച് സ്വർണവും വെള്ളിയും രത്നങ്ങളും അവർ അവിടെ ഭദ്രമായി സൂക്ഷിച്ചു. നിരവധി ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെട്ടുവെങ്കിലും രഹസ്യ അറകൾ കണ്ടെത്താൻ കഴിയാത്ത കാരണം അതൊക്കെ ഇന്നും നിലനില്ക്കുന്നു. ഉത്തരേന്ത്യയിലെ പല കൊട്ടാരങ്ങളിലും മഹാക്ഷേത്രങ്ങളിലും അളവറ്റ സ്വർണശേഖരം ഇന്നും ഉണ്ടെന്നാണ് വിശ്വാസം. ബ്രിട്ടീഷ് ഭരണം അതിന്റെ അന്ത്യനാളുകളിൽ എത്തിയപ്പോൾ, മഹാരാജാക്കന്മാർക്ക് ഒരു വിഘ്നവും കൂടാതെ ഈ അളവറ്റ സ്വർണശേഖരം അവരവരുടെ സ്വകാര്യസ്വത്തായി, രഹസ്യമായി, സൂക്ഷിക്കാമായിരുന്നു. പക്ഷെ, ബഹുഭൂരിപക്ഷംപേരും അതിന് തുനിഞ്ഞില്ല. അതൊക്കെ അവരുടെ ഇഷ്ടദേവന്റെ സ്വത്തായി നിലനിർത്തി.

രാജാക്കന്മാരുടെ കൈവശം ടൺകണക്കിന് സ്വർണം എങ്ങനെ വന്നുചേർന്നു? പ്രജകളിൽനിന്ന് സമാഹരിച്ചതാണെന്നാണ് ഒരുവാദം. പ്രജകളിലെത്തന്നെ അവർണ്ണ വിഭാഗത്തിൽപ്പെടുന്നവരുടെയാണ് എന്നാണ് മറ്റൊരു കൂട്ടർ വാദിക്കുന്നത്. നാട്ടുരാജാക്കന്മാർ തമ്മിലുള്ള യുദ്ധങ്ങളിൽനിന്നും ചെറിയൊരംശം സമാഹരിച്ചിട്ടുണ്ടാകാം. സാമ്പത്തികശേഷിയുള്ളവർ വളരെ നേരിയതോതിൽ കുറച്ചൊക്കെ സമർപ്പിച്ചിട്ടുമുണ്ടാകാം. പക്ഷെ, അതൊന്നും മൊത്തം സ്വർണത്തിന്റെ ആയിരംകാതംപോലും അടുത്തുവരില്ല. രണ്ടുനൂറ്റാണ്ടുമുമ്പ്, ജീവിതം മുന്നോട്ടുകൊണ്ടുപോകാൻ ജനങ്ങൾ എത്രമാത്രം കഷ്ടപ്പെട്ടിട്ടുണ്ടെന്ന് അന്നത്തെ ചരിത്രരേഖകൾ സാക്ഷ്യപ്പെടുത്തുന്നു. പണം എന്നൊരു വസ്തു സാധാരണക്കാരന്റെ സ്വപ്നം മാത്രമാണ് അന്ന്. പാട്ടഭൂമികളിൽ പണിയെടുത്ത് ജീവിതം ഹോമിച്ചുകളയുന്ന അവർക്ക് വളരെ നിസ്സാരമായ കരം കൊടുക്കുവാൻപോലും മാർഗമില്ലായിരുന്നു. പലപ്പോഴും രാജാക്കന്മാർ പ്രജകൾക്ക് കരം ഇളവുചെയ്ത് കൊടുക്കുകയായിരുന്നു. കരം വാങ്ങി പ്രജകളെ സംരക്ഷിക്കാൻ രാജാവ് ബാദ്ധ്യസ്ഥനാണെന്ന് മനുസ്മൃതിയിൽ പറയുന്നുണ്ട്.[1] ഈ പ്രജകളാണോ മഹാരാജാവിന്റെ ക്ഷേത്രസമ്പത്ത് വർധിപ്പിക്കാൻ സ്വർണം വഴിപാടായി കൊടുത്തത്? ക്ഷേത്രപ്രവേശനം സാധ്യമല്ലാതിരുന്ന ഒരു കാലഘട്ടത്തിൽ ക്ഷേത്രത്തിന്നുള്ളിൽപ്പോയി വഴിപാട് നടത്തിയെന്നു പറയുന്നതിൽ ഒരു യുക്തിയും ഇല്ല.

അതിപുരാതന കാലം മുതൽക്കുതന്നെ, വിലകുറഞ്ഞ ലോഹങ്ങളെ സ്വർണമാക്കി മാറ്റുന്ന ഒരു വിദ്യ ഭാരതത്തിൽ നിലനിന്നിരുന്നു. 'പാരദ്‌വിജ്ഞാനം' അല്ലെങ്കിൽ 'രസവിദ്യ' എന്നപേരിലാണ് ഈ ശാസ്ത്രം അറിയപ്പെടുന്നത്. ഇംഗ്ലീഷിൽ 'സുവർണദേവത'യെന്നും 'ആല്ക്കെമി' (Golden Goddess or Alchemy) എന്നും പറയുന്ന ഈ

---

1. "അധർമഃ സുമഹാൻ നാഥ
ഭവേത് തസ്യ തു ഭൂപതേ
യോ ഹരേദ് ബലിഷഡ്ഭാഗം
ന ച രക്ഷതി പുത്രവത്."

- ആരാണോ (രാജാവ്) ആറിലൊന്ന് കരമായി വാങ്ങുകയും പകരം പുത്രന്മാരെപ്പോലെ രക്ഷിക്കുന്ന കർത്തവ്യം അനുഷ്ഠിക്കാതിരിക്കുകയും ചെയ്യുന്നത്, ആ രാജാവ് ഘോരമായ അധർമ്മത്തിൽ ഏർപ്പെടുന്നു.

കാളിദാസൻ 'രഘുവംശ'ത്തിൽ ഇപ്രകാരം പറയുന്നു-

"പ്രജാനാമേവ ഭൂത്യർഥം സ താഭ്യോ ബലിമഗ്രഹീൽ
സഹസ്രഗുണമുൽസ്രഷ്ടുമാദത്തേ ഹി രസം രവിഃ"

- പ്രജകളുടെ അഭ്യുദയത്തിനുവേണ്ടി അദ്ദേഹം (രാജാവ്) അവരിൽനിന്ന് കരം സ്വീകരിച്ചുപോന്നു. സൂര്യൻ ജലം ആകർഷിച്ചെടുക്കുന്നത് ആയിരം മടങ്ങാക്കി തിരിച്ചു കൊടുക്കുവാൻ വേണ്ടിയാണല്ലോ.

ശാസ്ത്രത്തെ 'കീമിയാഗിരി' എന്നാണ് പേർഷ്യൻ ഭാഷയിൽ വിളിക്കുന്നത്. ഹിമാലയത്തിലെ ദിവ്യയോഗീശ്വരന്മാർക്ക് മാത്രം അറിയുന്ന ഒരു ശാസ്ത്രവിദ്യയാണ് ഇത്. 'ആദികൈലാസയാത്ര' എന്ന എന്റെ ഗ്രന്ഥത്തിൽ (പേജ് 246-260) ഈ ശാസ്ത്രവിദ്യയെക്കുറിച്ച് വിശദമായി എഴുതിയിട്ടുണ്ട്. ഭാരതത്തിലെ മഹാരാജാക്കന്മാർ രസവിദ്യ ഉപയോഗിച്ചാണ് സ്വർണ്ണം സംഭരിച്ചത്. രാജ്യഭരണം സുഗമമായി നടത്തിക്കൊണ്ടുപോകുവാൻ ഇവർക്കൊക്കെ വമ്പിച്ചൊരു സംഖ്യ ചെലവഴിക്കേണ്ടതുണ്ടായിരുന്നു. പട്ടാളം, ആപ്പീസുകൾ, പ്രജകളുടെ ക്ഷേമപ്രവർത്തനങ്ങൾ, കൊട്ടാരങ്ങൾ, ക്ഷേത്രനിർമ്മാണങ്ങളും സംരക്ഷണവും തുടങ്ങി ഒരു നൂറുകൂട്ടം ചെലവുകൾ ഇവർക്കുണ്ടായിരുന്നു. പ്രജകളിൽനിന്നും പിരിച്ചെടുക്കുന്ന ചെറിയൊരു നികുതികൊണ്ട് ഇത്രയും ഭാരിച്ച ചെലവുകൾ നിർവ്വഹിക്കാൻ ഒരിക്കലും സാധിക്കുകയില്ല. അന്നും, ഇന്നും, എന്നും സ്വർണം ഏറ്റവും മൂല്യമേറിയ ലോഹം തന്നെയാണ്. ഭാരതത്തിലെ മഹാരാജാക്കന്മാർ രസവിദ്യ അറിയാവുന്ന യോഗീശ്വരന്മാരെ, വളരെ നിഗൂഢമായി, അന്യോന്യം കൈമാറിയിരുന്നു. ഇവരാണ് രസവിദ്യയെന്ന ശാസ്ത്രമുപയോഗിച്ച് സ്വർണം ഉണ്ടാക്കിക്കൊടുത്തത്.[1]

രാജകുടുംബത്തിലുള്ളവർ സ്വർണം മോഷ്ടിക്കുന്നവരാണെന്ന ഒരു ധാരണ ഇന്ന് നിലവിലുണ്ട്. ഉത്തരവാദിത്വമുള്ള ഉദ്യോഗസ്ഥന്മാർ ഇത്തരത്തിലുള്ള തരംതാഴ്ന്ന പ്രസ്താവനകൾ ചെയ്യരുത്. പക്ഷെ, ജനാധിപത്യസംവിധാനത്തിലെ സ്ഥിതി എന്താണ്? 2G Spectram അഴിമതിയിൽ, കംപ്ട്രോളർ & ഓഡിറ്റർ ജനറലിന്റെ റിപ്പോർട്ട് പ്രകാരം, 1,76,645 കോടി രൂപയാണ് പൊതുഖജനാവിൽനിന്ന് ചോർന്നുപോയത്! കൽക്കരിപ്പാടങ്ങൾ ലേലം ചെയ്തതിലും ഇതേപോലെ ഭീമമായ സംഖ്യ ചോർന്നിട്ടുണ്ട്. സ്വിസ്സ് ബാങ്കിലെ കള്ളപ്പണത്തിന്റെ കണക്കാണെങ്കിൽ അമ്പരപ്പിക്കുംവിധം ഭീമമാണ്. സന്ന്യാസി മഠങ്ങളിലും ആശ്രമങ്ങളിലും സ്വരൂപിച്ചുവച്ചിരിക്കുന്നത് കോടാനുകോടികളാണ്. ഇതൊക്കെ പല മാർഗങ്ങളിൽക്കൂടിയും ജനങ്ങളിൽനിന്ന് സമാഹരിച്ച സംഖ്യയാണ്. ഈ സംഖ്യകളത്രയും ജനക്ഷേമപരിപാടികൾക്കായി ഉപയോഗപ്പെടുത്തണം. ക്ഷേത്രങ്ങളുടെ അധീനത്തിലുള്ള സ്വർണവും

1. തിരുവനന്തപുരത്ത്, പൂജപ്പുരഭാഗത്ത്, ഐക്കരവിളാകം വീട്ടിൽ മാധവൻപിള്ള സ്വാമികൾ എന്നൊരു യോഗീശ്വരൻ ഉണ്ടായിരുന്നു. വളരെക്കാലം ഹിമാലയത്തിലായിരുന്ന ഇദ്ദേഹം നാട്ടിൽ സ്ഥിരതാമസമാക്കിയ ശേഷമാണ് കുടുംബസ്ഥനായത്. ബ്രിട്ടീഷ് ഭരണകാലത്ത് ഇദ്ദേഹം ചെമ്പ് നാണയത്തെ സ്വർണമാക്കി മാറ്റിയ സംഭവം അന്നത്തെ തലമുറയിൽപ്പെട്ടവർക്ക് അറിയാം. മാധവൻപിള്ളസ്വാമികളുടെ ഇന്നത്തെ തലമുറയും ഈ സംഭവത്തെക്കുറിച്ച് ഓർമ്മിക്കുന്നു.

മറ്റു അസറ്റുകളും (Assets) നിലനിർത്തി, ഭണ്ഡാരവരവിൽനിന്നുള്ള പണത്തിന്റെ നല്ലൊരു ഭാഗം പൊതുജനക്ഷേമത്തിനുവേണ്ടി ചെലവഴിക്കുകയാണ് വേണ്ടത്. ക്ഷേത്രങ്ങളാണ് ഭാരതത്തിന്റെ ആധ്യാത്മിക ഉന്നതിയുടെ അടിസ്ഥാനം.

ചിന്തിച്ച് ചിന്തിച്ച് കാടുകയറിയപ്പോൾ ഞാൻ വീണ്ടും ത്രിലോകിനാഥിലേക്ക് തിരിച്ചെത്തി. ഈ ദിവ്യസന്നിധിയിലെ ശ്രീകോവിലിലൊ, വിഗ്രഹത്തിലൊ ഒരു തരി സ്വർണംപോലും കാണാനില്ല. സ്വർണം പൂശിയ മേൽക്കൂരയോ സ്വർണപ്പാളികൾകൊണ്ടു പൊതിഞ്ഞ വാതിലുകളോ ഇവിടെ കണ്ടില്ല. ഹിമാചൽപ്രദേശിലെ കിന്നർ-മണിമഹേഷ് -ശ്രീകണ്ഠ് കൈലാസങ്ങളിലൊന്നും പ്രതിഷ്ഠകളൊ ക്ഷേത്രങ്ങളൊ ഇല്ല. തിബത്തിലെ കൈലാസത്തിലും ഉത്തരാഖണ്ഡിലെ ആദികൈലാസത്തിലും ഇതുതന്നെയാണ് സ്ഥിതി. ആർഭാടങ്ങളൊന്നുമില്ലെങ്കിലും ഇവിടെനിന്നെല്ലാം ഭക്തജനങ്ങൾക്ക് ലഭിക്കുന്ന ആധ്യാത്മിക നിർവൃതി അപാരംതന്നെയാണ്. അതുകൊണ്ടുതന്നെ നിശ്ചിതദിവസങ്ങൾക്കുള്ളിൽ ഇവിടെയ്ക്കെല്ലാം ജനങ്ങൾ ഒഴുകിയെത്തുന്നു. ആർഭാടങ്ങളും അലങ്കാരങ്ങളും കുറച്ച്, അതുവഴി ധനം ധൂർത്തടിക്കാതെ, ക്ഷേത്രങ്ങളെ സംശുദ്ധമായ രീതിയിൽ സംരക്ഷിച്ചാൽ ഭക്തജനങ്ങൾ വന്നുകൊള്ളും എന്ന കാര്യത്തിൽ ഒരു സംശയവുമില്ല.

എട്ടുമണിയായപ്പോൾ പൂജാരിയുടെ വേലക്കാരൻ ഭക്ഷണം എത്തിച്ചുതന്നു. രോട്ടിയും ഗ്രീൻപീസ് കറിയും കാളിഫ്ളവർ സബ്ജിയുമടങ്ങിയ ഭക്ഷണം വളരെ രുചിയുള്ളതായിരുന്നു. ആഹാരം കഴിച്ച ശേഷം ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. പുറത്ത് പ്രക്ഷുബ്ധമായ വിധത്തിൽ മഞ്ഞുകാറ്റ് വീശിയടിച്ചുകൊണ്ടിരുന്നു. തണുപ്പാണെങ്കിൽ മൈനസ് 12 വരെയെത്തി. ഒറ്റപ്പെട്ട കരിങ്കൽ ശൈലമായതിനാൽ ചുറ്റുപാടും ഒഴിഞ്ഞ സ്ഥലമാണ്. കാറ്റിന്റെ ശക്തി വർധിക്കാനുള്ള കാരണവും അതാണ്. കമ്പിളിവസ്ത്രങ്ങൾ നാലടുക്ക് ധരിച്ച്, കിടക്കസ്സഞ്ചിയിൽ കയറിക്കൂടി, അതിനു മുകളിൽ മൂന്നുകമ്പിളികൊണ്ട് പുതച്ച് ഭദ്രമാക്കിയിട്ടും തണുപ്പുകൊണ്ട് വിറച്ചു. ത്രിലോകിനാഥനെ ധ്യാനിച്ചുകൊണ്ട്, ശിവസ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ടുകിടന്നപ്പോൾ, എപ്പോഴെന്നറിയില്ല, നിദ്രയിലേയ്ക്കാണ്ടുപോയി.

## ഡാകിനിമാരുടെ ക്ഷേത്രം

പുരാതനകാലത്ത് ഈ സ്ഥലത്തിന്റെ പേര് മാർകുൾ എന്നായിരുന്നു. മാർകുളിലെ ദേവിയെ മാർകുളാദേവി എന്നപേരിൽ അറിയപ്പെട്ടു. ചംബ ആസ്ഥാനമാക്കി ഭരണം നടത്തിയിരുന്ന രാജാ ഉദയ്സിങ്ങിന്റെ ഭരണകാലത്ത് മാർകുൾ എന്ന സ്ഥലപ്പേര് ഉദയ്പൂർ എന്നാക്കിമാറ്റി.

ദേവിയുടെ നാമധേയം മൃകുളാദേവിയെന്നാണ് പിന്നീട് അറിയപ്പെട്ടത്. ഡാകിനിദേവതമാരുടെ ആസ്ഥാനവും ഇവിടെയായതിനാൽ ഡാകിനിമാരുടെ ക്ഷേത്രമെന്നും അറിയപ്പെടുന്നു.

ബുദ്ധമതക്കാരെ സംബന്ധിച്ചിടത്തോളം ലാഹുൾതാഴ്‌വരയുടെ ത്രിമൂർത്തികളെന്നാൽ തെക്കുഭാഗത്തുള്ള വിശുദ്ധകൊടുമുടിയായ ദ്രിൽബുറി-യും, ഫക്പ-യെന്ന ത്രിലോകിനാഥ് ക്ഷേത്രവും, മാർകുളാദേവീക്ഷേത്രവുമാണ്. താന്ത്രിക്ബുദ്ധമതാചാരപ്രകാരം ദ്രിൽബുറി ചക്രസംവാരയുമായി ബന്ധപ്പെട്ട ശ്രീബുദ്ധന്റെ ബോധദീപ്തമായ ശരീരവും, ഫക്പയെന്നാൽ അവലോകിതേശ്വര സമ്പ്രദായത്തിലെ ബോധദീപ്തമായ വാക്കും, മാർകുളാദേവി വജ്രവരാഹി സമ്പ്രദായത്തിലെ ബോധദീപ്തമായ മനസ്സുമാണ്. ഒഢിയാന, ജലന്ദരാ, കുലൂട്ട തുടങ്ങിയ ചക്രസംവാരാപൈതൃകത്തിലെ പരമോന്നതകേന്ദ്രങ്ങളിലേക്കുള്ള തീർഥാടനപാതയിലാണ് ദ്രിൽബുറിയും മാർകുള(മാരു)യും സ്ഥിതിചെയ്യുന്നത്.

ചക്രസംവാര സുസ്പഷ്ടമാക്കുന്നത്, സംഭോഗാക്യായ സാമ്രാജ്യത്തിലെ സൂക്ഷ്മവും കളങ്കരഹിതവുമായ ചൈതന്യത്തിലെ പരിപൂർണ്ണനായ ശ്രീബുദ്ധനെയാണ്. നമ്മുടെ ജഗത്തിന്റെ സ്ഥായീഭാവവും ഇതുതന്നെയാണ്. വജ്രയാന ആചാര്യന്മാരുടെ ഇടയിൽ ചക്രസംവാരയെന്നത് സർവ്വവ്യാപിയായ ആത്യന്തിക സത്യത്തെ തന്റെയുള്ളിൽ തിരിച്ചറിയുവാനുള്ള, ആദ്ധ്യാത്മികവൃത്തിയിലൂടെ താദാത്മ്യം പ്രാപിക്കേണ്ട, ഒരു ദൈവികഭാവം അഥവാ 'യിദം' (yidam) ആണ്. താന്ത്രിക ആചാര്യന്മാർക്ക് ചക്രസംവാര പ്രകടമാക്കുന്നത് നിപുണമായ മാർഗത്തിന്റെയും വിവേകത്തിന്റെയും നിർവൃതിദായകമായ ഒരു ഒത്തുചേരലാണ്. അതിനെ പരസ്പരം പുണർന്നുനില്ക്കുന്ന പുരുഷ (യബ്) 'യിദ'ത്തിന്റേയും സ്ത്രീ(യും) 'യിദ'ത്തിന്റേയും പ്രകടമായ ഭാവത്താൽ ഉയർന്നുനില്ക്കുന്ന നിർവൃതിയുടെയും ശൂന്യതയുടെയും മോക്ഷദായകമായ സംയോഗമെന്ന് വിളിക്കപ്പെടുന്നു. നിപുണമായ മാർഗം പ്രതിനിധീകരിക്കുന്നത് കരുണ, സഹാനുഭൂതി അഥവാ അസാമാന്യമായ ഈ ലോകത്തെ ഗോചരീഭവിപ്പിക്കുന്ന മനുഷ്യമനസ്സിന്റെ ഉജ്ജ്വലഭാവമായ സാർവ്വത്രിക പുരുഷശക്തിയെയാണ്. എന്നാൽ, വിവേകം പ്രതിനിധാനം ചെയ്യുന്നത് മനുഷ്യമനസ്സിന്റെ സുതാര്യവും ശുദ്ധവും ശൂന്യവുമായ തത്വത്തെ അഥവാ സർവവ്യാപിയായ സ്ത്രീശക്തിയെയാണ്.

സാക്ഷാത്ക്കാരത്തിന്റെ പാതയിൽ മുന്നേറണമെന്ന് ആഗ്രഹിക്കുന്ന ഒരുവൻ ഈ നിപുണമായ മാർഗത്തെയും വിവേകത്തെയും വേർതിരിക്കാതെ ആധ്യാത്മികസപര്യയുടെ സത്തയായി കണ്ടറിഞ്ഞ് സംയോ

ജിപ്പിക്കണം. ഇവ രണ്ടും അനുഭവസിദ്ധമാക്കുന്ന അവിച്ഛിന്നമായ ഒരു മഹാസംയോഗത്താൽ തുറക്കപ്പെടുന്നതോ, ബുദ്ധന്മാരുടെ ആത്യന്തികമായ ആധ്യാത്മികനിർവൃതിയും. അതിനാൽ ചക്രസംവാരയെ 'ഡെംചോക്ക്' അഥവാ പരമോന്നത നിർവൃതിയെന്ന് വിളിക്കുന്നു.

പുരാതനകാലത്തുതന്നെ, പ്രാദേശികപാരമ്പര്യത്തിൽ, വജ്രവരാഹിക്കായി ഒരു മഹാക്ഷേത്രം മാരുവിൽ (മാർകുൾ) പണിതീർത്തിരുന്നു; ഷഡ്ബാഹുക്കളോടുകൂടിയ വജ്രവരാഹി. അതുകൊണ്ടുതന്നെ ഈ പ്രദേശം മുഴുവനും ചക്രസംവാരയുടെയും വജ്രവരാഹിയുടെയും സാന്നിദ്ധ്യത്താൽ വിശുദ്ധമായിത്തീർന്നു. ബുദ്ധമതക്കാരും, സ്വദേശവാസികളും, പരദേശികളും ഈ ക്ഷേത്രത്തിൽ കുടികൊള്ളുന്ന ദേവതാരൂപത്തെ വജ്രവരാഹിയായി ആരാധിച്ചുവന്നു.

ബുദ്ധമതത്തിനു ക്ഷീണം സംഭവിക്കുന്നതിനുമുമ്പുതന്നെ ഹിമാലയത്തിന്റെ നിഗൂഢഭാഗങ്ങളിൽ വസിക്കുന്ന ഋഷീശ്വരന്മാർ മാർകുളക്ഷേത്രത്തിൽ അന്തർലീനമായി കുടികൊള്ളുന്ന ദേവീചൈതന്യത്തെ ദിവ്യദൃഷ്ടികൊണ്ട് അറിഞ്ഞിരുന്നു. മാർകുളിൽ വന്ന്, കഠിന തപസ്സിലൂടെ, ഈ ദിവ്യയോഗീശ്വരന്മാർ ദേവിയെ പ്രത്യക്ഷമാക്കി. ഡാകിനിദേവതമാരുടെ അധിപയാണ് താനെന്ന് ദേവി അരുൾചെയ്യുകയും ചെയ്തു. എട്ടാംനൂറ്റാണ്ടിനുശേഷം, ജ്ഞാനസാക്ഷാത്ക്കാരം നേടിയ നിരവധി യോഗികൾ ഇവിടെ വന്ന് ഡാകിനിദേവതമാരുടെ ദിവ്യചൈതന്യരൂപം കണ്ടനുഭവിച്ച് ആനന്ദനിർവൃതി നേടി. ബാഹ്യ പ്രപഞ്ചവും ആന്തരീകപ്രപഞ്ചവും തമ്മിൽ സംവദിക്കുന്നു എന്ന ജ്ഞാനാനുഭവമാണ് യഥാർത്ഥ ജ്ഞാനം. അതുതന്നെയാണ് യഥാർത്ഥ തിരിച്ചറിവ് അഥവാ ഭക്തി. ഈ ഭക്തിയുടെ നിർവൃതിയിൽ ഡാകിനിദേവതമാരെ കണ്ട് ജീവിതസാക്ഷാത്ക്കാരം നേടിയവർ നിരവധിയുണ്ട്. പഴക്കമേറെയുള്ള 'ദേവീമാഹാത്മ്യ'ത്തിൽ ഡാകിനി ദേവതമാരുടെ പരാമർശമുണ്ട്–

'ഭൂചരാഖേ ഛരാശ്ചൈവ ജലജാശ്ചൗപദേശികാഃ
സഹജാ കുലജാ മാലാഡാകിനീ ശാകിനീ തഥാ.'

1970– നുശേഷം ഈ സ്ഥലം വിദേശീയർക്കു തുറന്നു കൊടുത്തപ്പോൾ ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും തീർഥാടകർ എത്തിച്ചേർന്നു തുടങ്ങി. യോഗസിദ്ധിനേടിയ വിദേശീയർ ഈ പരിപാവനമായ ചൈതന്യവുമായി സംവദിക്കുകയും അതിലൂടെ തങ്ങളുടെ ജീവിതത്തിന്റെ മൂല്യത്തിൽ അത്ഭുതസ്തബ്ധരാകുകയും ചെയ്തു. 'The Heart Land of the DAKINIS'- 'ഡാകിനിമാരുടെ ഹൃദയഭൂമി'യെന്ന് മാർകുളിനെ വിളിച്ചാരാധിച്ചതും ഇവരാണ്.

ഏഴുമണിയോടെ ത്രിലോകിനാഥിൽനിന്ന് യാത്ര തിരിച്ചുവെങ്കിലും പത്തുമണിക്ക് മുമ്പായി മാത്രമെ ഉദയ്പൂരിൽ എത്തിയുള്ളൂ. വഴിയുടെ

ശോചനീയാവസ്ഥ കാരണം 20 കിലോമീറ്റർ മാത്രം ദൂരമുള്ള ഇവിടെയെത്തിച്ചേരാൻ വല്ലാതെ താമസിച്ചുപോയി. നട അടച്ചാൽ പിന്നെ ഉച്ചയ്ക്ക് ശേഷമുള്ള ദർശനം മാത്രമെ സാധ്യമാകുകയുള്ളൂയെന്ന ചിന്ത ഞങ്ങളെ ഒട്ടൊന്ന് പരിഭ്രമിപ്പിക്കുകയും ചെയ്തു. ചെനാബ് നദിയുടെ തീരത്തുകൂടിയുള്ള ഈ യാത്ര മനസ്സിനെ കുളിരണിയിക്കുന്ന വിധത്തിലുള്ളതായിരുന്നു. പഠാണിപ്പയറും പച്ചക്കറികളും വ്യാപകമായി കൃഷി ചെയ്തിട്ടുള്ളതിനാൽ റോഡിന്റെ ഒരുഭാഗം മുഴുവൻ പച്ചപ്പിലാണ്ടുകിടക്കുന്ന കാഴ്ച ഹൃദ്യമാണ്. റോഡിന്റെ മറുഭാഗം ചെനാബ് നദിയും അതുകഴിഞ്ഞാൽ മഞ്ഞുമൂടിക്കിടക്കുന്ന പർവ്വതനിരകളും. ഉദയ്പൂരിൽ എത്തുന്നതിനുമുമ്പ് അന്വേഷിച്ചപ്പോൾ ഉച്ചപ്പൂജ കഴിഞ്ഞ് 12 മണിക്കു ശേഷം മാത്രമെ നട അടയ്ക്കുകയുള്ളൂവെന്ന് മനസ്സിലായി.

ആൾത്തിരക്കും കടകമ്പോളങ്ങളും കുറവായ ഒരു കൊച്ചു സ്ഥലമാണ് ഉദയ്പൂർ. വ്യാപാരസ്ഥാപനങ്ങളെല്ലാം കൊച്ചുകൊച്ചു മുറികളിലാണ്. മിക്കതും പഴഞ്ചൻ നിർമ്മാണവുമാണ്. ഇടുങ്ങി, പൊട്ടിപ്പൊളിഞ്ഞ, വൃത്തിഹീനമായ തെരുവുകളാണ് ഇവിടെ മിക്കഭാഗത്തും കണ്ടത്. കൂട്ടംകൂട്ടമായി ആർത്തിരമ്പി പറക്കുന്ന ഈച്ചകൾ, വയസ്സേറെച്ചെന്ന അവശരായ തെരുവുനായ്ക്കൾ, മറ്റു വളർത്തുമൃഗങ്ങൾ എന്നിവയെക്കൊണ്ട് റോഡിൽക്കൂടി സ്വതന്ത്രമായി നടന്നുപോകാൻ വല്ലാത്ത ബുദ്ധിമുട്ട് അനുഭവപ്പെട്ടു. പുതിയ നിർമ്മാണങ്ങൾ നടക്കുന്ന ചില സ്ഥലങ്ങളിലാണെങ്കിൽ, കമ്പി-സിമന്റ്-മെറ്റൽ സാമഗ്രികൾ റോഡിൽ കൂട്ടിയിട്ടതുകാരണം വാഹനഗതാഗതം സ്തംഭനത്തിലുമാണ്.

ഇതിന്റെയെല്ലാം ഇടയിൽക്കൂടി തപ്പിത്തടഞ്ഞ് നടന്ന് ഞങ്ങൾ റോഡ്സൈഡിൽത്തന്നെ സ്ഥിതിചെയ്യുന്ന ക്ഷേത്രമുറ്റത്ത് എത്തിച്ചേർന്നു. പൂഴിമണൽ നിറഞ്ഞുകിടക്കുന്ന മുറ്റത്തുകൂടി നടന്ന്, ഇടത്തോട്ടു തിരിഞ്ഞ്, കരിങ്കൽപ്പടവുകൾ കയറിവേണം ക്ഷേത്രത്തിൽ പ്രവേശിക്കുവാൻ. പക്ഷെ, ക്ഷേത്രത്തിലേക്ക് കയറുന്നതിനുമുമ്പ് ഒരു ചടങ്ങുണ്ടെന്നും, അതുകഴിഞ്ഞ് മുറ്റത്തോടുചേർന്നുള്ള ഒരു കൊച്ചു മണ്ഡപത്തിൽ ദേവിയുടെ പാദം പതിഞ്ഞുകിടക്കുന്ന കരിങ്കല്ലിൽ തൊട്ടുവന്ദിച്ച് മുന്നോട്ടുപോകാനും ഒരു ക്ഷേത്രകാവല്ക്കാരൻ നിർദ്ദേശിച്ചു. ചടങ്ങ് എന്താണെന്ന് ഭൂപീന്ദർ ചോദിച്ചപ്പോൾ കാവൽക്കാരൻ പൂഴിമണൽ വിരിച്ച മുറ്റത്തിന്റെ നടുവിൽക്കിടക്കുന്ന ഒരു വലിയ വെള്ളാരങ്കല്ലിലേക്ക് വിരൽ ചൂണ്ടി. തുടർന്ന് അദ്ദേഹം പറഞ്ഞത് ശ്രവിച്ചപ്പോൾ എനിക്ക് വല്ലാത്ത കൗതുകം തോന്നി.

പാണ്ഡവന്മാരുടെ വനവാസവുമായി ബന്ധപ്പെട്ടതാണ് ഈ ചരിത്രം. കനത്ത വനമേഖലയായിരുന്നു അന്ന് ഈ സ്ഥലം. മാർകുളാദേവിയുടെ മൂലക്ഷേത്രം അന്നും ഈ വനത്തിൽ ഉണ്ടായിരുന്നു. ദേവിയുടെ അനുഗ്രഹത്താലാണ് ഭീമസേനൻ ഇവിടെവച്ച് ഹിഡിംബൻ എന്ന രാക്ഷ

സനെ നിഗ്രഹിച്ചത്. രാക്ഷസസഹോദരിയായ ഹിഡിംബിയെ ഭീമൻ പത്നിയായി സ്വീകരിക്കുകയും ചെയ്തു. ഇവർക്കുണ്ടായ വീരപുത്ര നാണ് മഹാഭാരതയുദ്ധത്തിൽ നിർണായക പങ്കുവഹിച്ച ഘടോൽക്കചൻ.[1] ഭക്ഷണപ്രിയനായ ഭീമസേനന്റെ ഒരു നേരത്തെ ആഹാരം ഈ വെള്ളാരങ്കല്ലിനോട് സമം തൂക്കമുള്ള ഭക്ഷ്യവസ്തുക്കളായിരുന്നുവത്രെ. ഇവിടെ വരുന്ന തീർഥാടകർക്ക് ഈ വെള്ളാരങ്കല്ല് പൊക്കാൻ സാധിച്ചാൽ ഭീമന്റെയും ഹിഡിംബിയുടെയും അനുഗ്രഹമുണ്ടാകുമെന്നാണ് വിശ്വാസം.

ഒറ്റനോട്ടത്തിൽ, ഈ കല്ല് പൊക്കാൻ അത്ര പ്രയാസമൊന്നും ഉണ്ടാകില്ലെന്നാണ് കരുതിയത്. പക്ഷെ, മറ്റു തീർഥാടകർ ഒറ്റയ്ക്കും കൂട്ടമായും ശ്രമിച്ചിട്ടും ഒരിഞ്ചുപോലും പൊങ്ങുന്നില്ലെന്നു കണ്ടപ്പോൾ ഞാൻ കല്ലിനെ ഗഹനമായി നിരീക്ഷിച്ചു. ഏകദേശം, അണ്ഡാകാരത്തിലാണ് കല്ല്. നല്ല മിനുസവുമുണ്ട്. തൂക്കം നിർണയിക്കാൻ ഒരു മാർഗവുമില്ല. ഇത്രയ്ക്കധികം തൂക്കമുണ്ടാകാനുള്ള വലുപ്പമൊന്നും കല്ലിന് ഇല്ലതാനും. ഞങ്ങൾ ഓരോരുത്തരായി ശ്രമം നടത്തിയെങ്കിലും കല്ല് ഒരു തരിപോലും അനങ്ങിയില്ല. ഞങ്ങൾ ഒത്തൊരുമിച്ച് ശ്രമിച്ചപ്പോൾ രണ്ടുതവണയും പരാജയപ്പെട്ടു. കടുത്ത തണുപ്പിലും ഞങ്ങൾ വിയർത്തുപോയി.

ഒരു വൃക്ഷത്തറയിലേക്ക് മാറിയിരുന്ന് ഞങ്ങൾ വിശ്രമിച്ചു. തിരക്കൊന്നുമില്ലെങ്കിലും തീർഥാടകർ വന്നുകൊണ്ടിരുന്നു. പരാജയങ്ങളുടെ പരമ്പര അവിടെ അരങ്ങേറിക്കൊണ്ടിരുന്നപ്പോൾ ബോർഡർ സെക്യൂരിറ്റി ഫോഴ്സിലെ നാല് ജവാന്മാർ വന്നുചേർന്നു. ഒത്തശരീരവും ദേഹപുഷ്ടിമയുമുള്ള ഇവരുടെ ശ്രമം ഞാൻ ശ്രദ്ധാപൂർവ്വം വീക്ഷിച്ചു. ഇവരിൽ മൂന്നുപേർ ഭാരദ്വേഹന (weight lifting) വിഭാഗത്തിലെ കായികാഭ്യാസികളാണെന്ന് പിന്നീട് മനസ്സിലായി. എങ്ങനെ കിണഞ്ഞു പരിശ്രമിച്ചിട്ടും ഒറ്റയ്ക്കു നടത്തിയ ശ്രമത്തിൽ എല്ലാവരും, മൂന്നു തവണയും, പരാജയപ്പെട്ടുപോയി. പക്ഷെ, കൂട്ടായ്മയോടെ നടത്തിയ രണ്ടാമത്തെ ശ്രമത്തിൽ ഇവർ കല്ലിനെ ഒരടിയോളം ഉയരത്തിൽ ഉയർത്തി. മൂന്നു സെക്കന്റോളം മാത്രമെ ഉയർത്താൻ സാധിച്ചുള്ളൂവെങ്കിലും ഇവർ വിജയിച്ചുവെന്ന് നിസ്സംശയം പറയാം. ഒന്ന് കണ്ണടച്ചു

1. ഇവിടെനിന്ന് 175 കിലോമീറ്ററോളം മാത്രം ദൂരമുള്ള മനാലിയിൽ ഹിഡിംബി ദേവിയുടെ വലിയൊരു ക്ഷേത്രസമുച്ചയമുണ്ട്. ഘടോൽക്കചൻ തന്റെ ആയുധങ്ങൾ സൂക്ഷിച്ചു വയ്ക്കാറുണ്ടായിരുന്ന ഒരു പടുകൂറ്റൻ ദേവദാരു വൃക്ഷത്തിന്റെ അവശിഷ്ടങ്ങളും വൃക്ഷത്തറയും ഇപ്പോഴും ഇവിടെ കാണാം. ക്ഷേത്രനടയിൽ മൃഗബലി ഇപ്പോഴും നടത്തിവരുന്നുണ്ട്. ദുർഘടമായ ഒരു ഗുഹയിലേക്ക് ഇറങ്ങിച്ചെന്നാൽ ഹിഡിംബി പ്രതിഷ്ഠയും കരിങ്കല്ലിൽ പതിഞ്ഞുകിടക്കുന്ന ദേവിയുടെ കാല്പ്പാടും കാണാം.

തുറക്കുന്ന സമയം മാത്രം. കല്ല് നിലത്തിട്ടയുടനെ നാലു പേരും, നാല് ദിശയിലേക്ക് മലർന്നടിച്ച് വീണു. വിയർപ്പിൽ കുളിച്ചുപോയ ജവാന്മാരെ കാവൽക്കാർ പരിചരിക്കാൻ ശ്രമിച്ചുവെങ്കിലും, അവർ ആംഗ്യരൂപേണ വിലക്കി. കാവൽക്കാർ കൊടുത്ത തണുത്ത ജലം കിടന്നുകൊണ്ടുതന്നെ അവർ മതിവരുവോളം കുടിക്കുകയും ചെയ്തു. അഞ്ചുമിനിറ്റോളം കിടന്നശേഷം എഴുന്നേറ്റപ്പോൾ കല്ലിന്റെ തൂക്കം നിർണയിക്കാൻ സാധ്യമല്ലെന്ന് അവർ കാവൽക്കാരോട് പറയുന്നതു കേട്ടു.

ഞങ്ങൾക്ക് ഒരു ശ്രമംകൂടി ബാക്കിയുണ്ട്. ആത്മവിശ്വാസം ഒട്ടുമുക്കാലും ചോർന്നുപോയിക്കഴിഞ്ഞിരുന്നുവെങ്കിലും, മൂന്നാമൂഴം നടത്തിനോക്കാൻതന്നെ ഞങ്ങൾ തീരുമാനിച്ചു. നല്ലപോലെ പ്രാർഥിച്ച് ഞാൻ തയ്യാറെടുത്തു. ജവാന്മാർ കല്ല് പൊക്കുന്നതിനുമുമ്പ് നന്നായി പ്രാർത്ഥിച്ചത് ഞാൻ ശ്രദ്ധിച്ചിരുന്നു. മുറ്റത്ത് പൂഴിമണലിൽ കിടക്കുന്ന ഒരു കല്ല് എന്ന ചിന്തയോടെയാണ് ഞാൻ അതിനെ മുമ്പ് സമീപിച്ചത്. അത് തെറ്റായിപ്പോയെന്ന് ഞാൻ പശ്ചാത്താപത്തോടെ ഓർത്തു. കല്ലിലും, മണൽത്തരിയിലും, പുൽക്കൊടിയിലുംവരെ ഈശ്വരാംശമുണ്ടെന്ന് എപ്പോഴും ഓർക്കാറുള്ള എനിക്ക് ഇവിടെയെന്തേ ആ ബുദ്ധി മറഞ്ഞുപോയത്? ത്രിലോകിനാഥിൽ കരിങ്കൽസ്തൂപങ്ങൾക്കിടയിൽക്കൂടി കയറിയിറങ്ങാൻ സാധിച്ചത് മനസ്സിനെ തികഞ്ഞ ഏകാഗ്രതയിൽ എത്തിച്ചതുകൊണ്ടായിരുന്നു. ഇവിടെയെത്തിയ ശേഷം ഡാകിനിമാരായിരുന്നു മനസ്സുനിറയെ. ആ ഭ്രമത്തിൽ ചിന്താശക്തിപോലും നിലച്ചുപോയി എന്നതല്ലേ ശരി?

കല്ലിനെ തൊട്ടുവണങ്ങി ത്രികോണാകൃതിയിൽ ഞങ്ങൾ കുമ്പിട്ടു നിന്നു. അണ്ഡാകൃതിയുടെ കൂർത്തഭാഗത്ത് ഞാൻ പിടിച്ചു. കൂട്ടുകാർ വീതിയേറിയ കടഭാഗത്തും പിടിച്ചു. വൺ-ടു-ത്രിയിലെ ത്രി പറഞ്ഞാൽ ഉടനെ ഉയർത്താൻ തുടങ്ങണമെന്നായിരുന്നു ഞങ്ങൾ തമ്മിലുള്ള ധാരണ. ശ്വാസത്തെ 'കുംഭകാ'വസ്ഥയിൽ നിർത്തി , കണ്ണടച്ച്, തികഞ്ഞ ഏകാഗ്രതയോടെ കല്ലിനെ ഉയർത്താൻ കഠിനമായി ശ്രമിച്ചു. എനിക്ക് ബോധം മറഞ്ഞപോലെ തോന്നി. കൂട്ടുകാരുടെ 'ബാ..സ്..ഛോഡോ' എന്ന ആക്രോശം ഒരു മിന്നൽപോലെ എന്റെ കാതിൽ അലയടിച്ചപ്പോൾ ഞാൻ പിടിവിട്ടു. പിന്നിലേക്ക് കൈകൾ കുത്തി, തളർന്ന്, ഞാൻ കാലുകൾ നീട്ടിയിരുന്നു. കൂട്ടുകാർ പൂഴിമണലിൽ മലർന്നു കിടന്നു. വെള്ളം കുടിച്ച് ക്ഷീണമകറ്റിയ ശേഷമാണ്, കല്ല് പൊക്കുവാൻ സാധിച്ചുവോയെന്ന് കൂട്ടുകാരോട് ചോദിച്ചത്. ഒരിഞ്ചോളം ഉയരത്തിൽ കല്ല് പൊങ്ങിയെന്നാണ് കൂട്ടുകാർ അവകാശപ്പെട്ടത്. ഒരു റഫറിയെപ്പോലെ ഇതിനു സാക്ഷ്യംവഹിച്ചുനിന്നിരുന്ന കാവൽക്കാരനും ഇത് ശരിവച്ചു.

ഈ കല്ലിന് എന്തോ മഹത്വമുണ്ടെന്ന് എനിക്ക് ബോധ്യമായി. കല്ല്

എന്ന വസ്തുവിന്റെ ഭാരം മാത്രമല്ല ഇതിനുള്ളത്. അന്തർനിവാസിക ളായ ഡാകിനിദേവതമാരുടെ അദൃശ്യശക്തി ഇതിനുപിന്നിൽ പ്രവർ ത്തിക്കുന്നില്ലേയെന്ന് എനിക്കുതോന്നി. പിന്നീട്, ക്ഷേത്രദർശനത്തിനു ശേഷം, ക്ഷേത്രത്തിലെ പൂജാരിമാരിലൊരാളാണ് എന്റെ സംശയം ശരിയാണെന്ന് സ്ഥിരീകരിച്ചത്. കല്ലിനെ സംബന്ധിച്ച് പല അത്ഭുത ങ്ങളും ഇവിടെ നടക്കുന്നതായി അദ്ദേഹം പറഞ്ഞു. ഷഡ്ഋതുക്കളായ വസന്തം, ഗ്രീഷ്മം, വർഷം, ശരത്, ഹേമന്തം, ശിശിരം എന്നീ ഋതുക്ക ളിൽ, ഒന്നിടവിട്ട പൗർണമിനാളുകളിൽ, കല്ലിന് ഭാരക്കൂടുതൽ ഉണ്ടാ കുമെന്നാണ് പറയുന്നത്.

ക്ഷേത്രമുറ്റത്തെ ശീതളഛായയിൽനിന്ന് പുറത്തുകടന്ന് ഇടത്തോട്ടു തിരിഞ്ഞാൽ ക്ഷേത്രം പൂർണമായി കാണാം. ഇവിടെയുള്ള കൊച്ചു മുറ്റത്ത് വിശ്രമിക്കാനുള്ള ഇരിപ്പിടങ്ങളും, പാദരക്ഷകൾ സൂക്ഷിക്കാ നുള്ള സൗകര്യങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്. മുഖവും കൈകാലുകളും കഴുകി ദേഹശുദ്ധി വരുത്തിയശേഷം, ക്ഷേത്രത്തിന്റെ ആകാരത്തി ലേക്കു നോക്കി കുറച്ചു സമയം വിസ്മയിച്ചുനിന്നു. അതിപുരാതനമായ ഈ ക്ഷേത്രത്തിന്റെ നിർമ്മാണത്തിൽ ഹൈന്ദവബുദ്ധമത സ്വാധീനം വളരെ വ്യക്തമായി കാണാം. തിബത്തൻ ശില്പകലാവൈദഗ്ദ്ധ്യമാണ് മരംകൊണ്ടുള്ള നിർമ്മാണത്തിൽ പ്രയോഗിച്ചിട്ടുള്ളത്. ക്ഷേത്രത്തിന്റെ കരിങ്കൽത്തറയ്ക്ക് ഉയരക്കൂടുതലുള്ളതിനാൽ കരിങ്കൽപ്പടവുകൾ കയറിവേണം മുകളിലെത്തുവാൻ. വിസ്മയിപ്പിക്കുന്ന കൊത്തുപണിക ളാൽ അലംകൃതമാണ് ക്ഷേത്രത്തിന്റെ ഉൾഭാഗങ്ങൾ. മേൽത്തട്ട് (ceil- ing) മുഴുവനും അമ്പരപ്പിക്കുന്ന വിധത്തിലുള്ള കൊത്തുപണികളുടെ



ഡാകിനിക്ഷേത്ര മുറ്റത്തെ കല്ല്

മകുടോദാഹരണംതന്നെയാണ്. ദേവീവിഗ്രഹത്തിന്റെ ചൈതന്യത്തെക്കുറിച്ച് എത്ര വർണിച്ചാലും മതിയാവുകയില്ല.

ഉച്ചപ്പൂജയ്ക്കുള്ള സമയമായതിനാൽ ഭക്തജനങ്ങളുടെ തിരക്ക് വളരെ കുറവായിരുന്നു. വിധിയാംവണ്ണം തൊഴുത്, വഴിപാടുകൾ അർപ്പിച്ച്, പൂജാരിക്ക് ദക്ഷിണകൊടുത്ത് വണങ്ങിയശേഷം ഒഴിഞ്ഞൊരു കോണിൽ ഒതുങ്ങി ഇരുന്ന് ഞാൻ ധ്യാനത്തിൽ മുഴുകി. സമാധി അവസ്ഥയിൽ എത്തിക്കഴിഞ്ഞിരുന്നതിനാൽ ഒരു മണിക്കൂറിന് ശേഷമാണ് ഉണർന്നത്. ഉച്ചപൂജകഴിഞ്ഞ് പൂജാരിമാർ എനിക്കുവേണ്ടി കാത്തുനിൽക്കുന്നുണ്ടായിരുന്നു. എന്റെ യാത്രകളെക്കുറിച്ചും ഗ്രന്ഥരചനകളെക്കുറിച്ചുമൊക്കെ സുഹൃത്തുക്കൾ പറഞ്ഞുകൊടുത്തിരുന്നതിനാൽ, സ്വതവെ ഗൗരവപ്രകൃതക്കാരായ പൂജാരിമാർ വളരെ സൗമ്യഭാവത്തോടെയാണ് പെരുമാറിയത്. അവരോടൊപ്പം ഉച്ചഭക്ഷണം കഴിക്കുമ്പോൾ ക്ഷേത്രത്തെ സംബന്ധിച്ച പല കാര്യങ്ങളും പറഞ്ഞുതരികയും ചെയ്തു.

ഡാകിനിദേവതമാരുടെ ആവാസസ്ഥലം ക്ഷേത്രത്തിന്റെ അടിത്തട്ടിലാണ് എന്നാണ് സങ്കല്പം. കനത്ത കരിങ്കൽ ഭിത്തികളാൽ ആവൃതമായതിനാലും, ആ ഭാഗത്തെ നിഗൂഢവാതിലുകൾ തുറക്കാൻ സാധിക്കാത്തിനാലും അടിഭാഗത്തിന്റെ വിസ്തൃതിയെക്കുറിച്ച് ഒരറിവും ഇല്ല. അന്തർലോകത്തിന്റെ ഒരു കവാടമാർഗമായ ഗുഹാമുഖത്താണ് ക്ഷേത്രം നിർമ്മിച്ചിട്ടുള്ളതെന്ന് ആചാര്യന്മാർ പറയുന്നു. ബുദ്ധമതഗ്രന്ഥങ്ങളിലും ഇങ്ങനെയുള്ള പരാമർശങ്ങൾ ഉണ്ട്. ഡാകിനിദേവത



സൂരജ് തടാകത്തിലേക്ക്

മാർ നീന്തിത്തുടിച്ച് ഉല്ലസിക്കുന്ന ഒരു തടാകം ഗുഹാന്തർഭാഗത്ത് എവിടേയോ ഉണ്ട്. ഇവിടെനിന്ന് പുറത്തുവരുന്ന ചെറിയൊരു ജല പ്രവാഹം മൃകുളാദേവിയുടെ വിഗ്രഹത്തിന്നടിയിൽക്കൂടി ഒഴുകി, ഇടതു വശത്തുള്ള കരിങ്കൽഭിത്തിയിൽനിന്ന് പുറത്തേക്ക് വരുന്നു. ഈ പരിശുദ്ധജലം അമൃതിനു തുല്യമാണെന്നാണ് വിശ്വാസം. ക്ഷേത്ര ത്തിലെ പൂജാദികർമ്മങ്ങൾക്കെല്ലാം ഈ തീർത്ഥമാണ് ഉപയോഗിക്കു ന്നത്. ഭക്തജനങ്ങളും ഈ തീർത്ഥം ശേഖരിച്ച് കൊണ്ടുപോകുന്നു. ദിവ്യയോഗീശ്വരന്മാർ ഇടയ്ക്കെല്ലാം ഇവിടെ വന്നുചേരുന്നുണ്ട്. സന്ധ്യാവന്ദനസമയത്താണ് ഇവർ വരുന്നത്. രാത്രിയിൽ മനുഷ്യ സാന്നിദ്ധ്യം കർശനമായി നിരോധിച്ചിട്ടുണ്ടെങ്കിലും യോഗികൾക്ക് ഇത് ബാധകമല്ല. ക്ഷേത്രനടയുടെ തൊട്ടുമുമ്പിലുള്ള മണ്ഡപത്തിൽ രാത്രിയുടെ അന്ത്യയാമംവരെ (ബ്രാഹ്മമുഹൂർത്തം) യോഗസിദ്ധിയുടെ പരമോന്നതാവസ്ഥയിൽ ലയിച്ച് ഇവർ ഇരിക്കുന്നു. ഡാകിനിമാർ ശൂന്യ വിഹായസ്സിൽ സഞ്ചരിക്കുന്ന 'ആകാശചാരിണി'കളായ ദേവതമാ രാണ്. ഡാകിനി എന്നാൽ ആനന്ദിക്കുന്നവൾ, ഉദാത്തപ്രജ്ഞയുള്ള വൾ എന്നാണർത്ഥം. 'കാഗ്യുത്പ' പരമ്പരയിലെ ആചാര്യന്മാരേ, ഡാകിനിദേവതമാരേ ധർമപാലകരേ എന്ന പ്രാർത്ഥന ചൊല്ലി ബീജ മന്ത്രം[1] ജപിച്ചാൽ ഡാകിനിമാർ കൂട്ടത്തോടെ പ്രത്യക്ഷപ്പെടുമെന്ന് തിബത്തൻ ലാമമാർ അവകാശപ്പെടുന്നു. യോഗികൾക്ക് ഡാകിനി ദേവ തമാരുടെ ദർശനം ഈ കാലഘട്ടത്തിലും സാധ്യമാകുന്നുണ്ടെന്നാണ് വിശ്വാസം. മറ്റുള്ളവരെ ബോധ്യപ്പെടുത്തിക്കൊടുക്കേണ്ട ചുമതല

---

1 മൂലമന്ത്രങ്ങളിലെ ബീജാക്ഷരങ്ങൾക്ക് പ്രത്യേക അർത്ഥങ്ങളും വ്യാഖ്യാനങ്ങളുമു ണ്ട്. ശ്രീവിദ്യാമഹാമന്ത്രത്തിലെ ക-ഏ-ഇ-ള-ഹ-സ എന്നീ അക്ഷരങ്ങൾക്ക്, യഥാ ക്രമം, വിഷ്ണു-ഭാരതീസ്വരൂപം- വിഷ്ണു-ഭൂമി-രുദ്രൻ-ഭാരതി എന്നാണ് അർത്ഥം. ബീജാക്ഷരങ്ങൾ വികസിക്കുമ്പോഴാണ് നാമരൂപങ്ങളാകുന്നത്. ഓം എന്ന ഏകാ ക്ഷരം വികസിച്ചാൽ ഗായത്രീമന്ത്രമായി. ശ്രീവിദ്യാമഹാമന്ത്രവും ഗായത്രീമന്ത്രവും അപ്പോൾ ഒന്നായി തീരുന്നു. ക= തൽ (ഹി), ഏ= സവിതുർവരേണ്യം (സ-സവി തു, ക-വരേണ്യം), ഇ= ഭർഗ്ഗോദേവസ്യധീ (ഹ), ള = മഹി, ഹ്രീം = ധിയോയോനഃ പ്രചോദയാൽ.

ഓംകാരത്തിന്റെ അവയവങ്ങൾ അ+ഉ+മ്, ബിന്ദു, അർധ ചന്ദ്രക്കല എന്നിവയാ ണ്. ഇതിൽ 'അ' ബ്രഹ്മാവും, 'ഉ' വിഷ്ണുവും 'മ' രുദ്രനുമാണ്. അക്ഷരമാത്രാപ രമായി നോക്കിയാൽ ആത്മാവ് അ, ഉ, മ് രൂപമാണ്. ഓം എന്ന മൂലമന്ത്രത്തിൽനിന്ന് ഗായത്രീമന്ത്രം, അതിൽനിന്ന് വേദങ്ങൾ. ഓം വികസിച്ചാൽ എല്ലാ വേദങ്ങളുമാ യി. വേദങ്ങളിൽനിന്ന് വീണ്ടും ഓംകാരാദികൾ. ഇവയുടെ ആവർത്തനം ഇടമുറി യാതെ തുടരുന്നു. അതാണ് ശബ്ദബ്രഹ്മം അഥവാ വേദബ്രഹ്മം. മൂലമന്ത്രങ്ങൾ അതിനു വിധിച്ചിട്ടുള്ള 'ടോണി'ൽ (Tone) ഏകാഗ്രതയോടെ ഉച്ചരിക്കുമ്പോൾ അത് സൂക്ഷ്മശരീരത്തെ (ന്യൂക്ലിയർ ബോഡി) ഉത്തേജിപ്പിക്കുന്നു. ഫലസിദ്ധിയും ഉറപ്പാണ്.

യൊന്നും ഇവർക്കില്ലാത്തതിനാൽ, യോഗീശ്വരന്മാർ ബോധപൂർവ്വം ഇതിൽനിന്നെല്ലാം വിട്ടുനിൽക്കുന്നു.

*യോഗസിദ്ധിയുള്ളവർക്കും മന്ത്രസിദ്ധിയുള്ളവർക്കും ദേവീദർശനം സാധ്യമാണെന്നുള്ളത് ഒരു പരമാർത്ഥം മാത്രമാണ്. മൂലപ്രകൃതി സ്ത്രീയായതിനാൽ, ജഗദാംബികയുടെ വിവിധമായ ദേവീരൂപങ്ങൾ ഉപാസനയുടെ മൂർധന്യഘട്ടത്തിൽ ദർശനസാധ്യമാകും. ചില പ്രത്യേക പൗർണമി മുഹൂർത്തങ്ങളിൽ ശ്രീവിദ്യ ഉപാസകർക്ക് ദേവീരൂപം ദർശനയോഗ്യമാകുന്നത് അപൂർവ്വത്തിൽപ്പെട്ട ഒരു സൗഭാഗ്യമാണ്. 'മന്ത്രം', 'തന്ത്രം', 'യന്ത്രം' ഇവ മൂന്നും കൂടിച്ചേരുന്ന ത്രികോണമാണ് ശ്രീവിദ്യ. ദേവി ഒരേസമയം ആത്മസ്വരൂപിണിയും അനാത്മസ്വരൂപിണിയുമാണ്. ആത്മസ്വരൂപിണിയായ ദേവിയെ കാലദേശങ്ങളില്ലാത്ത സച്ചിദാനന്ദമാണ് എന്നു കരുതുന്നു. അനാത്മസ്വരൂപിണിയായ ദേവി പ്രകൃതിയാണ്; പ്രപഞ്ചരൂപിണിയാണ്. എട്ടുകാലി തന്റെ ഉള്ളിൽനിന്ന് നൂൽ പുറത്തെടുത്ത് വല നെയ്യുന്നതുപോലെ, ആത്മസ്വരൂപിണിയായ ദേവിതന്നെയാണ് അനാത്മദൃശ്യങ്ങളടങ്ങിയ പ്രപഞ്ചത്തെ ഉണ്ടാക്കിക്കാണിക്കുന്നത്. പ്രപഞ്ചസൃഷ്ടിക്കായി ആഗ്രഹിച്ച പരമാത്മാവായ ഈശ്വരൻ തന്റെത്തന്നെ പകുതിയായി പ്രകൃതിസ്വരൂപമായ ദേവിയെ അംഗീകരിച്ചു. പ്രകൃതിയുമായി ബന്ധപ്പെട്ട പരമാത്മാവായ ഈശ്വരൻ, പ്രകൃതിയുടെ ഓരോ സൂക്ഷ്മകണത്തിലും പ്രതിബിംബിച്ചപ്പോൾ അത് ജീവൻ എന്ന ചൈതന്യമായി. എല്ലാവരും ഈശ്വരാംശമാണെന്ന് പറയുന്നത് ഇതുകൊണ്ടാണ്. സൂക്ഷ്മചിന്തനത്തിൽ ജീവനും ഈശ്വരനും ഒന്നുതന്നെയാണ്.*

ആധുനിക യുഗത്തിലെ ഋഷിയായ വിവേകാനന്ദസ്വാമികൾക്ക് ദേവീദർശനം സാധ്യമായതിനെക്കുറിച്ച് അദ്ദേഹം പറഞ്ഞിട്ടുണ്ട്. കണ്ണഞ്ചിപ്പിക്കുന്ന പ്രകാശധാരയോടെ, അഭൗമദീപ്തിയോടെ ജ്വലിച്ചുനിന്ന ആ രൂപം കണ്ടപ്പോൾ സ്വാമിജി ഞെട്ടിവിറച്ചുപോയി! ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഏകത്വമാണിത്. ഒരു സൂക്ഷ്മാണുവിൽക്കൂടി മഹാപ്രപഞ്ചശക്തിയെത്തന്നെയാണ് സ്വാമിജി ദർശിച്ചത്. അജ്ഞാനംകൊണ്ട് മൂടപ്പെട്ട മനസ്സുള്ള ബഹുഭൂരിപക്ഷം വരുന്ന സാധാരണക്കാർക്ക് ഇതൊന്നും എളുപ്പത്തിൽ ബോധ്യമാകില്ല.

ബുദ്ധസന്ന്യാസിമാരും ബുദ്ധമതാനുയായികളും, ത്രിലോകിനാഥിലെന്നപോലെ, ഇവിടേയ്ക്കും ധാരാളം വന്നെത്തുന്നുണ്ട്. ഇവർ ഇവരുടേതായ ആരാധനാസമ്പ്രദായത്തിൽ പൂജിച്ചാരാധിക്കുന്നു. 'മാർഗം പലതായാലും അവയുടെ ലക്ഷ്യം ഒന്നുതന്നെ' ('ഏകം സദ്വിപ്രാ ബഹുധാ വദന്തി') യെന്ന ഋഗ്വേദമന്ത്രപ്രകാരം ചിന്തിക്കുമ്പോൾ അത് ഭാരതീയ സംസ്കാരത്തിന്റെ മഹത്വത്തെയാണ് വെളിപ്പെടുത്തിത്തരുന്നത്.

ഉച്ചഭക്ഷണം കഴിഞ്ഞ് പുറത്തിറങ്ങിയ ഞങ്ങൾ ഉദയ്പൂർ അങ്ങാടിയിലും ചുറ്റുവട്ടത്തും കുറച്ചധികനേരം ചുറ്റിനടന്നു. സന്ധ്യാവന്ദനത്തിനുശേഷം കീലോങ്ങിലേക്ക് തിരിച്ചുപോയാൽ മതിയെന്നു തീരുമാനിച്ചിരുന്നതിനാൽ, അത്രയും സമയം ഞങ്ങൾക്ക് ക്ഷേത്രപരിസരത്ത് തങ്ങേണ്ടതുണ്ടായിരുന്നു. അങ്ങാടിയുടെ എതിർഭാഗത്തുള്ള പർവ്വതനിരകളിൽ നിന്നൊഴുകി വരുന്ന മയാർനള്ള ചെനാബ്നദിയിൽ സംഗമിക്കുന്നത് ഉദയ്പൂർ അങ്ങാടിയുടെ ഹൃദയഭാഗത്തുവച്ചുതന്നെയാണ്. മയാർ താഴ്‌വര ഇവിടെനിന്നു തുടങ്ങി സൻസ്കാർ പർവ്വതനിരകളിൽ അവസാനിക്കുന്നു. ലാഹുൾതാഴ്‌വരയെക്കാൾ പച്ചപ്പ് വളരെ കൂടുതലായതിനാൽ ചെനാബ്താഴ്‌വരയുടെ മാസ്മരികസൗന്ദര്യം എടുത്തുപറയാതെ വയ്യ. ചെനാബ്താഴ്‌വരയുടെ ഹൃദയധമനിയെന്ന പോലെ ഒഴുകുന്ന ചെനാബ് നദിയുടെ താളാത്മകമായ ഒഴുക്ക് കവിഹൃദയങ്ങളെ തൊട്ടുണർത്തുമെന്ന കാര്യത്തിൽ ഒരു സംശയവും ഇല്ല.

കുറച്ചുകൊല്ലങ്ങൾക്കു മുമ്പുവരെ വാഹനഗതാഗതം ഉദയ്പൂർ അങ്ങാടിയിൽ അവസാനിക്കുകയായിരുന്നു. തുടർന്ന്, മലകൾ കയറിയിറങ്ങി വേണമായിരുന്നു മറ്റുള്ള സ്ഥലങ്ങളിലെയ്ക്കെത്തിച്ചേരാൻ. ഇപ്പോൾ ചെനാബ്നദി ജമ്മുവിൽ എത്തിച്ചേരുന്നിടംവരെ റോഡ് നിർമ്മാണം പൂർത്തീകരിച്ചുകഴിഞ്ഞു. കില്ലാർ എന്ന സ്ഥലത്തുവച്ച് ജമ്മുവിലെ കിഷ്ടാറിലേക്കും, മറ്റൊന്ന് ചംമ്പ ജില്ലയുടെ ആസ്ഥാനത്തേക്കും ഈ റോഡുകൾ വഴിപിരിയുന്നു.

ചെനാബ് നദിയിൽ മുങ്ങിക്കുളിച്ചശേഷം, മൃകുളാദേവിയുടേയും ഡാകിനിദേവതമാരുടേയും ദീപാരാധന തൊഴുത്, നിറഞ്ഞ സംതൃപ്തിയോടെ, ഞങ്ങൾ കീലോങ്ങ് ലക്ഷ്യംവച്ച് യാത്രതുടങ്ങി.

## സൂരജ്തടാകത്തിലേക്ക്

കീലോങ്ങിലെ ഉദയം കൺകുളിർക്കെ ആസ്വദിച്ചശേഷം 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ സൂരജ് തടാകം ലക്ഷ്യംവച്ച് യാത്ര തുടർന്നു. രാത്രിയിലെ കനത്ത മഞ്ഞുവീഴ്ച കാരണം അങ്ങാടിയിലെ ഇടുങ്ങിയ വഴിയിലാകെ രണ്ടിഞ്ചോളം കനത്തിൽ മഞ്ഞ് വീണത് ചെറിയ തോതിലൊക്കെ അസൗകര്യമുണ്ടാക്കി. കടകളെല്ലാം അടഞ്ഞുകിടന്നതുകൊണ്ട് പ്രഭാത ചായ ലഭിക്കുവാൻ ഒരു മാർഗവുമില്ലായിരുന്നു.

കീലോങ്ങിൽനിന്ന് നേരെ ലേ-ലഡാക്ക് ഹൈവേയിലേക്ക് കയറി ജെമൂർ-ജിസ്പ-ദർച്ച വഴി സൂരജ് തടാകത്തിലേക്ക് 100 കിലോമീറ്ററോളം ദൂരമുണ്ട്. ഈ ഭാഗത്തൊക്കെ ഹൈവേയ്ക്ക് യാതൊരുവിധത്തിലുള്ള കേടുപാടുകളും സംഭവിച്ചിട്ടില്ലാത്തതിനാൽ യാത്ര സുഖമായിത്തോന്നി. ഇരുവശത്തും മഞ്ഞുമൂടിക്കിടക്കുന്ന പർവ്വതനിരകളുടെ



ഭാഗനദിയുടെ ഉൽഭവം

ഇടയിൽക്കൂടി, 13,000 ൽപ്പരം അടി ഉയരത്തിലൂടെ, യാത്ര ചെയ്യുമ്പോൾ ആ അനുഭൂതി പറഞ്ഞറിയിക്കാൻ പറ്റാത്തവിധം മഹത്തരംതന്നെ യാണ്. കൃഷിയിടങ്ങളൊ, വൃക്ഷസസ്യലതാദികളൊ ദുർലഭമാണെ ങ്കിലും അതൊന്നും പ്രകൃതിഭംഗിയുടെ മാറ്റുകുറയ്ക്കുന്നതായി തോന്നിയില്ല. മഞ്ഞുഭൂമിക്കും അതിന്റേതായ സൗന്ദര്യമുണ്ടല്ലോ?

ദർച്ച എന്ന ഇടത്താവളം എത്തുന്നതിന് 5 കിലോമീറ്ററോളം മുമ്പ് ഗതാഗതം തടസ്സപ്പെട്ടതിനാൽ യാത്ര നിർത്തിവയ്ക്കേണ്ടിവന്നു. ഈ ഭാഗത്ത് മൂന്നടിയോളം കനത്തിൽ മഞ്ഞുവീണുകിടക്കുന്നതിനാൽ യാത്ര അസാധ്യമായി. രാവിലെ യാത്ര തുടങ്ങിയതു മുതൽ റോഡിൽ മഞ്ഞുവീണുകിടന്നിരുന്നുവെങ്കിലും ഗതാഗതം തടസ്സപ്പെടത്തക്കവിധം ഉണ്ടായിരുന്നില്ല. ബോർഡർ റോഡ്സ് ഓർഗനൈസേഷന്റെ മഞ്ഞു മാറ്റുന്ന യന്ത്രസാമഗ്രികൾപിടിപ്പിച്ച വാഹനങ്ങൾ വന്നെത്തിയാൽ മാത്രമെ ഗതാഗതം പുനരാരംഭിക്കാൻ സാധിക്കുകയുള്ളൂ. ഇതിന്നിട യിൽ കൂറ്റൻ മഞ്ഞുകട്ടകൾ പർവ്വതമുകളിൽനിന്ന് ഉരുണ്ടുവീഴുന്നത് കൂടിയായപ്പോൾ അന്തരീക്ഷം ഭീതിജനകമായി. ദർച്ചയിലെ ഇടത്താവളത്തിൽനിന്ന് പ്രാതൽ കഴിച്ചശേഷം, ചുരം കയറുന്നതിന്നാ വശ്യമായ ഭക്ഷ്യവസ്തുക്കൾ ശേഖരിക്കാമെന്നാണ് തീരുമാനിച്ചി രുന്നത്. അതുകൊണ്ടുതന്നെ ഞങ്ങളുടെ കൈവശം അത്തരത്തിലുള്ള യാതൊന്നും ഇല്ലായിരുന്നു. ഫ്ളാസ്ക് കരുതിയിരുന്നുവെങ്കിലും

അതിൽ ചൂടുവെള്ളം നിറയ്ക്കാനും വിട്ടുപോയി. ടീബാഗ്പാക്കറ്റുകളും പഞ്ചസാരക്കട്ടകളും കൊച്ചുപാൽപ്പൊടി പാക്കറ്റുകളും കൈവശമുണ്ടായിട്ടും തികച്ചും നിസ്സഹായാവസ്ഥയിലായിപ്പോയി. യാത്രാമാർഗം ഒന്നാന്തരമാണെന്നും എല്ലാ വസ്തുക്കളും ദർച്ചയിൽ ലഭ്യമാണെന്നും സുനിൽ ഭരദ്വാജ് ഉറപ്പായി പറഞ്ഞതുകൊണ്ടാണ് ഇത്തരത്തിലുള്ള ഒരു പ്രതിസന്ധിയിൽ അകപ്പെട്ടുപോയത്. ഓരോ ഹിമാലയൻ യാത്രയിലും ഓരോ പാഠം പഠിക്കാനുണ്ടെന്നുള്ളത് ഒരു സത്യംതന്നെയാണ്.

മഞ്ഞൊഴിഞ്ഞ കൊച്ചുപാറകളുടെ മുകളിൽ താടിക്ക് കൈ കൊടുത്ത് കുനിഞ്ഞിരിക്കുമ്പോൾ ഞങ്ങൾ മൂകരായിരുന്നു. ആരെയും കുറ്റപ്പെടുത്തിയിട്ട് കാര്യമില്ല. അതിരൂക്ഷമായ തണുപ്പുകൊണ്ട് പല്ലുകൾ കിടുകിടാ സ്വരത്തിൽ കൂട്ടിയടിച്ചുകൊണ്ടിരുന്നപ്പോഴും ഞാൻ ചിന്തിച്ചത് ചൂടുള്ള ഒരു കപ്പ് ചായയെക്കുറിച്ചാണ്. ഇത്തരമൊരു സാഹചര്യത്തിലാണ് ചായയുടെ മഹത്വം യഥാർഥത്തിൽ ബോധ്യപ്പെടുക.

10 മണി കഴിഞ്ഞപ്പോഴാണ് BRO-ന്റെ വാഹനം എത്തിച്ചേർന്നത്. അരമണിക്കൂർ സമയംകൊണ്ട് അവർ ഗതാഗത തടസ്സം നീക്കിത്തന്നു. ബാരാലച ചുരം വരെ മറ്റുതടസ്സങ്ങൾ ഒന്നുമില്ലെന്നും അവർ പറഞ്ഞു. അരമണിക്കൂറിന്നുള്ളിൽ ഇടത്താവളമായ ദർച്ചയിൽ ഞങ്ങൾ എത്തിച്ചേരുകയും ചെയ്തു. ഇവിടെ വേണ്ടത്ര ഡാബകൾ ഉണ്ട്. ലേ-ലഡാക്ക് ഹൈവേയിലെ പ്രധാനപ്പെട്ട ഒരു ഇടത്താവളമായതിനാൽ രാത്രി താങ്ങാനും മറ്റുമായി എല്ലാവിധ സൗകര്യങ്ങളും ദർച്ചയിൽ ഉണ്ട്. അതിവിശാലമായ ഡാബകളാണ് ഇവിടെയുള്ളത്. ഓരോന്നിലും പത്തിലധികം കട്ടിലുകളുണ്ട്. കിടക്കസ്സഞ്ചികളും കമ്പിളിപ്പുതപ്പുകളും ആവശ്യാനുസരണം ലഭിക്കും. ചരക്കുലോറികളിലെ ജീവനക്കാരും, വിനോദസഞ്ചാരികളും, മലകയറ്റക്കാരും, മറ്റുയാത്രക്കാരുമെല്ലാം ഇവിടെ തങ്ങുന്നതിനാൽ വാഹനങ്ങൾ കഴുകി വൃത്തിയാക്കാനും കുളി-ടോയലറ്റ് സൗകര്യങ്ങളുമൊക്കെ ഇവിടെ ഏർപ്പെടുത്തിയിട്ടുണ്ട്. എല്ലാറ്റിനുമുപരി ചൂടോടെയുള്ള ആഹാരപദാർത്ഥങ്ങളും.

ഈരണ്ടുചായവീതം കുടിച്ചുകഴിഞ്ഞപ്പോൾ ഞങ്ങൾ ഉന്മേഷവാന്മാരായി. ഇതിന്നിടയിൽ ഡാബക്കാരൻ സോനം, സുനിൽ ഭാരദ്വാജുമായി പെട്ടെന്ന് അടുത്തു. സോനത്തിന്റെ ഒരു സഹോദരൻ ഭരദ്വാജിന്റെ സ്വദേശമായ ഛായലിൽ കുറച്ചുകാലം ജോലി ചെയ്തിട്ടുണ്ടത്രെ. സോനത്തിന്റെ ഭാര്യ യാങ്തിയും മകൾ ഡോൾമയും ആ സൗഹൃദത്തിൽ പങ്കുചേർന്നു. ഞങ്ങളുടെ ലക്ഷ്യം ബരാലച ചുരവും അവിടെനിന്ന് ഉത്ഭവിക്കുന്ന ഭാഗ നദിയുമാണെന്നറിഞ്ഞപ്പോൾ സോനം അതേക്കുറിച്ച് പറഞ്ഞുതന്നു. 15,750 അടിയോളം ഉയരത്തിൽ ക്കിടക്കുന്ന ചുരത്തിലേക്ക് വലിയ ബുദ്ധിമുട്ടില്ലാതെ കയറിച്ചെല്ലാമെ

ങ്കിലും കനത്ത ഗ്ലേഷിയർ ഭാഗങ്ങളുള്ളതിനാൽ അതീവ ജാഗ്രത വേണം. ഇവിടെ പലപ്പോഴും ദുരന്തങ്ങൾ സംഭവിക്കാറുണ്ട്. ബരാലച ചുരത്തിന്റെ മറുഭാഗം സ്പിതിതാഴ്വരയിലെ കുൻസും ചുരംവരെ നീണ്ടുകിടക്കുന്നതിനാൽ വഴിതെറ്റാനും സാധ്യതയുണ്ട്. ചുരം കയറി യിറങ്ങുകയും ചുരത്തിന്റെ താഴെയുള്ള സൂരജ് തടാകം കണ്ടാസ്വദി ക്കുകയും മാത്രമാണ് ഞങ്ങളുടെ ലക്ഷ്യമെന്ന് പറഞ്ഞപ്പോൾ, കിഴക്കുഭാഗത്തെ പള്ളയിൽക്കൂടി കയറുവാൻ സോനം നിർദ്ദേശിച്ചു. നിരവധി തവണ മലകയറ്റക്കാരുടെ കൂടെ വഴികാട്ടിയായി യാത്ര ചെയ്തിട്ടുള്ള ഇദ്ദേഹത്തിന് ഈ ഭാഗത്തെ പർവ്വതങ്ങളെക്കുറിച്ച് സമഗ്രമായ അറിവുണ്ട്. സംഭാഷണമധ്യെ, മലകയറ്റത്തിൽ ഞങ്ങൾക്കുള്ള പരിചയത്തെക്കുറിച്ച് അറിയാനിടയായതുകൊണ്ട് അദ്ദേഹം സ്വയം പിൻവാങ്ങുകയും ഞങ്ങൾക്കിത് എളുപ്പത്തിൽ ചെയ്യാവുന്നതെയുള്ളൂവെന്ന് പറഞ്ഞ് പ്രോത്സാഹിപ്പിക്കുകയും ചെയ്തു. എനിക്ക് സോനത്തെ സഹായിയായി കൊണ്ടുപോകണമെന്ന് തുടക്കത്തിൽ തോന്നിയിരുന്നു.

വിശന്നുവലഞ്ഞിരുന്ന ഞങ്ങളുടെ മുമ്പിൽ ആവിപറക്കുന്ന കിഴങ്ങു കറിയും ഗ്രീൻപീസ് സബ്ജിയും സോനത്തിന്റെ ശ്രീമതി നിരത്തിവച്ച പ്പോൾ സത്യമായിട്ടും എന്റെ വായിൽ വെള്ളമൂറിപ്പോയി. ഡോൾമ കനലിൽ ചുട്ടെടുത്ത പൊള്ളച്ച രോട്ടിയും കൂടെവച്ചുതന്നു. 'FRESH FROM GARDEN' ആയതിനാൽ കറിയും സബ്ജിയും രുചിയേറെ യുള്ളതായി അനുഭവപ്പെട്ടു. ഭക്ഷണത്തിനുശേഷം ഒട്ടും വൈകാതെ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. മലകയറ്റത്തിന്നുള്ള ഊന്നുവടികളും ലഘു ആഹാരപദാർത്ഥങ്ങളും സോനത്തിന്റെ കടയിൽനിന്ന് സംഭരിക്കുകയും ചെയ്തു.

കഠിനമായ തണുപ്പുണ്ടായിരുന്നുവെങ്കിലും അന്തരീക്ഷം ശാന്തമാ യിരുന്നു. ഭാഗ നദിയുടെ തീരത്തുകൂടിയാണ് ഹൈവേ പോകുന്നത്. റോഡിൽ ഇരുവശത്തും കൃഷിയിടങ്ങൾ ഒന്നുമില്ല. മഞ്ഞുള്ളതും ഇല്ലാ ത്തതുമായ പർവ്വതനിരകളും അവയുടെ വിശാലമായ, മഞ്ഞണിഞ്ഞ, താഴ്വരകളും മാറിമാറി വന്നു. കുത്തനെയുള്ള ഹെയർപിൻ കയറ്റ ങ്ങളും ഇറക്കങ്ങളും ഉദ്വേഗപ്രദമാണെങ്കിലും ഒന്നാന്തരം റോഡായതി നാൽ മനസ്സിന് പിരിമുറുക്കം ഒട്ടും തോന്നില്ല. 12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ബരാലച ചുരത്തിന്റെ അടിവാരത്തിൽ എത്തിച്ചേർന്നു. ഇവിടെയാണ് സൂരജ്താൾ. ബരാലച ചുരത്തിന്റെ ഉച്ചിയിൽനിന്നും അതിന്റെ സമീപപ്രദേശത്തുള്ള ഗ്ലേഷിയറുകളിൽനിന്നും കിനിഞ്ഞി റങ്ങിവരുന്ന തണുത്തുമരവിച്ച നീരൊഴുക്കുകളാണ് സൂരജ് താളിനെ ജലസംപുഷ്ടമാക്കുന്നത്. തടാകത്തിന്റെ നീലച്ഛവി കലർന്ന നിറം മനസ്സിനെ കുളിരണിയിച്ചു.

തടാകക്കരയിൽ ഇരുന്ന് വിശ്രമിച്ച് നവോന്മേഷം കൈവരിച്ചശേഷം ഞങ്ങൾ ചുരം കയറുന്നതിനായി കിഴക്കുഭാഗം ലക്ഷ്യംവച്ച് നടന്നു. ഉണ്ടക്കല്ലുകളും മഞ്ഞും ഇടകലർന്നുകിടക്കുന്ന പ്രദേശത്തുകൂടി സാവധാനത്തിൽ നടന്ന് ചുരത്തിന്റെ അടിഭാഗത്തെത്തിയപ്പോൾ കുറച്ചു സമയം വിശ്രമിച്ചു. ഇവിടെനിന്ന് 3500 അടിയോളം ഉയരത്തിലേക്ക് കയറിച്ചെന്നാലെ ചുരത്തിന്റെ ഉച്ചിയിൽ എത്തിച്ചേരുകയുള്ളൂ. പർവ്വതത്തെ നല്ലപോലെ നോക്കിപ്പഠിച്ചശേഷം, അതിനെ തൊട്ടു വണങ്ങി, ഞങ്ങൾ സാവധാനത്തിൽ കയറിത്തുടങ്ങി. ഒരു മണിക്കൂറോളം സമയം കഴിഞ്ഞപ്പോൾ ലേ-ഹൈവേ ദൃഷ്ടിയിൽനിന്ന് മറഞ്ഞു. ഗ്ലേഷിയർ ഭാഗങ്ങളായതിനാൽ ഓരോ അടി വയ്ക്കുമ്പോഴും അതീവ ശ്രദ്ധ ചെലുത്തേണ്ടിവന്നു. മണ്ണും കല്ലും മഞ്ഞും ഇടകലർന്നു കിടക്കുന്നതുകൊണ്ട് ഒരു നിമിഷമെങ്കിലും ശ്രദ്ധ പാളിയാൽ അപകടം ഉറപ്പാണ്. മണ്ണിൽ ജലാംശം ധാരാളം കെട്ടിക്കിടക്കുന്നതിനാൽ സ്വതന്ത്രമായി പാദങ്ങൾ ഊന്നാനും ബുദ്ധിമുട്ടാണ്. പകുതിയോളം ദൂരം കയറിക്കഴിഞ്ഞപ്പോൾ ലഘുഭക്ഷണം കഴിച്ച് ക്ഷീണമകറ്റാനായി യാത്ര നിർത്തി.

കാലാവസ്ഥ ഒരുവിധം ഭദ്രമായതിനാൽ ഒന്നു വിശ്രമിച്ചശേഷം ഞങ്ങൾ വീണ്ടും കയറ്റം കയറിത്തുടങ്ങി. മഞ്ഞൊഴിഞ്ഞ ഭാഗങ്ങളിൽക്കൂടി ചുറ്റിക്കറങ്ങി കയറിയപ്പോൾ കുത്തനെയുള്ള പ്രതലങ്ങൾ ഒഴിവായിക്കിട്ടി. താഴെ അനുഭവിച്ച ബുദ്ധിമുട്ടുകൾ മുകളിലോട്ട് എത്തുന്തോറും ഗണ്യമായി കുറഞ്ഞുവരികയും ചെയ്തു. ശൃംഗത്തിന്റെ മുകളിലെത്തിയപ്പോൾ വിയർത്തുപോയെങ്കിലും ആ നിർവൃതിയിൽ ലയിച്ച് കുറച്ചുനേരം ഞങ്ങൾ എല്ലാവരും മലർന്നുകിടന്നു. നീലാകാശത്തിന്റെ താഴെയുള്ള ശുഭ്രമേഘക്കൂട്ടങ്ങൾ ഒന്നു ചുംബിക്കാവുന്ന അത്രയും അടുത്ത്! നീരുറവകളിലെ ശുദ്ധജലം മതിവരുവോളം കുടിച്ച് മുകളിലെ നിരപ്പായ മഞ്ഞുഭൂമിയിൽ ഞാൻ തനിയെ കുറച്ചുനേരം കറങ്ങിനടന്നു. വല്ലാത്തൊരു അനുഭൂതിയായിരുന്നു അത്. ഹിമം മൂടിക്കിടക്കുന്ന ശൃംഗങ്ങളാണ് ചുറ്റും. പഞ്ഞിക്കൂമ്പാരങ്ങളാണെന്നേ തോന്നുകയുള്ളൂ. ഗഹനമായി നോക്കിപ്പഠിച്ചപ്പോൾ ഒരു കാര്യം എനിക്കു വ്യക്തമായത്, ബരാലച ചുരമല്ല ഞങ്ങൾ കയറിയത് എന്നാണ്. അനന്തമായി കിടക്കുന്ന ഈ ഹിമഭൂമി 'THE GREAT HIMALAYAN RANGE'ന്റേയും 'SANZKAR RANGE'-ന്റേയും ഭാഗങ്ങളാണ്. ഇതിന്റെ ഒരു താഴ്ന്ന ഭാഗത്തുകൂടിയാണ് ലെ-ലഡാക്ക് ഹൈവേ നമ്പർ 21 കടന്നുപോകുന്നത്. ഞങ്ങൾ കയറിയ ശൃംഗത്തിനേക്കാൾ വലുതും ചെറുതുമായ നിരവധി ശൃംഗങ്ങൾ വേറെയുമുണ്ട്. ഇതിനൊന്നും പ്രത്യേക നാമധേയങ്ങൾ ഇല്ലെന്ന് സോനം, പിന്നീട്, പറയുകയുണ്ടായി. യനം എന്നൊരു കൊച്ചു നദിയുടെ ഉത്ഭവവും ഈ ശൃംഗങ്ങളൊന്നിൽ നിന്നാണെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

കാലാവസ്ഥ മാറുന്നതിനു മുമ്പായി താഴെ എത്തുന്നതാണ് ഭദ്രമെന്നു തോന്നിയതിനാൽ ഞങ്ങൾ താഴോട്ടുള്ള ഗമനം ആരംഭിച്ചു. സമയം 5 മണി ആകുന്നതെയുള്ളൂവെങ്കിലും കീലോങ്ങിൽ ഇരുട്ടുന്നതിനുമുമ്പ് തിരിച്ചെത്തണമെങ്കിൽ അല്പം ധൃതികാണിച്ചേ മതിയാകൂ. ബരാലച ചുരത്തിലെത്തിയപ്പോൾ കുറച്ചുസമയംകൂടി ഞങ്ങൾ സൂരജ്താൾ തടാകക്കരയിൽ വിശ്രമിച്ചു. ഇവിടെനിന്നാണ് ഭാഗ നദിയുടെ താഴോട്ടുള്ള ഗമനം ആരംഭിക്കുന്നത്. സൂര്യഭഗവാന്റെ പുത്രനായ ഭാഗയും ചന്ദ്രഭഗവാന്റെ പുത്രിയായ ചന്ദ്രയും ദേവലോകത്തു നിന്ന് കമിതാക്കളായി എത്തിയത് ഇവിടെയാണ്. കുൻസും ചുരത്തിന്റെ താഴ്‌വരയിലേക്ക്, വിപരീതദിശയിൽ, രണ്ടുപേരും ആഹ്ലാദത്തോടെ ഓടി. താന്തിയിൽ വച്ച് സംഗമിച്ച്, വിവാഹിതരാകാനായിരുന്നു ഈ ഗമനം. ചന്ദ്രഭാഗ നദിയുടെ ഉത്ഭവസ്ഥാനം ഇതുകൊണ്ടുതന്നെ താന്തി എന്ന സ്വപ്നഭൂമിക്ക് ചാർത്തിക്കിട്ടുകയും ചെയ്തു.

പകൽവെളിച്ചം അവസാനിക്കുന്നതിനുമുമ്പ് കീലോങ്ങിൽ എത്തിച്ചേരണമെന്ന ഉദ്ദേശ്യത്തോടെ ഞങ്ങൾ ക്ഷണത്തിൽ മടക്കയാത്ര ആരംഭിച്ചു. ദർച്ചയിൽ പത്തുമിനിറ്റോളം മാത്രം വാഹനം നിർത്തി, കട്ടൻചായ മാത്രം കഴിച്ച്, സോനത്തിനോടും കുടുംബത്തിനോടും യാത്രാമൊഴിചൊല്ലി കീലോങ്ങ് ലക്ഷ്യംവച്ച് ഒരുവിധം വേഗത്തിൽത്തന്നെ യാത്ര തുടർന്നു. 8 മണിക്ക് മുമ്പായി ലക്ഷ്യത്തിൽ എത്തിച്ചേരുകയും ചെയ്തു. അടുത്ത ദിവസം ചന്ദ്രതാൾ തടാകത്തിലേയ്ക്കുള്ള യാത്ര കാലത്ത് 7 മണിക്ക് തന്നെയെന്ന് നിശ്ചയിച്ച് ഞങ്ങൾ തത്ക്കാലം പിരിഞ്ഞു. യാത്രാക്ഷീണം കലശലായി അനുഭവപ്പെട്ടതിനാൽ, പ്രാർഥിച്ചശേഷം കിടന്നപ്പോൾ പെട്ടെന്നുതന്നെ ഉറങ്ങിപ്പോയി.

## ചന്ദ്രാ തടാകത്തിലേക്ക്

ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് പ്രഭാതവന്ദനമെല്ലാം നിർവ്വഹിച്ച് 6 മണിക്കുമുമ്പുതന്നെ നിരത്തിലേയ്ക്കിറങ്ങി. മഞ്ഞുവീഴ്ചയുണ്ടായിരുന്നുവെങ്കിലും പ്രഭാതം ശാന്തമായിരുന്നു. ഉദയഭാനുവിന്റെ ഇളം രശ്മികൾ മഞ്ഞുകണങ്ങളിൽ കുടുങ്ങുമ്പോൾ ഒരായിരം കമ്പിത്തിരികൾ കത്തിച്ചപോലെ മിന്നിത്തിളങ്ങി. മനംകുളിർക്കുന്ന ഒരു ദൃശ്യ വിരുന്ന്. 'Lady of Keylong' എന്ന ദേവതയെ വണങ്ങി, ആനന്ദ്ശർമ്മയുടെ ചായക്കട ലക്ഷ്യംവച്ച് നടന്നു.

ചൂടുള്ള ചായ തരുവാൻ പറഞ്ഞശേഷം, ചന്ദ്രതാൾ തടാകത്തിലേയ്ക്കുള്ള വഴിയെക്കുറിച്ചൊന്ന് വിശദമാക്കാനും അദ്ദേഹത്തോട് അഭ്യർഥിച്ചു. ദേഹമാസകലം കമ്പിളികൊണ്ട് മൂടിപ്പുതച്ച 5 ഗ്രാമീണരും ചായയ്ക്കുവേണ്ടി വന്നുചേർന്നിരുന്നു. ആനന്ദ്ശർമ്മ ചായ തിളപ്പിച്ചെടുക്കുന്നത് കരിയടുപ്പിൽ വച്ചാണ്. സ്റ്റൗവിൽ വച്ച് ചായ

തയ്യാറാക്കിയാൽ അതിന് രുചിക്കുറവ് അനുഭവപ്പെടുമെന്നാണ് അദ്ദേഹത്തിന്റെ വാദം. ചായയ്ക്കുമാത്രമല്ല മറ്റെല്ലാ ഭക്ഷണപദാർഥങ്ങൾക്കും ഈ രുചിക്കുറവ് ബാധകമാണെന്ന് ഞാൻ അഭിപ്രായപ്പെട്ടു. പഞ്ചഭൂതങ്ങളിൽ ഒന്നാണ് അഗ്നി. പഞ്ചഭൂതങ്ങളിൽപ്പെട്ട, കാണാൻ കഴിയാവുന്ന, ഒരു പ്രതിനിധി (agent) വഴി ജ്വലിക്കുമ്പോഴാണ് അഗ്നിയുടെ തേജസ്സ് വർദ്ധിക്കുക. വിറക്, കരി, നെയ്യ്, ഹോമദ്രവ്യങ്ങൾ എന്നിവയുടെ ജ്വലനത്തിന് വ്യത്യാസമുണ്ട്. കാണാൻ കഴിയാത്ത ഗ്യാസ് എന്ന ഏജന്റിന് ഈ ഗുണമില്ല. ഭക്ഷിച്ച് എരിയുമ്പോൾ മാത്രമെ അഗ്നി തന്റെ തത്സ്വരൂപം പ്രകടിപ്പിക്കുകയുള്ളൂ. ബ്രാഹ്മണനായ ആനന്ദ്ശർമ്മ എന്റെ വാക്കുകൾ അത്ഭുതത്തോടെ ശ്രവിച്ചപ്പോൾ, സാധുക്കളായ ഗ്രാമീണർ അന്തംവിട്ട പോലെ ഇരുന്നു. അഗ്നിയുടെ മഹത്വം യഥാർഥത്തിൽ അറിയുന്നവർ ബ്രാഹ്മണരാണ്; അഗ്നിഹോത്രികളായവർക്ക് പ്രത്യേകിച്ചും. ബ്രാഹ്മണ വർഗത്തോട് പുച്ഛം വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലൂടെയാണ് ഇന്നത്തെ ജനം സഞ്ചരിച്ചുകൊണ്ടിരിക്കുന്നത്. ആചാരാനുഷ്ഠാനങ്ങളിലൂടെ മാനിക്കേണ്ടതിനെ മാനിക്കാനും വണങ്ങാനും പഠിച്ചാൽ മാത്രമെ ഭാരതസംസ്കാരത്തിന്റെ മഹത്വം വർദ്ധിക്കുകയുള്ളൂ. ഇതെക്കുറിച്ച് മനുസ്മൃതിയിൽ വിശദമാക്കുന്നുണ്ട്.

[1] "ആചാരാല്ലഭിതേഹി ആയുഃ
ആചാരാ ദീപ്സതാ പ്രജാ
ആചാരാത് ധനമക്ഷയ്യ
മാ ചാരോ ഹന്ത്യ ലക്ഷണം."

ചായക്കടയിൽ തിരക്ക്കൂടുന്നതിനനുസരിച്ച് ആനന്ദ്ശർമ്മ ചായപ്പാത്രത്തിൽ കൂടുതൽ വെള്ളം ഒഴിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു തന്നെ ചായ തിളച്ചുകിട്ടാൻ താമസം നേരിട്ടു. ഒട്ടും താമസിയാതെ യാത്രയ്ക്കു തയ്യാറായി എന്റെ കൂട്ടുകാരും വന്നുചേർന്നു. ചായയുടെ തിരക്കൊഴിഞ്ഞപ്പോൾ ആനന്ദ്ശർമ്മ ഞങ്ങളുടെ സമീപത്ത് വന്നിരുന്നു. നല്ല തയ്യാറെടുപ്പോടെ അദ്ദേഹം ചന്ദ്രതാൾ യാത്രയെക്കുറിച്ച് പറയാൻ തുടങ്ങി.

'സുഹൃത്തുക്കളെ... നിങ്ങൾ ഉദ്ദേശിച്ചപോലെ അത്ര എളുപ്പമല്ല ഈ യാത്ര. തടാകത്തിലേക്ക് ഇവിടെനിന്ന് 130 കിലോമീറ്ററോളം ദൂരം വരും. കീലോങ്ങിൽനിന്നു താന്തി-ഗോന്ത്ള-സിസ്സു-കൊക്സർ-ഗ്രാംഫു-ചത്രു-ഛോട്ടാധട-ബാതൽ വഴി ചന്ദ്രതാൾ തടാകത്തിലേക്ക് 105 കിലോമീറ്റർ എന്നാണ് സർക്കാരിന്റെ കണക്ക്. പക്ഷെ, നിരവധി

1. ആചാരം നമ്മുടെ ആയുസ്സ് വർധിപ്പിക്കും, ഉത്തമസന്താനങ്ങളെ നൽകും. ക്ഷയിക്കാത്ത ധനവും സമ്പത്തും കൈവരും. മാത്രമല്ല, നമ്മുടെ എല്ലാ ദുർഗുണങ്ങളേയും നശിപ്പിക്കുകയും ചെയ്യും.

സ്ഥലത്ത് റോഡ് ഒലിച്ചുപോയിക്കഴിഞ്ഞതിനാൽ ചുറ്റിക്കറങ്ങിവേണം മുന്നോട്ടു പോകാൻ. പകുതിദൂരം കഴിഞ്ഞാൽ പിന്നെ ടാർ ചെയ്ത റോഡുകൾ സ്വപ്നം മാത്രമാകും. വിജനമായ താഴ്വരകളിലൂടെ അനന്തമായ യാത്ര. ഒരു പെട്ടിക്കടപോലും അവിടെങ്ങും കാണാൻ കഴിയില്ല. ശക്തമായ നദീപ്രവാഹങ്ങൾ റോഡിനുകുറുകെ ഒഴുകുന്നത് പല സ്ഥലത്തും പ്രശ്നങ്ങൾ ഉണ്ടാക്കിയേക്കാം. അപ്പോൾ ജലപ്രവാഹം കുറയുന്നതു വരെ കാത്തുകിടക്കേണ്ടിവരും. വലിയ ഉണ്ടക്കല്ലുകൾ ഒഴുക്കിന് എതിരെ കൂട്ടിയിട്ട്, അതിന്മേൽക്കൂടി വാഹനം ചാടിച്ചുചാടിച്ചു അപ്പുറം കടത്തേണ്ടതായും വരും. വാഹനം കേടുവന്നാൽ തല്ക്കാലം അവിടെ ഉപേക്ഷിക്കുകയെ നിവൃത്തിയുള്ളൂ. ഒറ്റപ്പെട്ട വല്ല ട്രക്കുകളും വന്നാൽ അതിന്റെ പുറത്തുകയറിപ്പറ്റി വേണം ഏതെങ്കിലും ജനവാസകേന്ദ്രത്തിൽ എത്താൻ. ഒരു മെക്കാനിക്കിനെ കണ്ടുകിട്ടാൻ ദിവസങ്ങളോളം അലയേണ്ടിവരും. കാര്യമായ കേടുപാടു കൾ ഉണ്ടെങ്കിൽ മൂന്നോ നാലോ മാസം കഴിഞ്ഞിട്ടെ വാഹനം കൊണ്ടു പോരാൻ സാധിക്കുകയുള്ളൂ. തുടർച്ചയായി മലയിടിച്ചിൽ സംഭവി ക്കുന്ന പ്രദേശങ്ങളായതിനാൽ വാഹനം അതിൽപ്പെട്ടു പോകാനും സാധ്യതയുണ്ട്. ഞാൻ നിങ്ങളെ ഭയപ്പെടുത്തുകയാണ് എന്നു ധരി ക്കരുത്. എന്തെങ്കിലും സംഭവിച്ചാൽ, ആനന്ദ്ശർമ്മ ഒരു സൂചനപോലും തന്നില്ലല്ലോയെന്ന് നിങ്ങൾ പിന്നീട് കുറ്റപ്പെടുത്തരുത്.'

ആനന്ദ്ശർമ്മയുടെ വിവരണം ഞങ്ങൾ മൂകരായി ഇരുന്ന് ശ്രവിച്ചു. തിളച്ചുകിടക്കുന്ന ചായ ഓരോ ഗ്ലാസ്കൂടി ഞങ്ങൾക്ക് തന്നശേഷം അദ്ദേഹം വിവരണം തുടർന്നു...

'ഉത്തരാഖണ്ഡിലെ വൻപ്രളയവും മലയിടിച്ചിലും അതിന്റെ പിൻ ഭാഗത്തുകിടക്കുന്ന സ്പിതിതാഴ്വരയേയും സാരമായ വിധത്തിൽ ബാധിച്ചിട്ടുണ്ട്. സ്വതേതന്നെ അപകടം പിടിച്ച ഈ വഴി ഇതോടെ ഗുരുതരമായ അവസ്ഥയിലാകുകയും ചെയ്തു. ഹിമാലയത്തിലെ ഒട്ടു മിക്ക സ്ഥലങ്ങളും ഈ സാബ് സഞ്ചരിച്ചുകഴിഞ്ഞതായി അറിയുന്നു. ഒരപകടവും പറ്റാതെ ഇത്രയും സാധിക്കണമെങ്കിൽ അതിനൊരു ഈശ്വരാനുഗ്രഹമുണ്ടെന്ന് ഉറപ്പാണ്. ത്രിലോകിനാഥന്റേയും ഡാകിനി ദേവതമാരുടേയും അനുഗ്രഹം നിങ്ങൾക്കുണ്ടാകും. അതുകൊണ്ട് ധൈര്യമായി യാത്ര ചെയ്യുക. നാളെ പൗർണമിയാണ്. ചന്ദ്രതാളിലെ പൗർണമി അവിസ്മരണീയമായ ഒരനുഭവം തന്നെയായിരിക്കും. ഇന്നത്തെ പകൽയാത്രയ്ക്കുള്ള കുറച്ച് കരുതൽ ഭക്ഷണസാധനങ്ങൾ വണ്ടിയിൽ കരുതിക്കോളൂ. ആവശ്യം വന്നാൽ എടുത്താൽ മതി. ഭംഗിയായി പോയിവരുക. എല്ലാവിധ ആശംസകളും നേരുന്നു.'

ആനന്ദ്ശർമ്മയോട് നന്ദി പറഞ്ഞ്, ദക്ഷിണകൊടുത്ത് വണങ്ങി, യാത്രയ്ക്ക് തയ്യാറായി. കൃത്യം ഏഴരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ

കീലോങ്ങിനോട് വിടപറഞ്ഞു. ഗ്രാംഫുവരെ ഒരുവിധം ഭേദപ്പെട്ട റോഡാണെന്ന് അറിഞ്ഞിരുന്നതിനാൽ, ഈ 60 കിലോമീറ്റർ ദൂരം കഴിയാവുന്നത്രവേഗത്തിൽ എത്തിച്ചേരുകയെന്നതായിരുന്നു പ്രഥമ ലക്ഷ്യം. പ്രാതൽ അവിടെനിന്നുമതിയെന്നും തീരുമാനിച്ചു. താന്തിവരെ ഭാഗനദിയുടെ തീരത്തുകൂടിയായിരുന്നു യാത്ര. ത്രിലോകിനാഥിലേക്ക് പോയപ്പോൾ ഈ വഴിയിൽക്കൂടിയാണ് യാത്ര ചെയ്തത്. 9 മണിക്ക് മുമ്പ് ഗ്രാംഫുവിൽ എത്തിച്ചേർന്നു.

പ്രാതലിനുശേഷം അങ്ങാടിയിൽനിന്ന് വാഴപ്പഴം, ബ്രഡ്ഡ്, ബിസ്കറ്റ് എന്നിവ വാങ്ങി വണ്ടിയിൽവച്ചു. കടകളിൽ നടത്തിയ അന്വേഷണത്തിൽനിന്ന് ബാതൽവരെയുള്ള വഴിയുടെ ഭീകരസ്വഭാവം ഒന്നുകൂടി തെളിഞ്ഞുകിട്ടി. വലിയ വാഹനങ്ങളൊന്നും വളരെ നാളായി ഈ വഴിയെ പോകാറില്ലെന്നും അറിഞ്ഞു. പക്ഷെ, മലകയറ്റക്കാരുടെ വാഹനങ്ങൾ ആഴ്ചയിൽ രണ്ടോ മൂന്നോ പോകുന്നുണ്ടെന്നും അറിവു കിട്ടി. അതൊരു ശുഭവാർത്തയായി എനിക്ക് തോന്നുകയും ചെയ്തു. ഗ്രാംഫുവിൽനിന്ന് ഒരു ഗൈഡിനെ കിട്ടുമോയെന്ന് അന്വേഷിച്ചുവെങ്കിലും അതൊന്നും ഫലവത്തായില്ല. ഒരു വൃദ്ധൻ തയ്യാറാണെന്നു പറഞ്ഞെങ്കിലും, അതൊരു ബാധ്യതയാകുമെന്ന് തോന്നിയതിനാൽ ഒഴിവാക്കി.

ഗ്രാംഫുവിൽനിന്നുള്ള തുടർയാത്ര ചന്ദ്രാനദിയുടെ തീരത്തുകൂടിയാണ്. ലാഹുൾ താഴ്‌വരയുടെ അവസാനഭാഗങ്ങളിൽക്കൂടിയാണ് ഈ യാത്ര. പ്രകൃതിഭംഗിയുടെ അവസാനവാക്കാണ് ഈ പ്രദേശങ്ങൾ. ചന്ദ്രാനദിയുടെ ഇരുഭാഗത്തും ആയിരക്കണക്കിന് ഏക്കർസ്ഥലത്ത് ഗ്രീൻപീസ്, ഉരുളക്കിഴങ്ങ് കൃഷിയിടങ്ങളാണ്. പച്ചപ്പിൽ പുതഞ്ഞുകിടക്കുന്ന ഈ സമതലപ്രദേശത്തിന് കാവൽക്കാരായി നിലകൊള്ളുന്നത് ഹിമത്തൊപ്പികളണിഞ്ഞ പർവ്വതനിരകളാണ്. പർവ്വതനിരകളുടെ, താഴ്ന്ന്, കയറിയിറങ്ങിക്കിടക്കുന്ന അടിവാരപ്രദേശങ്ങളിൽ പച്ചത്തുരുത്തുകൾ നിരന്നുകിടക്കുന്നതിനാൽ ഇതൊരു മരതകകാന്തി ചൊരിഞ്ഞുകിടക്കുന്ന ഭൂപ്രദേശംപോലെ തോന്നും. നീലാകാശവും ഉദിച്ചുയർന്നു നില്ക്കുന്ന അർക്കരശ്മികളും ഹിമശൃംഗങ്ങളുടെ തിളക്കം വർദ്ധിപ്പിക്കുമ്പോൾ പ്രകൃതിയുടെ കരവിരുത് അതിന്റെ പാരമ്യത്തിൽ എത്തുന്നു. അടിവാരപ്രദേശങ്ങൾക്ക് പാദസരം കെട്ടിയപോലെ ശരവേഗത്തിൽ ഒഴുകുന്ന ചന്ദ്രാനദിയിലെ ജലത്തിന് വെള്ളിയുരുക്കിയൊഴിച്ചപോലെയുള്ള വർണമാണ്. ഏതൊരു മനസ്സും സന്തോഷം കൊണ്ട് ഉല്ലസിച്ചു പോകുന്ന ഒരതീന്ദ്രിയാവസ്ഥ.

ഗ്രാംഫു പർവ്വതനിരകളിലെ ജിപാൻ-ഗ കൊടുമുടിയിലെ ഗ്ലേഷിയറിൽനിന്ന് ഉത്ഭവിക്കുന്ന കുൾട്ടി നദി അങ്ങാടിയിൽനിന്ന് രണ്ടു കിലോമീറ്ററോളം അകലെവച്ച് ചന്ദ്രാനദിയിൽ സംഗമിക്കുന്നു. 19,500ൽ

പ്പരം അടി ഉയരത്തിൽക്കിടക്കുന്ന ഈ കൊടുമുടിയിൽനിന്നുള്ള നില യ്ക്കാത്ത പ്രവാഹം ചന്ദ്രാനദിയുടെ ജലസമ്പുഷ്ടി വർദ്ധിപ്പിക്കുന്നു. മേടുകളിലെ ഹരിതാഭ നിലനിർത്തുന്നതിലും ഈ ഗ്ലേഷിയറിന് വലി യൊരു പങ്കുണ്ട്. ചുരുങ്ങിയൊരു കാലയളവിൽ മാത്രമേ ലാഹുൾ താഴ്വരയിലെക്ക് പ്രവേശനമുള്ളു എന്നതുകൊണ്ട് മലകയറ്റക്കാർ ദുഷ്ക്കരമായ ജിപാൻ-ഗ ഒഴിവാക്കുകയാണ് പതിവ്.

കൃഷിയിടങ്ങളിൽക്കൂടി പത്തുകിലോമീറ്ററോളം ദൂരം യാത്ര ചെയ്തിട്ടും അങ്ങിങ്ങായി ഒറ്റപ്പെട്ട ചില വസതികൾ മാത്രമെ കാണു വാൻ കഴിഞ്ഞുള്ളു. ഒരുപക്ഷെ, മലകളുടെ മറുഭാഗത്ത് കൂടുതൽ ഗ്രാമീ ണർ താമസിക്കുന്നുണ്ടാവും. അല്ലാതെ, ഇത്രയും വിസ്തൃതിയിൽക്കിട ക്കുന്ന ഈ കൃഷിഭൂമികളിൽ പണിയെടുക്കാൻ ആരുണ്ടാകും? പർവ്വത ങ്ങളെ ചുറ്റിക്കയറി മുകളിലോട്ടു കയറിത്തുടങ്ങിയതോടെ ഭൂപ്രകൃതി യിൽ വല്ലാത്ത മാറ്റങ്ങൾ കണ്ടുതുടങ്ങി. പ്രകൃതിഭംഗിയൊക്കെ വരണ്ട പർവ്വതനിരകൾക്ക് വഴിമാറിക്കൊടുത്തു. അന്തരീക്ഷം ഭീതിജനകമായ രീതിയിൽ മാറുകയുംചെയ്തു. ചെമ്മൺനിറംപൂണ്ട അംബരചുംബിക ളായ, നഗ്നമായ, പർവ്വതനിരകളും അവയിലെ സ്തൂപംപോലെ നില കൊള്ളുന്ന ശൃംഗങ്ങളും ഒറ്റക്കല്ലുകളും കാണുമ്പോൾ വല്ലാത്തൊരു ഭീതിയാണ് മനസ്സിൽ തോന്നുക. മലയിടിച്ചിൽ ഈ ഭാഗങ്ങളിലൊക്കെ സാധാരണമായതിനാൽ അതീവ ജാഗ്രതയോടെ വേണം സഞ്ചരിക്കു വാൻ. മുകളിലോട്ടു കയറുന്നതുപോലെത്തന്നെ, ചുറ്റിക്കറങ്ങിവേണം താഴോട്ടിറങ്ങുവാനും. മൺറോഡിനാണെങ്കിൽ വീതി വളരെ കുറവും. പർവ്വതത്തെ ചുറ്റിയിറങ്ങി താഴെ പ്രതലത്തിലെത്തിയപ്പോൾ ഈ യാത്രയിലെ ആദ്യത്തെ പ്രതിസന്ധി ഉടലെടുത്തു. മലമുകളിൽ നിന്നുള്ള ഒരു ജലപ്രവാഹം റോഡിനെ മുറിഞ്ഞ് താഴോട്ട് ഗമിക്കുന്ന സ്ഥലത്ത് ഒരു തടാകംപോലെയാണ് വെള്ളം നിറഞ്ഞുകിടക്കുന്നത്. ഭരദ്വാജ് വാഹനം ഒതുക്കി നിറുത്തിയപ്പോൾ ഞങ്ങളും താഴെ ഇറങ്ങി ഒരു സൂക്ഷ്മനിരീക്ഷണത്തിന് തയ്യാറായി.

ഒറ്റനോട്ടത്തിൽ വെള്ളക്കെട്ടുപോലെകിടക്കുന്ന റോഡിൽക്കൂടി വാഹനം മുന്നോട്ടുകൊണ്ടുപോകാൻ ബുദ്ധിമുട്ടാകുമെന്ന് തോന്നി. അമ്പതടിയോളം നീളത്തിൽ ഇതൊരു ജലാശയംപോലെത്തന്നെ യാണ്. ആഴം എത്രത്തോളമുണ്ടാകുമെന്ന് നോക്കാനായി, പൊന്തിനില് ക്കുന്ന ഒറ്റക്കല്ലിന്മേൽക്കൂടി ചാടിനടന്ന് ഞങ്ങൾ നടുഭാഗംവരെ ചെന്നെത്തി. ഇവിടെ നാലടിയോളം താഴ്ചയുണ്ട് ഗർത്തത്തിന്. മുക ളിൽനിന്നുള്ള ഒഴുക്ക് ഒരുവിധം ശക്തമായതിനാൽ ജലനിരപ്പ് കുറ യാൻ സാധ്യതയുമില്ല. കാത്തുനില്ക്കുന്നതിൽ അർത്ഥമില്ലെന്നു തോന്നിയതിനാൽ, സമീപത്തുള്ള വലിയ ഉരുളൻ പാറകൾ ഉരുട്ടി

ക്കൊണ്ടുവന്ന് ഗർത്തം നികത്തുവാൻ തീരുമാനിച്ചു. ഷൂസ് അഴിച്ചുവച്ച്, പാന്റ്സ് തെറുത്തുകയറ്റി എല്ലാവരും ഒത്തൊരുമിച്ച് ശ്രമം ആരംഭിച്ചു. വലിയ ഉണ്ടക്കല്ലുകൾ ഗർത്തത്തിൽ ഇട്ടുനികത്തിയശേഷം, ഇടത്തരം കല്ലുകൾകൊണ്ട് വാഹനത്തിനു പോകാൻവിധത്തിൽ ഒരു പാത ശരിയാക്കിയെടുത്തു. ബാക്കിവരുന്ന ദൂരത്തിൽ ഒന്നര അടിയോളം താഴ്ചയിൽ വെള്ളവും ചെളിയുമുണ്ടെങ്കിലും വാഹനം അക്കരെയെത്തിക്കാമെന്ന ആത്മവിശ്വാസം ഭരദ്വാജിന് ഉണ്ടായിരുന്നു. ക്ഷീണിച്ചവശരായിപ്പോയ ഞങ്ങളെല്ലാവരും വാഹനത്തിൽ കയറി ഇരുന്ന് യാത്രക്ക് തയ്യാറായി.

ആക്സിലറേറ്ററിൽ പാദം നല്ലപോലെ അമർത്തിച്ചവിട്ടി യന്ത്രത്തെ നല്ലപോലെ ഇരമ്പിപ്പിച്ച് ചൂടാക്കിയശേഷം, ഭരദ്വാജ് വാഹനം മുന്നോട്ടെടുത്തു. ശ്വാസം അടക്കിപ്പിടിച്ച് ഇരുന്ന് ഞാൻ വണ്ടിയുടെ ഗമനം ശ്രദ്ധിച്ചു. ഉയർന്നു പൊങ്ങിയും, അതുപോലെത്തന്നെ താഴോട്ടിരുന്നും, അടിഭാഗം കല്ലുകളിൽ തട്ടുമ്പോൾ 'കടകടാ' ശബ്ദമുണ്ടാക്കിയും, മൊത്തത്തിൽ ചാഞ്ചാടിയും വാഹനം മുന്നോട്ട് നീങ്ങി. ഗർത്തത്തിന്റെ ഭാഗത്തെത്തിയപ്പോൾ വണ്ടി മറിയാനായി വലതുഭാഗത്തേയ്ക്ക് ചാഞ്ഞുവെങ്കിലും ഭരദ്വാജ് വാഹനം എങ്ങനെയൊക്കെയോ നിയന്ത്രിച്ചു. പഞ്ചാക്ഷരിയും മറ്റു നാമങ്ങളും നിർത്താതെ ഉരുവിട്ട് ഞങ്ങളും അദ്ദേഹത്തിന് ഉത്തേജനം നല്കി. ഭദ്രമായി അപ്പുറത്തെത്തിയപ്പോൾ വാഹനം നിർത്തി എല്ലാവരും താഴെയിറങ്ങി. ഭരദ്വാജും ഭൂപീന്ദറും വാഹനത്തിന്റെ അടിഭാഗം ഗഹനമായി പരിശോധിച്ച് സാരമായ ക്ഷതങ്ങളൊന്നും സംഭവിച്ചിട്ടില്ലെന്ന് ഉറപ്പുവരുത്തി.

ക്ഷീണിച്ചവശരായിപ്പോയ ഞങ്ങൾ ഒരു പാറപ്പുറത്ത് ഇരുന്ന് വിശ്രമിച്ചു. ശുദ്ധജലത്തിന് ക്ഷാമമൊട്ടും ഇല്ലാത്തതിനാൽ അത് മതിവരുവോളം പാനം ചെയ്തു. പഴവും ബ്രഡ്ഡും കഴിച്ച് വിശപ്പടക്കുകയുംചെയ്തു. തണുപ്പ് അടിക്കടി വർദ്ധിച്ചുകൊണ്ടിരുന്നതിനാൽ വിന്റ്പ്രൂഫ് ജാക്കറ്റും മറ്റും ധരിച്ച് എല്ലാവരും സജ്ജരായി. മരവിച്ചുപോകുന്ന തണുപ്പുള്ള ജലത്തിൽ ഇറങ്ങിനിന്ന് അധ്വാനിച്ചതുകൊണ്ട് പാദങ്ങൾക്ക് അസ്വാസ്ഥ്യമനുഭവപ്പെട്ടതാണ് ഞങ്ങളെ അലട്ടിയ മുഖ്യ പ്രശ്നം. ചൂടുള്ള ചായ കിട്ടിയിരുന്നുവെങ്കിൽ എന്ന് ആത്മാർത്ഥമായിട്ടും ആഗ്രഹിച്ചുപോയി. പക്ഷെ, ഒരു മനുഷ്യജീവിയെപ്പോലും ഈ വിജനമായ പ്രദേശത്ത് കാണുവാൻ കഴിഞ്ഞില്ല.

തുടർന്നുള്ള 5 കിലോമീറ്ററിന്നിടയിൽ രണ്ടുതവണകൂടി പാതയെ മുറിച്ചൊഴുകുന്ന പ്രവാഹങ്ങൾ തരണം ചെയ്യേണ്ടിവന്നു. രണ്ടാമത്തേത് അത്യന്തം ഭീതിജനകമായിരുന്നുതാനും. ആവർത്തനവിരസത അനുഭവപ്പെട്ടേക്കാമെന്നതുകൊണ്ട് അതേക്കുറിച്ച് വിസ്തരിക്കുന്നില്ല.

പാതയുടെ താഴെ അഗാധമായ താഴ്വരയാണ്. മുമ്പ് വിവരിച്ചതു പോലെയുള്ള ഒരഭ്യാസം ദുർഘടമായ ഇത്തരമൊരു സാഹചര്യത്തിൽ നടക്കുമ്പോൾ വാഹനത്തിൽ ഇരിക്കുന്നവരുടെ മാനസീകാവസ്ഥ ഊഹിക്കാവുന്നതേയുള്ളൂ. മുന്നോട്ടുപോകുന്തോറും പ്രകൃതിയുടെ ഭാവം കൂടുതൽ ഭീകരമായിത്തുടങ്ങി. ആകാശംമുട്ടുമാറ് ഉയരത്തിലാണ് ചെമ്മൺ നിറംപൂണ്ട പർവ്വതനിരകൾ. പർവ്വതങ്ങളുടെ ഉച്ചിയിലാണെങ്കിൽ പടുകൂറ്റൻ കരിങ്കല്ലുകളാണ് സർവ്വത്ര. ഈ കല്ലുകളാണ് പൊട്ടിത്തകർന്ന് നിലംപതിക്കുന്നത്. തകർന്നുകിടക്കുന്ന കല്ലുകളുടെ കൂമ്പാരം കണ്ടാൽ അമ്പരന്നുപോകും. ഞങ്ങൾ യാത്ര ചെയ്തു കൊണ്ടിരിക്കുമ്പോഴും, ഇരുവശത്തും, കല്ലുകൾ തുരുതുരാ വീണു കൊണ്ടിരുന്നു. രണ്ടുതവണ വാഹനം നിർത്തിയശേഷം ഉണ്ടക്കല്ലുകൾ തള്ളിമാറ്റി വഴി ഒരുക്കിയെടുക്കേണ്ടതായുംവന്നു.

തുടർന്ന്, അഗാധമായ മറ്റൊരു താഴ്വരയിൽക്കൂടിയായി യാത്ര. ഇവിടെവച്ച് വലതുവശത്തുകൂടി ഒഴുകുന്ന ചന്ദ്രാനദിയെ വീണ്ടും കൂട്ടിനുകിട്ടി. നദിയുടെ ഒഴുക്കുകണ്ടാൽ വിസ്മയിച്ചുപോകും. നദിയുടെ മറുഭാഗം അതിവിശാലമായ താഴ്വരപ്രദേശമാണ്. അതുകഴിഞ്ഞാൽ മഞ്ഞ് മൂടിക്കിടക്കുന്ന പർവ്വതനിരകളും. ഞങ്ങളുടെ ഇടതുഭാഗത്ത് കുന്നുകളും മേടുകളും ഇടകലർന്നുകിടക്കുന്ന പ്രദേശങ്ങളാണ്. എന്റെ ശ്രദ്ധ മുഴുവനും വലതുഭാഗത്തുകൂടി ഒഴുകുന്ന നദിയിലേക്കായിരുന്നു. വാഹനം നിർത്താൻ പിൻസീറ്റിൽ ഇരുന്ന് രൂപ്സിങ്ങ് ആക്രോശിച്ചപ്പോൾ ഭരദ്വാജ് പെട്ടെന്ന് വണ്ടി നിർത്തി. മേടിന്റെ ഉച്ചിയിലായി ഒരു കൊച്ചുകുടിൽ അദ്ദേഹം ചൂണ്ടിക്കാട്ടി. എല്ലാവരും താഴെ ഇറങ്ങി നിന്ന് കുടിലിനെ ശ്രദ്ധിച്ചു. നേരിയതോതിൽ മൂടൽമഞ്ഞുണ്ടായിരുന്നുവെങ്കിലും കുടിലിന്റെ ഒരു ഭാഗത്തുനിന്ന് പുക വമിക്കുന്നത് വ്യക്തമായി കാണുവാൻ സാധിച്ചു. പുക വരുന്നുണ്ടെങ്കിൽ അവിടെ വിറക് എരിയുന്നുണ്ടാകും. വിറക് എരിയണമെങ്കിൽ അവിടെ ആരെങ്കിലും ഉണ്ടാകണം. എന്തായാലും മുകളിൽപ്പോയി നോക്കാമെന്നുകരുതി ഞങ്ങൾ പുറപ്പെട്ടു.

ഉണ്ടക്കല്ലുകൾ നിറഞ്ഞ, തട്ടുതട്ടായിക്കിടക്കുന്ന മേടിന്റെ മുകളിൽ എത്താൻ ആയാസമൊന്നും തോന്നിയില്ല. കല്ലുകൾ അടുക്കിവച്ച് നിർമ്മിച്ച കുടിലിന് ഒരു ചെറിയ വരാന്തയും അതുകഴിഞ്ഞ് ഒരു കൊച്ചു മുറിയും മാത്രമെയുള്ളൂ. നിറം മങ്ങി, പഴകിയ, ഒരു ടാർപാളിൻ കൊണ്ടാണ് മേച്ചിൽ നടത്തിയിട്ടുള്ളത്. മരംകൊണ്ടുള്ള തൂണുകൾക്ക് നല്ല ബലമുണ്ട്. വരാന്തയുടെ ഒരു കോണിൽ, നിറംമങ്ങിയ ഒരു പ്ലാസ്റ്റിക് കസേരയിൽ ചാരി ഇരുന്ന്, തല പിന്നോട്ട് മലർത്തിവച്ച്, ഒരു വൃദ്ധൻ സുഖമായി ഉറങ്ങുന്നതുകണ്ടപ്പോൾ ഞങ്ങൾ കുറച്ചു സമയം അത് നോക്കിനിന്നു. ഓവർകോട്ടിനു മുകളിൽ കമ്പിളി

സ്വെറ്ററും തലമൂടിക്കെട്ടി മഫ്ളറും ധരിച്ചിട്ടുണ്ട്. പഴക്കമുള്ള വസ്ത്രങ്ങ ളാണ് എല്ലാം. വൃദ്ധന്റെ തൊട്ടടുത്തുതന്നെയുള്ള, മണ്ണുകൊണ്ട് നിർമ്മിച്ച, ഒരടുപ്പിലെ മൂടിവച്ച അലുമിനിയം കലത്തിൽ എന്തോ തിളയ്ക്കുന്നുണ്ട്. വിജനമായ ഈ സ്ഥലത്ത് ഇദ്ദേഹം ഒറ്റയ്ക്കു താമസിക്കുന്നതിന്റെ ഉദ്ദേശ്യം എന്താകുമെന്ന് ഞാൻ ചിന്തിച്ചു. ഭൂപീന്ദർ അടുത്തുചെന്ന് വൃദ്ധനെ പതിയെ തട്ടിയുണർത്തി.

നിദ്രയിൽനിന്ന് ഉണർന്ന അദ്ദേഹം ഞങ്ങളെ മാറിമാറി നോക്കി. ഞങ്ങൾ എല്ലാവരും ഒരുമിച്ച് അദ്ദേഹത്തിന് വന്ദനം പറഞ്ഞു. തല കുനിച്ച് അദ്ദേഹം ഞങ്ങൾക്കും സ്വാഗതമരുളി. ചന്ദ്രതാളിലേക്കുള്ള യാത്രക്കാരാണെന്നും എന്തെങ്കിലും ഭക്ഷണം കിട്ടിയാൽ കൊള്ളാ മെന്നും ഭരദ്വാജ് ആമുഖമായി പറഞ്ഞു. ചായപ്പൊടിയും പഞ്ചസാരയും വാഹനത്തിൽ കരുതിയിട്ടുണ്ടെന്നും അതുപയോഗിച്ച് ചായ ഉണ്ടാക്കി ത്തരുവാൻ ദയവുണ്ടാകണമെന്നുമായിരുന്നു ഭൂപീന്ദറിന്റെ അപേക്ഷ. ആ ശരീരത്തിന് തികച്ചും യോജിക്കുന്ന, ഹൃദ്യമായ ശബ്ദത്തിൽ, വൃദ്ധൻ ഒരു ദീർഘസംഭാഷണംതന്നെ മറുപടിയെന്നോണം പറഞ്ഞു.

'ചായപ്പൊടിയും മറ്റും വണ്ടിയിൽത്തന്നെ ഇരിക്കട്ടെ. രണ്ടുനേരത്തേ യ്ക്കുള്ള സബ്ജിയാണ് അടുപ്പിൽ വേവുന്നത്. അത് പങ്കിട്ടുകഴിക്കാം. ആട്ട കുഴച്ചുവച്ചത് ഇരിപ്പുണ്ട്. മിതമായ ഒരു ഭക്ഷണം നമുക്കൊന്നിച്ച് കഴിക്കാം. വഴി താറുമാറായിക്കിടക്കുന്നതുകാരണം ബാതലിലേക്കും ചന്ദ്രതാളിലേക്കുമുള്ള റേഷൻ സാമഗ്രികൾ മാസത്തിൽ ഒരിക്കൽ മാത്രമെ ഈ വഴിയെ വരുന്നുള്ളൂ. വണ്ടി വന്നാൽ മാത്രമെ ഇവിടെ ക്കുള്ള കിഴങ്ങും ആട്ടയും മറ്റും ലഭിക്കുകയുള്ളൂ. അതുകൊണ്ട് അരിഷ്ടിച്ച് കഴിച്ചുകൂട്ടുകയാണ്. നൂറിൽ താഴെ ആടുകളും അവയെ മേയ്ക്കുന്ന പട്ടിയും ഞാനും ഈ വിജനതയിൽ കഴിഞ്ഞുകൂടുന്നു. അതൊരു സുഖമാണ്. മൂന്നു മാസത്തോളം ഇവയെ നോക്കിക്കൊണ്ട് ഇവിടെ കഴിഞ്ഞുകൂടും. സീസൺ അവസാനിക്കാറാകുമ്പോൾ ഇവയെ യെല്ലാം ആട്ടിത്തെളിച്ച് കീലോങ്ങിലേക്ക് പോകും. അവിടെ എല്ലാത്തി നേയും വിറ്റഴിക്കും. ആ പണവുംകൊണ്ട് പിന്നെ മനാലിയിൽ താമസി ക്കുന്ന മകളുടെ അടുത്തെത്തണം. അവളുടെ പെണ്മക്കളെ കെട്ടിച്ചയയ് ക്കാനാണ് ഈ ബുദ്ധിമുട്ടുകളൊക്കെ സഹിക്കുന്നത്. മുഴുക്കുടിയനായ ഒരു ഭർത്താവിനെയാണ് അവൾക്ക് ലഭിച്ചത്. എന്തു ചെയ്യാം; ഓരോ വിധി.'

അനർഗളമായ ഒരു പ്രഭാഷണംപോലെ വൃദ്ധൻ സംസാരിക്കുന്നത് കേട്ടപ്പോൾ മടുപ്പൊട്ടും തോന്നിയില്ല. യാതനകൾ പലവിധത്തിലാ ണല്ലോ. ഈ വയസ്സുകാലത്ത് ഇദ്ദേഹത്തിന്റെ വിധി ഇതായിരിക്കാം. മനസ്സിനെ ഒന്നു ശാന്തമാക്കാൻവേണ്ടി ഞാൻ കുടിലിന്റെ പിൻവശ ത്തേയ്ക്ക് നടന്നു. വൃദ്ധൻ തന്റെ ഭാഷണം തുടരുകയാണ്. ഇതിന്നിട യിൽ, ഭൂപീന്ദർ വൃദ്ധനോട് പേര് ചോദിക്കുന്നതു കേട്ടു. വൃദ്ധന്റെ

മറുപടി കേട്ട് ഞാൻ നിന്നനിലയിൽ നിന്നുപോയി; 'ഒരു പേരിൽ എന്തിരിക്കുന്നു, സുഹൃത്തെ...?'

പ്രശസ്ത ആംഗലേയ കവി വില്യം ഷേക്സ്പിയറുടേതാണ് ഈ വരികൾ.[1] ഹിമാചൽപ്രദേശിലെ വിജനമായ ഒരു ഭൂപ്രദേശത്ത് അക്ഷരാഭ്യാസം വളരെ കമ്മിയായ ഒരു വൃദ്ധൻ അതേ വരികൾ ഉദ്ധരിക്കുക! അത്ഭുതം തോന്നി. മേടിന്റെ ഉച്ചിയിൽ കയറിനിന്ന്, ഞാൻ ചന്ദ്രാനദിയെ നോക്കി. ചന്ദ്ര, ചന്ദ്രഭാഗ ആകുന്നു, ചെനാബ് ആകുന്നു, സത്‌ലജ് ആകുന്നു അവസാനം സമുദ്രത്തിൽ സംഗമിക്കുമ്പോൾ എല്ലാ നാമധേയങ്ങളും അപ്രത്യക്ഷമാകുന്നു. ഗംഗയും ബ്രഹ്മപുത്രയും എല്ലാം ഇതേപോലെത്തന്നെ. മുണ്ഡകോപനിഷത് വ്യക്തമാക്കുന്നതും ഇതു തന്നെയാണ്- 'യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ ƒസ്തം ഗച്ഛന്തി നാമ രൂപേ വിഹായ' (ഒഴുകിക്കൊണ്ടിരിക്കുന്ന നദികൾ സമുദ്രത്തിൽ എത്തുമ്പോൾ അവയുടെ പ്രത്യേകനാമരൂപങ്ങളെ ഉപേക്ഷിച്ച് സമുദ്രവുമായി എകീഭവിക്കുന്നു). അതെ, ഒരുപേരിൽ എന്തിരിക്കുന്നു?

ചൂടുള്ള ചായ മെല്ലെ കുടിച്ചുകൊണ്ട് ഞാൻ മുകളിലേക്ക് കയറി. തന്റെ മൃഗങ്ങളുടെ രാത്രിത്താവളം മേടിന്റെ ഒരുവശത്തായി വൃദ്ധൻ കലാചാതുര്യത്തോടെത്തന്നെ ഒരുക്കിയിട്ടുണ്ട്. രണ്ടര അടിയോളം പൊക്കത്തിൽ, ഉണ്ടക്കല്ലുകൾകൊണ്ട് നിർമ്മിച്ചെടുത്ത ചുറ്റുമതിലിന് ഒരു കോട്ടകെട്ടിയപോലെ ഉറപ്പുണ്ട്. മരംകൊണ്ടുള്ള ഒരു പടിയും ഉണ്ടാക്കിവച്ചിട്ടുണ്ട്. ഇതെല്ലാം ഇദ്ദേഹം ഒറ്റയ്ക്ക് ചെയ്തതാണല്ലോയെന്നു ചിന്തിച്ചപ്പോൾ എനിക്ക് അദ്ദേഹത്തോടുള്ള മതിപ്പ് വല്ലാതെ വർദ്ധിച്ചു.

സുഹൃത്തുക്കൾ വിളിച്ചപ്പോൾ ഞാൻ കുടിലിലേക്ക് ചെന്നു. വിശപ്പ് അസഹ്യമായിക്കഴിഞ്ഞിരുന്നു. ഭക്ഷണം കഴിക്കാൻ പ്ലേറ്റുകൾ ഒന്നുമില്ല. ഓരോരുത്തർക്കും ഈരണ്ട് റോട്ടി മാത്രം; റോട്ടിയുടെ നടുവിലായി കിഴങ്ങും ഗ്രീൻപീസും ചേർത്ത കറി വളരെ കുറച്ചും. വാടിയ ഓരോ പച്ചമുളകും കൂടെ തന്നു. ഭക്ഷണത്തിന്റെ രുചിയും അതിലുപരി അതിന്റെ മൂല്യവും അനുഭവിച്ചറിഞ്ഞ അപൂർവ്വനിമിഷങ്ങളായിരുന്നു അത്. കുടിലിന്റെ മുറ്റത്തുള്ള ഒറ്റക്കല്ലിന്മേൽ കുത്തിയിരുന്ന് ആഹാരം ചവച്ചരച്ച് സാവധാനത്തിൽ കഴിക്കുമ്പോൾ ഇതൊരിക്കലും തീർന്നുപോകരുതേയെന്ന് ആശിച്ചുപോയി. ഭക്ഷണത്തിനുശേഷം ധാരാളം ശുദ്ധജലവും കുടിച്ചുകഴിഞ്ഞപ്പോൾ ഒരു പുത്തനുണർവ്വ് തോന്നുകയും ചെയ്തു.

വൃദ്ധനോട് നന്ദി പ്രകടിപ്പിച്ച് ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. തുടർന്നുള്ള യാത്രാമാർഗ്ഗത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം തന്റെ പ്രഭാഷണം തുടങ്ങിവച്ചു.

---

1. റോമിയോ ആന്റ് ജൂലിയറ്റ് (What's in a name?)

'അപകടം പതിയിരിക്കുന്ന ഒരു യാത്രയ്ക്കാണ് നിങ്ങൾ ഇറങ്ങിത്തിരിച്ചത്. പകുതി ദൂരം മാത്രമെ പിന്നിട്ടുകഴിഞ്ഞിട്ടുള്ളൂ. ബാതലിൽ എത്തിച്ചേരാൻ ഇനിയും 20 കിലോമീറ്ററിലധികം ദൂരം യാത്രചെയ്യണം. അവിടെനിന്ന് 18 കിലോമീറ്റർ ദൂരം ചന്ദ്രതാളിലെയ്ക്കുമുണ്ട്. ബാതൽ വരെയുള്ള യാത്ര അതിഭീകരമായ ഒരു താഴ്‌വരയിലൂടെയാണ്. കല്ല് ഇടിച്ചിൽ (stone falling) എന്താണെന്നും എത്ര ഭീകരമാണെന്നും ഈ വഴിയെ യാത്ര ചെയ്താലെ അറിയൂ. ചന്ദ്രാനദിയിലെ ജലനിരപ്പ് യാത്രാമാർഗത്തിന്റെ അതെ തോതിലെത്തുന്ന സ്ഥലങ്ങളിൽ എത്തുമ്പോൾ വളരെ സൂക്ഷിക്കണം. ഇവിടെ റോഡ് എന്നൊരു വസ്തു ഇല്ലതന്നെ. എന്തായാലും, ധൈര്യമായി യാത്ര ചെയ്യുക. 4 മണിക്കുമുമ്പ് ബാതലിൽ എത്താൻ ശ്രമിക്കണം. മഞ്ഞുവീഴ്ച ആരംഭിച്ചാൽ നിങ്ങൾ താഴ്‌വരയിൽ കുടുങ്ങിപ്പോകും. അതുകൊണ്ട് വേഗം പുറപ്പെടുക. എല്ലാം ശുഭമായി ഭവിക്കട്ടെ.'

ഭക്ഷണത്തിന്റെ വില എത്രയാണെന്ന് ഭൂപീന്ദർ ചോദിച്ചപ്പോൾ, തന്റേത് ഒരു ഹോട്ടൽ അല്ലെന്നും എന്തെങ്കിലും തന്നാൽമതിയെന്നും അദ്ദേഹം താഴ്മയോടെ അറിയിച്ചു. ഞാൻ 300 രൂപ കൊടുത്തപ്പോൾ, അത് വളരെ കൂടുതലാണെന്ന് അദ്ദേഹം പറഞ്ഞെങ്കിലും ബാക്കി വാങ്ങിക്കാൻ നില്ക്കാതെ ഞങ്ങൾ നടന്നു.

യാത്ര തുടർന്നപ്പോൾ ഞാൻ ചിന്തിച്ചത് വൃദ്ധന്റെ ഭാഷണത്തെക്കുറിച്ചായിരുന്നു. ആരും ഇഷ്ടപ്പെട്ടുപോകുന്ന, ഹൃദ്യമായ, സംസാരശൈലി. ഭാരതീയ സങ്കൽപ്പത്തിൽ വാക്കിന്റെ ദേവത സരസ്വതിയാണ്. ആ ദേവീസങ്കൽപ്പം മനസ്സിൽ ഉറച്ചവന്റെ വാക്കുകൾ മറ്റുള്ളവർക്ക് ഹിതകരമായിരിക്കും. ഇതെക്കുറിച്ച് രാമായണത്തിൽ പറയുന്നുണ്ട്. സുഗ്രീവനുമായി സഖ്യം സ്ഥാപിക്കാൻ ശ്രീരാമനും ലക്ഷ്മണനും ഋശ്യമൂകാചലത്തിലേക്ക് പോകുന്നു. ബാലിയുടെ ചാരന്മാരായിരിക്കുമോയെന്ന ഭയത്താൽ, സുഗ്രീവൻ, ഹനുമാനെ കാര്യങ്ങൾ ഗ്രഹിക്കാൻ താഴേയ്ക്ക് പറഞ്ഞയയ്ക്കുന്നു. ഹനുമാന്റെ സംസാരശൈലി അത്യാകർഷകമായി അനുഭവപ്പെട്ടപ്പോൾ ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞു-

"സംസ്കാരക്രമ സമ്പന്നാം
അദ്ഭുതാമവിളമ്ബിംതാം
ഉച്ചാരയതി കല്യാണീം
വാചം ഹൃദയഹർഷിണിം." - (വാല്മീകി രാമായണം)

(അഭ്യസിച്ചുണ്ടാക്കിയ ശബ്ദശുദ്ധികൊണ്ട് മികവുറ്റതും അത്ഭുതമുളവാക്കുന്നതും തടസ്സമില്ലാത്തതുമായ മംഗളകരമായ ഭാഷണശൈലി ഹൃദയത്തിന് അത്യാഹ്ലാദം നൽകുന്നു.)

ഒരു വ്യക്തിയുടെ സംസാരരീതി, സംസാരശുദ്ധി എന്നിവ ശ്രദ്ധി

ച്ചാൽ ആ വ്യക്തിയുടെ സംസ്കാരം മനസ്സിലാക്കാൻ കഴിയും. അഭ്യസിച്ചുണ്ടാക്കിയ ശബ്ദശുദ്ധിക്കുമാത്രമെ ഇത്തരത്തിലുള്ള ശ്രേഷ്ഠത കൈവരിക്കാനാകൂ. 'ശിക്ഷ'[1] എന്ന ഉച്ചാരണശാസ്ത്രപഠനം പുരാതന ഗുരുകുലവിദ്യാഭ്യാസസമ്പ്രദായത്തിലെ പ്രാധാന്യമർഹിക്കുന്ന ഒരു നിഷ്ഠയായിരുന്നു. 'ശിക്ഷ'[1] എന്ന ശാസ്ത്രത്തിൽ ആരംഭിച്ച് വ്യാകരണത്തിലൂടെ പൂർത്തിയാക്കിവേണം ഭാഷാശുദ്ധി കൈവരിക്കാൻ. വികലമായ ഭാഷണം സംസ്കാരശൂന്യമായി കണക്കാക്കുന്നു.

ആട്ടിൻപറ്റത്തെ മേയ്ക്കുന്ന വൃദ്ധൻ 'ശിക്ഷ' അഭ്യസിച്ചിട്ടില്ലെങ്കിലും, കഴിഞ്ഞ ജന്മങ്ങളിൽനിന്ന് ആർജ്ജിച്ചുവന്നതാകാനേ തരമുള്ളൂ.

വഴിയുടെ അപകടാവസ്ഥയെക്കുറിച്ച് വീണ്ടുംവീണ്ടും വിസ്തരിച്ചു പറയുന്നതിൽ അർത്ഥമില്ലെന്ന് തോന്നുന്നു. പക്ഷെ, ഭീകരമായ ഈ താഴ്വരയുടെ രൂപം ഏറെക്കാലം മനസ്സിൽ തങ്ങിനില്ക്കും. ചന്ദ്രാനദി അകന്നുപോയിക്കഴിഞ്ഞതിനാൽ, വളരെ ഇടുങ്ങിയ ഒരു താഴ്വരയിൽക്കൂടിയാണ് യാത്രാമാർഗം. ഇരുവശത്തും, ചക്രവാളത്തെ തൊട്ടെന്നപോലെ നിലകൊള്ളുന്ന പർവ്വതനിരകളാണ്. ഏതു നിമിഷവും താഴെയ്ക്കുപതിക്കാൻ തയ്യാറായിനില്ക്കുന്ന ചെങ്കല്ലിന്റെ ശൃംഗങ്ങൾ മനസ്സിൽ ഭീതിവിതയ്ക്കുന്ന ഒരു കാഴ്ചയാണ്. ഈ ശൃംഗങ്ങളുടെ പാളികളാണ് താഴേയ്ക്ക് പതിക്കുന്നത്. കല്ലുവീഴ്ചനടന്നുകൊണ്ടിരിക്കുമ്പോഴും വാഹനം പരിമിതമായ ഒരു വേഗതയിൽ മുന്നോട്ടുപോയിക്കൊണ്ടിരുന്നു. ഈശ്വരകൃപകൊണ്ട് യാതൊരു വിഘ്നവുംകൂടാതെ ഞങ്ങൾ ലക്ഷ്യത്തിലേക്ക് നീങ്ങുകയായിരുന്നു.

വൃദ്ധൻ പറഞ്ഞതനുസരിച്ച് ഞങ്ങൾ യാത്ര ചെയ്തുകൊണ്ടിരുന്നത് ഛോട്ടാദ്രാറ എന്ന സ്ഥലത്തുകൂടിയാണ്. 12,000ത്തോളം അടി ഉയരത്തിലാണ് ഈ സ്ഥലം. ബാതലിൽ എത്തുമ്പോൾ ഉയരം 13,000ന് മുകളിൽവരും. സ്പിതി താഴ്വരയിൽപ്പെട്ടതാണ് ഈ ഭൂവിഭാഗം. അഗാധമായ ഒരു താഴ്വരയിലേക്ക് പ്രവേശിച്ചുകഴിഞ്ഞപ്പോൾ ചന്ദ്രാനദി വീണ്ടും പ്രത്യക്ഷപ്പെട്ടു. തികച്ചും അപകടകരമായ ഒരു പ്രദേശമാണ് ഇത്. അനന്തമായിക്കിടക്കുന്ന, മൈതാനംപോലെ നിരപ്പായ, ഈ സ്ഥലത്തിന്റെ ഒരു വശത്തുകൂടി നദി കുതിച്ചൊഴുകുന്നു. പർവ്വത

1. നാലു വേദങ്ങൾ, നാലു ഉപവേദങ്ങൾ, ആറു വേദാംഗങ്ങൾ, നാലു ഉപവേദാംഗങ്ങൾ ഇങ്ങനെ 18 ശാസ്ത്രവിദ്യകളാണ് ഒരു ലക്ഷത്തോളം മന്ത്രങ്ങളാൽ ക്രോഡീകരിച്ചിട്ടുള്ളത്. വേദാംഗങ്ങൾ 6 എണ്ണമാണ്; ശിക്ഷ (Phonetics= ശബ്ദശാസ്ത്രം), കല്പം (Rituals), വ്യാകരണം (Grammar), നിരുക്തം (Etymology), ജ്യോതിഷം (Astronomy= കാലനിർണയ ശാസ്ത്രം- Mathematical Calculations) ഛന്ദസ്സ് (Prosody). ഇതിലെ കല്പത്തിനു 4 വിഭാഗങ്ങൾ ഉണ്ട്. ശ്രൗതം (Sacrificial Formulae), ഗൃഹം (Domestic), ധർമം (Moral - Penal Code etc.), ശുല്ബം (Measurements).

മുകളിൽനിന്ന് പൊട്ടിത്തകർന്നു വീണുകിടക്കുന്ന കാവിനിറത്തിലുള്ള കല്ലുകളാണ് ഈ പ്രദേശം മുഴുവനും. നദിയുടെ ജലനിരപ്പ് മൈതാനത്തോട് തുല്യമായതിനാൽ പല സ്ഥലത്തും കല്ലുകൾക്കടിയിൽ ജലം കെട്ടിക്കിടക്കുന്നുണ്ട്. ഇവിടെ വാഹനം താഴ്ന്നുപോകാൻ സാധ്യതയുണ്ട്. മൂന്ന് മിനിലോറികൾ മുക്കാൽഭാഗവും കല്ലുകൊണ്ട് മൂടപ്പെട്ട നിലയിൽ, മൈതാനത്തിന്റെ പലഭാഗത്തായി, കാണുവാൻ സാധിക്കുകയും ചെയ്തു. ഭയം ജനിപ്പിക്കുന്ന ഒരു കാഴ്ചതന്നെയാണ് ഇത്.

ഈശ്വര കൃപയാൽ, അപകടമൊന്നും സംഭവിക്കാതെ മൈതാനം താണ്ടി ഞങ്ങൾ മറുഭാഗത്ത് എത്തി. സമയം 3 മണി കഴിഞ്ഞുവെന്ന പരിഭ്രാന്തിയുണ്ടായിരുന്നുവെങ്കിലും മനസ്സിന്റെ പിരിമുറുക്കം ഒന്നു കുറയ്ക്കാനായി ഇവിടെ ഞങ്ങൾ കുറച്ചുസമയം വിശ്രമിച്ചു. ഇത്രയും സമയം നിശ്ചലമായിരുന്ന കാറ്റ് ഇതിനിടയിൽ ആഞ്ഞുവീശാൻ തുടങ്ങി. കാറ്റ് വീശിത്തുടങ്ങിയാൽ കാലാവസ്ഥ പ്രക്ഷുബ്ധമാകാൻ സാധ്യത കൂടുതലാണ്. വാഹനം ഓടിയ കിലോമീറ്ററിന്റെ ദൂരം കണക്കാക്കിയപ്പോൾ ബാതൽ 7 കിലോമീറ്ററിന്നുള്ളിൽ പ്രത്യക്ഷീഭവിക്കും. ചെമ്മൺനിറംപൂണ്ട പാതയിൽക്കൂടി വാഹനം ചാഞ്ചാടിക്കൊണ്ട് അരമണിക്കൂർ സമയം സഞ്ചരിച്ചപ്പോൾ ദൂരെ ഒരു നിരപ്പിൽ ഡാബകളുടെ മേൽക്കൂര കാണുവാൻ സാധിച്ചു. കൂട്ടുകാർ ആഹ്ലാദാരവങ്ങൾ മുഴക്കിയപ്പോൾ ഞാൻ മനസ്സിനെ അടക്കി സമചിത്തതപാലിച്ചു. *'സമദുഃഖസുഖഃ ക്ഷമീ'യെന്നാണല്ലോ ഗീതോപദേശം.

ചുറ്റും കോട്ടകെട്ടിയപോലെ നിലകൊള്ളുന്ന പർവ്വതനിരകളുടെ മധ്യേയുള്ള വിശാലമായ ഒരു മൈതാനത്തിലാണ് ബാതൽ എന്ന സ്ഥലം. 20,000 അടിക്കുമുകളിൽ ഉയരമുള്ള ചെറിയ ശൃംഗങ്ങൾ ഇവിടെയുണ്ട്. ലലാന, കുൻസും, കുളപുമോറി തുടങ്ങിയ കൊടുമുടികൾ മലകയറ്റക്കാരുടെ ക്ഷമയെ പരീക്ഷിക്കുന്ന അപകടകരമായ ശൃംഗങ്ങളാണ്. സ്തൂപംപോലെ നിലകൊള്ളുന്നതുകൊണ്ടാണ് ഇവയെ ചെറുശൃംഗങ്ങൾ എന്ന് വിശേഷിപ്പിക്കുന്നത്. മൈതാനത്തിന്റെ മിക്കഭാഗത്തും പൊട്ടിത്തെറിച്ചുവന്നുവീണുകിടക്കുന്ന ചെങ്കല്ലുകളാണ്. മൂന്നു ഡാബകളാണ് ബാതലിൽ ഉള്ളത്. രണ്ടെണ്ണം ചെറിയ കൂടാരംപോലെയാണ്. വലിയ ഡാബയിൽ സൗകര്യങ്ങൾ ഏറെയുണ്ട്. അഞ്ചടിയോളം ഉയരമുള്ള, ചെങ്കല്ലുകൊണ്ടു പടുത്ത, ഉറപ്പുള്ള ഭിത്തിയുടെ മുകളിൽ ടാർപോളിനും പ്ലാസ്റ്റിക്ഷീറ്റും ഉപയോഗിച്ച് മേച്ചിൽ നടത്തിയിട്ടുള്ളതിനാൽ ഒരുവിധം ഭദ്രമാണ്. മേച്ചിൽ, കാറ്റ് പൊക്കിക്കൊണ്ടുപോകാതിരിക്കാൻ നാലുഭാഗത്തേയ്ക്കും പ്ലാസ്റ്റിക് വടംകൊണ്ട് വലിച്ചുമുറുക്കിക്കെട്ടിയിട്ടുണ്ട്. ഈ കിടപ്പുമുറിയോട് ചേർന്നുതന്നെ, വിസ്താര

---

* സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനും, ക്ഷമയുള്ളവനും.

മേറെയുള്ള ഒരു കൂടാരമാണ് ഭക്ഷണശാലയായും അടുക്കള/സ്റ്റോർ മുറിയായും ഉപയോഗിക്കുന്നത്. ഡാബകളുടെ നേരെ എതിർവശത്ത് സർക്കാർ വക ഒരു അതിഥിമന്ദിരവും കാണാം. പക്ഷെ, നേരെ പിൻ ഭാഗത്തുള്ള പർവ്വതനിരയിൽനിന്ന് നിരന്തരം കല്ലുവീഴ്ചയേറ്റുവാങ്ങി ഈ മന്ദിരം തകർന്നു കിടക്കുകയാണ്. വന്യമൃഗങ്ങളുടെ അഭയകേന്ദ്ര മാണ് ഇപ്പോൾ ഈ സ്ഥലം. ഡാബകളുടെ പിൻഭാഗത്തുനിന്ന് മുന്നൂറ് അടിയെങ്കിലും ദൂരെക്കൂടി നദിയും കുതിച്ചൊഴുകുന്നു. ബാതലിന്റെ ചിത്രം ഇതോടെ മനസ്സിൽ രൂപപ്പെട്ടുകിട്ടും.

വലിയ ഡാബയിൽത്തന്നെ ഞങ്ങൾ താമസം ഉറപ്പാക്കി. ആളൊ ന്നുക്ക്, ദിവസേന, 300 രൂപയാണ് ഇവർ വസൂലാക്കുന്നത്. ഉച്ചയ്ക്കും വൈകുന്നേരവും ഇഷ്ടംപോലെ ഭക്ഷണം കഴിക്കാം. മൂന്ന് ചായയും കിട്ടും. പ്രാതൽ ആവശ്യമുണ്ടെങ്കിൽ അതിന് പ്രത്യേകം നിരക്ക് കൊടുക്കണം. ഡാബക്കാരൻ പരശ്റാം തന്റെ വ്യവസ്ഥകൾ, അതീവ വിനയത്തോടെ, വ്യക്തമാക്കി. മരവിച്ചുപോകുന്ന തണുപ്പിൽനിന്ന് അല്പമെങ്കിലും മോചനം നേടാനായി പരിചാരകൻ ബൽവന്ത്സിങ്ങ് ഓരോ സ്റ്റീൽ ഗ്ലാസിൽ നിറയെ ചൂടുള്ള ചായ തന്നപ്പോൾ ഞങ്ങൾ എല്ലാവരും സന്തോഷിച്ചുപോയി. ചായ നുണഞ്ഞുകൊണ്ട് ഞാൻ പരശ്റാമിനോട് വിശേഷങ്ങൾ ചോദിച്ചറിഞ്ഞു.

ജൂൺമാസം അവസാനത്തോടെയാണ് ഇവിടെ ഡാബകൾ പ്രവർ ത്തനക്ഷമമാകുന്നത്. ലൈസൻസ് മുൻകൂട്ടി എടുക്കണം. ഒക്ടോബർ 20- ന് ഡാബകൾ അടയ്ക്കും. മൂന്നരമാസത്തോളം കച്ചവടം നടത്താൻ ത്യാഗങ്ങൾ ഒട്ടേറെയുണ്ട്. ട്രക്കുകൾ ബാതൽവരെ എത്തണമെങ്കിൽ മൂന്നിരട്ടി തുക കൊടുക്കണം. കീലോങ്ങിൽനിന്നുള്ള വഴി അതീവ ദുർഘടമായതിനാൽ രാംപൂർ-റിക്കൊങ്ങ്പിയൊ-സുംഡൊ-ടാബൊ-ക്കാസ-ലോസർ വഴിയാണ് ചരക്കുകൾ എത്തിക്കുന്നത്. പക്ഷെ, ഉത്തരാഖണ്ഡിലെ പ്രളയം വമ്പിച്ച നാശനഷ്ടങ്ങൾ ഈ ഭാഗത്തും ഉണ്ടാക്കി. 150 കിലോമീറ്ററോളം റോഡ് തീർത്തും തകർന്നുപോയി. എല്ലാ കണക്കുകൂട്ടലുകളും പിഴക്കുകയുംചെയ്തു. വിദേശികളായ മലകയറ്റക്കാരാണ് ബാതലിൽ അധികവും വരുന്നത്. വിദേശികൾ വന്നാൽ നല്ല കോളാണ്. ആയിരം രൂപ ദിവസവും തരുന്നത് അവർക്ക് നിസ്സാരമാണ്. വഴികാട്ടികളായി കൂടെപോകുന്നതിന് നല്ലൊരു തുക വേറെയും തരും. ചില സംഘങ്ങൾ ഒരുമാസംവരെ ഇവിടെ താമസി ക്കാറുണ്ട്. ബാതലിനു ചുറ്റുമുള്ള കൊടുമുടികൾ മലകയറ്റക്കാരുടെ പറുദീസയാണ്. പഞ്ചാബ്-ഹരിയാന-ശിംല ഭാഗത്തു നിന്നുള്ളവരാണ് തദ്ദേശീയരായ മലകയറ്റക്കാർ. മുമ്പൊക്കെ ഇവിടെ ദുരന്തങ്ങൾ സംഭവിക്കാറുണ്ട്. ആധുനികോപകരണങ്ങൾ സ്വായത്തമായതോടെ മരണ നിരക്ക് ഇല്ലാതായിയെന്നുതന്നെ പറയാം. ഇക്കൊല്ലം കച്ചവടം

ആകെ പൊളിഞ്ഞമട്ടാണ്. കീലോങ്ങ് വഴി വല്ലപ്പോഴും ആരെങ്കിലും വന്നാലായി.

പരശ്റാമിന്റെ വിവരണം കേട്ടപ്പോൾ എനിക്ക് അദ്ദേഹത്തോട് സഹതാപംതോന്നി. ജീവിതചക്രം മുന്നോട്ടു നയിച്ചുകൊണ്ടുപോകണമെങ്കിൽ എന്തൊക്കെ ബദ്ധപ്പാടുകൾ മനുഷ്യൻ സഹിക്കണം. ബൽവന്ത്സിങ്ങ് ഒരു ബക്കറ്റ് ചൂടുവെള്ളം ഞങ്ങൾക്കായി ഡാബയുടെ പുറത്ത് വച്ചപ്പോൾ, ദേഹശുദ്ധി വരുത്താനായി ഞങ്ങൾ പുറത്തേക്കിറങ്ങി. തണുപ്പും കാറ്റും അസഹ്യമായിക്കഴിഞ്ഞിരുന്നു. ചൂടുവെള്ളം കൊണ്ട് ദേഹമാസകലം ഒന്ന് തുടച്ച്, മുഖം നന്നായി കഴുകിയപ്പോൾ ഉന്മേഷം വീണ്ടെടുക്കാൻ സാധിച്ചു. സമയം 5 മണിപോലും ആയിട്ടില്ലെങ്കിലും മേഘാവൃതമായ അന്തരീക്ഷമായതിനാൽ പകൽവെളിച്ചം കമ്മിയായിരുന്നു. കാറ്റ് ചീറിയടിക്കുന്നുണ്ടെങ്കിലും വെറുതെ ആ പരിസരമൊന്നു കാണുവാൻ ഞാനും രൂപ്സിങ്ങും കുറച്ചുദൂരം നടന്നു. ഡാബയിൽ എത്തുന്നതിന് അരകിലോമീറ്റർ മുമ്പ് ചെറിയ രണ്ട് സ്മൃതിമണ്ഡപങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടിരുന്നു. അതെന്താണെന്ന് നോക്കണമെന്നും മനസ്സിൽ കരുതി.

മരിച്ചുപോയ രണ്ട് മലകയറ്റക്കാരുടെ സ്മൃതിമണ്ഡപങ്ങളാണ് വഴിയരുകിൽ കണ്ടത്. മാർബിൾ ഫലകത്തിൽ വിശദാംശങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. 'മലകയറ്റത്തിനുള്ള ശ്രമത്തിന്നിടയിൽ ആദ്യമായി ജീവൻ ബലിയർപ്പിക്കേണ്ടിവന്ന വനിതയാണ് ശ്രീമതി. സുജാതഗുഹ. 32 വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഇവർ ബാതലിലെ 'കർച്ചനാള' പർവതത്തിലെ കൊടുമുടി കയറുമ്പോൾ 1970 ആഗസ്റ്റ് 26-ന് അപകടത്തിൽപ്പെട്ട് ജീവൻ വെടിഞ്ഞു. ആഗസ്റ്റ് 21-ന് കർച്ചനാളയിലെ 20,130 അടി ഉയരമുള്ള 'ലലാന' കൊടുമുടിയുടെ താഴെവച്ചാണ് അപകടം സംഭവിച്ചത്. സുജാതഗുഹയുടെ ആത്മാവിന് ഞങ്ങൾ നിത്യശാന്തി നേരുന്നു.' രണ്ടാമത്തെ ഫലകം ഇങ്ങനെയായിരുന്നു- 'ഡിഫൻസ് എക്കൗണ്ട്സ് വകുപ്പിന്റെ മലകയറ്റവിഭാഗത്തിന്റെ ഉപനേതാവായിരുന്ന പ്രേംലാൽ (IDAS) ബാതലിലെ കർച്ചനാള കൊടുമുടി കയറുന്നതിനിടയ്ക്ക് ഹൃദയസ്തംഭനംമൂലം നിര്യാതനായി. ജനനം 2-4-1953; മരണം 25-7-1996. BY CGDA on behalf of Defense Accounts Dept.'

നിലത്തോട് പറ്റിച്ചേർന്നു വളരുന്ന ചില കൊച്ചുപുഷ്പങ്ങൾ ആ പരിസരത്ത് ചുറ്റിനടന്നു ശേഖരിച്ചശേഷം സ്മൃതിമണ്ഡപത്തിൽ സമർപ്പിച്ച് ഞങ്ങൾ പരേതരുടെ ആത്മാക്കൾക്ക് നിത്യശാന്തി നേർന്നു. അപകടകരമായ പർവ്വതങ്ങൾ കയറുന്നവരുടെയും ദുർഘടമായ ഹിമാലയയാത്രകൾ നടത്തുന്നവരുടെയും ജീവിതം ഇത്രയൊക്കെ മാത്രമേയുള്ളൂ. തിരിച്ചെത്തിയാൽ, തിരിച്ചെത്തി. അത്രമാത്രം.

കാറ്റിന്റെ ശക്തി ക്രമാതീതമായി വർദ്ധിച്ചപ്പോൾ തണുപ്പും അതി രൂക്ഷമായിത്തീർന്നു. സമയം 6 മണി ആകുന്നതേയുള്ളൂ. അസ്തമന സൂര്യന്റെ ദിശപോലും പടിഞ്ഞാറൻ ചക്രവാളത്തിൽ ദൃശ്യമാവിച്ചില്ല. ഭക്ഷണം തയ്യാറാകാൻ ഏഴരമണിയെങ്കിലുമാകുമെന്ന് ഡാബക്കാരൻ പറഞ്ഞിരുന്നു. അതുവരെ വിശ്രമിക്കാമെന്ന് തീരുമാനിച്ച് ഞങ്ങൾ കിടപ്പുമുറിയിലേക്ക് കയറി. ഇരുപത്പേർക്കെങ്കിലും സുഖമായി കിട ക്കാനുള്ള സൗകര്യം മുറിയിലുണ്ട്. കിടക്കസ്സഞ്ചിയിലേക്ക് കയറിക്കൂടി കനത്ത കമ്പിളികൊണ്ട് മൂടിപ്പുതച്ചിട്ടും ദേഹം കിടുകിടാ വിറച്ചുകൊ ണ്ടിരുന്നു. പകൽയാത്രയുടെ ക്ഷീണം നല്ലപോലെ ബാധിച്ചിരുന്നതി നാൽ ചെറുതായൊന്ന് മയങ്ങിപ്പോയി.

പരശ്റാം പതിയെ തട്ടിയുണർത്തിയപ്പോഴാണ് ഉണർന്നത്. ഭക്ഷണം കഴിക്കാനായി ഞങ്ങൾ കൂടാരത്തിലെത്തിയപ്പോൾ കാറ്റിന്റെ ശക്തി മൂലം കൂടാരം ഒട്ടാകെ ആടിയുലയുന്നുണ്ടായിരുന്നു. ഭയ പ്പെടാൻ തക്കവണ്ണമൊന്നും ഇല്ലെന്ന് അദ്ദേഹം ഞങ്ങളെ ആശ്വസിപ്പിച്ചു. കനലിൽ ചുട്ടെടുത്ത റോട്ടിയും, കിഴങ്ങും സബോളയും പഠാണിപ്പയറും ചേർന്ന കറിയും ഏറെ സ്വാദിഷ്ടമായിത്തോന്നി. ഞങ്ങൾക്കുവേണ്ടി ചെറിയ നെരിപ്പോടുകൾ ഒരുക്കിത്തന്നുവെങ്കിലും അതുകൊണ്ടൊന്നും തണുപ്പിന് ശമനം തോന്നിയില്ല. കൈകളും താടിയും നിരന്തരം വിറച്ചു കൊണ്ടിരുന്നതിനാൽ ആഹാരം സാവധാനത്തിൽ ചവച്ചരച്ചുകഴിക്കാ നൊന്നും തരപ്പെട്ടില്ല.

കമ്പിളിവസ്ത്രങ്ങൾ ആവശ്യാനുസരണം ധരിച്ച്, കനത്ത മൂന്ന് കമ്പിളിപ്പുതപ്പുകൾ കിടക്കസ്സഞ്ചികൾക്കു മുകളിൽ പുതച്ച്കിടന്ന പ്പോൾ തണുപ്പിന് ഒരുവിധം ശമനമായി. അന്തമില്ലാത്ത ഒരു പ്രദേശത്ത്, ചുറ്റും നിരന്നുനിലകൊള്ളുന്ന കൊടുമുടികളുടെ താഴ്‌വരയിൽ, ചീറിയടിക്കുന്ന കാറ്റും എല്ലുതുളച്ചുകയറുന്ന തണുപ്പും സഹിച്ച് നിദ്രാദേവിയുടെ കാരുണ്യം പ്രതീക്ഷിച്ച് കിടക്കുകയെന്നത് ജീവിതത്തിലെ വേറിട്ടോരനുഭവംതന്നെയാണ്. പ്രാർത്ഥന മുഴുമിപ്പിക്കു ന്നതിനുമുമ്പ് നിദ്രാദേവി കടാക്ഷിച്ചുവെന്നാണ് ഓർമ്മ.

## II

ആ രാത്രിയിലെത് സുഖമായ നിദ്രയായിരുന്നു. ഉണർന്ന് സമയം നോക്കിയപ്പോൾ അഞ്ചുമണി. മേൽക്കൂരയിൽനിന്നുള്ള പ്രതിഫലന ത്തിൽ പുറത്ത് പ്രകാശം പരന്നതായി മനസ്സിലാക്കി. തണുപ്പിന് ഒട്ടും കുറവ് തോന്നിയില്ല. പത്തുമിനിറ്റോളം പ്രാർത്ഥിച്ചു കിടന്നശേഷം കിടക്കസ്സഞ്ചിയിൽനിന്ന് പുറത്തുകടന്നു. കൂട്ടുകാർ ബോധംവിട്ടപോലെ ഉറങ്ങുകയാണ്. എഴുമണി കഴിഞ്ഞശേഷം വിളിച്ചാൽമതിയെന്ന് കഴിഞ്ഞ രാത്രി അവർ പറഞ്ഞിരുന്നു.

പുറത്ത് ആരോ സംസാരിക്കുന്നതുകേട്ടപ്പോൾ വാതിൽ തുറന്ന് വെളിയിൽ ചെന്നു. ഡാബക്കാരനും സഹായിയും ചൂടുവെള്ളംകൊണ്ട് മുഖവും കൈകാലുകളും കഴുകിത്തുടയ്ക്കുകയാണ്. മുറ്റത്തുള്ള ഒരു ചെറിയ പാറക്കെട്ടിൽ ഇരുന്നാണ് ഇവർ ചൂടുവെള്ളം കൊണ്ടുള്ള ഈ ഉഴിച്ചിൽ പ്രക്രിയ ചെയ്യുന്നത്. പ്രഭാതവന്ദനം ആശംസിച്ചശേഷം, ഈ ഉഴിച്ചിൽകൊണ്ടുള്ള ഗുണം എന്താണെന്ന് ഞാൻ ആരാഞ്ഞു.



ചന്ദ്രാ തടാകം

പരശ്റാമിന്റെ മറുപടി ശ്രദ്ധേയമായിരുന്നു. രാത്രിമുഴുവനും മൂടിക്കെട്ടിയ മുഖത്തിനും കൈകാലുകൾക്കും ചൂടുവെള്ളംകൊണ്ടുള്ള ഉഴിച്ചിൽ, മരവിപ്പ് മാറ്റി രക്തചംക്രമണം സുതാര്യമാക്കാൻ സഹായമാകും. തണുത്ത വെള്ളംകൊണ്ട് മുഖവും കൈകാലുകളും കഴുകിയാൽ നാഡീവ്യൂഹങ്ങൾ കൂടുതൽ അടഞ്ഞുപോകും. തലവേദന, സന്ധിവീക്കം തുടങ്ങിയ അസുഖങ്ങൾ ദിവസം മുഴുവനും അനുഭവപ്പെടുകയും ചെയ്യും. കടുത്ത തണുപ്പ് അനുഭവപ്പെടുന്ന പ്രദേശങ്ങളിൽ ഇത്തരത്തിലുള്ള കരുതൽ നടപടി ആവശ്യമാണ്. ഇതിനുശേഷം, ഷൂസ് ധരിച്ച്, കമ്പിളി വസ്ത്രങ്ങളും മങ്കിക്യാപ്പും ധരിച്ചാൽ ദേഹത്തിന്റെ പ്രതിരോധശക്തി വർദ്ധിക്കും. എനിക്ക് ഇതൊരു പുതിയ അറിവായിരുന്നു. ഓരോ യാത്രയിൽനിന്നും വ്യത്യസ്തമായ അനുഭവങ്ങൾ പഠിക്കാൻ സാധിക്കുന്നു. ക്രിയായോഗത്തിലെ ചില മുറകൾ ഇത്തരത്തിൽ തണുപ്പിനെ അകറ്റാൻ സഹായിക്കുന്നുണ്ട്. ആന്തരീകാഗ്നിയെ ഉത്തേജിപ്പിക്കുമ്പോഴാണ് ഇത് സാധ്യമാകുക. പക്ഷെ, ഇതൊന്നും സാധാരണക്കാരോട് പറഞ്ഞിട്ട് കാര്യമില്ലതാനും.

പരശ്റാമിന്റെ വിദ്യ ഞാനും ഒന്നു പരീക്ഷിച്ചുനോക്കി. ഇത് വളരെ ഫലപ്രദമാണെന്ന് എനിക്ക് ഉടനെ ബോധ്യമാകുകയും ചെയ്തു. മൈനസ് 25 വരെയുള്ള തണുപ്പിലും എനിക്ക് ഒരിക്കലും പ്രശ്നങ്ങൾ ഒന്നും അനുഭവപ്പെട്ടിട്ടില്ല. അത് പക്ഷേ, ആന്തരീകാഗ്നിയെ ഉത്തേജിപ്പിച്ചതുകൊണ്ടാണ്. താപനില മൈനസിൽ നില്ക്കുന്ന ഇതുപോലുള്ള സാധാരണസ്ഥലങ്ങളിൽ പരശ്റാമിന്റെ ലഘുവിദ്യ ഉപകാരപ്രദം തന്നെയാണ്.

ഉഴിച്ചിൽ പ്രക്രിയയ്ക്കുശേഷം പ്രഭാതപരിപാടികളുമായി രണ്ടുമണിക്കൂറോളം ചെലവഴിച്ചു. ചന്ദ്രാനദിയിലെ കുളിയും വിജനമായൊരു സ്ഥലത്ത് പാറപ്പുറത്ത് ഇരുന്ന് മെഡിറ്റേഷനും ചില യോഗമുറകളുടെ അഭ്യാസവും ഇതിന്നിടയിൽ നടന്നു. തെളിഞ്ഞ പ്രഭാതമായിരുന്നതിനാൽ മനസ്സും ഏറെ സന്തോഷിച്ചു. സൂര്യോദയം അത്ര ആകർഷകമൊന്നും ആയിരുന്നില്ലായെങ്കിലും കുങ്കുമം ചാർത്തിയപോലെ കിഴക്കൻ ചക്രവാളം ഏറെനേരം നിലകൊണ്ടപ്പോൾ അതൊരു ഹൃദ്യമായ കാഴ്ചയായി അനുഭവപ്പെട്ടു. പരശ്റാമിന്റെ കട്ടൻചായ നുകർന്നുകൊണ്ട് കുറച്ചുസമയം കൂടാരത്തിൽ ഇരുന്ന് വിശ്രമിക്കുമ്പോൾ കൂട്ടുകാരും ഉണർന്നെഴുന്നേറ്റ് വന്നു.

ഞങ്ങളുടെ അഭ്യർത്ഥന മാനിച്ച്, ചന്ദ്രതാൾ തടാകത്തിലെയ്ക്കുള്ള വഴിയെക്കുറിച്ച് പരശ്റാം ദീർഘമായ ഒരു വിവരണംതന്നു. 'ബാതലിൽ നിന്ന് തടാകത്തിലേയ്ക്ക് 18 കിലോമീറ്ററോളം ദൂരംവരും. കാവിനിറം പൂണ്ട പർവ്വതനിരകളുടെ പള്ളയിൽക്കൂടി വെട്ടിയെടുത്ത പരുക്കൻ റോഡാണ് ഇത്. റോഡിന്റെ ഇടതുഭാഗത്തുള്ള അഗാധമായ താഴ്വരയിൽക്കൂടി ചന്ദ്രാനദി കുതിച്ചൊഴുകുന്നു. ഉയർന്നുനിൽക്കുന്ന പർവ്വതഭാഗങ്ങളിൽനിന്ന് പാറക്കഷണങ്ങൾ അടർന്നുവീഴുന്നതാണ് ഈ റോഡിലെ ഏറ്റവും വലിയ പ്രശ്നം. കാറ്റ് ആഞ്ഞുവീശുമ്പോഴാണ് ഇത് സംഭവിക്കാറ്. കനത്ത മൂടൽമഞ്ഞുണ്ടെങ്കിലും ഇങ്ങനെ സംഭവിക്കും. ഈ റോഡിന്റെ ഏറ്റവും ഗുരുതരമായ പ്രതിസന്ധി, ഒരു വാഹനത്തിനുപോകാൻ മാത്രമുള്ള വീതി മാത്രമെയുള്ളൂവെന്നതാണ്. മറുവാഹനം ദൂരെനിന്നും കാണുകയാണെങ്കിൽ, ഇടയ്ക്കെല്ലാം നിർമ്മിച്ചെടുത്തിട്ടുള്ള തിട്ടയിലേക്ക് വാഹനം ഒതുക്കണം. അല്ലെങ്കിൽ വാഹനം പിറകോട്ട് എടുക്കേണ്ടിവരും. പൊട്ടുകല്ലുകളും ചരലും ഇടകലർന്ന വഴിയായതിനാൽ വാഹനം വളരെ സാവധാനത്തിൽ മാത്രമെ ഓടിപ്പിക്കുവാൻ സാധിയ്ക്കുകയുള്ളൂ. വലിയ വാഹനങ്ങൾക്ക് നിരോധനം ഉള്ളത് മാത്രമാണ് ആശ്വാസം. വിശാലമായ ഒരു താഴ്വരയിലേക്ക് പ്രവേശിക്കുന്നതോടെ പ്രതിസന്ധികളെല്ലാം അവസാനിക്കും. വന്യമൃഗസംരക്ഷണമേഖലയുടെ ഒരുഭാഗമാണ് ഈ താഴ്വര. വാഹന ഗതാഗതം ഇതുവരെ മാത്രമേയുള്ളൂ. ഇവിടെ താല്ക്കാലിക

കൂടാരങ്ങൾ ഉണ്ട്. അഞ്ചുപേർക്ക് താമസിക്കാനുള്ള കൂടാരത്തിന് 2000 രൂപ വരെ ഈടാക്കും. സീസൺസമയത്താണെങ്കിൽ നിരക്ക് കൂടും. ഭക്ഷണത്തിന് പ്രത്യേകം നിരക്ക് കൊടുക്കണം. താഴ്വരയിൽ വാഹനം നിർത്തിയിട്ടശേഷം രണ്ടുകിലോമീറ്ററോളം ദൂരംവരുന്ന തടാകത്തിലേക്ക് നടന്നു പോകണം. ഇന്ന് പൗർണമിയായതിനാൽ നിലാവിൽ തടാകം കണ്ടാസ്വദിക്കുന്നത് വല്ലാത്ത ഒരു അനുഭവം തന്നെയായിരിക്കും. ഇന്നത്തെ കാലാവസ്ഥ ഭദ്രമാണ്. കാറ്റും കനത്ത മഞ്ഞും ഒഴിഞ്ഞുനിൽക്കും. അന്തരീക്ഷം നൽകുന്ന സൂചന അതാണ്. പ്രാതൽ കഴിച്ചശേഷം 10 മണിയോടെ പുറപ്പെട്ടോളൂ.

വഴിയുടെ ഭീകരഭാവവും കല്ലുവീഴ്ചയുമൊന്നും ഞങ്ങളെ ഒട്ടും ഭയപ്പെടുത്തുന്ന വിഷയങ്ങളല്ല. ഇത്തരത്തിലുള്ള നിരവധി പ്രദേശങ്ങളിൽ കൂടി ഞങ്ങൾ യാത്ര ചെയ്തിട്ടുണ്ട്. ബാതലിൽ [illegible] അനുഭവിച്ചുകൂട്ടിയ ബുദ്ധിമുട്ടുകൾ മനസ്സിൽ മായാതെ കിടക്കുന്നുമുണ്ട്. ഇത്തരം യാത്രകളിൽ കനത്ത മൂടൽമഞ്ഞിൽ അകപ്പെട്ടുപോകുമ്പോഴാണ് ഗുരുതരമായ പ്രതിസന്ധിയിൽ പെട്ടുപോകുന്നത്. മണിക്കൂറുകളോളം വാഹനത്തിനുള്ളിൽ കഴിച്ചുകൂട്ടേണ്ടിവരും. പരശ്റാം പറഞ്ഞതുപോലെ, കാലാവസ്ഥ അനുകൂലമായാൽ എല്ലാം ശുഭമായിത്തീരും.

ഗോതമ്പ് കഞ്ഞിയും കിഴങ്ങുകറിയും പ്രാതലായി കഴിച്ച് ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. ചന്ദ്രതാളിലേക്കുള്ള വഴി തികച്ചും വിജനമായതിനാൽ വഴിമധ്യേ യാതൊന്നും കഴിക്കാൻ ലഭിക്കുകയില്ല. അതുകൊണ്ടുതന്നെയാണ് പരശ്റാം ഉച്ചഭക്ഷണം പൊതിഞ്ഞുതന്നതും. കുടിക്കാനുള്ള വെള്ളവും വാഹനത്തിൽ കരുതി. തിരിച്ചുവരുമ്പോഴും ബാതൽവഴി വരേണ്ടതിനാൽ കമ്പിളിവസ്ത്രങ്ങളും മരുന്നുകളും ടോർച്ച് ലൈറ്റും മാത്രമെ ഞങ്ങൾ കൈവശം വച്ചുള്ളൂ. ബാക്കി ലഗേജുകൾ ഡാബയിൽത്തന്നെ സൂക്ഷിക്കാൻ ഏർപ്പാടാക്കി. പരശ്റാമിന്റെ അതുവരെയുള്ള കണക്കുകൾ അവസാനിപ്പിച്ചുകൊടുത്ത്, അദ്ദേഹത്തിന്റെ അനുഗ്രഹംവാങ്ങി, 10 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി.

കുഴികളിൽക്കൂടി കയറിയിറങ്ങി, ചാഞ്ചാടിക്കൊണ്ട്, ഒരുമണിക്കൂറോളം യാത്ര ചെയ്തപ്പോൾ പർവ്വതനിരകളുടെ അടിവാരത്ത് എത്തിച്ചേർന്നു. അവിടന്നങ്ങോട്ട് റോഡിന്റെ സ്ഥിതി തികച്ചും ഭീകരമായിത്തീർന്നു. പർവ്വതങ്ങളുടെ പള്ളയിൽക്കൂടി വെട്ടിയെടുത്ത വഴി ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്ക് ചുറ്റിക്കറങ്ങി കയറിപ്പോകുകയാണ്. വീതിയാണെങ്കിൽ വളരെ കുറവും. വഴിയുടെ ഇടതുഭാഗം അഗാധമായ താഴ്വരയാണ്. താഴ്വരയുടെ അടിത്തട്ടിലൂടെ, ഒരു കിടങ്ങിലൂടെയെന്നോണം ചന്ദ്രാനദിയുടെ ഒഴുക്കിന്റെ ഒരു വിദൂരക്കാഴ്ച ലഭിക്കും.

വൃക്ഷസസ്യലതാദികളൊന്നും ഈ പ്രദേശത്ത് ഇല്ലാത്തതിനാൽ വരണ്ട ഭൂമിപോലെയാണ് തോന്നുക. പക്ഷെ, തണുപ്പാണെങ്കിൽ രൂക്ഷവും. നദിയുടെ മറുഭാഗത്തുനിന്ന് ഹിമപർവ്വതനിരയുടെ ആരംഭ മായി. അതങ്ങനെ അനന്തമായി നീണ്ടുകിടക്കുന്നു. തണുപ്പ് രൂക്ഷമാകു ന്നത്, ഹിമത്തരികൾ ഉയർത്തിക്കൊണ്ട് ചുഴലിപോലെ കാറ്റ് ആഞ്ഞു വീശുന്നതുകൊണ്ടാണ്. കാലാവസ്ഥ തെളിഞ്ഞതായതിനാൽ പ്രകൃതി യുടെ ഈ വികൃതി വ്യക്തമായി കാണുവാൻ സാധിച്ചു.

പരശ്റാം സൂചിപ്പിച്ചതുപോലെ വഴി അതിന്റെ എല്ലാവിധ ഭീകര ഭാവങ്ങളും കാണിച്ചുതന്നു. സമയം 12 മണി കഴിഞ്ഞെങ്കിലും വഴിയുടെ പകുതിദൂരംപോലും പിന്നിടാൻ കഴിഞ്ഞില്ല. രണ്ടുതവണ കല്ലുവീഴ്ച മൂലം യാത്ര നിർത്തിവയ്ക്കേണ്ടതായും വന്നു. വലിയ ഉണ്ടക്കല്ലുകൾ ശരവർഷംപോലെ വഴിയിലേക്ക് വീണ്, ഫുട്ബാൾ പൊന്തുന്നതു പോലെ താഴ്വരയിലേക്ക് പതിക്കുന്നത് നടുക്കമുളവാക്കുന്ന ഒരു കാഴ്ചതന്നെയാണ്. ഭാഗ്യത്തിന്, വഴിക്ക് തടസ്സമൊന്നും ഇതുകൊണ്ട് സംഭവിച്ചില്ല. സമയം ഒരുമണി കഴിഞ്ഞപ്പോൾ ഒരു പാറയിടുക്കിലെ തണലിൽ ഇരുന്ന് ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു. രോട്ടിയും കിഴങ്ങു കറിയും തണുത്ത് മരവിച്ചുപോയെങ്കിലും രുചിയേറെയുള്ളതായി അനുഭവപ്പെട്ടു.

അരിച്ചരിച്ചുള്ള യാത്ര രണ്ടുമണിക്കൂർക്കൂടി പിന്നിട്ടപ്പോൾ വിശാല മായ താഴ്വരയുടെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. മൊത്തത്തിൽ ഭൂപ്രകൃ തിക്ക് വലിയൊരു മാറ്റം വന്നതായിത്തോന്നി. ചക്രവാളത്തെ തൊട്ടെന്ന പോലെ നിലകൊള്ളുന്ന പർവ്വതനിരകളിൽ ഭാഗികമായി മാത്രമെ മഞ്ഞുള്ളൂ. പക്ഷെ, ചില നിരകൾ കനത്ത മഞ്ഞാൽ മൂടിക്കിടക്കുന്നു മുണ്ട്. ഇവിടത്തെ ഏറ്റവും ചാരുതയാർന്ന ദൃശ്യം ആകാശത്തിന്റെ നീലനിറമാണ്. ഇതുപോലെ വശ്യതയാർന്ന ഒരു നീലനിറം എന്റെ ഹിമാലയയാത്രകളിൽ ഏറ്റവും മുന്തിയതുതന്നെയാണെന്ന് നിസ്സം ശയം പറയാം. ഈ നീലനിറത്തിന് മകുടംചാർത്തുന്ന വിധത്തിലാണ് വെൺമേഘക്കീറുകൾ നിശ്ചലമായി നിലകൊള്ളുന്നത്. അമ്പിളിക്കല പോലെ അർദ്ധവൃത്താകൃതിയിൽ രൂപപ്പെട്ടുകിടക്കുന്ന താഴ്വരയിൽ, പച്ചപ്പുൽത്തകിടികൾ അവിസ്മരണീയമായ ഒരു സമന്വയം ഒരുക്കി നല്കുന്നു.

താഴ്വരയിലെ നിരപ്പിൽ വാഹനം ഒതുക്കിയിട്ടശേഷം ഞങ്ങളെല്ലാ വരും പ്രകൃതിയുടെ ഈ ദൃശ്യവിരുന്ന് മതിവരുവോളം ആസ്വദിച്ച് കുറച്ചുനേരം ചുറ്റിക്കറങ്ങിനടന്നു. ഇതിന്നിടയിൽ സഞ്ചാരികളെ കയറ്റിയ മറ്റു രണ്ടു വാഹനങ്ങൾക്കൂടി നിരപ്പിലേക്ക് പ്രവേശിച്ചു. നാലു കൂടാരങ്ങൾ മാത്രമെ നിരപ്പിൽ ഉണ്ടായിരുന്നുള്ളൂ. അവരുടെ ഒരു ഏജന്റ് ഞങ്ങൾ ചെന്നപ്പോൾ മുതൽ ഞങ്ങളെ പിന്തുടർന്നിരുന്നു.

മൂവായിരം രൂപയാണ് ഒരു ദിവസത്തെ താമസത്തിന് അദ്ദേഹം ആദ്യം പറഞ്ഞതുക. സുഹൃത്തുക്കൾ നന്നായി വിലപേശിയപ്പോൾ, അവസാനം, ഏജന്റ് ആയിരത്തി ഇരുന്നൂറിൽ എത്തി. ഞാൻ ഉടനെ സമ്മതിക്കുകയും ചെയ്തു. സഞ്ചാരികൾ കൂടുതൽ വന്നെത്തിയാൽ നിരക്ക് ഉയരുമെന്ന് അദ്ദേഹം സൂചിപ്പിച്ചിരുന്നു. ഭക്ഷണത്തിന് പ്രത്യേകം തുക ഈടാക്കും.

കൂടാരത്തിൽ നാലുപേർക്ക് സുഖമായി കഴിഞ്ഞുകൂടാനുള്ള സൗകര്യമുണ്ട്. തറയിൽ രണ്ടടുക്ക് ചൌക്കാളം വിരിച്ചിട്ട്, അതിനുമുകളിൽ കട്ടിയുള്ള കമ്പിളി വിരിച്ച് ഭദ്രമാക്കിയിട്ടുണ്ട്. കിടക്കസ്സഞ്ചിയും കമ്പിളിപ്പുതപ്പും ആവശ്യാനുസരണം തരും. കാറ്റ് ആഞ്ഞുവീശിയാലും താഴ്ന്ന നിരപ്പിലായതിനാൽ കൂടാരം ഭദ്രമായിരിക്കുമെന്നാണ് ഏജന്റ് പറഞ്ഞത്. ചൂടുള്ള ചായകുടിച്ച് ഉന്മേഷം വീണ്ടെടുത്തശേഷം ഞങ്ങൾ തടാകത്തിലേക്കുള്ള യാത്ര ആരംഭിച്ചു. നിരപ്പിൽനിന്ന് തടാകത്തിലേയ്ക്കുള്ള പ്രവേശനമാർഗം മതിൽകെട്ടി അടച്ചിട്ടുള്ളതിനാൽ വാഹനഗതാഗതം സാധ്യമല്ല. മതിലിന്റെ ഓരത്തുള്ള ചെറിയ വിടവിൽക്കൂടി കടന്ന് വേണം യാത്ര തുടങ്ങാൻ.

കുണ്ടും കുഴിയുമൊക്കെ നിരവധിയുണ്ടെങ്കിലും രണ്ടുകിലോമീറ്ററോളം ദൂരം വരുന്ന ഈ യാത്ര സുഖപ്രദമാണ്. ഹിമപർവ്വതനിരകൾ, അർദ്ധവൃത്താകൃതിയിൽ, തൊട്ടടുത്തുതന്നെ നിൽക്കുന്നതിനാൽ തണുപ്പ് അതിരൂക്ഷമായിക്കൊണ്ടിരുന്നു. ഒരു കൊച്ചുമേടിന്റെ അടിവാരത്തുകൂടി നടന്ന് മുകൾഭാഗത്തെത്തിയപ്പോൾ വിദൂരത്തായി ആ ദൃശ്യം കണ്ടു. ഞങ്ങളെല്ലാവരും നിന്നനിലയിൽ നിന്നുപോയി. ഒരു വെള്ളിക്കിണ്ണത്തിൽ നീലരത്നം പതിച്ചുവച്ചതുപോലെ നിശ്ചലമായൊരു തടാകം. ആകാശത്തിന്റെ നീലിമയാകണം തടാകത്തിന് അതേനിറം കൊടുത്തത്. എല്ലാ ചുരങ്ങളും ഇവിടെ സമന്വയിക്കുന്നു. കൂട്ടത്തിൽ തല ഉയർത്തി നിൽക്കുന്നത് കുൻജം ചുരമാണ്. തടാകത്തെ വീക്ഷിച്ചു കൊണ്ട് ഞങ്ങൾ മുന്നോട്ട് നടന്നു. അടുത്തെത്തുന്തോറും ഈ അസുലഭദൃശ്യത്തിന്റെ ചാരുത കൂടിക്കൂടിവന്നു. വിശാലമായ നിരപ്പിൽക്കൂടി നടന്ന് തടാകത്തിന്റെ അടുത്തെത്തിയപ്പോൾ എന്തെന്നില്ലാത്ത ഒരു നിർവൃതി.

ചന്ദ്രാതടാകത്തിലെ പരിശുദ്ധജലം മതിവരുവോളം കുടിച്ചശേഷം തടാകക്കരയിൽക്കൂടി ഞങ്ങൾ നടന്നു. താഴ്ന്നിറങ്ങിക്കിടക്കുന്ന പർവ്വത ഭാഗങ്ങൾ തടാകത്തെ തൊട്ടെന്നപോലെ കുത്തനെ നിൽക്കുന്നതിനാൽ പരിക്രമണം പകുതിമാത്രമെ സാധ്യമാകുകയുള്ളൂ. അതുതന്നെ, ജല നിരപ്പ് കുറഞ്ഞതുകൊണ്ടാണ് സാധ്യമായത്. മൂന്നുഭാഗത്തുള്ള പർവ്വതനിരകളിൽ കനത്ത ഹിമാനികളാണ് സ്ഥിതിചെയ്യുന്നത്. ഇതിൽനിന്നുള്ള അന്തർപ്രവാഹങ്ങളാണ് ചന്ദ്രാനദിയെ ജലസമ്പുഷ്ട

മാക്കുന്നത്. ഈ പ്രവാഹങ്ങളുടെ ശക്തി ക്രമാതീതമായി വർദ്ധിക്കുമ്പോൾ ജലനിരപ്പ് ഗണ്യമായ വിധത്തിൽ ഉയരുന്നു.

തണുപ്പ് അസഹ്യമായ വിധത്തിൽ എത്തിക്കഴിഞ്ഞിരുന്നു. തടാകത്തിന്റെ വടക്കുഭാഗത്തുള്ള നിരപ്പിൽ ഒരു സംഘം മലകയറ്റക്കാർ താവളമടിച്ചിട്ടുണ്ട്. അവരെയൊന്നു പരിചയപ്പെടാമെന്നു കരുതി ഞങ്ങൾ അങ്ങോട്ട് ചെന്നു. അഞ്ചുപേരടങ്ങുന്ന ഈ സംഘം ഹരിയാനയിൽനിന്നുള്ളവരാണ്. മലകയറ്റത്തിൽ അതീവതാല്പര്യമുള്ള ഇവർക്ക് അതിന്നാവശ്യമായ ആധുനിക സാധനസാമഗ്രികളൊക്കെ കൈവശമുണ്ട്. പക്ഷെ, കഴിഞ്ഞ നാലുവർഷം മുടങ്ങാതെ ശ്രമിച്ചിട്ടും ഒന്നുപോലും വിജയത്തിലെത്തിക്കാൻ സാധിച്ചില്ലെന്ന് സംഘത്തലവനായ സുനിൽഖന്ന തുറന്നു പറഞ്ഞു. ശൃംഗങ്ങളുടെ 30 മീറ്റർവരെ അടുത്തെത്തിയിട്ടും അവസാനഘട്ടത്തിൽ ധൈര്യം ചോർന്നുപോകുന്നുവെന്നാണ് അദ്ദേഹം പറഞ്ഞത്. ഇവർ വിനയപൂർവ്വം സൽക്കരിച്ച ചായയും മിക്സ്ച്ചറും കഴിക്കുന്നതിന്നിടയ്ക്ക് ഞാൻ എന്റെ അഭിപ്രായം ഇവരെ അറിയിച്ചു.

തദ്ദേശിയരുടേയോ, ഷെർപ്പകളുടേയോ, ഗദ്ദികളുടേയോ സഹായ സഹകരണമില്ലാതെ മലകയറ്റം വിജയപ്രദമാക്കാൻ ബുദ്ധിമുട്ടാണ്. പർവ്വതങ്ങളെക്കുറിച്ച് ഇവർക്ക് ഗഹനമായ അറിവുണ്ട്.[1] ഗ്ലേഷിയർ ഭാഗങ്ങളായാലും, കുത്തനെയുള്ള വഴുക്കുന്ന പ്രതലങ്ങളായാലും, ചതിയൻ സ്വഭാവം കാണിക്കുന്ന പർവ്വതശിഖരങ്ങളായാലും സഹായികളുടെ കരുതൽ ആരോഹണക്കാർക്ക് ഏറെ ഗുണം ചെയ്യും. കാലാവസ്ഥയുടെ ഓരോ ഭാവമാറ്റവും ഇവർക്ക് ഹൃദിസ്ഥമാണ്. മലകയറ്റത്തിൽ ഇത് നിർണായകമായ ഒരു ഘടകമാണ്. സ്വയം ഡ്രൈവ് ചെയ്തുവന്ന്, കൂടാരംകെട്ടി ഭക്ഷണം ഉണ്ടാക്കിക്കഴിച്ച്, മലകയറ്റ ഉപകരണങ്ങളും അത്യാവശ്യസാധനങ്ങളുടെ ലഗ്ഗേജും സ്വയം ഏറ്റി യാത്രചെയ്യുമ്പോൾ ഗണ്യമായ തോതിൽ ഊർജ്ജനഷ്ടം യാത്രികർക്ക് സംഭവിക്കുന്നു. പോസിറ്റീവ് എനർജി, നെഗറ്റീവ് എനർജിയായി മാറുന്നതോടെ അത് എല്ലാ ഇന്ദ്രിയങ്ങളേയും പ്രതികൂലമായി ബാധിക്കുന്നു. മടുപ്പ്, ഭയം, അസ്വസ്ഥത തുടങ്ങിയ വികാരങ്ങൾക്കൊപ്പം ശാരീരികമായ പ്രശ്നങ്ങളും ഉടലെടുക്കുന്നു. യാത്രകൾ അകാലത്തിൽ അവസാനിപ്പിക്കേണ്ടിവരുന്നതിന്റെ സാഹചര്യങ്ങൾ ഇതൊക്കെയാണ്. ഞാൻ പറഞ്ഞവസാനിപ്പിച്ചപ്പോൾ, ഞങ്ങൾ നടത്തിയ യാത്രകളെക്കുറിച്ച് ഭൂപീന്ദറും രൂപ്സിങ്ങും ചുരുക്കത്തിൽ പറഞ്ഞുകൊടുക്കുകയും ചെയ്തു.

---

1. മലകൾ, പർവ്വതങ്ങൾ എന്നിവയെക്കുറിച്ച് ശാസ്ത്രീയ പഠനങ്ങൾ നടത്തുന്നതിന് 'ഓറോളജി' എന്നാണ് പറയുക. ശാസ്ത്രീയമായ അറിവുകൾ ഒന്നും ഇല്ലാത്ത തദ്ദേശീയർക്ക് പർവ്വതങ്ങളെക്കുറിച്ച് സമഗ്രമായ അറിവുകളുണ്ട്.

സൂര്യൻ പശ്ചിമാകാശത്ത് മുങ്ങിത്താഴാൻ തയ്യാറെടുത്തുകഴിഞ്ഞു. നീലാകാശം അപ്രത്യക്ഷമായതോടെ പുതിയ നിറക്കൂട്ടുകളാൽ പടിഞ്ഞാറൻ ചക്രവാളം അണിഞ്ഞൊരുങ്ങിനിന്നു. തടാകഭാഗത്തുനിന്ന് വീശുന്നത് മിതമായ കാറ്റാണെങ്കിലും അതിന്റെ തണുപ്പ് അതിരൂക്ഷമായിരുന്നു. പന്ത്രണ്ടുമണി കഴിഞ്ഞാൽ പൂർണ്ണചന്ദ്രനെ കണ്ടാസ്വദിക്കാൻ വരാമെന്നു പുതിയ സുഹൃത്തുക്കളോട് പറഞ്ഞ് ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. തങ്ങളുടെ കൂടാരത്തിൽ ഒതുങ്ങിക്കൂടി, ഭക്ഷണം കഴിച്ച് വിശ്രമിക്കാൻ അവർ സ്നേഹപൂർവ്വം അപേക്ഷിച്ചുവെങ്കിലും ക്രമീകരണങ്ങളെല്ലാം മുമ്പ് ചെയ്തുകഴിഞ്ഞിരുന്നതിനാൽ ഭക്ഷണം പാഴാക്കിക്കളയുന്നത് ഉചിതമല്ലല്ലോയെന്നു മറുപടി പറഞ്ഞ് ഞങ്ങൾ നടന്നു നീങ്ങി.

കൂടാരത്തിൽ എത്തുമ്പോഴേക്കും തണുത്ത് മരവിച്ചപോലെയായിത്തീർന്നു. പക്ഷെ, മഞ്ഞുവീഴ്ചയില്ലാത്തതുകാരണം ആകാശം തെളിഞ്ഞുനിന്നു. കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച് കിടന്നപ്പോൾ ഞങ്ങളെല്ലാവരും ചെറുതായൊന്ന് മയങ്ങിപ്പോയി. കൂടാരത്തിന്റെ ഉടമസ്ഥൻ സുഭാഷ്കപൂറും അദ്ദേഹത്തിന്റെ പാചകക്കാരനും ഞങ്ങളെ തട്ടിയുണർത്തിയപ്പോൾ സമയം എട്ടരമണി കഴിഞ്ഞിരുന്നു. ചൂടുള്ള തക്കാളിസൂപ്പുമായിട്ടാണ് അവർ വന്നത്. സൂപ്പ് കുടിച്ചുകഴിഞ്ഞപ്പോൾ ഭക്ഷണവും വന്നെത്തി. വിശപ്പ് അസഹ്യമായ വിധത്തിലെത്തിക്കഴിഞ്ഞിരുന്നു. റോട്ടിയും ഉരുളക്കിഴങ്ങ് സബ്ജിയും സാവകാശം കഴിക്കുമ്പോൾ ഞാൻ ചിന്തിച്ചത് ജീവിതത്തിലെ ഓരോ നിയോഗങ്ങളെക്കുറിച്ചായിരുന്നു. നാട്ടിൽനിന്ന് എത്രയോ ആയിരം കിലോമീറ്റർ അകലെ, വിജനമായൊരു മൈതാനത്തിലെ കൊച്ചുകൂടാരത്തിൽ, എണ്ണവിളക്കിന്റെ ഇത്തിരി പ്രകാശത്തിൽ രാത്രിഭക്ഷണം ആസ്വദിച്ചു കഴിക്കുക... അതുകഴിഞ്ഞ് ആഷാഢമാസത്തിലെ, സാവൻ-കി-മഹീന, പൂർണചന്ദ്രനെ കണ്ടാസ്വദിക്കാൻ ചന്ദ്രദേവന്റെ മകൾ ചന്ദ്ര നീരാടിയ തടാകത്തിലേക്ക് യാത്ര തിരിക്കുക... അതെ, എല്ലാം ഓരോ നിയോഗം!

ഭൂപീന്ദറും ഭരദ്വാജും തടാകത്തിലേക്ക് വരുന്നില്ലെന്നു പറഞ്ഞ് ഉറങ്ങാൻ കിടന്നു. പത്തുമണി കഴിഞ്ഞപ്പോൾ ഞാനും രൂപ്സിങ്ങും കൂടാരത്തിൽനിന്ന് പുറത്തേക്ക് ഇറങ്ങി. പൂർണേന്ദു ഉദിച്ചുയർന്നു കഴിഞ്ഞിരുന്നു. തെളിഞ്ഞ ആകാശത്തിൽ പൂർണചന്ദ്രൻ നിശ്ചലമായി നിലകൊള്ളുന്ന ദൃശ്യം അവിസ്മരണീയമായിരുന്നു. മഞ്ഞുഭൂമിയിൽ മുഴുവനും പൂനിലാവ് ഒഴുകിക്കിടക്കുന്ന കാഴ്ച എത്ര കണ്ടാലാണ് മതിവരുക? മഞ്ഞുതൊപ്പികളണിഞ്ഞുനിലകൊള്ളുന്ന ശൃംഗങ്ങൾക്കെല്ലാം വജ്രശോഭയുടെ തിളക്കം. കണ്ണുകൾ ചിമ്മിത്തുറന്നുകൊണ്ട് നക്ഷത്രക്കൂട്ടങ്ങൾ താരാനാഥന് അഭിവാദ്യങ്ങളർപ്പിച്ചുകൊണ്ട്

അനന്തമായ ആകാശത്തിൽ നിരന്നുനിൽക്കുന്നു. എത്ര മഹത്തരമാണ് പ്രകൃതിയുടെ കരവിരുത്.

ഒരുപുൽക്കൊടിയെപ്പോലും വളരെ വ്യക്തമായി കാണാവുന്ന പൂനിലാവിന്റെ വെളിച്ചത്തിൽക്കൂടി, മേടുകളുടെ ഓരംചേർന്നു നടക്കുമ്പോൾ ഞങ്ങൾ നിശബ്ദരായിരുന്നു. മേടിന്റെ മുകളിലെത്തിയപ്പോൾ ഞങ്ങൾ നിന്നു. ദൂരെയതാ വെള്ളിക്കിണ്ണത്തിൽ ചന്ദ്രബിംബം വീണുകിടക്കുന്നു! വജ്രപ്പൊടികൾപോലെ തടാകത്തിൽ താരകക്കൂട്ടങ്ങളും മിന്നിത്തിളങ്ങുന്നു. തടാകത്തിലേക്കടുക്കുന്തോറും ഈ മാസ്മരദൃശ്യത്തിന് മിഴിവേറി വന്നു. കാറ്റും മഞ്ഞും നിശ്ശേഷം ഒഴിഞ്ഞുനിന്നപ്പോൾ മഞ്ഞുഭൂമി ദേവലോകംപോലെ തിളങ്ങി. ചക്രവാളത്തെ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്ന ഹിമശൃംഗങ്ങളിലേക്ക് പൂർണേന്ദുകിരണങ്ങൾ ഒഴുകിക്കിടക്കുന്നതു കാണുമ്പോൾ തിരകളടങ്ങിയ പാൽക്കടൽപോലെ തോന്നിപ്പോയി. എവിടേയ്ക്ക് തിരിഞ്ഞുനോക്കിയാലും അവിടെല്ലാം പഞ്ചാരപ്പൂനിലാവ് മാത്രം. രൂപ്സിങ്ങ് കൈവശം കരുതിയിരുന്ന ചെറിയ കമ്പിളിപ്പുതപ്പിൽ മലർന്നു കിടന്ന് ആകാശത്തിന്റെ വശ്യസൗന്ദര്യം ആസ്വദിക്കുമ്പോൾ ഞാൻ ചിന്തിച്ചത് പ്രകൃതിയുടെ അത്ഭുതലീലകളെക്കുറിച്ചാണ്.

മരവിച്ചുപോകുന്ന തണുപ്പാണ് അനുഭവപ്പെട്ടതെങ്കിലും തടാകക്കരയിൽനിന്ന് മടങ്ങിപ്പോരാൻ മടിതോന്നി. സുഹൃത്തുക്കൾ അവരുടെ കൂടാരത്തിൽനിന്ന് കൂവി വിളിച്ചപ്പോൾ ആ ക്ഷണം സ്വീകരിച്ച് ഞങ്ങൾ അങ്ങോട്ട് ചെന്നു. കൂടാരമുറ്റത്ത് ചെറിയൊരു തീക്കുണ്ഠം അവർ ഒരുക്കിയിരുന്നുവെങ്കിലും അതൊന്നും തണുപ്പിനെ അകറ്റാൻ പര്യാപ്തമായിരുന്നില്ല. പക്ഷെ, ചൂടുള്ള കട്ടൻചായ ഏറെ ഗുണം ചെയ്തു.

സമയം രണ്ടരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ മടക്കയാത്രയ്ക്ക് തയ്യാറായി. പരസ്പരം ആശ്ലേഷിച്ച്, സുഹൃത്തുക്കളോട് വിടപറഞ്ഞ്, മേടിന്റെ ഓരത്തുകൂടി സാവധാനത്തിൽ നടക്കുമ്പോൾ ഞാൻ ആകാശത്തേക്ക് നോക്കി; പിന്നെ, ഒന്നു മൂളിപ്പോയി–

പൗർണ്ണമിച്ചന്ദ്രനുദിച്ചു നിൽക്കുന്നതാ
താരകക്കൂട്ടത്തിൽ റാണിയായി;
എങ്ങും പ്രകാശം പരത്തിക്കൊണ്ടമ്പിളി
കാവൽബ്ഭടൻപോലെ പിന്തുടർന്നു.

# പാണ്ഡവന്മാരുടെ അജ്ഞാതവാസസ്ഥലങ്ങൾ

ഹിമാചൽപ്രദേശിന്റെ തെക്കുപടിഞ്ഞാറ് മൂലയിലെ പർവ്വതസാനുക്കൾ ഭാരതസംസ്കാരത്തിന്റെ വേരുകൾ ആഴത്തിൽ പടർന്നുകിടക്കുന്ന പ്രദേശങ്ങളാണ്. പാണ്ഡവന്മാരുടെ വനവാസ-അജ്ഞാതവാസക്കാലത്തെ ചരിത്രരേഖകൾ ഇവിടങ്ങളിൽ ഇന്നും പുഷ്പിച്ചു നിൽക്കുന്നു.

സഞ്ചാരികൾ വളരെ ദുർലഭമായി മാത്രം പോകുന്ന ഒരു പ്രദേശമായതിനാൽ, ഇതേക്കുറിച്ചുള്ള ഒരേകദേശധാരണ ലഭിച്ചയുടൻ, ഞാൻ സുഹൃത്തുക്കളോട് വിശദാംശങ്ങൾ അന്വേഷിച്ചറിയാൻ നിർദ്ദേശം കൊടുത്തു. 10,500 അടി ഉയരമുള്ള ഹട്ടു കൊടുമുടി (HATTU PEAK), 12000 ൽ അധികം ഉയരമുള്ള ചൻഷാൽചുരം (Chanshaal Pass), ഹാട്ട്കോട്ടി ദേവീക്ഷേത്രം, ഗീർഗംഗാനദിയുടെ ഉത്ഭവസ്ഥാനം, ചന്ദ്രനഹാൻ തടാകം തുടങ്ങി നിരവധി പ്രദേശങ്ങൾ ഈ ഭാഗത്ത് ഉണ്ടെന്ന് കൂട്ടുകാർ അറിയിക്കുകയുംചെയ്തു. ഇതിൽ പലതും പാണ്ഡവരുടെ അജ്ഞാതവാസക്കാലവുമായി ബന്ധപ്പെട്ടതാണെന്നും അറിയാൻ കഴിഞ്ഞു.

2014 മെയ് അവസാനവാരത്തിൽ ഞാൻ ഛരായലിലെ ഞങ്ങളുടെ താവളത്തിൽ എത്തിച്ചേർന്നപ്പോഴാണ്, ഈ യാത്രയുടെ കാഠിന്യത്തെപ്പറ്റി ഭൂപീന്ദർ വിശദീകരിച്ചത്. മഞ്ഞ് മുഴുവനും ഉരുകിത്തീരാത്തതിനാൽ ചന്ദ്രനഹാൻ തടാകത്തിലേക്കുള്ള യാത്ര ഒഴിവാക്കേണ്ടിവരും. ഇവിടെയുള്ള ഏഴ് തടാകങ്ങളും കനത്ത ഗ്ലേഷിയർഭാഗങ്ങളിൽപ്പെട്ടതാണ്. ഉത്തരാഖണ്ഡിന്റെ തൊട്ടടുത്തുള്ള അതിർത്തി പ്രദേശങ്ങളിലൂടെയാണ് ഞങ്ങൾക്ക് സഞ്ചരിക്കേണ്ടത്. ഈ ഭാഗങ്ങളിൽ സഞ്ചാരയോഗ്യങ്ങളായ റോഡുകൾ കുറവാണ്. പരുക്കൻ റോഡുകളായതിനാൽ വലിയ വാഹനംതന്നെ വേണ്ടിവരും. മെയ്മാസം മുതൽ തിരക്കേറിയ സീസൺ ആയതിനാൽ ഛരായലിലോ ശിംലയിലോ അത്തരം വാഹനങ്ങൾ കിട്ടാനുമില്ല. ഹോട്ടൽ സൗകര്യങ്ങളൊന്നുമില്ലാത്ത പ്രദേശങ്ങളായതിനാൽ ഗ്രാമീണരുടെ കൂടെ കഴിയേണ്ടിവരും. തദ്ദേശവാസികളായ ഗൈഡുകളെ കിട്ടിയാൽ മാത്രമെ ഇത് സാധ്യമാകുകയുള്ളൂ. ഭൂപീന്ദ

റിനോ സുഹൃത്തുക്കൾക്കോ ഈ പ്രദേശങ്ങളെക്കുറിച്ച് ഒട്ടും അറിവില്ലാത്തതിനാൽ യാത്ര വിചാരിച്ചപോലെ അത്ര എളുപ്പമാകില്ല,

ബുദ്ധിമുട്ടുകളെക്കുറിച്ച് ചിന്തിച്ചാൽ യാത്ര ഒരിക്കലും സഫലമാകില്ലെന്ന് ഞാൻ പറഞ്ഞു. എപ്പോഴും പോസിറ്റീവ് ആയി ചിന്തിക്കണം. അത് ഗുണം ചെയ്യും. ചാണ്ഡീഗഢിലുള്ള ഭൂപീന്ദറിന്റെ ബന്ധുവുമായി ബന്ധപ്പെട്ട് ഒരു ടവേര വാഹനം ഉറപ്പാക്കി. പിറ്റേന്ന് അതിരാവിലെ യാത്രതിരിക്കാൻ ഞങ്ങൾ തയ്യാറാവുകയുംചെയ്തു.

## 'ഹട്ടു കാ കാളിമാ'

ഛരായലിൽനിന്ന് നാഷണൽഹൈവേ 22-ൽക്കൂടി നാർക്കണ്ട എന്ന സ്ഥലത്തേക്ക് 85 കിലോമീറ്റർ ദൂരമുണ്ട്. രാംപൂരിൽക്കൂടി കടന്നുപോകുന്ന ഈ വഴിയിൽക്കൂടി ഞങ്ങൾ നിരവധി തവണ യാത്ര ചെയ്തിട്ടുണ്ട്. കുഫ്റിയിലെ തിരക്കിൽപ്പെട്ടതുകൊണ്ടും രാവിലെ മുതൽ തുടങ്ങിയ മിതമായ മഴയും കാരണം പതിനൊന്നുമണി കഴിഞ്ഞശേഷമേ നാർക്കണ്ടയിൽ എത്തിയുള്ളൂ. ചെറിയൊരു അങ്ങാടിയാണെങ്കിലും അത്യാവശ്യസൗകര്യങ്ങളെല്ലാം ഇവിടെയുണ്ട്. ലഘുഭക്ഷണത്തിന്നായി ഒരു കടയിൽ കയറിയപ്പോൾ ഞങ്ങൾ ഹട്ടുവിലേക്കുള്ള വഴിയും വിശദാംശങ്ങളും ചോദിച്ചറിഞ്ഞു. നാർക്കണ്ട അങ്ങാടി കഴിഞ്ഞാൽ കുടുസ്സായ ഒരു റോഡ് മുകളിലേക്ക് പോകുന്നുണ്ട്. 9 കിലോമീറ്റർ ദൂരം വരുന്ന ഈ റോഡ് പർവ്വതങ്ങളെ ചുറ്റിക്കയറി മുകളിലെത്തിയാൽ ഹട്ടു കൊടുമുടിയിൽ എത്താം. അജ്ഞാതവാസക്കാലത്ത് പാണ്ഡവന്മാർ ഇവിടെ ഒളിച്ചുതാമസിച്ചിട്ടുണ്ട്. അന്ന് അവർ സ്ഥാപിച്ച ക്ഷേത്രമാണ് കൊടുമുടിയുടെ ഉച്ചിയിലുള്ള കാളിമാതാവിന്റെ ക്ഷേത്രം. മുകളിലൊ വഴിമധ്യേയൊ ഭക്ഷണപദാർത്ഥങ്ങളൊന്നും ലഭ്യമല്ലാത്തതിനാൽ എന്തെങ്കിലുമൊക്കെ കരുതേണ്ടിവരും.

സന്ധ്യക്കുമുമ്പായി തിരിച്ചെത്താമെന്ന കണക്കുകൂട്ടലോടെ ഞങ്ങൾ യാത്ര തുടങ്ങി. റോഡിന്റെ അവസ്ഥ തികച്ചും പരിതാപകരമാണ്. മറുവാഹനത്തിന് ഇടംകൊടുക്കാൻപോലും ബുദ്ധിമുട്ടാണ്. ദേവദാരു, പൈൻ, ഓക്ക് മരങ്ങൾ വളർന്നുനിൽക്കുന്ന പർവ്വതപ്രദേശമായതിനാൽ യാത്ര അതീവഹൃദ്യമായിത്തോന്നി. കാട്ടുപക്ഷികളുടെ സംഗീതാർദ്രമായ കൂജനങ്ങൾ, മൂടൽമഞ്ഞ് മറകെട്ടിനില്ക്കുന്ന വനാന്തരീക്ഷത്തിൽ അലയടിക്കുമ്പോൾ ആ ഒരു നിർവൃതി പറഞ്ഞറിയിക്കാൻ ബുദ്ധിമുട്ടാണ്. ചാറിച്ചാറി പെയ്യുന്ന മഴയും കനത്ത മൂടൽമഞ്ഞും യാത്രയ്ക്ക് തടസ്സമുണ്ടാക്കിയപ്പോൾ ഞങ്ങൾ വഴിയരുകിലെ പാറക്കെട്ടുകൾക്ക് താഴെ അഭയംതേടി ലഘുഭക്ഷണം കഴിച്ചു.

ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്ക്. കുത്തനെയുള്ള കയറ്റങ്ങൾ കയറി രണ്ടുമണി കഴിഞ്ഞപ്പോൾ കൊടുമുടിയുടെ ഉച്ചിയിലെത്തി. ചാറൽമഴയുണ്ടായിരുന്നുവെങ്കിലും അത് വകവയ്ക്കാതെ പുറത്തിറങ്ങി

നടന്നു. എത്ര വശ്യസുന്ദരമായ സ്ഥലം! മൈതാനം പോലെ വിശാലമായ സ്ഥലത്ത് വലത്തെ കോണിൽ ക്ഷേത്രവും, ഇടതുഭാഗത്ത് അല്പംകൂടി ഉയർന്ന പ്രതലത്തിൽ ടൂറിസ്റ്റ് ഗസ്റ്റ്ഹൗസും സ്ഥിതിചെയ്യുന്നു. പച്ചക്കാർപ്പറ്റുവിരിച്ചിട്ടപോലെയുള്ള മൈതാന ത്തിന്റെ പലഭാഗത്തും ഉയർന്ന പാറക്കെട്ടുകളുണ്ട്. മൈതാനത്തിന്റെ ചുറ്റിനും, താഴെ അഗാധമായ താഴ്വരയിൽനിന്നും ഉയർന്നുനിൽക്കുന്ന വൃക്ഷത്തലപ്പുകളാണ്. മഴ മാറി അന്തരീക്ഷം തെളിഞ്ഞപ്പോൾ വെണ്മേഘക്കൂട്ടങ്ങൾ കൈകൊണ്ട് തൊട്ടുനോക്കാവുന്നത്രയും അടുത്ത്.




വെണ്ണക്കല്ലുകൾ പതിച്ച് അതിസുന്ദരമാക്കിയ ക്ഷേത്രമുറ്റത്തുകൂടി നടന്ന് ഞങ്ങൾ ക്ഷേത്രത്തിൽ പ്രവേശിച്ചു. കാളീമാതാവിന്റെ ക്ഷേത്രം പ്രൗഢഗംഭീരംതന്നെയാണ്. അസാമാന്യമായ തേജസ്സാണ് ദേവി വിഗ്ര ഹത്തിന്. മുഖ്യപൂജാരി ലളിത് ശർമയുമായി ഞങ്ങൾ പരിചയപ്പെട്ടു. ക്ഷേത്രദർശനത്തിന് വളരെ കുറച്ചുപേർ മാത്രമെ ഉണ്ടായിരുന്നുള്ളൂ. അതുകൊണ്ടുതന്നെ വേണ്ടത്രസമയം ഞങ്ങളുടെകൂടെ ചെലവഴി ക്കാൻ അദ്ദേഹം തയ്യാറായി. പഞ്ചകൈലാസങ്ങൾ ദർശിച്ച ഒരു വ്യക്തി എന്ന നിലയ്ക്ക് മുന്തിയ പരിഗണന എനിക്ക് അദ്ദേഹം ആദരപൂർവ്വം അനുവദിച്ചുതരികയും ചെയ്തു. ക്ഷേത്രത്തെക്കുറിച്ചുള്ള വിശദാംശ ങ്ങളും പൂജാരി വിസ്തരിച്ചു പറഞ്ഞു.

കാളീമാതാവിന്റെ മൂലക്ഷേത്രം പാണ്ഡവന്മാർ അജ്ഞാതവാസ ക്കാലത്ത് നിർമ്മിച്ചതാണ്. വിരാടരാജാവിന്റെ അധീനത്തിലായിരുന്നു അന്ന് ഈ പ്രദേശം. ഇന്നത്തെ നിലയിൽ ക്ഷേത്രം നവീകരിച്ചിട്ട് കുറച്ചു വർഷങ്ങൾ മാത്രമേ ആയിട്ടുള്ളൂ. സർക്കാരിന്റെ നിയന്ത്രണ

ത്തിലുള്ള ഒരു ക്ഷേത്രക്കമ്മറ്റിയാണ് ഭരണം നടത്തുന്നത്. പരമ്പരാഗത അവകാശമുള്ള ബ്രാഹ്മണകുടുംബങ്ങളിലെ അംഗങ്ങളാണ് പൂജാരിമാർ. ഈ സ്ഥലത്തിന്റെ പേര് 'അജ്ഞാതവാസ്' എന്നുതന്നെയാണ്. ദേവദാരു മരമാണ് ക്ഷേത്ര നിർമ്മാണത്തിന് പൂർണ്ണമായും ഉപയോഗിച്ചിട്ടുള്ളത്. ക്ഷേത്രത്തിന്റെ നിയന്ത്രണമുള്ള ട്രസ്റ്റാണ് ഭീമമായ സംഖ്യ ചെലവഴിച്ച് നവീകരണങ്ങൾ നടത്തിയത്. പാണ്ഡവന്മാരുടെ അജ്ഞാതവാസക്കാലത്തെ സംബന്ധിച്ച ചരിത്രരേഖകൾ ഇവിടെനിന്ന് കണ്ടെടുത്തിട്ടുണ്ട്. നവരാത്രിയിലെ ദുർഗ്ഗാപൂജയ്ക്കും, ശ്രാവണസംക്രമണത്തിനും, ജന്മാഷ്ടമി സമയത്തും ധാരാളം തീർഥാടകർ വരുന്നുണ്ട്. നടന്നു മല കയറിയാണ് തദ്ദേശീയരെല്ലാം ദർശനത്തിനു വരുന്നത്. ശക്തി സ്വരൂപിണിയായ കാളീമാതാവ് പ്രസാദിച്ചാൽ പല അത്ഭുതങ്ങളും സംഭവിക്കാം. കാലാകാലങ്ങളിലായി അത്തരത്തിലുള്ള പലതും ഇവിടെ നടന്നിട്ടുണ്ട്. മഞ്ഞുകാലത്ത് 15 അടിവരെ ഉയരത്തിൽ മഞ്ഞ് വന്നുമൂടുമെങ്കിലും ക്ഷേത്രം ഉയർത്തി പണിഞ്ഞിട്ടുള്ളതുകൊണ്ട് ഒരുവിധം ഭദ്രമാണ്.



കാളിമാതായുടെ പ്രധാന പൂജാരി

പൂജാരിമാരും സഹായികളും താമസിക്കുന്നത് ക്ഷേത്രത്തിനു തൊട്ടുതാഴെയുള്ള ഒരു ഔട്ട്ഹൗസിലാണ്. ചായകുടിക്കാനുള്ള ക്ഷണം സ്വീകരിച്ച് കൂട്ടുകാർ പൂജാരിയുടെ കൂടെ പോയപ്പോൾ ഞാൻ ദേവി യുടെ തിരുനടയിൽ ധ്യാനത്തിന്നായി ഇരുന്നു. ഒരു മണിക്കൂറോളം കഴിഞ്ഞ് എഴുന്നേറ്റപ്പോൾ അന്തരീക്ഷം അപ്പാടെ മാറിക്കഴിഞ്ഞിരുന്നു. കനത്ത മഴയും ഇടിവെട്ടും കോടയും ഒന്നിച്ചപ്പോൾ കൊടുമുടിയിലൊ

ട്ടാകെ അന്ധകാരം വ്യാപിച്ചു. സമയം 5 മണി കഴിഞ്ഞതിനാൽ ഞങ്ങളുടെ തിരിച്ചുപോക്കും അനിശ്ചിതത്തിലായി. പക്ഷെ, പൂജാരിമാരായ ലളിത് ശർമ്മയും സുന്ദർ ശർമ്മയും ഒരു രാത്രി തങ്ങളോടൊപ്പം കഴിച്ചുകൂട്ടുവാൻ സ്നേഹരൂപേണ അഭ്യർഥിച്ചപ്പോൾ ഞങ്ങൾ സസന്തോഷം അത് സ്വീകരിച്ചു.

6 മണിയ്ക്കു മുമ്പായി ഇടിവെട്ടും മഴയും നിലച്ചു; ഇടവിട്ട് മിന്നൽ തുടർന്നു. അന്തരീക്ഷം തെളിഞ്ഞപ്പോൾ നിരപ്പിൽ ചുറ്റിക്കറങ്ങാനായി ഞങ്ങൾ പുറത്തുകടന്നു. മഴയ്ക്കുശേഷം തണുപ്പ് ഒന്നുകൂടി വർദ്ധിച്ചതായി തോന്നി. ഗസ്റ്റ്ഹൗസിന്റെ ഭാഗത്തേക്കാണ് ആദ്യം പോയത്. നിരപ്പിലെ ഏറ്റവും ഉയരംകൂടിയ ഒരു മൂലയിലാണ് രണ്ടു നിലയുള്ള ഈ കെട്ടിടം. മുറ്റത്ത് മനോഹരമായൊരു പൂന്തോട്ടവും ഒരുക്കിയിട്ടുണ്ട്. അതിഥികളൊന്നും ഇല്ലാത്തതിനാൽ മന്ദിരം അടച്ചിട്ടിരിക്കയാണ്. ചായ കിട്ടുമോയെന്നന്വേഷിച്ചപ്പോൾ അവിടെയുള്ള ഒരു ജോലിക്കാരൻ അതുടനെ ഉണ്ടാക്കിത്തരാമെന്ന് പറഞ്ഞു. പുൽത്തകിടിയിലെ കസേരകളിൽ ആസനസ്ഥരായശേഷം അനുപമമായ ആ പ്രകൃതിഭംഗി ആസ്വദിച്ച് ഞങ്ങൾ നിർവൃതിയിൽ ലയിച്ചു.

പശ്ചിമാകാശത്ത് സൂര്യബിംബം താഴ്ന്നിറങ്ങാൻ തയ്യാറെടുത്തുകഴിഞ്ഞു. മഴപെയ്ത് ഈറനണിഞ്ഞ അന്തരീക്ഷമായതിനാൽ വർണക്കൂട്ടുകൾ വേണ്ടത്ര ശോഭിച്ചില്ല. ഹിമശൃംഗങ്ങൾക്കുപിന്നിൽ സൂര്യൻ അപ്രത്യക്ഷമായിക്കഴിഞ്ഞിട്ടും പകൽവെളിച്ചം തെളിഞ്ഞുനിന്നു. ചായ കുടിച്ചശേഷം പരിചാരകനോട് യാത്ര പറഞ്ഞ്, നിരപ്പിന്റെ ചെരിഞ്ഞുകിടക്കുന്ന ഭാഗങ്ങൾ കാണുവാനായി അങ്ങോട്ടുപോയി. ഭീമാകാരങ്ങളുള്ള പാറക്കെട്ടുകളാണ് ഈ ഭാഗത്ത് മുഴുവനും. ഇതിലെ ഏറ്റവും വലിയ പാറയുടെ മുകളിൽ കയറി നിന്നാൽ താഴെ ഏതുഭാഗത്തുനിന്നും വരുന്നവരെ കാണാം. പാണ്ഡവന്മാർ സ്വരക്ഷാർഥം ഈ പാറയുടെ സേവനം ഉപയോഗപ്പെടുത്തിയിട്ടുണ്ടാകാം. കൂട്ടുകാർ സ്ഥലം വിട്ടശേഷവും, ദ്വാപരയുഗത്തിലെ ആ കാലഘട്ടത്തെക്കുറിച്ച് ഓർത്തുകൊണ്ട് ഞാൻ പാറമുകളിൽ കുറേനേരം ഇരുന്നു.

സന്ധ്യാവന്ദനത്തിന്റെ സമയമായപ്പോൾ വീണ്ടും ക്ഷേത്രത്തിൽപ്പോയി തൊഴുതു. ദീപാരാധനയ്ക്കുശേഷം നടയടച്ച് പൂജാരിമാരുടെ കൂടെ താമസസ്ഥലത്തേക്കു നടക്കുമ്പോൾ ശക്തമായ ഇടിമിന്നൽ വീണ്ടും തുടങ്ങി. യാതൊരു മുന്നറിയിപ്പും കൂടാതെ മഴ വരുന്നത് ഇവിടത്തെ ഒരു പ്രത്യേകതയാണെന്ന് ലളിത്ശർമ്മ പറഞ്ഞു. മഞ്ഞുമലകൾക്കുതാഴെ നിബിഡമായ വനമേഖലയായതുകൊണ്ടാകാം ഇങ്ങനെ സംഭവിക്കുന്നതെന്ന് എനിക്കു തോന്നി. ഔട്ട്ഹൗസിൽ എത്തുമ്പോഴേക്കും മഴ ആർത്തിരമ്പിയെത്തി.

പൂജാരിമാരുടെ താമസസ്ഥലം സൗകര്യപ്രദമാണ്. ഇടത്തെയറ്റത്തുള്ള കൊച്ചുമുറിയിലാണ് അടുക്കള. തൊട്ടടുത്ത വിശാലമായ മുറി താമസസ്ഥലവും. പാചകത്തിന് വിറകടുപ്പാണ് ഉപയോഗിക്കുന്നത്. തണുപ്പ് അസഹ്യമായവിധത്തിലായിക്കഴിഞ്ഞിരുന്നതിനാൽ എല്ലാവരും അടുക്കളയിൽ പറ്റിക്കൂടി. ചൂടുള്ള പച്ചക്കറി സൂപ്പ് നുണഞ്ഞുകൊണ്ട്, പൂജാരിമാരുടെ അഭ്യർഥനപ്രകാരം ഞാൻ കൈലാസയാത്രകളെക്കുറിച്ച് വിവരിച്ചുകൊടുത്തു.

9 മണിയായപ്പോൾ അത്താഴം വിളമ്പി. റോട്ടിയ്ക്കുപകരം തവിയിൽ ചുട്ടെടുത്ത ചപ്പാത്തിയാണ് തന്നത്. കുഴമ്പുപരുവത്തിലായ പരിപ്പുകറിയും, കിഴങ്ങും പച്ചക്കറികളും കൂട്ടിക്കലർത്തിയ സബ്ജിയും കൂടിയായപ്പോൾ ഭക്ഷണം രുചികരമായി. പരിശുദ്ധമായ പശുവിൻനെയ്യ് ഉപയോഗിച്ചുമാത്രമെ പാചകം ചെയ്യാറുള്ളുവെന്ന് ലളിത്ശർമ്മ വ്യക്തമാക്കി. കൈ കഴുകിയശേഷവും ആ നറുമണം കയ്യിൽ തങ്ങിനിന്നു.

പുറത്ത് മഴ ഇരമ്പിയാർത്തുപെയ്യുകയാണ്. മുറിയുടെ മൂലകളിൽ നെരിപ്പോട് കത്തിച്ചുവച്ചുവെങ്കിലും കഠിനമായ തണുപ്പിന് ശമനമൊന്നും തോന്നിയില്ല. പ്രാർഥിച്ചശേഷം, കമ്പിളിപ്പുതപ്പുകൾക്കിടയിൽ നൂഴ്ന്നപ്പോൾ ക്ഷണത്തിൽ ഉറങ്ങിപ്പോവുകയാണുണ്ടായത്.

### ഹാട്ട്കോട്ടിയിലെ ദേവീക്ഷേത്രം

നാർക്കണ്ടയിൽനിന്ന് ഭാഗി-ടിക്കർ-പുജാർലി നമ്പർ 4 -മൈഢലി-പട്ട്സാരി വഴി ഹാട്ട്കോട്ടിയിലേക്ക് 100 കിലോമീറ്ററോളം ദൂരമുണ്ട്. റോഡുകളുടെ അവസ്ഥ തികച്ചും ശോചനീയമാണ്. നാർക്കണ്ടയിൽനിന്ന് 10 കിലോമീറ്റർ ദൂരം മുന്നോട്ടു പോയപ്പോൾ 'താനിജുബ്ബാർ തടാക'ത്തിലേക്കുള്ള ഒരു ബോർഡ് വഴിയരുകിൽ കണ്ടു. ഒരു ഗ്രാമീണനോടു ചോദിച്ച് വഴി മനസ്സിലാക്കിയശേഷം ഞങ്ങൾ നേരെ തടാകം ലക്ഷ്യംവച്ച് യാത്ര തുടർന്നു. തടാകക്കരയിൽ എത്തിയപ്പോൾ, നാല് കിലോമീറ്ററിലധികം കയറ്റം കയറിവന്നത് വെറുതെയായില്ലയെന്നു തോന്നി. നാലുഭാഗവും കരിങ്കല്ലുകൊണ്ട് കെട്ടിപ്പടുത്ത ഈ തടാകം ജില്ലാടൂറിസം വകുപ്പിന്റെ കീഴിലാണ്. വൃക്ഷങ്ങളുടെ ശീതളഛായയിൽ മയങ്ങിക്കിടക്കുന്ന മനോഹരമായ ഒരു ശുദ്ധജല തടാകം. പത്തുമിനിറ്റോളം സമയംമാത്രം തടാകക്കരയിൽ വിശ്രമിച്ചശേഷം ഞങ്ങൾ യാത്രതുടർന്നു.

ജനവാസം വളരെ കുറഞ്ഞ ഉൾനാടൻ ഗ്രാമപ്രദേശങ്ങളിൽക്കൂടിയാണ് ഹാട്ട്കോട്ടിയിലേക്കുള്ള യാത്രാപഥം നീണ്ടുപോകുന്നത്. പകുതിയിലധികം ദൂരം വനമേഖലകളിൽക്കൂടിയായതിനാൽ യാത്ര സുഖമുള്ളതായി അനുഭവപ്പെട്ടു. വനഭൂമി കഴിഞ്ഞാൽ വിശാലമായ

കൃഷിയിടങ്ങളാണ്. പ്രധാനകൃഷി ആപ്പിൾ ആണ്. ഗോതമ്പും നെല്ലും ഈ മേഖലയിൽ കൃഷി ചെയ്യാൻ സാധ്യമല്ലെന്നാണ് ഒരു ഗ്രാമീണൻ പറഞ്ഞത്. ഉരുളക്കിഴങ്ങും പച്ചക്കറികളും അവനവന്റെ ആവശ്യത്തിനുവേണ്ടി മാത്രം കൃഷി ചെയ്തുണ്ടാക്കുന്നു. ഇവിടെ വിളയുന്ന ആപ്പിൾ ഇനത്തിന് മധുരം വളരെ കൂടുതൽ ആയതിനാൽ ഉയർന്ന വില ലഭിക്കുന്നുണ്ട്. ആപ്പിൾ കൃഷികൊണ്ട് സമ്പന്നന്മാരായവരാണ് ഇവിടത്തുകാർ.


ഹാട്ട്കോട്ടി ദേവിയുടെ മുഖ്യപൂജാരി

റോഡിന്റെ വലതുഭാഗത്തുള്ള വനഭൂമി മുകളിലേക്ക് വ്യാപിച്ചുകിടക്കുകയാണ്. ഇടതുഭാഗത്തെ വിശാലമായ താഴ്വരയിൽ ആപ്പിൾ തോട്ടങ്ങളാണ്. ഇത്രയുംനേരം യാത്ര ചെയ്തിട്ടും മറ്റുവാഹനങ്ങളൊന്നും കണ്ടില്ല. അപൂർവമായിമാത്രം ചില ഗ്രാമീണരെ കണ്ടു. വഴിയരികിൽ വാഹനം കാത്തുനിൽക്കുകയാണെന്നു തോന്നിച്ച രണ്ടു യുവതികളെയും കൂടെയുള്ള പുരുഷനെയും കണ്ടപ്പോൾ ഞാൻ വാഹനം നിർത്താൻ ആവശ്യപ്പെട്ടു. നാലു കിലോമീറ്ററോളം ദൂരെയുള്ള ഒരു കവലവരെ തങ്ങളെയും വാഹനത്തിൽ കൊണ്ടുപോകാൻ സാധിക്കുമോയെന്ന് വൃദ്ധൻ ചോദിച്ചപ്പോൾ ഞങ്ങൾ സമ്മതംമൂളി. ഒരു കുട്ട നിറയെ ചെറിപഴവും അവർ വാഹനത്തിൽ കയറ്റി. യാത്രക്കിടയിൽ അവർ വിശേഷങ്ങൾ പറഞ്ഞു. ധർണിസിങ്ങിന്റെ ചെറിത്തോട്ടം ദൂരെയുള്ള താഴ്വരയിലാണ്. മക്കളായ യമുനയെയും ലക്ഷ്മിയെയും കൂട്ടി ദിവസേന പഴം പറിയ്ക്കാൻ വരും. 10 കിലോയെങ്കിലും ദിവസവും കിട്ടും. സീസൺ അല്ലാത്തതിനാൽ കിലൊ ഒന്നുക്ക് 250 രൂപ വിലകിട്ടും. ചെറിയൊരു ആപ്പിൾ തോട്ടവും ഉണ്ട്. പക്ഷെ, ലാഭം ചെറി

ക്കൃഷിയാണ്. മക്കളെ കെട്ടിച്ചയക്കാനാണ് ഈ ബുദ്ധിമുട്ടുകൾ സഹിക്കുന്നത്. കാലത്തും വൈകീട്ടും ഓരോ ബസ് സർവീസ് മാത്രമെ ഈ വഴിയിൽക്കൂടിയുള്ളൂ. അതും ഉറപ്പില്ല. കവലയിൽ ഇറങ്ങിയപ്പോൾ വൃദ്ധനും മക്കളും ഞങ്ങൾക്കുവേണ്ടി ഒരു കിലൊയിലധികം പഴം തന്നു. കുറച്ചുമാത്രമെടുത്ത്, പരസ്പരം നന്ദിപറഞ്ഞ് ഞങ്ങൾ മുന്നോട്ടുപോയി.



ഹാട്ട്കോട്ടി - പാണ്ഡവന്മാരുടെ പ്രതിഷ്ഠ

വനമേഖല പിന്നിട്ട് വിജനമായ അടിവാരപ്രദേശത്തുകൂടി പോകുമ്പോഴാണ് ഈ യാത്രയിലെ ഏറ്റവും അവിസ്മരണീയമായ ആ സംഭവം ഉണ്ടായത്. പരുക്കൻ റോഡായതിനാൽ വളരെ സാവധാനത്തിലാണ് വാഹനം നീങ്ങിക്കൊണ്ടിരുന്നത്. ഒരു വളവ് തിരിഞ്ഞുകയറിയപ്പോൾ നൂറ് അടിയോളം അകലെയായി ഒരു സന്ന്യാസിയെ കണ്ടു. മുൻസീറ്റിൽ ഇരുന്നിരുന്ന ഞാൻ അദ്ദേഹത്തെ സൂക്ഷ്മമായി നിരീക്ഷിച്ചു. അടുത്തെത്തുന്തോറും, സന്ന്യാസിയുടെ നയനങ്ങൾ കനൽക്കട്ടപോലെ ജ്വലിക്കുന്നുണ്ടെന്ന് എനിക്കു മനസ്സിലായി. വണ്ടി ഓടിപ്പിക്കുന്ന അശോക്കുമാറിനോട് വാഹനം നിർത്താൻ ഞാൻ ഉടനെ നിർദ്ദേശിച്ചു. വാഹനത്തിൽനിന്ന് ഇറങ്ങിയ ഉടനെ ഞാൻ സന്ന്യാസിയെ തൊഴുതു. എന്നെ കണ്ടപ്പോൾ അദ്ദേഹം റോഡിന്റെ മറുഭാഗത്തുനിന്ന് ധൃതിയിൽ എന്റെ അടുത്തേയ്ക്ക് വന്നു. സന്ന്യാസിയുടെ പാദങ്ങൾ തൊട്ടുനമസ്കരിച്ചശേഷം ഞാൻ കൈകൂപ്പിനിന്നു. കൂട്ടുകാരും അദ്ദേഹത്തെ നമസ്കരിച്ചു. ഞങ്ങൾ ഹാട്ട്കോട്ടി ദേവീക്ഷേത്രത്തിലേക്ക് പോകുകയാണെന്ന് അറിയിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി എനിക്ക് പൂർണ്ണമായി

ഉൾക്കൊള്ളാൻ കഴിഞ്ഞുവെങ്കിലും കൂട്ടുകാരുടെ മുഖഭാവങ്ങളിൽ അവിശ്വാസ്യത തെളിഞ്ഞുകണ്ടു. കഴിഞ്ഞ പൗർണ്ണമിക്ക് ഹാട്ട്കോട്ടി ക്ഷേത്രത്തിലെ ശ്രീകോവിലിന്റെ പുറത്തുള്ള ഇരുളടഞ്ഞ വരാന്ത യിൽവച്ച് തനിക്ക് ദേവീദർശനം സാധ്യമായിയെന്നും, തന്റെ 41 ദിവസം നീണ്ടുപോയ കഠിനവ്രതത്തിന്റെ അവസാനദിവസമാണ് അത് സംഭവിച്ചതെന്നുമാണ് സന്ന്യാസി എന്നോട് പറഞ്ഞത്. എല്ലാ വർഷവും 500 കിലോമീറ്ററിലധികം നടന്ന് ഹാട്ട്കോട്ടിയിൽ വരുന്നതും ചിട്ടയോടെ ധ്യാനത്തിൽ ഇരിക്കുന്നതും, ഈയൊരു സാക്ഷാത്ക്കാര ത്തിനുവേണ്ടിയാണെന്നും അദ്ദേഹം തുടർന്നു പറഞ്ഞു.



പാണ്ഡവക്ഷേത്രത്തിൽ- ഒരു യോഗിയോടൊപ്പം

നാഥ് സമ്പ്രദായത്തിൽപ്പെട്ട ഇദ്ദേഹത്തിന് സ്ഥിരമായ ആശ്രമം എവിടേയും ഇല്ല. മാർച്ച് മാസത്തിന്റെ പകുതിയോടെ ഡീപ് ഹിമാലയ ത്തിൽനിന്ന് താഴേക്ക് ഇറങ്ങും. പിന്നെ ആറുമാസം ഉത്തമക്ഷേത്ര

സന്നിധികളിൽ ധ്യാനത്തിൽ ഇരിക്കും. യാത്രകൾ മുഴുവനും നടന്നു കൊണ്ടുതന്നെ. ഇദ്ദേഹത്തിന്റെ കൈവശം പണമൊന്നും ഇല്ല. അതിന്റെ ആവശ്യം ഉണ്ടെന്ന് തോന്നിയിട്ടുമില്ല. ദീപാവലി കഴിഞ്ഞാൽ ഹിമാലയത്തിലേക്ക് തിരിച്ചുപോകും.

പോകാൻ ധൃതിയുണ്ടെന്നുപറഞ്ഞ് അദ്ദേഹം എന്നെ ജ്വലിക്കുന്ന കണ്ണുകളോടെ നോക്കി. ഞാൻ തൊഴുകയ്യോടെ തലകുനിച്ച് വന്ദിച്ചു നിന്നു. പെട്ടെന്നദ്ദേഹം തന്റെ തോൾസഞ്ചിയിൽനിന്ന് ചെറിയൊരു ഭസ്മസഞ്ചി പുറത്തെടുത്ത് കുറച്ച് ഭസ്മം എനിക്ക് തന്നു; കഷ്ടി അര ടീസ്പൂൺ മാത്രം. ഭസ്മം നെറ്റിയിൽ ചാർത്തിയശേഷം ഒരു തരി നാവിലും വച്ചു. കൂട്ടുകാരും അപ്രകാരം ചെയ്തു. സഞ്ചിയിൽനിന്ന് ഒരു കഷ്ണം കടലാസ് എടുത്ത് എനിക്ക് തന്നശേഷം, ബാക്കി ഭസ്മം പൊതിഞ്ഞ് എന്റെ ബാഗിൽ ഇട്ടേയ്ക്കാൻ സന്ന്യാസി നിർദ്ദേശിച്ചു. ഞാൻ അപ്രകാരംതന്നെ ചെയ്തു. പെട്ടെന്ന് അദ്ദേഹം ആ പൊതി പുറത്തെടുത്ത് തുറന്നു നോക്കാൻ പറഞ്ഞു. എന്തുകൊണ്ടാണ് അദ്ദേഹം അങ്ങനെ പറഞ്ഞതെന്ന് ചിന്തിച്ച് ഞാൻ പൊതി തുറന്നു നോക്കി. പൊതിയിൽ ഒരു രുദ്രാക്ഷം കണ്ടപ്പോൾ ഞാൻ അമ്പരന്നു പോയി! ഞങ്ങൾ മൂന്നുപേരും രുദ്രാക്ഷം മാറിമാറി പരിശോധിച്ചു. അത്, ഞാൻ പൊതിയുമ്പോൾ അതിൽ ഉണ്ടായിരുന്നില്ല എന്നുറപ്പാണ്. സൂക്ഷ്മനിരീക്ഷണത്തിൽ ഇതൊരു ഉത്തമ രുദ്രാക്ഷമാണെന്ന് ബോധ്യമായി. നൂറ്റാണ്ടുകളുടെ പഴക്കമുണ്ട് ഇതിന്. അമ്പരന്നു നിന്നുപോയ ഭൂപീന്ദർ തനിക്കും ഭസ്മം തന്നനുഗ്രഹിക്കണമെന്ന് സന്ന്യാസിയോട് അഭ്യർഥിച്ചു. ഉടനെതന്നെ രണ്ട് നുള്ള് ഭസ്മം അദ്ദേഹത്തിനും കൊടുത്തു. ഭൂപീന്ദർ അതൊരു ടിഷ്യുപേപ്പറിൽ ഭദ്രമായി പൊതിഞ്ഞു. ഞങ്ങൾ മൂന്നുപേരും ആ ഭസ്മം അതിസൂക്ഷ്മമായി പരിശോധിക്കുകയും ചെയ്തു. അതിൽ മറ്റൊന്നും ഉണ്ടായിരുന്നില്ല. പൊതി പോക്കറ്റിൽ ഇട്ടയുടനെ അതെടുത്ത് തുറന്നുനോക്കാൻ സന്ന്യാസി ഭൂപീന്ദറിനോട് നിർദ്ദേശിച്ചു. പൊതിയെടുത്ത് തുറന്നപ്പോൾ അതിൽ രണ്ടു രൂപയുടെ ഒരു നാണയം!

ഇതൊക്കെ വെറും തമാശയാണെന്ന ഭാവത്തിൽ നിന്നിരുന്ന സന്ന്യാസി പെട്ടെന്ന് ഗൗരവഭാവത്തിലായി. അദ്ദേഹം എന്നോട് അതീന്ദ്രിയധ്യാന (TRANSCENDENTAL Form of Meditation) ത്തിൽ ഇരിക്കാൻ ആവശ്യപ്പെട്ടു. അരമണിക്കൂറിന്നുള്ളിൽ ഞാൻ ആ അവസ്ഥയിൽ എത്തുകയും ചെയ്തു. ബോധതലത്തിലേക്കു തിരിച്ചു വന്നപ്പോൾ, ത്രിശൂലം സമീപത്ത് കുത്തിനിർത്തി അതീന്ദ്രിയാവസ്ഥയിൽ ഇരിക്കുന്ന സന്ന്യാസിശ്രേഷ്ഠനെയാണ് കണ്ടത്. അദ്ദേഹത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച്, തൊഴുതുകൊണ്ട്, ഞാൻ നിന്നു. എന്തോ ദിവ്യമായ ഒരത്ഭുതം സംഭവിക്കാൻ പോകുന്നുവെന്ന് എന്റെ ഇന്ദ്രിയങ്ങൾ

സംജ്ഞ തന്നു. 15 മിനിറ്റോളം കഴിഞ്ഞപ്പോൾ ആ യോഗിവര്യൻ എഴുന്നേറ്റു. പ്രതിദ്ധ്വനിക്കുന്ന ശബ്ദത്തിൽ അദ്ദേഹത്തിൽനിന്ന് വാക്കുകൾ പുറത്തുവന്നു... "ഞാൻ ഗംഗാ മാതാവിനെ വിളിച്ചു.... ദാ, എടുത്തുകൊൾക.'

സന്ന്യാസി തന്റെ വലതുകൈ മലർത്തി നീട്ടിപ്പിടിച്ച് അത് മുകളിലോട്ട് ഒന്നുയർത്തി. അദ്ദേഹം ഒരു മന്ത്രം പതിയെ ചൊല്ലുന്നുണ്ടായിരുന്നു. പിന്നെ, മലർത്തിപ്പിടിച്ച കൈപ്പത്തി ഒരു കുമ്പിൾപോലെയാക്കി. പിന്നെ ഞാൻ കാണുന്നത് സന്ന്യാസിയുടെ കൈക്കുമ്പിളിൽ ജലം വന്നു നിറയുന്നതാണ്! ഞങ്ങൾ അക്ഷരാർത്ഥത്തിൽ അത്ഭുതസ്തബ്ധരായിപ്പോയി! സന്ന്യാസി ആ ദിവ്യജലം എന്റെ നേരെ നീട്ടി. എന്റെ കോട്ടിപ്പിടിച്ച കൈകളിൽ ജലം നിറഞ്ഞപ്പോൾ ഞാൻ അത് പാനം ചെയ്തു. കുറച്ച് കൂട്ടുകാർക്കും കൊടുത്തു. ബാക്കിവന്ന ജലത്തുള്ളികൾ മുഖത്തും ശിരസ്സിലും പുരട്ടി നിർവൃതിയിലമരുകയും ചെയ്തു. ഈ പുണ്യജലത്തിന്റെ സ്വാദ് പറഞ്ഞോ, എഴുതിയോ അറിയിക്കാൻ സാധ്യമല്ല. വായ, തൊണ്ട, അന്നനാളം, ആമാശയം, മൂലാധാരം എന്നിവിടങ്ങളിലൊക്കെ അവാച്യമായ ഒരു ഊർജ്ജപ്രവാഹം. സൂക്ഷ്മശരീരംപോലും അനുകൂലോർജ്ജത്താൽ പ്രതികരിക്കുന്നതായി അനുഭവപ്പെട്ടു..

ത്രിശൂലം വലിച്ചെടുത്ത് സന്ന്യാസിവര്യൻ യാത്രയ്ക്ക് തയ്യാറായപ്പോൾ ഞങ്ങൾ അദ്ദേഹത്തിന്റെ പാദങ്ങൾ സ്പർശിച്ച് സാഷ്ടാംഗം നമസ്കരിച്ച് കിടന്നു. പോകുന്നതിനുമുമ്പ് അദ്ദേഹം എന്റെ ചെവിയിൽ മന്ത്രിച്ചു... 'നമ്മൾ ജ്വാലാമുഖിയിൽവച്ച് വീണ്ടും കാണും.' എന്ന്? എപ്പോൾ? ഞാൻ ചോദിച്ചില്ല. അതിനൊരു സമയം നിശ്ചയിച്ചിട്ടുണ്ടാകും. അപ്പോൾ അത് നടക്കും.

ഇത്തരം നിരവധി സൗഭാഗ്യമുഹൂർത്തങ്ങൾ ഹിമാലയത്തിൽ എനിക്ക് അനുഭവവേദ്യമായിട്ടുണ്ട്. പക്ഷെ, അപ്പോഴെല്ലാം ഞാൻ ഒറ്റയ്ക്കായിരുന്നു. ശ്രീകണ്ഠ്മഹാദേവ് യാത്രയിൽ കൂടെയുള്ളവർക്ക് ചെറിയൊരു അത്ഭുതത്തിന് സാക്ഷ്യംവഹിക്കാൻ സാധിച്ചിരുന്നു. അന്ന്, ബേസ് ക്യാമ്പിൽവച്ച് ഞാൻ ശ്രീനിർമ്മൽഗിരി കരൌരി ബാബയുടെ ചിത്രങ്ങൾ ക്യാമറയിൽ പകർത്തുമ്പോൾ ഭൂപീന്ദറും മറ്റുള്ളവരും സാക്ഷികളായിരുന്നു. പക്ഷെ, ഒന്നുപോലും പതിഞ്ഞുകിട്ടിയില്ല. അദ്ദേഹത്തിന്റെ അനുമതിയോടെ വീണ്ടും ഫോട്ടോ എടുത്തപ്പോൾ അത് ലഭിക്കുകയും ചെയ്തു. മറ്റൊരിക്കൽ, കിന്നർകൈലാസയാത്രയിൽ സാഗ്ലയിൽനിന്ന് മടങ്ങുംവഴി ഒരു ദിവ്യയോഗിയെ കണ്ടപ്പോൾ ഭൂപീന്ദർ കൂടെയുണ്ടായിരുന്നു. ഇപ്പോൾ, ഹാട്ട്കോട്ടി യാത്രാമദ്ധ്യേ ഉണ്ടായ ഈ അപൂർവ്വ അനുഭവത്തിന് ഭൂപീന്ദറും അശോക്കുമാറും

സാക്ഷികളായപ്പോൾ എനിക്ക് വല്ലാത്ത സംതൃപ്തി തോന്നി. ഇത്തരം ദിവ്യയോഗീശ്വരന്മാരെക്കുറിച്ചും അവരുടെ Super Natural Powers നെക്കുറിച്ചും ജനങ്ങൾ അജ്ഞരാണ്.

4 മണിക്ക് മുമ്പായി ഞങ്ങൾ ഹാട്ട്കോട്ടിയിൽ എത്തി. തിരക്കുള്ള ഒരു ഇടത്തരം അങ്ങാടിയാണ് ഹാട്ട്കോട്ടി. വ്യാപാരസ്ഥാപനങ്ങളും, ബാങ്കിങ്ങ് സൗകര്യങ്ങളുമൊക്കെ ഇവിടെയുണ്ട്. ശ്രീഹാഠേശ്വരി മാതാ ക്ഷേത്രത്തിന്റെ ചുറ്റിനുമായിട്ടാണ് ഈ കൊച്ചുസ്ഥലം സ്ഥിതിചെയ്യുന്നത്. പബാർ നദി ഈ ഗ്രാമത്തെ ചുറ്റി ഒഴുകുന്നു. ചന്ദ്രനഹാൻ ഗ്ലേഷിയറിൽനിന്ന് ഉത്ഭവിക്കുന്ന പബാർ നദി, ഗിരിഗംഗാനദിയുമായി സംഗമിച്ച് ഉത്തരാഖണ്ഡിലേക്ക് ഒഴുകി ഹരിദ്വാറിൽവച്ച് ഗംഗയിൽ ലയിക്കുന്നു.

ഹാഠേശ്വരി ദേവീക്ഷേത്രസമുച്ചയം അതിമനോഹരംതന്നെയാണ്. ക്ഷേത്രത്തിലേക്ക് പ്രവേശിക്കുന്നതിനുമുമ്പായി ഇടതുവശത്ത് നയനാഭിരാമമായ ഒരു പൂന്തോട്ടമുണ്ട്. വിശാലമായ ഈ ഉദ്യാനത്തിന്റെ ഒരു ഭാഗം കുട്ടികൾക്ക് കളിച്ചുതിമിർക്കാനുള്ള സ്ഥലമാണ്. ഹിമാലയൻ പൂക്കളുടെ ഒരു കലവറതന്നെ ഇവിടെ ദർശിക്കാം. പച്ചപ്പരവതാനി വിരിച്ചപോലെയുള്ള പുൽത്തകിടിയും വർണ്ണക്കല്ലുകൾ പാകിയ നടവഴികളും വിശ്രമിക്കാനുള്ള ഇരിപ്പിടങ്ങളുമെല്ലാം അതീവഭംഗിയോടെ രൂപകല്പ്പനചെയ്ത് നിർമ്മിച്ചിരിക്കുന്നു. ചുറ്റും ഹിമം മൂടിനിൽക്കുന്ന പർവ്വതനിരകളായതിനാൽ, ഒരു തളികയെന്നോണമെന്നാണ് ഈ സ്ഥലം. പ്രകൃതിഭംഗി ആവോളം ആസ്വദിച്ച് നിർവൃതി പൂകിയശേഷം, ദേവീദേവന്മാരെ ദർശിക്കുക. എന്തൊരു ഉദാത്തമായ സങ്കല്പം!

പ്രധാനഗോപുരം കടന്ന് വിശാലമായ ക്ഷേത്രമുറ്റത്തേക്ക് പ്രവേശിച്ചാൽ വലതുഭാഗത്തായി ദേവീക്ഷേത്രവും ഇടതുഭാഗത്തായി ശിവക്ഷേത്രവും കാണാം. ശിവക്ഷേത്രത്തിന്റെ മതിൽക്കെട്ടിനോടുചേർന്നു പാണ്ഡവന്മാരുടെ പ്രതിഷ്ഠയുള്ള അഞ്ച് കൊച്ചുക്ഷേത്രങ്ങളും സ്ഥിതിചെയ്യുന്നു. തിരുമുറ്റം മുഴുവനും തൂവെള്ള മാർബിൾ വിരിച്ചതാണ്. അതിപുരാതനമായ ദേവീക്ഷേത്രം അതേവിധത്തിൽത്തന്നെ നിലനിർത്തി, പുറമെ നവീനമായ നിർമ്മാണംനടത്തുകയാണ് ചെയ്തിട്ടുള്ളത്. അത് അതിമനോഹരമായി നിർമ്മിച്ചിട്ടുമുണ്ട്. ഉഗ്രരൂപിണിയുടെ ഭാവത്തിലാണ് ദേവി. അപാരമായ ഊർജ്ജം ശ്രീകോവിലിന്നുള്ളിലും പുറത്തെ ഇരുളടഞ്ഞ, ഇടുങ്ങിയ, പ്രദക്ഷിണവഴിയിലും സദാ പ്രസരിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങൾക്കും പുത്തനുണർവ്വ്. മൂലമന്ത്രം ഉരുവിട്ടുകൊണ്ട് അന്ധകാരമയമായ പ്രദക്ഷിണമാർഗ്ഗത്തിലൂടെ സാവധാനത്തിൽ നടക്കുമ്പോൾ, യാത്രാമധ്യേ കണ്ടുമുട്ടിയ

ദിവ്യസന്ന്യാസിയുടെ അനുഭവം ഓർത്തുപോയി. പൗർണ്ണമിരാവിൽ ഇവിടെ ഏതോ കോണിൽവച്ചാണ് ദേവിയുടെ ദിവ്യരൂപം അദ്ദേഹം ദർശിച്ചത്. ധ്യാനത്തിലൂടെ മൂന്നാംകണ്ണ് (Third Eye) തുറക്കുമ്പോഴാണ് ഇത്തരത്തിൽ ദർശനം സാധ്യമാകുക. ഇന്ദ്രിയങ്ങളെല്ലാം പരിപൂർണ്ണമായ തോതിൽ ഉണർന്നു നിൽക്കുന്നത് ദേവിയുടെ അദൃശ്യസാന്നിധ്യം ഇവിടെ തങ്ങിനിൽക്കുന്നത്കൊണ്ടാണോ? ഞാൻ ചിന്തിച്ചുപോയി.

ഹാഠേശ്വരിദേവിയുടെ മുഖ്യപൂജാരിയായ ഭവാനിദത്തുമായി ഞാൻ സംസാരിച്ചു. ക്ഷേത്രത്തിന്റെ മഹാഭാരതപശ്ചാത്തലം അദ്ദേഹം വിസ്തരിച്ച് പറഞ്ഞുതന്നു. മഹാഭാരതകാലഘട്ടത്തിൽ ഈ പ്രദേശം വിരാടരാജാവായ മത്സ്യന്റെ[1] രാജധാനിയുടെ ഭാഗമായിരുന്നു. അജ്ഞാതവാസത്തിന്നായി പാണ്ഡവന്മാരുടെ പരിഗണനയിൽവന്നത് പാഞ്ചാലം, ചേദി, മത്സ്യം, ശൂരസേനം, പടച്ചരം, ദശാർണം, നവരാഷ്ട്രം, മല്ലം, സാലം, യുഗന്ധരം, കുന്തീരാഷ്ട്രം, സുരാഷ്ട്രം, അവന്തി എന്നീ രാജ്യങ്ങളാണ്. നിഗൂഢമായ പർവ്വതങ്ങളാൽ ചുറ്റപ്പെട്ടതും ഇടതൂർന്ന വനപ്രദേശങ്ങളാൽ സമൃദ്ധവുമായ വിരാടന്റെ മത്സ്യരാജ്യമാണ് അജ്ഞാതവാസത്തിന് ഉത്തമമെന്ന് അവസാനവിശകലനത്തിൽ തീരുമാനമായി. അന്ന് ഈ പ്രദേശം കൊടുംവനമായിരുന്നു. മഹിഷാസുരമർദ്ദിനിയായ[2] ദേവിയുടെ മൂലവിഗ്രഹം കണ്ടെടുത്ത് ഇവിടത്തെ ശ്രീകോവിലിൽ പ്രതിഷ്ഠിച്ചത് പാണ്ഡവന്മാരാണ്. മഹാഭാരതകാലഘട്ടത്തിനുശേഷം വിസ്മൃതിയിലായിപ്പോയ ഈ ക്ഷേത്രത്തെ പുനരുദ്ധരിച്ചത് ജഗത്ഗുരു ശ്രീശങ്കരാചാര്യരാണ് എന്നതിന്റെ തെളിവുകൾ ഇവിടെനിന്ന് കണ്ടെടുത്തതായി ഭവാനിദത്ത് പറഞ്ഞു. സിർമോർ രാജാവായിരുന്ന സോംപ്രകാശും, ഇതേ രാജവംശത്തിലെ പദംചന്ദറും അവരുടെ കാലഘട്ടത്തിൽ ഈ ക്ഷേത്രത്തിൽ പുനർനിർമ്മാണങ്ങൾ നടത്തിയതിന് രേഖകളുണ്ട്.

എന്റെ ചിന്തകൾ മഹാഭാരതകാലഘട്ടത്തിലൂടെ വിഹരിച്ചു... മഹാമുനി വേദവ്യാസൻ ഇതെല്ലാം മിഴിവാർന്ന രൂപത്തിൽ ആലേഖനം ചെയ്തിട്ടുണ്ട്...

"മയിൽപ്പീലിക്കൊടിയാൽ പ്രശോഭിക്കുന്ന, മഹിഷാസുരമർദ്ദിനിയായ ദേവീ! ദേവന്മാർ ലോകത്തിന്റെ രക്ഷയ്ക്കായി അവിടുത്തെ

1. മത്സ്യന്റെ പുത്രി ഉത്തര, അഭിമന്യുവിന്റെ ഭാര്യയായിരുന്നു. ഇവരുടെ മകനാണ് പരീക്ഷിത്ത് മഹാരാജാവ്.

2. മഹിഷാസുരന്റെ പിതാവ് രംഭാസുർ ശിവനെ തപസ്സുചെയ്ത് പ്രത്യക്ഷപ്പെടുത്തി, തന്റെ മകനെ ആരും പരാജയപ്പെടുത്തില്ലയെന്നവരം വാങ്ങി. മഹിഷാസുരൻ ദേവന്മാരെ ഉപദ്രവിച്ചുതുടങ്ങിയപ്പോൾ അവർ പബ്ബാർ നദിയുടെ അക്കരെക്കടന്ന് ദേവിയെ ശരണം പ്രാപിച്ചു. മഹിഷാസുരനെ വധിച്ച് ദേവന്മാരെ രക്ഷിച്ച ദേവിയെ മഹിഷാസുര മർദ്ദിനിയെന്നറിയപ്പെട്ടു.

പൂജിക്കുന്നു. ശിവയും ജയയും വിജയയുമായ അവിടുന്ന് ശിവയായി എനിക്ക് വരം തന്നു വിജയം ആശംസിച്ചാലും. ദുർഗ്ഗത്തിൽനിന്ന് കര കയറ്റുന്ന ദുർഗ്ഗേ, വിപത്തുകളിൽനിന്നും കഷ്ടകാലങ്ങളിൽനിന്നും കരകയറ്റുന്ന കാളീ; മഹാകാളീ എന്നറിയപ്പെടുന്ന ദേവീ! രക്ഷിക്കണേ! സുരേശ്വരീ, സത്യേ, ശരണ്യേ, ഭക്തവത്സലേ, മഹാമായേ! ഞങ്ങൾ കൈകൂപ്പുന്നു. കാത്താലും." യുധിഷ്ഠിരന്റെ സ്തുതികളുംഅപേക്ഷ കളും കേട്ടപ്പോൾ ദേവി പ്രസന്നചിത്തയായി പാണ്ഡവരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. ദേവി, ധർമ്മപുത്രരെ അനുഗ്രഹിച്ചു; 'രാജാവേ! എന്റെ അനുഗ്രഹത്താൽ, ശത്രുക്കളായ കൗരവന്മാരെ ജയിച്ച് ആയുരാരോഗ്യ സൗഭാഗ്യവും സമ്പൽ സമൃദ്ധിയും നിങ്ങൾക്കുണ്ടാകും. ഭക്തിയോടെ ദേവീസ്തോത്രം ചൊല്ലുന്നവനും ശ്രവിക്കുന്നവനും കാര്യസിദ്ധിയു ണ്ടാകും. വിരാടദേശത്ത് വാഴുന്ന നിങ്ങളെ കൗരവരും ജനങ്ങളും തിരിച്ചറിയുകയില്ല.'

ദീപാരാധന തൊഴുത്, ഹാഠേശ്വരി ദേവിയെ സാഷ്ടാംഗം നമസ്ക രിച്ച്, മഹാദേവനെ തൊഴുത് പ്രാർഥിച്ച്, പാണ്ഡവന്മാരെ വണങ്ങി തിരിച്ചുപോരുമ്പോൾ മനസ്സ് ശാന്തമായിരുന്നു.

അന്നു രാത്രി ഞങ്ങൾ ദേവസ്വംവക അതിഥിമന്ദിരത്തിൽ താമ സിച്ചു. ചുരുങ്ങിയ വാടക മാത്രമെ ഇവർ ഈടാക്കുന്നുള്ളൂ. അമ്പതി ലധികം മുറികളുള്ള ഈ 3 നില കെട്ടിടം വളരെ നല്ല നിലയിൽ സംര ക്ഷിച്ചുവരുന്നുണ്ട്. മേള സമയത്തു തിരക്കുണ്ടാകുമെങ്കിലും അതുക ഴിഞ്ഞാൽ തീർഥാടകർ കുറവാണെന്ന് ഇവിടത്തെ പരിചാരകൻ പറഞ്ഞു. താമസക്കാർക്ക് ഭക്ഷണം ലഭ്യമാക്കുന്ന ഒരു ചെറിയ കാന്റീനും താഴത്തെ നിലയിലുണ്ട്.

തണുത്തുവിറയ്ക്കുന്ന അന്തരീക്ഷമായിരുന്നുവെങ്കിലും രാത്രിയിൽ സുഖമായി ഉറങ്ങാൻ കഴിഞ്ഞു.

**മസ്ലി ഗ്രാമം**

**അതിരാവിലെ എഴുന്നേറ്റ് ക്ഷേത്രദർശനം നടത്തിയശേഷം ഞങ്ങൾ അടുത്ത ലക്ഷ്യത്തിലേക്ക് യാത്രയായി. ഹാട്ട്കോട്ടിയിൽനിന്ന് സിന്ദാസുവഴി ഞങ്ങളുടെ യാത്ര മസ്ലിഗ്രാമത്തിലേക്കായിരുന്നു. ഉൾനാടൻ പ്രദേശങ്ങളായതിനാൽ കൊച്ചുകൊച്ചുറോഡുകളുടെ സങ്കീർണ്ണത ഞങ്ങളെ ഒട്ടൊന്നു വട്ടം കറക്കി. സിന്ദാസുവിൽവച്ച് ദേവീന്ദർപഞ്ച്ത എന്നൊരു ചെറുപ്പക്കാരനെ ഗൈഡ് ആയി ലഭിച്ചത് ഭാഗ്യം ഒന്നുകൊണ്ടുമാത്രമായിരുന്നു. ഹിമാചൽപ്രദേശിന്റെ അറിയപ്പെടാത്ത ഭാഗങ്ങളെക്കുറിച്ചൊക്കെ ഇദ്ദേഹത്തിന് സമഗ്രമായ അറിവുണ്ട്. തുടർന്നുള്ള യാത്രകളിൽ ദേവീന്ദറിന്റെ സേവനം വളരെയേറെ പ്രയോജനപ്പെട്ടു.**

വനവാസക്കാലത്ത് പാണ്ഡവന്മാർ മസ്സിഗ്രാമത്തിൽ കുറച്ചുകാലം താമസിച്ചിട്ടുണ്ട്. ഒറ്റനോട്ടത്തിൽത്തന്നെ ഗ്രാമത്തിന്റെ പഴക്കം ബോധ്യപ്പെടും. ഗോത്രവർഗ്ഗത്തിൽപ്പെട്ട ഒരു വിഭാഗം ജനങ്ങൾ അന്ന് ഈ വനപ്രദേശത്ത് താമസിച്ചിരുന്നു. പാണ്ഡവർ അവരോടൊപ്പം കുറച്ചു നാൾ താമസിച്ചു എന്നാണ് ഐതിഹ്യം. ആ ഗോത്രവർഗ്ഗക്കാർ പാണ്ഡവരുടെ ഓർമ്മക്കായി ഇവിടെ ഒരു ക്ഷേത്രം നിർമ്മിച്ചു. പ്രധാന ക്ഷേത്രത്തിലെ പ്രതിഷ്ഠ പഞ്ചപാണ്ഡവന്മാരും ദ്രൗപതിയും. തൊട്ടപ്പുറത്ത് ഒരു കൊച്ചുകാളീക്ഷേത്രവുമുണ്ട്.



പാണ്ഡവരുടേയും ദ്രൗപതിയുടേയും പ്രതിഷ്ഠ

പാണ്ഡവക്ഷേത്രത്തിലെയും കാളീക്ഷേത്രത്തിലെയും മുഖ്യപൂജാരി കൃഷ്ണദേവ് ഗോട്ട എന്ന ബ്രാഹ്മണനാണ്. സാത്വികനായ ഇദ്ദേഹം പല ചരിത്രങ്ങളും പറഞ്ഞുതന്നു. പാണ്ഡവരുടെകാലത്തെ ചില ചെമ്പുതകിടുലിഖിതങ്ങൾ ഇവിടെനിന്ന് കണ്ടെടുത്തിട്ടുണ്ട്. അദ്ദേഹം ചൂണ്ടിക്കാണിച്ചുതന്ന പഴഞ്ചൻകെട്ടിടത്തിന്റെ പഴക്കം ആ കാലഘട്ടത്തിലെതാണെന്ന് തീർച്ചപ്പെട്ടിട്ടുമുണ്ട്. പുരാവസ്തുവകുപ്പുകാർ പലതവണ വന്ന് ഇതൊക്കെ അടയാളപ്പെടുത്തുകയും പലതും എടുത്തുകൊണ്ടുപോകുകയും ചെയ്തു. വളരെക്കാലമായി, പിന്നെ വിവരമൊന്നും ഇല്ല. സെപ്തംബർ മാസത്തിൽ ഗ്രാമീണർ ഇവിടെ പാണ്ഡവമേള പതിവായി നടത്തുന്നുണ്ട്. ആ സമയത്ത് നല്ല ജനത്തിരക്ക് പതിവാണ്.

പൂജാരിയുടെ മകൾ കീർത്തി ശർമ്മ ആവിപറക്കുന്ന ചായ തന്ന് ഞങ്ങളെ സൽക്കരിച്ചു. ക്ഷേത്രത്തിലെ നിവേദ്യമായ റവലഡ്ഡുവും കഴിയ്ക്കാൻ തന്നു. തിരിച്ചുപോരുന്നതിനുമുമ്പ് ഞാൻ ഒരിക്കൽക്കൂടി പാണ്ഡവന്മാരെ തൊഴുത് വന്ദിച്ചു. ദ്രൗപതിയുടെ അതിസുന്ദരമായ

കരിങ്കൽ ശിൽപ്പത്തിൽ ഏറെനേരം എന്റെ കണ്ണുകൾ ഉടക്കിനിന്നു. നോക്കുന്തോറും ആ മനോഹരവദനത്തിലെ ഗൂഢമന്ദസ്മിതം തെളിയുന്നതായി തോന്നി. മഹാഭാരതകാലഘട്ടം വീണ്ടും മനസ്സിൽ തെളിഞ്ഞു വന്നു...



പാണ്ഡവ ക്ഷേത്രത്തിന്റെ മുൻഭാഗത്ത്

ദാനവരാജാവായ വൃഷപർവ്വാവിന്റെ സ്ഫടികസഭാദ്രവ്യങ്ങൾ ഉപയോഗപ്പെടുത്തി മായാസുരൻ എന്ന ശിൽപ്പി അതിമനോഹരമായ സഭാസൗധത്തിന്റെ നിർമ്മാണം പാണ്ഡവർക്കുവേണ്ടി പൂർത്തിയാക്കി. വിശ്വകർമ്മാവ് നിർമ്മിച്ച സുധർമ്മയും ബ്രഹ്മസദസ്സും, മയാസുര നിർമ്മിതമായ ഈ പാണ്ഡവസഭയ്ക്ക് ഒപ്പം നിൽക്കില്ല. ഇന്ദ്രപ്രസ്ഥത്തിൽ നിന്ന് ദുര്യോധനൻ, ശകുനിയോടൊപ്പം, സഭാസൗധം സന്ദർശിക്കാൻ വരുന്നു. സ്ഫടികനിർമ്മിതമായ കൽത്തളം കണ്ടപ്പോൾ ജലത്തളമാണെന്ന് ധരിച്ച് ദുര്യോധനൻ ഉടുവസ്ത്രം തെറുത്തുകയറ്റി. സ്ഫടികജലവും സ്ഫടികതാമരകളും നിറഞ്ഞ പൊയ്ക കണ്ടപ്പോൾ ജലാഭമായ കൃത്രിമപ്രതലമാണെന്ന് തെറ്റിദ്ധരിച്ച് നടന്ന് വെള്ളത്തിൽ വീണ് നനഞ്ഞുകുതിർന്നു. അടുത്ത മുറിയിലേക്ക് കടന്നപ്പോൾ സ്ഫടിക വാതിൽ കാണാതെ അതിൽ തലയിടിച്ചു നിന്നു. തൊട്ടടുത്ത മുറിയിലേക്ക് പ്രവേശിക്കുമ്പോൾ സ്ഫടികവാതിലാണെന്ന് കരുതി ആഞ്ഞു തള്ളിയപ്പോൾ, അവിടെ വാതിൽ ഇല്ലാത്തതിനാൽ, മുഖം കുത്തി വീണു.

അന്ന്, ഭർത്താക്കന്മാരോടൊപ്പം ആർത്തുചിരിക്കുമ്പോൾ സഭാതലത്തിൽ മുഴങ്ങിക്കേട്ടത്, ദേവീ... അവിടുത്തെ പരിഹാസച്ചിരിയുടെ അല

കളായിരുന്നു. തിന്മയുടെ പ്രതീകമായ ദുര്യോധനൻ എന്ന പുരുഷ വ്യാഘ്രത്തിന്റെ അഭിമാനത്തിന് അന്ന് ആഴത്തിൽ മുറിവേറ്റു. മഹാ ഭാരതയുദ്ധത്തിന്റെ മൂലഹേതുക്കളിൽ പ്രഥമസ്ഥാനം ഈ ചിരിക്കായി രുന്നില്ലേ... ദേവീ!

കാലത്തിന്റെ നിയോഗമാകാം അത്. സംഭവിക്കാനുള്ളത് സംഭവി ക്കുകതന്നെചെയ്യും. അല്ലാത്തത് ഒരിക്കലും സംഭവിക്കുകയുമില്ല.

### കാഭൽ ഗ്രാമത്തിലെ ശ്മശാനദേവത

മസ്ലി ഗ്രാമത്തിൽനിന്നുള്ള മടക്കയാത്രയിൽ ടിക്രി ഗ്രാമത്തിലെ ത്തിയപ്പോൾ ദേവീന്ദർ വാഹനം നിർത്താൻ പറഞ്ഞു. ഈ പ്രദേശത്ത് ആപ്പിൾതോട്ടങ്ങളാണ് സർവ്വത്ര. ആപ്പിൾതോട്ടങ്ങളുടെ മറപറ്റി ഉയർന്നുനിൽക്കുന്ന ഒരു കുന്നിൻമുകളിലേക്ക് അദ്ദേഹം വിരൽചൂണ്ടി പറഞ്ഞു– 'ആ കുന്നിന്റെ അടിവാരത്ത് കാഭൽ എന്നൊരു കൊച്ചു ഗ്രാമമുണ്ട്. വളരെ കുറച്ച് വീടുകൾ മാത്രമെ അവിടെയുള്ളൂ. ഗ്രാമ ത്തിൽനിന്ന് ഒരു ഇടുങ്ങിയ, കുത്തനെയുള്ള, വഴി കുന്നിന്മുകളിലേക്ക് പോകുന്നുണ്ട്. അവിടെയാണ് ബാഡി ക്ഷേത്രം. ശ്മശാനദേവതയാണ് ഇവിടത്തെ പ്രതിഷ്ഠ.' തുടർന്ന്, ദേവീന്ദർ പറഞ്ഞത് ശ്രദ്ധിച്ചപ്പോൾ എനിക്കത് വിശ്വസിക്കാൻ കഴിഞ്ഞില്ല. പക്ഷെ, അതൊരു യാഥാർത്ഥ്യം തന്നെയാണെന്ന് പിന്നീട് ബോധ്യമായി.

ഈ ചുറ്റുപാടിലുള്ളവരാരും ഈ ക്ഷേത്രത്തിൽ പോകാറില്ല. ക്ഷേത്രത്തിൽപ്പോയി തൊഴുതാൽ ആ വ്യക്തിക്ക് ഉടനെ ഭ്രാന്ത് പിടിക്കും. കഴിഞ്ഞ തലമുറയിൽപ്പെട്ട നിരവധിപേർ ഇത്തരത്തിൽ മുഴുഭ്രാന്തന്മാരായിമാറിയത് ഓർക്കുന്ന ചില വൃദ്ധജനങ്ങൾ ഈ ചുറ്റുവട്ടത്തെ ഗ്രാമത്തിൽ ഇപ്പോഴുമുണ്ട്. പന്തയം, വെല്ലുവിളി എന്നിങ്ങനെയുള്ള കാരണങ്ങൾകൊണ്ട് മുകളിലെ ക്ഷേത്രത്തിൽ പോയവർക്കാണ് ദുരന്തം സംഭവിച്ചത്. കഴിഞ്ഞ 5 വർഷത്തിന്നുള്ളിൽ ചുരുങ്ങിയത് 9 പുരുഷന്മാർ ഇവിടെ പോയശേഷം മുഴുഭ്രാന്തന്മാരാ യിത്തീർന്നിട്ടുണ്ട്. അടുത്തജില്ലകളിൽനിന്ന് വന്നവരായിരുന്നു ഇവരൊക്കെ. ഗ്രാമീണരെ കാണാതെ ഒളിച്ചു മുകളിൽ കയറുകയാണ് ഇവർ ചെയ്തത്. വിദഗ്ദ്ധചികിത്സ ലഭിച്ചിട്ടുപോലും ഇവർ ആരും രക്ഷപ്പെട്ടില്ല. അപരിചിതർ വരുമ്പോൾ ഗ്രാമീണർ ഇവരെ വസ്തുതകൾ പറഞ്ഞ് മനസ്സിലാക്കി തിരിച്ചയക്കും. കഞ്ചാവിന്റെ ലഹരിയിൽ, തങ്ങൾ മുകളിൽ പോയി തൊഴുതു എന്നു പറഞ്ഞു നടക്കുന്ന ചിലരൊക്കെ ഇവിടെയുണ്ടത്രെ. പക്ഷെ, അവർ മുകളിലെത്തിയതിന്റെ തെളിവൊന്നും ഇല്ലെന്ന് പറയുന്നു. ഏറ്റവും വലിയ അത്ഭുതം, ആഴ്ചയിൽ ഒരുദിവസം മുകളിൽപ്പോയി പൂജ ചെയ്യുന്ന ഒരു പൂജാരിയുണ്ടെന്നതാണ്. ഇദ്ദേഹത്തിന് ഒരു കുഴപ്പവും

ഇല്ലതാനും! ക്ഷേത്രത്തിന്റെ അടിയിൽനിന്ന് ഒഴുകിവരുന്ന ഒരു ചെറിയ ശുദ്ധജലപ്രവാഹത്തിൽനിന്നാണ് പൂജാരി പൂജയ്ക്കുള്ള ജലം കോരിയെടുക്കുന്നത്.

വസ്തുതകൾ ഗഹനമായി ഗ്രഹിച്ചശേഷം, ഒരു പരീക്ഷണത്തിന് മുതിരേണ്ടതില്ലെന്ന് ഞങ്ങൾ ഏകകണ്ഠമായി തീരുമാനിച്ചു. നമുക്കൊന്നും നിർവ്വചിക്കാൻ കഴിയാത്ത ചില ശക്തികൾ പ്രകൃതിയിലുണ്ട്. മാനിക്കേണ്ടതിനെ മാനിക്കുകതന്നെ വേണം. അതാണ് വിവേകം.

ഞങ്ങളുടെ യാത്ര തുടരുകയാണ്; ചൻഷാൽ ചുരം, ഗീർഗംഗാ നദിയുടെ ഉത്ഭവസ്ഥാനം, ചന്ദ്രഹാൻ തടാകങ്ങളുടെ അടിവാര ക്യാമ്പ്...[1]

1. ഈ യാത്രകൾ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടില്ല

# ശ്രീബിജ്ലിമഹാദേവ് ക്ഷേത്രം

ശ്രീപരശുരാമൻ തന്റെ തപശ്ശക്തികൊണ്ട്[1], മഴു എറിഞ്ഞ്, സമുദ്രത്തിൽ നിന്നും വീണ്ടെടുത്ത പരമപുണ്യഭൂമിയാണ് കേരളം. ശ്രീവരുണഭഗവാൻ തന്റെ 'ശൂർപ്പം' എന്ന യജ്ഞായുധം ശ്രീഭാർഗവരാമന് അനുഗ്രഹിച്ചു കൊടുക്കുകയും, അദ്ദേഹം അത് സർവശക്തിയു മുപയോഗിച്ച് ചുഴറ്റി എറിയുകയുംചെയ്തപ്പോൾ കേരളമെന്ന പുണ്യഭൂമി കരയായി പൊന്തി വന്നു എന്ന ഐതിഹ്യത്തിന് പ്രസക്തിയേറെയുണ്ട്. കേരളത്തെ "ദൈവത്തിന്റെ സ്വന്തം നാട്" (God's Own Country) എന്നു വിളിക്കുന്നതും ഇതുകൊണ്ടാണ്. സൃഷ്ടിയുടെ മുന്നോടിയായി, ഭൂമിയിൽ 96 ശതമാനവും ഊർജ്ജകണങ്ങളെക്കൊണ്ട് നിറച്ചിരുന്നു. അപാരമായ തപശ്ശക്തികൊണ്ട് ഊർജ്ജകണങ്ങൾ ഘനീഭവിക്കുമ്പോൾ, അഭൗമ ശക്തിയുള്ള ഒരു ആയുധം പ്രയോഗിച്ചാൽ ദശലക്ഷക്കണക്കിന് പ്രഹര ശേഷിയുള്ള, ഒരു വൻസുനാമിപോലുള്ള, ശക്തിയുടെ പ്രവർത്തനത്താൽ സമുദ്രത്തിൽനിന്ന് കരഭാഗം പൊന്തിവരാം. ഒരു ന്യൂക്ലിയർ ഫിഷന് (NUCLEAR FISSION) സമാനമായ ഒരു പ്രതിഭാസമാണ് യഥാർത്ഥത്തിൽ അവിടെ സംഭവിച്ചത്. കേരളത്തെ സൃഷ്ടിച്ചശേഷം പരശുരാമൻ സ്ഥാപിച്ച ആദ്യത്തെ ക്ഷേത്രമാണ് തൃശ്ശൂരിലെ ശ്രീവടക്കുംനാഥൻ ക്ഷേത്രം. കേരളോൽപ്പത്തിയെ സംബന്ധിച്ച ചില വസ്തുതകൾ പുരാണങ്ങളിൽ പരാമർശിക്കുന്നത് ഒന്നു പരിശോധിച്ചുനോക്കാം.[2]

ബ്രഹ്മാണ്ഡപുരാണത്തിൽ പരശുരാമന്റെ ജനനവും ജീവിതവും വിവരിക്കുന്നുണ്ട്. ത്രേതായുഗത്തിലെ മഹാവിഷ്ണുവിന്റെ ആറാമത്തെ അവതാരമാണ് ശ്രീപരശുരാമൻ. പൂജ്യനായ ഈ ബ്രാഹ്മണശ്രേഷ്ഠൻ

---

1. തപസ്സ് ഊർജത്തെ ഘനീഭവിപ്പിക്കുന്നു. അപ്പോൾ അത് matter ആയി മാറുന്നു. ($E = mc^2$) - E = Energy; m = mass; c = velocity of light- (186000 miles per second)

2. അവലംബം: തിരുവിതാംകൂറിൽ ദിവാൻ പേഷ്കാർ ആയിരുന്ന പി. ശങ്കുണ്ണിമേനോൻ രചിച്ച 'എ ഹിസ്റ്ററി ഓഫ് ട്രാവൻകൂർ ഫ്രം ദി ഏർലിയസ്റ്റ് ടൈംസ്' എന്ന കൃതി. തൃശൂർ ജില്ലയിലെ നാട്ടിക-തൃപ്രയാർ ദേശത്ത് ജനിച്ചു. ജീവിതകാലം 1815 -1880. ആർഷഗ്രന്ഥങ്ങളെക്കുറിച്ച് നിരവധി പഠനങ്ങൾ നടത്തിയ വിദേശീയരായ കേണൽ വിൽഫോഡ്, ഡബ്ളിയു. ടെയ്‌ലർ, പ്രൊഫസർ. ഡൗസൺ തുടങ്ങിയവരുടെ ഉദ്ധരണികൾ ഗ്രന്ഥകർത്താവ് ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

ഭൃഗുമഹർഷിയുടെ പരമ്പരയിൽപ്പെട്ട ജമദഗ്നി മഹർഷിയുടെ ഇളയ പുത്രനായി ജന്മമെടുത്തു. ഗോകർണം മുതൽ കന്യാകുമാരിവരെയുള്ള സ്ഥലങ്ങൾ ഒരുകാലത്ത് കടലിന്റെ അടിയിലായിരുന്നുവെന്ന് ഈ പുരാണത്തിൽ പറയുന്നു. ഗോകർണത്തിൽ ഉണ്ടായിരുന്ന ഒരു അതിപുരാതനക്ഷേത്രം സമുദ്രത്തിന്റെ അടിത്തട്ടിലാണ്ടുകിടക്കുന്നുണ്ടെന്നും ഈ ക്ഷേത്രം വീണ്ടെടുത്തുതരണമെന്നും ചില മഹർഷിമാർ പരശുരാമനോട് അപേക്ഷിച്ചു. പരശുരാമൻ സമുദ്രത്തിന്റെ അധിപനായ വരുണഭഗവാനെ തപസ്സുചെയ്ത് പ്രീതിപ്പെടുത്തി. അങ്ങനെ, ഗോകർണം മുതൽ കന്യാകുമാരിവരെയുള്ള സ്ഥലം കടലിൽനിന്ന് വീണ്ടെടുത്തു. ക്ഷത്രിയനിഗ്രഹം ചെയ്തതിന്റെ പാപപരിഹാരാർഥം, വീണ്ടെടുത്ത ഈ സ്ഥലങ്ങൾ ബ്രാഹ്മണർക്ക് ദാനം ചെയ്യുകയും ചെയ്തു. മറ്റു പല പുരാണങ്ങളിലും ഈ ചരിത്രസംഭവം അൽപ്പം മാറ്റത്തോടെ ചിത്രീകരിക്കുന്നുണ്ട്.

കേരളം എന്ന നാമധേയം എങ്ങനെ രൂപം കൊണ്ടുവെന്നതിനെക്കുറിച്ചും പുരാണേതിഹാസങ്ങളിൽ പരാമർശിക്കുന്നുണ്ട്. ഇതിഹാസകൃതിയായ 'ഹരിവംശ'ത്തിൽ, നഹുഷന്റെ മകനായ യയാതിയ്ക്ക് ദേവയാനിയിൽ ജനിച്ച തുർവസു എന്ന രാജകുമാരനെ ദക്ഷിണാപഥത്തിലെ ചക്രവർത്തിയായി യയാതി നിയമിച്ചതായി പറയുന്നു. തുർവസുവിന്റെ സന്തതികളാണ് ചോള, ചേര, പാണ്ഡ്യ എന്നീ കുമാരന്മാർ. തിരുവിതാംകൂർ രാജവംശത്തിന്റെ പൂർവികർ ഈ മൂന്ന് ക്ഷത്രിയ രാജാക്കന്മാരിൽപ്പെട്ട ചേരൻ എന്ന രാജാവായിരുന്നു. തുർവസുവിന്റെ പത്ത് തലമുറകൾക്കുശേഷം, നാല് സഹോദരന്മാർ ദക്ഷിണാപഥം വീതിച്ചെടുത്തു; പാണ്ഡ്യം, ചേരള, കോള, ചോള എന്നിവർ. കോളനാണ് തെക്കേ അറ്റം ലഭിച്ചത്; ചേരരാജ്യം കാലക്രമേണ കേരളമായി ത്തീർന്നു. 'ഹരിവംശ'ത്തിൽ, ഭാരതം 55 രാജസ്ഥാനങ്ങളായി വിഭജിക്കപ്പെട്ടതായി പറയുന്നു. ചോള, പാണ്ഡ്യ, ചേര, കേരള എന്നീ രാജ്യങ്ങൾ ഇതിലുണ്ട്.

'നാരദീയപുരാണ'ത്തിൽ ഭാരതഖണ്ഡത്തിന്റെ ഭൂമിശാസ്ത്രപരമായ വിവരണത്തിൽ ചേരരാജവംശത്തെ (കേരളം അഥവാ തിരുവിതാംകൂർ) പരാമർശിക്കുന്നുണ്ട്. 'ഭവിഷ്യത്പുരാണ'ത്തിൽ (ഭവിഷ്യത് എന്നാൽ പ്രവചനപരമായ എന്നർഥം), ഭാവിയിൽ ഭാരതഭൂഖണ്ഡത്തിൽ സംഭവിക്കാൻപോകുന്ന കാര്യങ്ങളെപ്പറ്റി വിസ്തരിക്കുന്നുണ്ട്. സൂര്യ-ചന്ദ്ര വംശങ്ങളിൽപ്പെട്ട ക്ഷത്രിയരാജാക്കന്മാരുടെ ഭരണത്തിന് അന്ത്യമാകുമെന്നും, ചോളന്മാർ വീരാളരെ ആക്രമിച്ചു കീഴടക്കുമെന്നും ഈ പുരാണത്തിൽ പ്രവചിക്കുന്നു. അതുപോലെത്തന്നെ, കേരളം (തിരുവിതാംകൂർ) ക്ഷത്രിയവംശജനായ രാജാവ് ഭരിക്കുമെന്നും പറയുന്നുണ്ട്. കൂടാതെ, മ്ലേച്ഛന്മാർ ഹിന്ദുസ്ഥാൻ ആക്രമിച്ചു കീഴടക്കുമെന്നും, അവരുടെ കാലശേഷം ഹൂണന്മാർ ഭാരതം ഭരിക്കുമെന്നും പ്രവചി

ക്കുന്നു. ഹൂണന്മാരുടെ സാമന്തനായി കേരളരാജാവ് ഭരണം തുടരു മെന്നും എടുത്തു പറയുന്നുണ്ട്. 'വർഷപുരാണ'ത്തിൽ വരാഹമൂർത്തി യുടെ അനന്തശയനത്തിലുള്ള (തിരുവനന്തപുരം) പ്രതിഷ്ഠയെക്കു റിച്ചും സൂചിപ്പിക്കുന്നു.

ഇതിഹാസകൃതിയായ മഹാഭാരതത്തിലും കേരളത്തെക്കുറിച്ചുള്ള പരാമർശങ്ങൾ കാണാം. മഹാഭാരതയുദ്ധത്തിൽ പാണ്ഡവന്മാരുടെ പക്ഷംചേർന്ന് യുദ്ധംചെയ്ത കേരളരാജാവ് വീരമൃത്യുവരിച്ചതായി പറയുന്നു. പാണ്ഡവന്മാർ ദേശാടനം ചെയ്യുമ്പോൾ തിരുവനന്തപു രത്തെ ശ്രീപദ്മനാഭനെ സന്ദർശിച്ച് ആരാധിച്ചതായും വിശ്വാസമുണ്ട്. അർജുനൻ തന്റെ തീർഥാടന കാലത്ത് മധുര സന്ദർശിച്ചതായും അവി ടത്തെ പാണ്ഡ്യരാജാവിന്റെ മകളെ വിവാഹം ചെയ്തതായും പറയുന്നു; ആ ബന്ധത്തിൽ ബഭ്രുവാഹൻ എന്നൊരു പുത്രനുമുണ്ട്. മറ്റൊരു ഇതി ഹാസകൃതിയായ രാമായണത്തിലും കേരളത്തെക്കുറിച്ചുള്ള പരാമർശ ങ്ങൾ കാണാം. സീതാദേവിയെ അന്വേഷിക്കാൻ നിയോഗിച്ച അന്വേ ഷണസംഘത്തോട് കേരളരാജ്യത്തിലും അന്വേഷിക്കാൻ പറയുന്നുണ്ട്.

കലിയുഗത്തിന്റെ ആദ്യഘട്ടത്തിൽ ഭാരതഭൂമിയിലെ ചക്രവർത്തി ധർമപുത്രരായിരുന്നു. കേരളരാജാവ് ഇദ്ദേഹത്തിന്റെ സാമന്തനായി രുന്നു. കലിവർഷം 36-ൽ ധർമപുത്രരുടെ വാഴ്ച അവസാനിച്ചശേ ഷവും തുടർന്നുവന്ന ചക്രവർത്തിമാരുടെ കീഴിൽ കേരളരാജാക്ക ന്മാർക്ക് സാമന്തപദവി ഉണ്ടായിരുന്നു.

കേരളത്തിന്റെ പഴക്കത്തെക്കുറിച്ച് ഏകാഭിപ്രായം ഉള്ളതായി കാണു ന്നില്ല. പുരാണേതിഹാസങ്ങളുടെ കാലഘട്ടത്തിൽ നടന്ന സംഭവ ങ്ങൾക്ക് കൃത്യമായ കാലഗണന ഉണ്ടാകാത്തത് തികച്ചും സ്വാഭാവിക വുമാണ്. 'കേരളോൽപ്പത്തി'യിൽ കൊടുത്തിരിക്കുന്ന കാലഗണന 50,000 കൊല്ലങ്ങൾക്കുമുമ്പാണെന്നാണ്. 'കംപാരിറ്റീവ് ഗ്രാമർ ഓഫ് ദ്രവീ ഡിയൻ ലാംഗ്വേജസ്' എന്ന കാർഡ്വെല്ലിന്റെ കൃതിയിൽ, ക്രിസ്തു വിന് മൂന്ന് നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ കേരളം നിലവിലുണ്ടായി രുന്നു എന്നു പറയുന്നുണ്ട്. ഇത് 'കേരളോൽപ്പത്തി'യിലെ കാലഗണ നയായി ഒട്ടും യോജിക്കുന്നുമില്ല. കേരളം, ചേരളം, ചേരം, കേരം, സേരം എന്നീ പേരുകളെല്ലാം കേരളഭൂമിയെ സൂചിപ്പിക്കുന്നു എന്നുതന്നെയാണ് കാർഡ്വെല്ലിന്റെ അഭിപ്രായം. കേരം ആയിരി ക്കണം മൂലരൂപമെന്നും അദ്ദേഹം കരുതുന്നു.

ഭാരതഭൂമിയിലെ ജനങ്ങളുടെ സാമൂഹ്യസാംസ്കാരിക വളർച്ചയിൽ ക്ഷേത്രങ്ങൾ വഹിച്ച പങ്ക് നിസ്സീമമാണ്. ഇവിടത്തെ ക്ഷേത്രങ്ങൾ വെറും ആരാധനാലയങ്ങൾ മാത്രമല്ല, മറിച്ച്, ജനങ്ങളുടെ സാമൂഹ്യ സാംസ്കാരിക വളർച്ചയുടെ ഒരു ഒത്തുചേരൽ കേന്ദ്രംകൂടിയാണ്. ധർമ്മത്തിൽ അധിഷ്ഠിതമായ ആചാരങ്ങൾ ശരീരം- മനസ്സ്- സമൂഹം -കുടുംബം എന്നിവയുടെ ഉയർച്ചയ്ക്കും, വളർച്ചക്കും, നന്മക്കും

അത്യന്താപേക്ഷിതമാണ്. ക്ഷേത്രസങ്കല്പ്പത്തിലൂടെ ഇത് സാധ്യമാകും. എല്ലാതരം കലകളുടേയും വളർച്ചക്കും അഭിവൃത്തിക്കും ക്ഷേത്രങ്ങളാണ് മുഖ്യമായ പങ്കുവഹിച്ചത്. സംഗീതം, നൃത്തം, ചിത്രമെഴുത്ത്, ശില്പകല, വാസ്തുകല തുടങ്ങിയ നിരവധി കലകൾ വളർന്നുവികസിച്ചത് ക്ഷേത്രങ്ങളിൽനിന്നുള്ള നിർലോഭമായ സഹായസഹകരണങ്ങൾകൊണ്ടാണ്. ക്ഷേത്രങ്ങളിലെ ചുമർ ചിത്രങ്ങൾ (Mural Paintings) അത്യപൂർവമായ ഒരു കലാവിഭാഗത്തിൽപ്പെടുന്നു. അമ്പരപ്പിക്കുന്നതും അത്ഭുതമുളവാക്കുന്നതുമാണ് ഭാരതത്തിലെ ക്ഷേത്രങ്ങളിലെ വാസ്തുശില്പകലകൾ. ആയിരക്കണക്കിന് വർഷങ്ങൾ കഴിഞ്ഞുപോയിട്ടും ഇതെല്ലാം അഭംഗുരമായി ഇന്നും നിലനില്ക്കുന്നു. ലോകത്തിലെ ആദ്യത്തെ സാഹിത്യ സൃഷ്ടിയാണ് ഭാരതത്തിലെ വേദങ്ങൾ. ഇതിൽനിന്നും ഉരുത്തിരിഞ്ഞു വന്ന ഉപനിഷത്-പുരാണേതിഹാസങ്ങളും, ലോകപ്രശസ്തമായ ഭാരതീയ വേദാന്തവും മനുഷ്യരാശിയ്ക്ക് ഇന്നും നിത്യാത്ഭുതമാണ്. ക്ഷേത്രങ്ങൾ ഇതിൽ വഹിച്ച പങ്ക് എത്ര മഹത്തരമാണെന്ന് പറഞ്ഞറിയിക്കാൻപോലും സാധ്യമല്ല. പുരാതനകാലത്തെ ഋഷീശ്വരന്മാർക്കും ഇതിഹാസകാലത്തെ വിഖ്യാതരായ സാഹിത്യകാരന്മാർക്കും തങ്ങൾ ഉപാസിയ്ക്കുന്ന ദേവീ-ദേവന്മാരുടെ പ്രചോദനത്താലാണ് സ്വർഗീയാനുഭൂതി നല്കുന്ന രചനകൾ നിർവഹിക്കാൻ സാധിച്ചത്. കാളീഭക്തനായ കാളിദാസനും ശിവഭക്തനായ ഭവഭൂതിയും നാരായണീയം രചിച്ച മേല്പ്പത്തൂരും ചില ഉദാഹരണങ്ങൾ മാത്രം. ധർമ്മനിഷ്ഠ, പ്രകൃതിസംരക്ഷണം, സന്തുഷ്ട ജീവിതം, സാമൂഹ്യ ബോധം, രാഷ്ട്രത്തോടുള്ള കൂറ്, സഹജീവികളോടുള്ള കരുണ തുടങ്ങിയ സനാതനധർമ്മതത്ത്വങ്ങൾ ക്ഷേത്രസങ്കൽപ്പത്തിലൂടെ എളുപ്പത്തിൽ ലക്ഷ്യം കാണുന്നു. മഹത്തായ ഭാരതസംസ്കാരം ഇന്നുകാണുന്നവിധത്തിൽ വളർന്നു വികസിച്ച് പരിപുഷ്ടി പ്രാപിച്ചതിനുപിന്നിൽ ക്ഷേത്രങ്ങൾ വഹിച്ച പങ്ക് എത്രയോ മഹത്തരമാണ്.

ബ്രഹ്മത്തെ (Super Natural Power) ഉപാസിക്കുവാനാണ് ഭാരതീയ വേദാന്തികൾ മനുഷ്യരാശിയോട് ഉപദേശിക്കുന്നത്. കാണപ്പെടാത്തതും, മനസ്സുകൊണ്ട് ചിന്തിയ്ക്കപ്പെടുവാൻ സാധിയ്ക്കാത്തതും, ശാശ്വതമായതും, സർവത്ര വ്യാപിച്ചിരിക്കുന്നതും, മായാപ്രപഞ്ചത്തിന്നാധാരമായിരിക്കുന്നതുമായ നിർഗുണപരബ്രഹ്മത്തെ ധ്യാനിക്കുന്നവർ എന്നെത്തന്നെയാണ് ധ്യാനിക്കുന്നത് എന്നാണ് ഭഗവദ്ഗീതയിൽ പറയുന്നത്.[1] മുമുക്ഷുക്കൾ, സന്ന്യാസിമാർ എന്നിവർക്കു

1. 'യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം.
സംനിയമ്യേന്ദ്രിയഗ്രാമം സർവത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവംഭൂതഹിതേ രതാഃ'

പോലും ദുസ്സാധ്യമായ നിർഗുണോപാസന സാധാരണക്കാർക്ക് അപ്രാപ്യമാണെന്ന് പ്രത്യേകിച്ചുപറയേണ്ടതില്ലല്ലൊ. സാധാരണ ക്കാർക്ക് തനിമയുള്ള, നിലനില്പ്പുള്ള (Entity) ഒരു രൂപത്തെ ആരാധിക്കുവാനെ കഴിയുകയുള്ളൂ. വേദാന്തത്തിൽ നിർവചിക്കുന്ന ഈശ്വരൻ, ബ്രഹ്മത്തിന്റെ സാക്ഷാൽക്കാരം നേടിയ രൂപംതന്നെയാണ്. ബ്രഹ്മം ലോകത്തെ നിയന്ത്രിക്കുന്നതും ഈ ഈശ്വരനിൽക്കൂടിയാണ്. ഹിന്ദുമതത്തിലെ ബ്രഹ്മ-വിഷ്ണു-മഹേശ്വരന്മാർ ഈ ഈശ്വരരൂപത്തി ലുള്ള സൃഷ്ടി-സ്ഥിതി-സംഹാരകർത്താക്കളാണ്. ഓരോ കല്പ ത്തിലും ഇവർ പുനർജനിച്ച് ഈ പ്രക്രിയ തുടരുന്നു. ഇവർക്കുപുറമെ സ്വാഭാവികഗുണങ്ങളുള്ള ഈശ്വര സങ്കൽപ്പങ്ങളാണ് വൈഷ്ണവാം ശമായ ശ്രീരാമൻ, ശ്രീകൃഷ്ണൻ തുടങ്ങിയ അവതാരങ്ങളും കാളി, ദുർഗ്ഗ , ഗണപതി, സുബ്രഹ്മണ്യൻ, അയ്യപ്പൻ തുടങ്ങിയവരും. ഇതാണ് സഗുണോപാസന. ഈ ഉപാസനയുടെ കേന്ദ്രങ്ങളാണ് ക്ഷേത്രങ്ങൾ. വിഗ്രഹാരാധന സഗുണോപാസനയുടെ മാധ്യമമാണ്. സഗുണോപാസ നയിൽക്കൂടി ഒരു ഭക്തന് നിർഗുണോപാസനയിലേക്ക് പടിപടിയായി ഉയരുവാൻ സാധിക്കും. അതുവഴി ബ്രഹ്മത്തെ സാക്ഷാൽക്കരിക്കു വാനും കഴിയും. അതീന്ദ്രീയധ്യാനശക്തി കൈവരിച്ച ഋഷീശ്വരന്മാരും യോഗീശ്വരന്മാരും വിഗ്രഹാരാധനയിൽക്കൂടിത്തന്നെയാണ് ബ്രഹ്മ സാക്ഷാൽക്കാരം നേടിയത്. Self Consciousness, Universal Conscious-ness -സുമായി യോജിക്കുന്ന(Harmony)താണ് ജീവോ ബ്രഹ്മൈക്യം. ഹിന്ദുമതത്തിലെ വിഗ്രഹാരാധനയുടെ പ്രാധാന്യവും പ്രസക്തിയും ഇതിൽനിന്നു മനസ്സിലാക്കാം.

ക്ഷേത്രാരാധനയുടെ പഴക്കത്തെക്കുറിച്ച് കൃത്യമായ ഒരറിവ് സാധ്യമായിട്ടില്ല. വേദകാലത്തും അതിനുമുമ്പുള്ള യുഗങ്ങളിലും ക്ഷേത്രാരാധന നിലവിലുണ്ടായിരുന്നുവെന്നതിന് തെളിവുകളുണ്ട്. ഭാരതത്തിലെ ദിവ്യഋഷീശ്വരന്മാർ, വളരെയധികം കണക്കുകൂട്ടലുക ളോടെയാണ് ക്ഷേത്രസങ്കൽപ്പം ആവിഷ്ക്കരിച്ചത്. മനീഷികളായ ഇവർക്ക് ഭാവിയിലേക്ക് നോക്കിപ്പഠിക്കുവാൻ കഴിവുണ്ടായിരുന്നു. പ്രപഞ്ചത്തിന്റെ സൂക്ഷ്മ-സ്ഥൂല വശങ്ങൾ ഇവർ പഠിച്ചു. വിസ്താര മേറെയുള്ള ഭാരതഭൂമിയുടെ ഓരോ മുക്കിലും മൂലയിലും ക്ഷേത്രങ്ങൾ ഉയർന്നുവന്നാൽ മാത്രമെ പ്രകൃതിയുടെ നിലനിൽപ്പ് സാധ്യമാകുക യുള്ളൂവെന്ന് ഇവർ മനസ്സിലാക്കി. ക്ഷേത്രം, വിസ്താരമേറെയുള്ള ക്ഷേത്രമൈതാനം, അതിലെ അരയാൽ പോലെയുള്ള സദ്‌വൃക്ഷങ്ങൾ, ക്ഷേത്രക്കുളം, ക്ഷേത്രത്തിലെ ദീപ-പൂജ-ഹോമാദികൾ, ഇവയിൽ നിന്നെല്ലാം ഉയരുന്ന ആഹുതികൾ സൂര്യനിൽ വിലയിക്കുന്നു. സൂര്യൻ ഈ ഊർജത്തെ സംസ്കരിച്ച് വീണ്ടും ഭൂമിയിലേക്കുതന്നെ തിരിച്ചുവിടുന്നു. തികഞ്ഞൊരു ശാസ്ത്രസത്യമാണിത്.

'അഗ്നൗ പ്രാസ്താഹുതിഃ സമൃഗാദിത്യമുപതിഷ്ഠതേ
ആദിത്യാജ്ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ.'[1]

മനുഷ്യ-ജന്തു-ജീവജാലങ്ങൾ, വൃക്ഷ-സസ്യ-ലതാദികൾ, സമുദ്രങ്ങൾ, പർവതങ്ങൾ, വലിയ ജലാശയങ്ങൾ, കുളങ്ങൾ, കിണറുകൾ തുടങ്ങിയ എല്ലാറ്റിൽനിന്നും ആഹുതികൾ സൂര്യനിൽ എത്തുന്നുണ്ട്. ഈ പ്രക്രിയ അവിഘ്നം നടന്നാൽമാത്രമെ ഭൂമിയിലേക്കാവശ്യമായ ഊർജ്ജം ലഭിക്കുകയുള്ളൂ. മഴമേഘങ്ങൾ രൂപപ്പെടുന്നതും ഇതിൽനിന്നാണ്. മഴ പെയ്താലെ അന്നം വിളയുകയുള്ളൂ. ഭക്ഷിക്കപ്പെട്ട അന്നം ശുക്ലശോണിതങ്ങളായി പരിണമിച്ച് അതിൽനിന്ന് ജീവികൾ ഉണ്ടാകുന്നു.

'അന്നാൽ ഭവന്തി ഭൂതാനി പർജ്ജന്ന്യാദന്നസംഭവഃ
യജ്ഞാൽ ഭവതി പർജ്ജന്ന്യോ യജ്ഞഃ കർമസമുദ്ഭവഃ'[2] എന്നാണ് ഭഗവദ്ഗീതയിലും പറയുന്നത്.

തന്ത്ര-മന്ത്ര-ശാസ്ത്രസംവിധാനങ്ങളിലൂടെ പ്രകൃതിശക്തിയെ സന്നിവേശിപ്പിച്ചിട്ടുള്ള വിഗ്രഹങ്ങളാണ് ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ളത്. പ്രകൃതിയിലെ ഏതൊരു വസ്തുവിനും അതിന്റെ മൂലരൂപമായ സ്പന്ദനമുണ്ട്. ഈ ശാസ്ത്രസത്യത്തിൽ അധിഷ്ഠിതമാണ് ക്ഷേത്രങ്ങൾ. ക്ഷേത്രാന്തരീക്ഷം അനുകൂലോർജ്ജത്തിന്റെ (POSITIVE ENERGY) പ്രഭവസ്ഥാനമാണ്. മനസ്സിന്റെ പിരിമുറുക്കം കുറയ്ക്കാൻ ക്ഷേത്രദർശനം ഉപകാരപ്രദമാണെന്ന കാര്യത്തിൽ ഒരുതർക്കവുമില്ല. കേരളോൽപ്പത്തിയിൽനിന്നു തുടങ്ങുമ്പോൾ, ക്ഷേത്രങ്ങളുടെ പ്രസക്തിയെക്കുറിച്ച് ഒരു ലഘുവിവരണം അത്യാവശ്യമാണ്. ഈ വിഷയത്തിൽ ഭക്തജനങ്ങൾക്കുള്ള പല സംശയങ്ങളും അകറ്റുക എന്ന ഉദ്ദേശ്യത്താലാണ് ഇത്രയും വിവരിച്ചത്.

ശ്രീവടക്കുംനാഥൻ ക്ഷേത്രത്തിലെ ശ്രേഷ്ഠമായ പ്രതിഷ്ഠയെക്കുറിച്ച് ഇന്നും ഭൂരിഭാഗം ജനങ്ങളും അജ്ഞരാണ്. സമുദ്രത്തിൽനിന്ന് കേരളഭൂമിയെ വീണ്ടെടുത്തശേഷം, ഈ ഭൂമിയെ വിശുദ്ധമാക്കുവാൻ ഭാർഗവരാമൻ തീരുമാനിച്ചു. തന്റെ ഗുരുവായ ശ്രീപരമേശ്വരനെ കൈലാസത്തിൽപ്പോയി ദർശിച്ചശേഷം അദ്ദേഹം തന്റെ ആഗ്രഹം അവിടെ അറിയിച്ചു. തന്റെ ഭക്തജനങ്ങൾക്കുവേണ്ടി അപ്രകാരം ചെയ്യാമെന്ന് സമ്മതിച്ച ശ്രീപരമേശ്വരൻ കുടുംബസമേതം കേരളക്കരയിൽ എത്തിച്ചേർന്നു. കേരളത്തിന്റെ മദ്ധ്യഭാഗത്തെത്തിയപ്പോൾ അവർ

---

1. അഗ്നിയിൽ ഹോമിക്കപ്പെട്ട ആഹുതി സൂര്യനെ പ്രാപിക്കുന്നു. സൂര്യനിൽനിന്ന് മഴയുണ്ടാകുന്നു. മഴയിൽനിന്ന് അന്നവും ഉണ്ടാകുന്നു. അന്നത്തിൽനിന്നു സകലപ്രജകളും ഉണ്ടാകുന്നു - മനുസ്മൃതി.
2. അന്നത്തിൽനിന്നു ജീവികളും മഴയിൽനിന്നു അന്നവും യജ്ഞത്തിൽനിന്നു മഴയും കർമത്തിൽനിന്നു യജ്ഞവും ഉണ്ടാകുന്നു.

യാത്ര അവസാനിപ്പിച്ചു. തൃശ്ശിവപേരൂർ ആയിരുന്നു ആ സ്ഥലം. പാർവതീപരമേശ്വരന്മാരും ഗണപതിയും സുബ്രഹ്മണ്യനും ഇവിടെ പ്രത്യക്ഷപ്പെട്ടു നിൽക്കുന്നത് പരശുരാമൻ കൺകുളിർക്കെ കണ്ടു. പിന്നെ, അവർ, അപ്രത്യക്ഷരാകുകയും ചെയ്തു. വടക്കുംനാഥന്റെ മൂലസ്ഥാനമായ 'ശ്രീമൂലസ്ഥാന'ത്തായിരുന്നു ഇതെല്ലാം നടന്നത്. തുടർന്ന് പരശുരാമൻ ദർശിച്ചത് ഇവിടെയുള്ള ഒരു വലിയ ആൽമരത്തിന്റെ ചുവട്ടിൽ അഭൗമമായ തേജസ്സോടെ പ്രകാശിച്ചുനിൽക്കുന്ന, ഉജ്ജ്വലമായ, ഒരു ശിവലിംഗത്തെയാണ്. വടക്കുംനാഥന്റെ മൂലവിഗ്രഹമായി ആദ്യകാലത്ത് ആരാധിച്ചിരുന്നത് ശ്രീമൂലസ്ഥാനത്തുള്ള ഈ ശിവലിംഗത്തെയാണ്. വടക്കേ ഇന്ത്യയിൽനിന്ന് അറുപത്തിനാല് ബ്രാഹ്മണകുടുംബങ്ങളെ കേരളക്കരയിൽ കൊണ്ടുവന്ന് കുടിയിരുത്തിയശേഷം ഈ ദേശത്തെ അവർക്കായി വീതിച്ചുനൽകി. ഇവരാണ് കേരളത്തിലെ ആദ്യത്തെ നമ്പൂതിരിമാർ. കേരളത്തിൽ അങ്ങോളമിങ്ങോളം മഹാക്ഷേത്രങ്ങൾ നിർമിച്ച് ഇവരെ ചുമതലക്കാരായി നിശ്ചയിക്കുകയും ചെയ്തു. വടക്കുംനാഥനെ ചിട്ടയോടെ പൂജയർപ്പിക്കുന്നതിനുവേണ്ടി ഈ ഭാഗത്തുള്ള നമ്പൂതിരിമാരെ ചുമതലപ്പെടുത്തി. അവരിലെ പ്രധാനിയെ 'യോഗാതിരിപ്പാട്' എന്ന പേരിൽ അറിയപ്പെട്ടു. ഇതെല്ലാം ചിട്ടപ്പെടുത്തി കൊടുത്തശേഷം പരശുരാമൻ തന്റെ ദീർഘതപസ്സിനു വേണ്ടി മഹേന്ദ്രഗിരിയിലേക്ക് അപ്രത്യക്ഷനായി.

പിന്നീട്, എത്രയോ നൂറ്റാണ്ടുകൾക്ക് ശേഷം കൊച്ചിയിലെ ഏതോ നാടുവാഴിയുടെ കാലത്താണ് ഇന്നുകാണുന്ന വിധത്തിലുള്ള ക്ഷേത്രനിർമ്മാണം നടത്തിയത്. നമ്മുടെ പുരാണങ്ങളിൽ വിസ്തരിച്ചിട്ടുള്ള പല ഋഷീശ്വരന്മാരും ദിവ്യയോഗീശ്വരന്മാരും കേരളത്തിൽ വന്നു പല ക്ഷേത്രങ്ങളിലും പ്രതിഷ്ഠകൾ നടത്തിയിട്ടുണ്ട്. തിരുനാവായയിലെ നാവാമുകുന്ദക്ഷേത്രത്തിൽ പ്രതിഷ്ഠ നിർവഹിച്ചത് ഭാഗവതം ഏകാദശസ്കന്ധത്തിൽ പരാമർശിക്കുന്ന നവയോഗികളാണ്.[1] ഇത്തരത്തിൽപ്പെട്ട ഋഷീശ്വരന്മാരായിരിക്കണം വടക്കുംനാഥക്ഷേത്രത്തിലെ പുനഃപ്രതിഷ്ഠ നിർവഹിച്ചതും. ശ്രീമൂലസ്ഥാനത്തുനിന്ന് മൂലശിവലിംഗം ഇന്നുകാണുന്ന ശ്രീകോവിലിലേക്ക് മാറ്റി സ്ഥാപിച്ചപ്പോൾ പല പ്രതിസന്ധികളും ഉടലെടുത്തതായി വിശ്വസിച്ചുവരുന്നു. തന്ത്രശാസ്ത്രവിധിപ്രകാരം ഉത്തമമായ രീതിയിൽ പണികഴിപ്പിച്ചിട്ടുള്ള വട്ടശ്രീകോവിലാണ് ശ്രീവടക്കുംനാഥനിൽ കാണുന്നത്. മൂലശിവലിംഗം ഇതിന്നുള്ളിലേക്ക് മാറ്റി പ്രതിഷ്ഠിച്ചപ്പോൾ ഋഷീശ്വരന്മാർക്ക് ഒരു കാര്യം ബോധ്യമായി; ഊർജപ്രസരണവും അതുവഴിയുണ്ടാകുന്ന അഭൗമതേജസ്സും

1. കവി, ഹരി, അന്തരിക്ഷകൻ, പ്രബുദ്ധൻ, പിപ്പലായൻ, ആവിർഹോത്രൻ, ദ്രുമിളൻ, ചമസൻ, കരഭാജനൻ എന്നീ ഒമ്പതുപേരാണ് നവയോഗികൾ. ഗ്രന്ഥകാരന്റെ 'തപോഭൂമി ഉത്തരാഖണ്ഡ്' അനുബന്ധം 3 നോക്കുക.

'അഗ്നൗ പ്രാസ്താഹുതിഃ സമൃഗാദിത്യമുപതിഷ്ഠതേ

ആദിത്യാജ്ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ.'[1]

മനുഷ്യ-ജന്തു-ജീവജാലങ്ങൾ, വൃക്ഷ-സസ്യ-ലതാദികൾ, സമുദ്രങ്ങൾ, പർവതങ്ങൾ, വലിയ ജലാശയങ്ങൾ, കുളങ്ങൾ, കിണറുകൾ തുടങ്ങിയ എല്ലാറ്റിൽനിന്നും ആഹുതികൾ സൂര്യനിൽ എത്തുന്നുണ്ട്. ഈ പ്രക്രിയ അവിഘ്നം നടന്നാൽമാത്രമെ ഭൂമിയിലേക്കാവശ്യമായ ഊർജ്ജം ലഭിക്കുകയുള്ളൂ. മഴമേഘങ്ങൾ രൂപപ്പെടുന്നതും ഇതിൽനിന്നാണ്. മഴ പെയ്താലെ അന്നം വിളയുകയുള്ളൂ. ഭക്ഷിക്കപ്പെട്ട അന്നം ശുക്ലശോണിതങ്ങളായി പരിണമിച്ച് അതിൽനിന്ന് ജീവികൾ ഉണ്ടാകുന്നു.

'അന്നാൽ ഭവന്തി ഭൂതാനി പർജ്ജന്ന്യാദന്നസംഭവഃ

യജ്ഞാൽ ഭവതി പർജ്ജന്ന്യോ യജ്ഞഃ കർമസമുദ്ഭവഃ'[2] എന്നാണ് ഭഗവദ്ഗീതയിലും പറയുന്നത്.

തന്ത്ര-മന്ത്ര-ശാസ്ത്രസംവിധാനങ്ങളിലൂടെ പ്രകൃതിശക്തിയെ സന്നിവേശിപ്പിച്ചിട്ടുള്ള വിഗ്രഹങ്ങളാണ് ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ളത്. പ്രകൃതിയിലെ ഏതൊരു വസ്തുവിനും അതിന്റെ മൂലരൂപമായ സ്പന്ദനമുണ്ട്. ഈ ശാസ്ത്രസത്യത്തിൽ അധിഷ്ഠിതമാണ് ക്ഷേത്രങ്ങൾ. ക്ഷേത്രാന്തരീക്ഷം അനുകൂലോർജ്ജത്തിന്റെ (POSITIVE ENERGY) പ്രഭവസ്ഥാനമാണ്. മനസ്സിന്റെ പിരിമുറുക്കം കുറയ്ക്കാൻ ക്ഷേത്രദർശനം ഉപകാരപ്രദമാണെന്ന കാര്യത്തിൽ ഒരുതർക്കവുമില്ല. കേരളോൽപ്പത്തിയിൽനിന്നു തുടങ്ങുമ്പോൾ, ക്ഷേത്രങ്ങളുടെ പ്രസക്തിയെക്കുറിച്ച് ഒരു ലഘുവിവരണം അത്യാവശ്യമാണ്. ഈ വിഷയത്തിൽ ഭക്തജനങ്ങൾക്കുള്ള പല സംശയങ്ങളും അകറ്റുക എന്ന ഉദ്ദേശ്യത്താലാണ് ഇത്രയും വിവരിച്ചത്.

ശ്രീവടക്കുംനാഥൻ ക്ഷേത്രത്തിലെ ശ്രേഷ്ഠമായ പ്രതിഷ്ഠയെക്കുറിച്ച് ഇന്നും ഭൂരിഭാഗം ജനങ്ങളും അജ്ഞരാണ്. സമുദ്രത്തിൽനിന്ന് കേരളഭൂമിയെ വീണ്ടെടുത്തശേഷം, ഈ ഭൂമിയെ വിശുദ്ധമാക്കുവാൻ ഭാർഗവരാമൻ തീരുമാനിച്ചു. തന്റെ ഗുരുവായ ശ്രീപരമേശ്വരനെ കൈലാസത്തിൽപ്പോയി ദർശിച്ചശേഷം അദ്ദേഹം തന്റെ ആഗ്രഹം അവിടെ അറിയിച്ചു. തന്റെ ഭക്തജനങ്ങൾക്കുവേണ്ടി അപ്രകാരം ചെയ്യാമെന്ന് സമ്മതിച്ച ശ്രീപരമേശ്വരൻ കുടുംബസമേതം കേരളക്കരയിൽ എത്തിച്ചേർന്നു. കേരളത്തിന്റെ മദ്ധ്യഭാഗത്തെത്തിയപ്പോൾ അവർ

1. അഗ്നിയിൽ ഹോമിക്കപ്പെട്ട ആഹുതി സൂര്യനെ പ്രാപിക്കുന്നു. സൂര്യനിൽനിന്ന് മഴയുണ്ടാകുന്നു. മഴയിൽനിന്ന് അന്നവും ഉണ്ടാകുന്നു. അന്നത്തിൽനിന്നു സകലപ്രജകളും ഉണ്ടാകുന്നു - മനുസ്മൃതി.
2. അന്നത്തിൽനിന്നു ജീവികളും മഴയിൽനിന്നു അന്നവും യജ്ഞത്തിൽനിന്നു മഴയും കർമത്തിൽനിന്നു യജ്ഞവും ഉണ്ടാകുന്നു.

യാത്ര അവസാനിപ്പിച്ചു. തൃശ്ശിവപേരൂർ ആയിരുന്നു ആ സ്ഥലം. പാർവതീപരമേശ്വരന്മാരും ഗണപതിയും സുബ്രഹ്മണ്യനും ഇവിടെ പ്രത്യക്ഷപ്പെട്ടു നിൽക്കുന്നത് പരശുരാമൻ കൺകുളിർക്കെ കണ്ടു. പിന്നെ, അവർ, അപ്രത്യക്ഷരാകുകയും ചെയ്തു. വടക്കുംനാഥന്റെ മൂലസ്ഥാനമായ 'ശ്രീമൂലസ്ഥാന'ത്തായിരുന്നു ഇതെല്ലാം നടന്നത്. തുടർന്ന് പരശുരാമൻ ദർശിച്ചത് ഇവിടെയുള്ള ഒരു വലിയ ആൽമരത്തിന്റെ ചുവട്ടിൽ അഭൗമമായ തേജസ്സോടെ പ്രകാശിച്ചുനിൽക്കുന്ന, ഉജ്ജ്വലമായ, ഒരു ശിവലിംഗത്തെയാണ്. വടക്കുംനാഥന്റെ മൂലവിഗ്രഹമായി ആദ്യകാലത്ത് ആരാധിച്ചിരുന്നത് ശ്രീമൂലസ്ഥാനത്തുള്ള ഈ ശിവലിംഗത്തെയാണ്. വടക്കേ ഇന്ത്യയിൽനിന്ന് അറുപത്തിനാല് ബ്രാഹ്മണകുടുംബങ്ങളെ കേരളക്കരയിൽ കൊണ്ടുവന്ന് കുടിയിരുത്തിയശേഷം ഈ ദേശത്തെ അവർക്കായി വീതിച്ചുനൽകി. ഇവരാണ് കേരളത്തിലെ ആദ്യത്തെ നമ്പൂതിരിമാർ. കേരളത്തിൽ അങ്ങോളമിങ്ങോളം മഹാക്ഷേത്രങ്ങൾ നിർമിച്ച് ഇവരെ ചുമതലക്കാരായി നിശ്ചയിക്കുകയും ചെയ്തു. വടക്കുംനാഥനെ ചിട്ടയോടെ പൂജയർപ്പിക്കുന്നതിനുവേണ്ടി ഈ ഭാഗത്തുള്ള നമ്പൂതിരിമാരെ ചുമതലപ്പെടുത്തി. അവരിലെ പ്രധാനിയെ 'യോഗാതിരിപ്പാട്' എന്ന പേരിൽ അറിയപ്പെട്ടു. ഇതെല്ലാം ചിട്ടപ്പെടുത്തി കൊടുത്തശേഷം പരശുരാമൻ തന്റെ ദീർഘതപസ്സിനു വേണ്ടി മഹേന്ദ്രഗിരിയിലേക്ക് അപ്രത്യക്ഷനായി.

പിന്നീട്, എത്രയോ നൂറ്റാണ്ടുകൾക്ക് ശേഷം കൊച്ചിയിലെ ഏതോ നാടുവാഴിയുടെ കാലത്താണ് ഇന്നുകാണുന്ന വിധത്തിലുള്ള ക്ഷേത്രനിർമ്മാണം നടത്തിയത്. നമ്മുടെ പുരാണങ്ങളിൽ വിസ്തരിച്ചിട്ടുള്ള പല ഋഷീശ്വരന്മാരും ദിവ്യയോഗീശ്വരന്മാരും കേരളത്തിൽ വന്നു പല ക്ഷേത്രങ്ങളിലും പ്രതിഷ്ഠകൾ നടത്തിയിട്ടുണ്ട്. തിരുനാവായയിലെ നാവാമുകുന്ദക്ഷേത്രത്തിൽ പ്രതിഷ്ഠ നിർവഹിച്ചത് ഭാഗവതം ഏകാദശസ്കന്ധത്തിൽ പരാമർശിക്കുന്ന നവയോഗികളാണ്.[1] ഇത്തരത്തിൽപ്പെട്ട ഋഷീശ്വരന്മാരായിരിക്കണം വടക്കുംനാഥക്ഷേത്രത്തിലെ പുനഃപ്രതിഷ്ഠ നിർവഹിച്ചതും. ശ്രീമൂലസ്ഥാനത്തുനിന്ന് മൂലശിവലിംഗം ഇന്നുകാണുന്ന ശ്രീകോവിലിലേക്ക് മാറ്റി സ്ഥാപിച്ചപ്പോൾ പല പ്രതിസന്ധികളും ഉടലെടുത്തതായി വിശ്വസിച്ചുവരുന്നു. തന്ത്രശാസ്ത്രവിധി പ്രകാരം ഉത്തമമായ രീതിയിൽ പണികഴിപ്പിച്ചിട്ടുള്ള വട്ടശ്രീകോവിലാണ് ശ്രീവടക്കുംനാഥനിൽ കാണുന്നത്. മൂലശിവലിംഗം ഇതിന്നുള്ളിലേക്ക് മാറ്റി പ്രതിഷ്ഠിച്ചപ്പോൾ ഋഷീശ്വരന്മാർക്ക് ഒരു കാര്യം ബോധ്യമായി; ഊർജപ്രസരണവും അതുവഴിയുണ്ടാകുന്ന അഭൗമതേജസ്സും

1. കവി, ഹരി, അന്തരിക്ഷകൻ, പ്രബുദ്ധൻ, പിപ്പലായൻ, ആവിർഹോത്രൻ, ദ്രുമിളൻ, ചമസൻ, കരഭാജനൻ എന്നീ ഒമ്പതുപേരാണ് നവയോഗികൾ. ഗ്രന്ഥകാരന്റെ 'തപോഭൂമി ഉത്തരാഖണ്ഡ്' അനുബന്ധം 3 നോക്കുക.

താങ്ങാനുള്ള ശേഷി ഭക്തജനങ്ങൾക്കുണ്ടാകില്ല. ഇതിനുള്ള ഒരേ യൊരു പോംവഴി അവർ ദിവ്യദൃഷ്ടിയിലൂടെ കണ്ടറിഞ്ഞു. തപഃശക്തിയി ലൂടെ ഘൃതം ആവാഹിച്ചുണ്ടാക്കിയെടുത്ത് അതെല്ലാം ശിവലിംഗ ത്തിൽ അഭിഷേകം ചെയ്തുപിടിപ്പിച്ചു. ഈ പ്രക്രിയ മാസങ്ങളോളം നീണ്ടുപോയിട്ടുണ്ടാകും. അഭിഷേകം അവസാനിച്ചപ്പോൾ ശിവലിംഗം മുഴുവനായും നെയ്യിൽ മൂടപ്പെട്ടുകഴിഞ്ഞുവെന്നുമാത്രമല്ല, നെയ്മല യുടെ അഗ്രഭാഗം ശ്രീകോവിലിന്റെ മുകൾത്തട്ടുവരെ എത്തുകയും ചെയ്തു! മഞ്ഞുമൂടിക്കിടക്കുന്ന കൈലാസപർവതംപോലെ ശ്രീകോവി ലിനുള്ളിൽ ഒരു നെയ്മഞ്ഞുമല. അടിഭാഗത്തിനു എട്ട് അടിയെങ്കിലും വിസ്തീർണ്ണം ഉണ്ടാകും.

ശ്രീകോവിലിന്നുള്ളിലേക്ക്, എല്ലായിടത്തും, ഒരു പ്രവേശനകവാടം മാത്രമെ പതിവുള്ളൂ. ജനലുകളൊന്നും ഇല്ലാത്തതുകൊണ്ട് അസഹ്യ മായ ചൂടാണ് ഉള്ളിൽ അനുഭവപ്പെടുക. കാലത്തും വൈകീട്ടുമായി ചുരുങ്ങിയത് പന്ത്രണ്ടുമണിക്കൂറെങ്കിലും ഇതിന്നുള്ളിൽ ദീപങ്ങൾ കത്തിജ്ജ്വലിച്ചുനിൽക്കും. ധൂപക്കുറ്റി, ചന്ദനത്തിരി തുടങ്ങിയവ നിരവധിയുണ്ടാകും. രാത്രിയിൽ നട അടച്ചുകഴിഞ്ഞാലും ഉള്ളിൽ ചൂട് തളംകെട്ടി നില്ക്കും. മാർച്ച്-ഏപ്രിൽ-മേയ് മാസങ്ങളിലെ കടുത്ത ചൂടിൽ ശ്രീകോവിലിന്റെ കരിങ്കല്ലുഭിത്തികളും ചെമ്പുതകിടു മേഞ്ഞ മേൽക്കൂരയും ചുട്ടുപഴുത്തപോലെയാകും. ഇത്തരമൊരു അവസ്ഥയിൽ വടക്കുംനാഥന്റെ ശ്രീകോവിലിനുള്ളിലെ നെയ്മല ഒരു തരിപോലും ഉരുകുന്നില്ല എന്നറിയുമ്പോൾ ആ ദിവ്യശക്തിയുടെ പ്രഭാവത്തിനു മുമ്പിൽ ശിരസ്സ് അറിയാതെ കുനിഞ്ഞുപോകും. ശ്രീകോവിലിനു മുന്നിൽ നിന്നുനോക്കിയാൽ ഈ വിസ്മയ നെയ്മല ആർക്കും കാണു വാൻ കഴിയും. എത്രയെത്ര നൂറ്റാണ്ടുകളായി അതിന്നും അതേപോലെ നിലനില്ക്കുന്നു.

കൃത്യമായ കണക്കൊന്നുമില്ലെങ്കിലും, വർഷങ്ങൾ കഴിയുമ്പോൾ നെയ്മലയുടെ ഏതെങ്കിലുമൊരു ഭാഗം ഇടിഞ്ഞുവീഴും. അഞ്ചോ ആറോ വർഷം കഴിയുമ്പോൾ, ചിലപ്പോൾ ഇങ്ങനെ സംഭവിക്കാറുണ്ട്. നെയ്മല ഇടിഞ്ഞ സമയം, ദിക്ക് തുടങ്ങി നിരവധി വിഷയങ്ങൾ രാശിവച്ച് നോക്കിയശേഷം ജ്യോതിഷപണ്ഡിതന്മാർ ദോഷമാണോ ഗുണമാണോയെന്ന് പ്രഖ്യാപിക്കും. ദോഷമാണെന്ന് വിധിച്ചപ്പോ ഴൊക്കെ തൃശ്ശൂരിനുചുറ്റും ദുരന്തങ്ങൾ സംഭവിച്ചിട്ടുണ്ട്. തൃശ്ശൂർ പൂര ത്തോടനുബന്ധിച്ചോ, പ്രകൃതിക്ഷോഭം മൂലമൊക്കെയാകാമിത്. ഗുണ മാണെങ്കിൽ പ്രജകൾക്കെല്ലാം ഐശ്വര്യം തന്നെയാകും ഉണ്ടാകുക. നെയ്മല ഇടിയുമ്പോൾ സംഭവിക്കുന്ന ഊർജപ്രസരണമാണ് ഇതിന്റെ ഹേതു എന്നാണ് വിശ്വാസം. ദോഷമാണെന്ന് ജ്യോതിഷികൾ വിധി ച്ചാലും, വടക്കുംനാഥൻ ആഘാതത്തെ ലഘൂകരിച്ച് പ്രജകളെ സംരക്ഷി ക്കുന്നു.




ബിജ്ലി മഹാദേവ് ക്ഷേത്രത്തിന്റെ പിൻഭാഗം

## I

ഹിമാചൽപ്രദേശിലെ കുള്ളു ജില്ലയിലാണ് ബിജ്ലിമഹാദേവ് ക്ഷേത്രം സ്ഥിതിചെയ്യുന്നത്. ബിജ്ലി എന്ന വാക്കിന് വൈദ്യുതി എന്നാണ് ഹിന്ദി ഭാഷയിൽ അർഥം. ഈ ജില്ലയിലെ മുഴുവൻ ജനങ്ങളും ബിജ്ലിമഹാദേവന്റെ ശക്തിയിൽ വിശ്വാസമർപ്പിച്ചുകൊണ്ട് ജീവിക്കുന്നു. മൺസൂണിന്റെ ആരംഭത്തിൽ ശക്തമായ ഇടിമിന്നലും ഇടിവെട്ടും പേമാരിയും സംഭവിക്കുമ്പോൾ ജനങ്ങൾ ഭയവിഹ്വലതയോടെ ബിജ്ലിമഹാദേവന്റെ പർവ്വതഭാഗത്തേക്കു നോക്കി ആപത്തൊന്നും വരാതെ കാത്തുരക്ഷിക്കുവാൻ പ്രാർഥിക്കും. സാധാരണയായി, ചെറിയ തോതിലുള്ള മലയിടിച്ചിലും കൃഷിനാശവുമൊക്കെ സംഭവിച്ച് കാലവർഷം കടന്നുപോകുമ്പോൾ ജനങ്ങൾ തൽക്കാലം ആശ്വാസംകൊള്ളുന്നു. പക്ഷെ, ചിലപ്പോൾ അവർ കാത്തിരിക്കുന്ന ആ വാർത്ത കാട്ടുതീ പടരുന്നതുപോലെ അവരിലേക്കെത്തുന്നു; ബിജ്ലിമഹാദേവന്റെ ശിവലിംഗം ഇടിമിന്നലേറ്റ് ഛിന്നഭിന്നമായിത്തീർന്നിരിക്കുന്നു! വരാനിരിക്കുന്ന മഹാദുരന്തത്തിന്റെ സൂചനയാണിത്. പിന്നെ, അരങ്ങേറുന്നത് യുദ്ധകാലാടിസ്ഥാനത്തിലുള്ള രക്ഷാപ്രവർത്തനങ്ങളാണ്. ഉയർന്ന മലമടക്കുകളിൽ താമസിക്കുന്ന ജനങ്ങൾ കൂട്ടത്തോടെ പാലായനംചെയ്ത് ഭദ്രമായ

സമതലപ്രദേശങ്ങളിൽ അഭയംപ്രാപിക്കുന്നു. അടുത്ത ഏതാനും ദിവസങ്ങൾക്കുള്ളിൽ കുള്ളു ജില്ലയിലെ ഏതെങ്കിലുമൊരു സ്ഥലം ദുരന്തഭൂമിയായി മാറിക്കഴിഞ്ഞിരിക്കും. കഴിഞ്ഞ നിരവധി വർഷങ്ങളായി കുള്ളു ജില്ലയിൽ വമ്പിച്ച ദുരന്തങ്ങൾ സംഭവിച്ചപ്പോഴൊക്കെ ബിജ്‌ലിമഹാദേവന്റെ ശിവലിംഗം പൊട്ടിത്തെറിച്ചിരുന്നു.

വ്യാപകമായ കൃഷിനാശവും മലമടക്കുകളിലെ ഗ്രാമങ്ങൾ ഒന്നടങ്കം ഒലിച്ചുപോകലും സംഭവിച്ചുവെങ്കിലും ജനങ്ങളുടേയും വളർത്തുമൃഗങ്ങളുടേയും മരണസംഖ്യ കുറവായിരുന്നു. ശിവലിംഗം പൊട്ടിത്തെറിച്ച് മുന്നറിയിപ്പുതന്നപ്പോൾ, ഭദ്രമായ സമതലങ്ങളിലേക്ക് മാറിത്താമസിക്കുവാൻ സാധിച്ചതുകൊണ്ടാണ് മഹാദുരന്തത്തിൽനിന്ന് കുള്ളു നിവാസികൾ രക്ഷപ്പെട്ടത്. സംഭവിച്ചേക്കാൻ സാധ്യതയുണ്ടായിരുന്ന മഹാവിപത്ത് ബിജ്‌ലിമഹാദേവൻ സ്വയം ഏറ്റെടുത്ത് ലഘൂകരിക്കുന്നതുകൊണ്ടാണ് കുള്ളു ജില്ല രക്ഷപ്പെട്ടുപോരുന്നത് എന്നാണ് നൂറ്റാണ്ടുകളായുള്ള വിശ്വാസം. 'ദൈവത്തിന്റെ താഴ്‌വര'(Valley of God) യെന്നു കുള്ളു ജില്ലയെ വിളിക്കുന്നതും ഇതുകൊണ്ടാണ്.

ബിയാസ് നദിയുടെ ഇരുകരകളിലുമായി വ്യാപിച്ചുകിടക്കുന്ന കുള്ളു താഴ്‌വര ഹിമാചൽപ്രദേശിലെ അതിമനോഹരമായ ജില്ലകളിൽ ഒന്നാണ്. പച്ചപ്പിൽ മൂടിക്കിടക്കുന്ന താഴ്‌വരപ്രദേശങ്ങളും മഞ്ഞുമൂടിക്കിടക്കുന്ന പർവ്വതഭാഗങ്ങളും തെളിഞ്ഞ നീലാകാശവും ബിയാസ്-വിപാഷ-തീർഥൻ-പാർവതി നദികളുടെ ഒഴുക്കും കുള്ളു എന്ന സുന്ദരിയെ മനോഹരിയാക്കുന്നു. സ്വപ്നഭൂമിപോലെ നിശബ്ദതയിലാണ്ടുകിടക്കുന്ന പാർവ്വതി-ഫോജൽ-ജഗത്സുഖ്-ഹംത -സോളങ് എന്നീ താഴ്‌വരകൾ (valleys) ഏതൊരു സഞ്ചാരിയുടേയും മനംമയക്കുന്ന തരത്തിലുള്ളതാണ്. അപ്രിക്കോട്ട്, പ്ലം, ആപ്പിൾ, ചെറി, പീച്ച് തുടങ്ങിയ ഫലവൃക്ഷങ്ങളും ദേവദാരു, പൈൻ, റോഡൻഡെൻഡ്രോൺ എന്നീ വൻവൃക്ഷങ്ങളും ഈ പ്രദേശത്തിന്റെ മാസ്മരികതയ്ക്ക് മാറ്റുകൂട്ടുന്നു.

ഭാരതസംസ്കാരത്തിന്റെ ആധ്യാത്മികപരിവേഷം ഉയർത്തിക്കാട്ടുന്നതിൽ കുള്ളുവും ഇതിലുൾപ്പെടുന്ന മനാലിയും വഹിക്കുന്ന പങ്ക് വളരെ ഉയർന്നതുതന്നെയാണ്. വേദങ്ങളിലും ബൃഹത്സംഹിതയിലും മഹാഭാരതത്തിലും ഈ പ്രദേശങ്ങളെക്കുറിച്ചുള്ള പരാമർശങ്ങൾ കാണാം. ഇതുപ്രകാരം 'അർജിക' (ബിയാസ്) നദിയുടെ തീരത്താണ് ലോകത്തിലെ ഏറ്റവും പുരാതനമായ മാനവസംസ്കാരം ഉടലെടുത്തത്. മനാലിയിലെ 'കോട്ടി' ഗ്രാമത്തിൽപ്പെട്ടവരാണ് ഗൗതമമഹർഷിയും വേദവ്യാസനും. ഭൃഗുമഹർഷി 'ഭൃഗുസംഹിത' രചിച്ചത് ഇതിനടുത്തുള്ള മരു ഗ്രാമത്തിൽവച്ചാണ്. 'മനുസ്മൃതി' രചിച്ച മനുമഹാരാജാവിന്റെ ആലയമാണ് (മനു+ആലയ) പിന്നീട് മനാലി എന്നറിയ

പ്പെട്ടു തുടങ്ങിയത്. വേദങ്ങളിൽ പരാമർശിക്കുന്ന 'വിപാഷ' നദിയും മനാലിയിലായിരുന്നു. മനാലിയിലെ മനു ക്ഷേത്രവും വസിഷ്ഠമുനി ക്ഷേത്രവും കാലമേറെച്ചെന്നിട്ടും ഇന്നും അതേപോലെ നിലനിൽക്കുന്നു. വനവാസക്കാലത്ത് പാണ്ഡവന്മാർ സ്ഥാപിച്ച ക്ഷേത്രവും അർജുനൻ തപസ്സനുഷ്ഠിച്ച 'അർജുൻ ഗുഹയും' ഇവിടെത്തന്നെയാണ്. വസിഷ്ഠഗ്രാമത്തിലെ ശ്രീരാമക്ഷേത്രവും ജമദഗ്നി മഹർഷിയുടേയും പരശുരാമന്റേയും ക്ഷേത്രങ്ങളും കുള്ളു ജില്ലയുടെ ആധ്യാത്മിക പരിവേഷത്തിന്റെ ഉത്തമോദാഹരണമാണ്.

5503 ചതുരശ്രകിലോമീറ്റർ വിസ്തീർണ്ണമുള്ള കുള്ളു ജില്ലയിലെ ജനസംഖ്യ മൂന്നരലക്ഷത്തോളം മാത്രമാണ്. അരിഭക്ഷണം ഏറെ ഇഷ്ടപ്പെടുന്നതുകൊണ്ട് ഇവിടത്തുകാർ വ്യാപകമായരീതിയിൽ നെൽകൃഷി ചെയ്യുന്നുണ്ട്. ഗോതമ്പിന് ഇവിടെ സ്ഥാനം കുറവാണ്. ആപ്പിൾ കൃഷിയുടെ ഒരു കലവറതന്നെയാണ് ഈ ജില്ല. അരി കഴിഞ്ഞാൽ ഉരുളക്കിഴങ്ങാണ് മുഖ്യ ആഹാരം. സ്ത്രീകളാണ് കുടുംബം സംരക്ഷിക്കുകയെന്നത് ഇവിടത്തെ ഒരു പ്രത്യേകതയാണ്. വർഷം മുഴുവനും കുളിരാർന്ന കാലാവസ്ഥയായതിനാൽ സഞ്ചാരികളുടെ പറുദീസയാണ് കുള്ളു-മനാലി ഭാഗങ്ങൾ. ദീപാവലി കഴിഞ്ഞാൽ കാലാവസ്ഥയിൽ പെട്ടെന്നു മാറ്റങ്ങൾ വരും. ഡിസംബർ-ജനുവരി-ഫെബ്രുവരി മാസങ്ങളിൽ കുള്ളു-മനാലി ഭാഗങ്ങൾ ഒറ്റപ്പെട്ടപോലെ യാകും. മാർച്ച് മാസത്തിലും സ്ഥിതി മെച്ചമല്ല. മഞ്ഞുമഴയും ശീതക്കാറ്റും ചിലപ്പോഴൊക്കെ നാശം വിതക്കുന്ന അവലാൻഷും, ഹിമാനിഭാഗങ്ങൾ പൊട്ടിത്തകർന്ന് താഴേക്ക് കുതിച്ചെത്തുന്നതും ഒക്കെക്കൂടിയാകുമ്പോൾ കുള്ളുവിന്റെ സുന്ദരമുഖത്തിന് വല്ലാത്ത ശോകഭാവം വരുന്നു.

കുള്ളു ജില്ലയിലെ പ്രധാനപ്പെട്ട ഒരു തീർഥാടനകേന്ദ്രമാണ് ബിജ്‌ലി മഹാദേവ് ക്ഷേത്രം. ഫെബ്രുവരി മാസത്തിലെ തികച്ചും പ്രതികൂല കാലാവസ്ഥയിൽ ഈ ദിവ്യസന്നിധിയിലേക്ക് യാത്രചെയ്യുവാൻ ഞങ്ങൾ മുൻകൂട്ടി പദ്ധതി തയ്യാറാക്കിയിരുന്നു. ഓഫ് സീസണിലെ കടുത്ത കാലാവസ്ഥയിൽ ഹിമാലയത്തിൽ യാത്രചെയ്യുമ്പോൾ ലഭിക്കുന്ന ആത്മാനന്ദത്തെക്കുറിച്ച് മുമ്പ് ഞാൻ, പലപ്പോഴും, എഴുതിയിട്ടുണ്ട്. സീസൺ സമയത്തുപോലും എത്തിപ്പെടാൻ വല്ലാത്ത ക്ലേശമനുഭവിക്കേണ്ടിവരുന്ന ലക്ഷ്യങ്ങളിലേക്ക്, ഓഫ് സീസണിൽ യാത്രചെയ്യുകയെന്നത് തികച്ചും അപകടകരമായ ഒരു ദൗത്യംതന്നെയാണ്.

ഫെബ്രുവരി ആദ്യവാരത്തിൽ ഞാനും ഭൂപീന്ദറും രൂപ്സിങ്ങും കുള്ളുവിൽ എത്തി. ശിംലയിൽനിന്ന് കുള്ളുവിലേക്കുള്ള 230 കിലോമീറ്റർ ദൂരം വളരെയധികം ക്ലേശിച്ചിട്ടാണ് എത്തിച്ചേർന്നത്. മഞ്ഞുവീഴ്ച അതിശക്തമായിരുന്നതിനാൽ വഴിനീളെ തടസ്സങ്ങൾ ഉണ്ടായി. സന്ധ്യ




ബിജ്‌ലി മഹാദേവ് അടിവാരം

യോടെ കുള്ളുവിൽ എത്തിച്ചേർന്നപ്പോൾ താമസിക്കാൻ ഒരിടം കിട്ടാതെ രണ്ടുമണിക്കൂറോളം ഞങ്ങൾ കറങ്ങിനടന്നു. ഹോട്ടലുകളെല്ലാം അടഞ്ഞുകിടപ്പാണ്. തെരുവീഥി കളിൽ ആൾസഞ്ചാരംപോലും വളരെ കമ്മി. ചില സ്ഥലങ്ങളിൽ ഒന്നോ രണ്ടോ കടകൾ തുറന്നുവച്ചിട്ടുണ്ട്. അവരും കടയടയ്ക്കാൻ തയ്യാറെടുക്കുകയായിരുന്നു. ഒരു പച്ചക്കറിക്കട ക്കാരൻ ഞങ്ങളെ സഹായിക്കാമെന്ന് ഏറ്റു. കഴിഞ്ഞ ഒരാഴ്ചയായി അസഹനീയമായ തണുപ്പാണ് അനുഭവപ്പെടുന്നതെന്ന് അദ്ദേഹം പറഞ്ഞു. മഞ്ഞുമൂടിക്കിടക്കുന്ന ഒരു ഗല്ലിയുടെ ഉള്ളിലോട്ടുനടന്ന് ഒരു വീട്ടുമുറ്റത്ത് എത്തിയപ്പോൾ അദ്ദേഹം ഉറക്കെ കൂവി. പ്രായമായ ഒരു സ്ത്രീയാണ് വാതിൽ തുറന്നത്. ഭൂപീന്ദർ പഹാഡി ഭാഷയിൽ അവരുമായി സംസാരിച്ചു. ഒട്ടും വൈകാതെ ഞങ്ങൾക്കായി ഒരു മുറി അവർ തുറന്നുതന്നു. ഞങ്ങൾക്ക് വഴികാട്ടിയായിവന്ന അപരിചിത നായ സുഹൃത്തിന് ഇരുന്നൂറ് രൂപ കൊടുത്ത് സന്തോഷിപ്പിച്ച് പറഞ്ഞയയ്ക്കുകയും ചെയ്തു. തണുപ്പുകൊണ്ട് മരവിച്ചുപോയ ഞങ്ങൾക്ക് അദ്ദേഹം ചെയ്തുതന്ന ഉപകാരം വിലമതിക്കാൻ കഴിയാത്തതായിരുന്നു.

മുറിയിൽ കട്ടിലുകളൊന്നുമില്ല. നിലത്തുവിരിച്ചിട്ട ചൗക്കാളത്തിൽ കിടക്കസ്സഞ്ചികളും കമ്പിളിപ്പുതപ്പുകളും ആവശ്യത്തിലധികം കരുതി വച്ചിട്ടുണ്ട്. കുളിമുറിയും മറ്റും പുറത്താണ്. ദേഹശുദ്ധി വരുത്തിയ ശേഷം ഞങ്ങൾ വിശ്രമത്തിന്നായി കിടന്നു. അരമണിക്കൂർ കഴിഞ്ഞ പ്പോൾ ഗൃഹനായികയും മകളുംകൂടി ഭക്ഷണം മുറിയിൽ എത്തിച്ചു



ബിജ്ലി മഹാദേവ് പുറത്തുള്ള പ്രതിഷ്ഠകൾ

തന്നു. ചോറും ഉരുളക്കിഴങ്ങ് കറിയും മാത്രമേ ഉണ്ടായിരുന്നുള്ളൂവെങ്കിലും വിശപ്പുകൊണ്ട് പൊറുതിമുട്ടിയ ഞങ്ങൾക്ക് അത് ധാരാളമായിരുന്നു. ബിജ്ലിമഹാദേവ് യാത്രയ്ക്കുവേണ്ടി വന്നവരാണെന്ന് പറഞ്ഞപ്പോൾ വൃദ്ധ നിഷേധഭാവത്തിൽ തലയാട്ടി. മുകളിൽ കാലാവസ്ഥ അതീവ ദുഷ്ക്കരമാണെന്നും അടിവാരത്തിൽ എത്തിച്ചേരാൻ തന്നെ ബുദ്ധിമുട്ടാകുമെന്നും അവർ അറിയിച്ചു. രാവിലെ കാലാവസ്ഥ അനുകൂലമാണെങ്കിൽ അടിവാരംവരെ പോയിനോക്കാനും അവർ പറഞ്ഞു. തണുപ്പ് അതിരൂക്ഷമായിക്കൊണ്ടിരുന്നതിനാൽ ഞങ്ങൾ നിദ്രയ്ക്ക് തയ്യാറെടുത്തു. നന്നായി പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിക്കുള്ളിൽ കിടക്കുമ്പോൾ ഈ യാത്ര സഫലമാകുമെന്ന തോന്നൽ മനസ്സിലുദിച്ചു.

## II

അഞ്ചുമണിക്ക് എഴുന്നേറ്റ് പുറത്തുകടന്നു നോക്കിയപ്പോൾ സൂര്യോദയത്തിന്റെ ലക്ഷണങ്ങൾ കണ്ടു. മനസ്സ് കുളിർത്തുപോയി. നേരിയതോതിൽ മാത്രമേ മഞ്ഞുവീഴ്ചയുണ്ടായിരുന്നുള്ളൂ. പക്ഷെ, തണുപ്പിന് കുറവൊന്നും തോന്നിയില്ല. ചൂടുള്ള പാലും, രോട്ടിയും കിഴങ്ങുകറിയും പ്രാതലായി കിട്ടി. ഏഴരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. താമസത്തിന്നും ഭക്ഷണത്തിന്നുമായി 400 രൂപമാത്രമാണ് വൃദ്ധ വാങ്ങിച്ചത്. അവരോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ച് ഞങ്ങൾ യാത്രാനുമതി ചോദിച്ചു.

കുള്ളുവിൽനിന്ന് പത്‌ലികുൾ വഴി, പാർവ്വതി നദീതീരത്തുകൂടി,

ധാരാട്ട് ഗ്രാമത്തിലേക്ക് 50 കിലോമീറ്ററോളം ദൂരമുണ്ട്. ഗ്രാമീണപാതയായതിനാൽ വഴിക്ക് വീതി കുറവാണ്. ഒരാഴ്ചമുമ്പ് ആഞ്ഞടിച്ച അവലാൻഷിൽ (AVALANCHE) പ്പെട്ട് കടപുഴകിവീണ മരങ്ങളും വൃക്ഷക്കൊമ്പുകളും പാതയിൽനിന്ന് മാറ്റിക്കഴിഞ്ഞിരുന്നതിനാൽ ഞങ്ങൾക്ക് വലിയ തടസ്സങ്ങളൊന്നുമുണ്ടായില്ല. വഴിയിലേക്ക് വീണു കിടന്നിരുന്ന കല്ലുകളും മഞ്ഞുകട്ടകളും, പലസ്ഥലത്തും, ചെറിയ തോതിലുള്ള തടസ്സങ്ങളുണ്ടാക്കിയെങ്കിലും അതൊക്കെ തരണം ചെയ്ത് ഞങ്ങൾ മുന്നോട്ടുപോയി. ഈ വഴിയിലൊന്നും ഡാബകളോ, ചായക്കടകളോ ഇല്ലാത്തതിനാൽ ആഹാരമൊന്നും കിട്ടിയില്ല. ഉച്ചയ്ക്കു ശേഷം ഒരു ഗ്രാമീണന്റെ വസതിയിൽനിന്ന് ചോറും പരിപ്പുകറിയും സബ്ജിയും കിട്ടി. അത് വളരെയേറെ ആശ്വാസമാകുകയും ചെയ്തു. കഠിനമായ തണുപ്പിൽ ഊർജ്ജനഷ്ടം സംഭവിക്കുമ്പോൾ വിശപ്പ് വല്ലാതെ വർധിക്കും. ചായയും, ബിസ്കറ്റും, മറ്റു ആഹാരപദാർത്ഥങ്ങളും ആവശ്യാനുസരണം കഴിച്ചാൽ മാത്രമേ ശരീരോർജ്ജം തൃപ്തികരമായ വിധത്തിൽ നിലനിർത്താൻ കഴിയുകയുള്ളു.

നാലുമണിക്ക് മുമ്പായി ഞങ്ങൾ ധാരാട്ട് എന്ന ഗ്രാമത്തിൽ എത്തി. വാഹനഗതാഗതം ഇവിടെവരെ മാത്രമെയുള്ളൂ. നൂറോളം കുടുംബങ്ങൾ ഇവിടെ താമസിക്കുന്നുണ്ട്. ഹോട്ടലുകളും മറ്റു കച്ചവടസ്ഥാപനങ്ങളുമൊക്കെയുണ്ടെങ്കിലും എല്ലാം അടഞ്ഞു കിടപ്പാണ്. ഒരു ഗ്രാമീണന്റെ വീടിനോടുചേർന്ന് ഒരു കൊച്ചുകട തുറന്നിരിക്കുന്നതു കണ്ടപ്പോൾ അവിടെച്ചെന്ന് സുഹൃത്തുക്കൾ ഒരന്വേഷണം നടത്തി. ചായ തയ്യാറാക്കുന്നതിന്റെയിടയിൽ ഗ്രാമീണനുമായി, പഹാഡി ഭാഷയിൽ, ഭൂപീന്ദർ വിശദമായി സംസാരിച്ചു. കിടുകിടെ വിറയ്ക്കുന്ന തണുപ്പിൽ, ചൂടുള്ള ചായ മൊത്തിക്കുടിക്കുന്നതിന്റെയിടയിൽ സുഹൃത്ത് വിശദാംശങ്ങൾ എന്നെ ധരിപ്പിച്ചു.

ധാരാട്ട് ഗ്രാമത്തിൽ ഹോട്ടൽ സൗകര്യങ്ങൾ ഇപ്പോൾ ലഭ്യമല്ല. ഗ്രാമീണരുടെ കൂടെ താമസിക്കാം. അടിവാരത്തുനിന്ന് ബിജ്‌ലി മഹാദേവിലേക്ക് മൂന്നര കിലോമീറ്ററോളം ദൂരമുണ്ട്. നടന്നുതന്നെ കയറണം. കയറ്റങ്ങളാണെങ്കിലും ഇടയ്ക്കിടയ്ക്ക് വിശ്രമിച്ച് കയറിപ്പോകാം. പക്ഷെ, ഇപ്പോഴത്തെ കാലാവസ്ഥയിൽ മുകളിലേക്ക് പോകുന്നത് അപകടകരമായ ഒരു ദൗത്യംതന്നെയാണ്. വനമേഖലയിൽക്കൂടിയുള്ള യാത്രയായതിനാൽ ആഞ്ഞടിക്കുന്ന കാറ്റിൽ വൃക്ഷശിഖരങ്ങൾ പൊട്ടി നിലംപതിക്കുമ്പോൾ അത് ദുരന്തങ്ങൾ വരുത്തിവച്ചേക്കാം. മുകളിലോട്ട് എത്തുന്തോറും തണുപ്പ് അതിരൂക്ഷമാകും. ആലിപ്പഴവർഷം അവിടെ ഈ സമയത്ത് സാധാരണമാണ്. പിന്നെ, നട അടഞ്ഞുകിടക്കുന്നതിനാൽ ദർശനം സാധ്യമാകില്ല. ശ്രാവണത്തിലെ സംക്രമത്തിനാണ് ഇവിടെ പ്രാധാന്യം. അതിന് ഒരു മാസം

മുമ്പ് തീർത്ഥാടനം ആരംഭിക്കും. സംക്രമം കഴിഞ്ഞാലും ദീപാവലി വരെ ദർശനം ഉണ്ടാകും. പിന്നെ അടുത്ത ശ്രാവണ സംക്രമത്തിനെ നട തുറക്കുകയുള്ളൂ. സീസൺ സമയത്ത് അടിവാരപ്രദേശങ്ങളെല്ലാം കടകമ്പോളങ്ങൾകൊണ്ട് നിറയും. കൂടാരങ്ങളും ഡാബകളും നൂറുകണക്കിനുണ്ടാകും. സീസൺ സമയത്ത് ഒരു മഹോത്സവത്തിന്റെ പ്രതീതിയാണ് ഈ പ്രദേശത്തെല്ലാം. മുകളിൽ പോകാനാണ് തീരുമാനമെങ്കിൽ അതിരാവിലെ പുറപ്പെടുക. വൈകീട്ട് ഇവിടെ തിരിച്ചെത്താം.



ബിജ്ലി മഹാദേവ് ശിവലിംഗം

പവൻദേവിയെന്നൊരു മധ്യവയസ്ക്കയുടെ വീട്ടിൽ ഞങ്ങൾക്ക് താമസസൗകര്യം ലഭ്യമായി. മുമ്പ് സൂചിപ്പിച്ചതുപോലെ, കുള്ളുജില്ലയിൽ സ്ത്രീകളാണ് കുടുംബഭരണത്തിന്റെ ചുമതലക്കാർ. പുരുഷന്മാർക്ക് യാതൊരു ചുമതലയും ഇല്ല; അല്ലെങ്കിൽ, സ്ത്രീകൾ അതനുവദിച്ചുകൊടുക്കില്ല. പുരുഷന്മാർ കൃഷിഭൂമിയിൽ പണിയെടുക്കണം, അല്ലെങ്കിൽ എന്തെങ്കിലും ജോലിക്ക് പോകണം. വരുമാനം കുടുംബിനികളെ ഏൽപ്പിക്കണം. മദ്യപാനവും മയക്കുമരുന്നും തൊഴിലാക്കി നടക്കുന്ന പുരുഷന്മാർക്ക് വീട്ടിൽ ഒട്ടും ബഹുമാനം ലഭിക്കില്ല. ഭക്ഷണം ലഭിക്കുമെന്ന് മാത്രം. പരിധി വിട്ടാൽ അവർ പുറത്തായതുതന്നെ. നല്ല ജോലിയും വരുമാനവുമുള്ള പുരുഷന്മാർപോലും ഭാര്യമാരെ കുടുംബഭരണം ഏൽപ്പിച്ച് സമാധാനത്തോടെ കഴിയുന്നു. സ്ത്രീകൾ ശരിക്കും 'രത്നങ്ങൾ' ആകുന്നത് ഇത്തരം കുടുംബങ്ങളിലാണ്.

ചൂടുള്ള ചായയും, ചൂടോടെ പൊരിച്ചെടുത്ത ഉരുളക്കിഴങ്ങ് ബജിയും പവൻദേവി ഞങ്ങളുടെ മുമ്പിൽ വച്ചുതന്നു. മുറി അടിച്ചുവാരി വൃത്തിയാക്കുകയാണെന്നും തീർഥാടകരൊന്നും വരാത്തതിനാൽ അടച്ചിട്ടിരിക്കുകയായിരുന്നുവെന്നും അവർ പറഞ്ഞു. മുകളിലെ ക്ഷേത്രത്തിലേക്ക്

പോകുന്നതിനോട് അവർ അനുകൂലഭാവമല്ല പ്രകടിപ്പിച്ചത്. വീടിന്റെ ചുറ്റുവട്ടത്തായി കടപുഴകിയും കൊമ്പൊടിഞ്ഞും കിടക്കുന്ന വൃക്ഷങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് കാലാവസ്ഥയുടെ ഭീകരഭാവത്തെ പവൻ ദേവി വിസ്തരിച്ചു. അടുത്തകാലത്തൊന്നും ആരും മുകളിലേക്ക് കയറിയിട്ടില്ലെന്നും അവർ വ്യക്തമാക്കി.

വരാന്തയോടുചേർന്നുള്ള ഒരു മുറിയിൽ ഞങ്ങൾ കയറിപ്പറ്റി. കിടപ്പ് നിലത്താണെങ്കിലും സൗകര്യങ്ങൾ എല്ലാമുണ്ട്. വരാന്തയിൽനിന്ന് നോക്കിയപ്പോൾ ചുറ്റുപാടുള്ള മലനിരകളിൽ കനത്ത മൂടൽമഞ്ഞ് വ്യാപിച്ചതായി കണ്ടു. അത് താഴെ സമതലത്തിൽ എത്തിയാൽ പിന്നൊന്നും കാണാൻ സാധിക്കാത്ത അവസ്ഥയാകും. മുകളിലേക്കുള്ള വീതികുറഞ്ഞ പാത ഗ്രാമത്തിന്റെ ഓരംചേർന്നാണ് പോകുന്നത്. കുറച്ചുദൂരം ഈ പാതയിൽക്കൂടി സഞ്ചരിക്കാൻ ഞങ്ങൾ തീരുമാനിച്ചിരുന്നുവെങ്കിലും കാലാവസ്ഥയുടെ മാറ്റം മൂലം അതുപേക്ഷിച്ചു.

ഇരുട്ടും മൂടൽമഞ്ഞും ഒന്നിച്ചപ്പോൾ ചുറ്റുപാടുമുള്ള പ്രദേശങ്ങൾ ഒന്നടങ്കം അന്ധകാരത്തിലമർന്നു. തണുപ്പ് അതികഠിനമായി. എഴരമണി കഴിഞ്ഞപ്പോൾ അത്താഴം വിളമ്പി. ചോറും വെള്ളക്കടലക്കറിയും ഉരുളക്കിഴങ്ങ് സബ്ജിയുമായിരുന്നു വിഭവങ്ങൾ. ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, പുറത്ത്, ഇരമ്പിയെത്തുന്ന കാറ്റിന്റെ ആരവം കേട്ടുതുടങ്ങി. താമസിയാതെ മഴയും ആർത്തിരമ്പിയെത്തി. കിടക്കസ്സഞ്ചിയിൽ കയറിക്കൂടി മൂന്നടുക്ക് കമ്പിളിപ്പുതപ്പ് കൊണ്ടുമൂടിയിട്ടും തണുപ്പിന് ശമനം തോന്നിയില്ല. ക്ഷീണം കൊണ്ടാകാം, പ്രാർത്ഥന തീരുന്നതിനുമുമ്പ് ഉറങ്ങിപ്പോയത്.

## III

മരവിച്ചുനിൽക്കുന്ന പ്രഭാതമാണ് പുറത്തുകടന്നുനോക്കിയപ്പോൾ കണ്ടത്. ശക്തമായ മൂടൽമഞ്ഞാണ് ചുറ്റുപാടും തളംകെട്ടി നിൽക്കുന്നത്. സമയം 5 മണി കഴിഞ്ഞെങ്കിലും സൂര്യരശ്മികൾ ഒരു തരിപോലും എങ്ങും കണ്ടില്ല. കാലാവസ്ഥ ഭദ്രമല്ലെന്നൊരു തോന്നൽ എന്റെ മനസ്സിലുണ്ടായി.

കഴിഞ്ഞ രാത്രിയിലെ മഴയും കാറ്റും കുറച്ചൊക്കെ നാശനഷ്ടങ്ങൾ ഗ്രാമത്തിലും ചുറ്റിനും വരുത്തിവച്ചിട്ടുള്ളതായി ഒരു ഗ്രാമീണൻ പറഞ്ഞു. മഞ്ഞുകട്ടകൾ വീണുകിടക്കുന്ന വഴിയിൽക്കൂടി ഞങ്ങൾ കുറച്ചുദൂരം വെറുതെ നടന്നു. മുകളിലോട്ടുള്ള യാത്രയെക്കുറിച്ച് ആശാവഹമായ പ്രതികരണമല്ല മിക്ക ഗ്രാമീണരും പ്രകടിപ്പിച്ചത്. പക്ഷെ, സദാസമയവും ചുമച്ച് കാറിത്തുപ്പിക്കൊണ്ടിരുന്ന ഒരു വൃദ്ധൻ പ്രതീക്ഷയുടെ നാമ്പുകളടങ്ങിയ ഒരു വാർത്ത ഞങ്ങൾക്ക് നൽകി. ശക്തമായ

വെളിച്ചം തെളിയിച്ചുകൊണ്ട് ചെറിയ ഒരു സംഘം മുകളിലേക്ക് കയറിയിട്ടുണ്ടെന്നായിരുന്നു അദ്ദേഹം അറിയിച്ചത്. കടുത്ത ചുമ മൂലം ഉറങ്ങാൻ കഴിയാതെ തന്റെ വീടിന്റെ ഉമ്മറത്ത് ഇരിക്കുമ്പോൾ ഇവർ പോകുന്നത് കണ്ടുവെന്നും വിളിച്ചുചോദിച്ചപ്പോൾ മുകളി ലോട്ടാണെന്ന് മറുപടി പറഞ്ഞുവെന്നും വൃദ്ധൻ തുടർന്നു പറഞ്ഞു.

തിരിച്ചുപോരുമ്പോൾ ഞാൻ വെറുതെ ഒന്ന് ചിന്തിച്ചുനോക്കി. തീർഥാടകർ ഇത്ര നേരത്തെ, അതും കടുത്ത കാലാവസ്ഥയിൽ, മുകളി ലോട്ട് പോകില്ല. വനം വകുപ്പ് ഉദ്യോഗസ്ഥന്മാരും ഈ സമയത്ത് യാത്ര ചെയ്യില്ല. ക്ഷേത്രത്തിന്റെ മറുഭാഗത്തുള്ള താഴ്‌വരയിലേക്ക് പോകുന്ന വർക്ക് ഈ വഴിയെ യാത്രചെയ്യേണ്ട ആവശ്യമില്ല. ശക്തമായ ടോർച്ച് തെളിയിച്ചു നടക്കുന്നവരായതിനാൽ ഈ സമയത്തെ കാലാവസ്ഥ ഹൃദിസ്ഥമാണെന്ന് ഉറപ്പ്. പർവ്വതമുകളിൽ ക്ഷേത്രം മാത്രമേയുള്ളൂ എന്നു ചിന്തിക്കുമ്പോൾ, ക്ഷേത്രവുമായി ബന്ധപ്പെട്ടവരാകാം മുകളി ലേക്ക് പോയത്. അങ്ങനെയാണെങ്കിൽ, ഒരു ശ്രമം നടത്തിനോക്കണ മെന്ന് എനിക്ക് തോന്നുകയുംചെയ്തു. വേഗം തയ്യാറാകാൻ ഞാൻ സുഹൃത്തുക്കൾക്ക് നിർദ്ദേശം നല്കി.

കമ്പിളി വസ്ത്രങ്ങളും, ടോർച്ചും, മരുന്നുകളും, ബിസ്കറ്റ് തുടങ്ങിയ ലഘുഭക്ഷണപദാർത്ഥങ്ങളും മാത്രം ഒരു ബാഗിൽ നിറച്ച്, ബാക്കി ലഗേജ് മുറിയിൽ സൂക്ഷിക്കാൻ പവൻദേവിയോട് അഭ്യർഥിച്ചശേഷം ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. ഞങ്ങൾക്ക് ഒരു സഹായിയെ ഏർപ്പാ ടാക്കിത്തരുവാൻ തലേദിവസംതന്നെ അവരോട് പറഞ്ഞിരുന്നു. പാലിൽ വേവിച്ച ഗോതമ്പ് നുറുങ്ങാണ് പ്രാതലായി ലഭിച്ചത്. ഉച്ചഭക്ഷണം പൊതിഞ്ഞുതരികയും ചെയ്തു. അധികം താമസിയാതെ റാം ഠാക്കൂർ എന്നൊരു ചെറുപ്പക്കാരൻ ഞങ്ങളുടെ വഴികാട്ടിയായി എത്തിച്ചേർന്നു. പവൻദേവിയോടും കുടുംബത്തോടും യാത്ര പറഞ്ഞ്, അനുഗ്രഹം തേടി, 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര ആരംഭിച്ചു.

ഗ്രാമീണരുടെ വസതികളുടെ ഇടയിൽക്കൂടിയുള്ള ഇടുങ്ങിയ ഗല്ലി കളിൽക്കൂടി ഒരു കിലോമീറ്റർ നടന്നശേഷം ഞങ്ങൾ പർവ്വതത്തിന്റെ അടിഭാഗത്ത് എത്തിച്ചേർന്നു. മിക്ക വീടുകളിൽനിന്നും സ്ത്രീകളും പുരുഷന്മാരും പുറത്തുവന്ന് യാത്രാമംഗളം നേർന്നിരുന്നു. ചന്ദനത്തിരി കൾ കത്തിച്ചുവച്ച്, നല്ലപോലെ പ്രാർഥിച്ച്, പർവ്വതത്തെ തൊട്ടുവണങ്ങി ഞങ്ങൾ യാത്ര തുടങ്ങി. ഇടയ്ക്കെല്ലാം നിരപ്പായ പ്രതലങ്ങൾ ഉണ്ടെ ങ്കിലും മുകളിലെത്തുന്നതുവരെ, പൊതുവെ, കയറ്റങ്ങളാണെന്ന് റാം ഠാക്കൂർ പറഞ്ഞു. ഇടതിങ്ങിയ വനമേഖലയല്ലയെന്നും അദ്ദേഹം തുടർന്നറിയിച്ചു.

മലവെള്ളം കുത്തിയൊലിച്ചുവരുന്നത് തടയുന്നതിനുവേണ്ടിയാ

കണം ഇടവിട്ടിടവിട്ട് പടവുകൾ കെട്ടിയിട്ടുണ്ട്. ദേവദാരു, പൈൻ, ഓക്ക് മരങ്ങളാണ് അധികവും കണ്ടത്. മേലോട്ട് കയറുന്തോറും, ഉരുണ്ടുകൂടി നിലകൊള്ളുന്ന മൂടൽമഞ്ഞ് വനമേഖലയിൽ അന്ധകാരം പരത്തി. അത് അനുനിമിഷം വർദ്ധിച്ചുവന്നത് മനസ്സിൽ ഭീതിയുണ്ടാക്കി. ആദ്യത്തെ ഒരു മണിക്കൂറിൽ വളരെ കുറച്ചുദൂരം നടന്നു മുന്നേറാനെ കഴിഞ്ഞുള്ളൂ. തണുപ്പ് അസഹ്യമായിത്തീരുകയും ചെയ്തു. കുറച്ചു നേരം ഇരുന്നു വിശ്രമിച്ച് ബിസ്കറ്റും വെള്ളവും കഴിച്ചശേഷം യാത്ര തുടർന്നപ്പോൾ മുന്നോട്ടുള്ള വഴി കാണാൻ സാധിക്കാത്ത വിധത്തിൽ മൂടൽമഞ്ഞ് താഴേക്ക് എത്തിയതായി കണ്ടു. തുടർന്ന് മുന്നേറിയപ്പോൾ, വല്ലാത്തൊരു പ്രതിസന്ധിയിൽ എത്തിച്ചേരുകയും ചെയ്തു.

വഴിയുടെ ഓരത്തായി നിന്നിരുന്ന രണ്ടുവൃക്ഷങ്ങളിൽ ഒന്ന് വലത്തോട്ടും മറ്റേത് ഇടത്തോട്ടും കടപുഴകി വീണുകിടക്കുന്നതുകൊണ്ട് വഴി മൊത്തം അടഞ്ഞുപോയി. പടുകൂറ്റൻ വൃക്ഷങ്ങളായതിനാൽ ആ പ്രദേശമാകെ ശിഖരങ്ങൾ വ്യാപിച്ചുകിടന്നു. വലതുഭാഗം അഗാധമായ താഴ്വരയാണ്. ഇടതുഭാഗം കുത്തനെ കയറ്റവും. താഴേക്ക്, ചുറ്റിക്കറങ്ങി വന്ന്, ഇറങ്ങുന്നതാണ് അഭികാമ്യമെന്ന് ഠാക്കൂർ അഭിപ്രായപ്പെട്ടു. മഴപെയ്ത് കുതിർന്ന സ്ഥലമായതിനാൽ ഓരോ അടി വയ്ക്കുമ്പോഴും തെന്നിപ്പോകുന്ന അവസ്ഥയാണ്. ഏറെ ബുദ്ധിമുട്ടിയശേഷം താഴ്വരയിൽ എത്തിയപ്പോൾ അതീവ ഗുരുതരമായ ഒരു കുരുക്കിൽ അകപ്പെട്ട പോലെയായി. മൂടൽമഞ്ഞ് താഴേക്ക് എത്തിക്കഴിഞ്ഞതിനാൽ ഞങ്ങൾക്ക് പരസ്പരം കാണാൻ കഴിയാത്ത അവസ്ഥയിലായിപ്പോയി. വൃക്ഷങ്ങളും ചുറ്റുപാടുകളും ഒന്നും കാണാൻ വയ്യ. താഴ്വരയുടെ ഏതാണ്ട് അടിഭാഗത്തോളം ഞങ്ങൾ എത്തിക്കഴിഞ്ഞിരുന്നു. ദിശ നിർണ്ണയിക്കാൻ ഠാക്കൂറിനും സാധിച്ചില്ല. പാർവതിനദിയുടെ ഒഴുക്കിന്റെ ആരവം തൊട്ടടുത്തെന്നപോലെ കേൾക്കാനുമുണ്ട്. ഇനിയും പോയാൽ നദിയുടെ ഒഴുക്കിലേക്ക് വീണുപോകാനും സാധ്യതയുണ്ട്. അലറിക്കുതിച്ചൊഴുകുന്ന പാർവതിനദിയേയും കുലംകുത്തിയൊഴുകുന്ന ബിയാസ്നദിയേയും കുറിച്ചോർത്തപ്പോൾ നടുങ്ങിപ്പോയി.

ചിന്തയിലാണ്ട് മൂകനായി നിൽക്കുമ്പോൾ ഒരു കാക്കയുടെ കരച്ചിൽ ദൂരെനിന്ന് കേട്ടു. ശ്രദ്ധിച്ചപ്പോൾ അത് അടുത്തടുത്ത് വരുന്നതായി ബോധ്യപ്പെട്ടു. കൂട്ടുകാർ ഇനിയെന്താണ് പോംവഴിയെന്ന ചർച്ചയിലായിരുന്നു. എന്റെ ആറാം ഇന്ദ്രിയം കാക്കയെ ശ്രദ്ധിക്കാൻ സംജ്ഞ തന്നപ്പോൾ ഞാൻ കൂട്ടുകാരോട് വിവരം പറഞ്ഞു. ടോർച്ച് പ്രകാശിപ്പിച്ച് ഞങ്ങൾ കാക്കയെ തിരഞ്ഞു. ഞങ്ങൾ നിന്നിരുന്ന സ്ഥലത്തിന്റെ ഉദ്ദേശം നൂറ് അടി അകലെ, എതിർദിശയിലുള്ള ഒരു പാറക്കെട്ടിലാണ് കാക്ക ഇരുന്നിരുന്നത്. ടോർച്ചിന്റെ ശക്തമായ പ്രകാശധാരയിൽ കാക്കയുടെ ഒരു മങ്ങിയ രൂപം കാണാൻ കഴിഞ്ഞു. ഒട്ടും സംശയിക്കാതെ




ബിജ്ലി മഹാദേവ് പൂജാരിമാർ

ആ ദിശയിൽക്കൂടി മുന്നേറാൻ ഠാക്കൂറിനോട് നിർദ്ദേശിച്ചു. മൂന്നുപേരും ടോർച്ച് പ്രകാശിപ്പിച്ച് അതീവശ്രദ്ധയോടെ നീങ്ങി. അടുത്തെത്താറായപ്പോൾ കാക്ക പറന്നുപോയി. കുറച്ചുദൂരെ, അല്പം വടക്കോട്ടുമാറി, ഒരു വൃക്ഷക്കൊമ്പിലിരുന്നാണ് പിന്നെ കാക്ക കരഞ്ഞത്. ഞങ്ങൾ കൃത്യമായി കാക്കയെ പിന്തുടർന്നു. ഒരു മണിക്കൂറിലധികം ഈ അഭ്യാസം തുടർന്നു. ശരിയായ വഴിയിലേക്ക് എത്തിപ്പെട്ടപ്പോൾ ഞങ്ങൾക്ക് ആശ്വാസമായി.

അടിവാരത്തെ കനത്ത മൂടൽമഞ്ഞിൽനിന്ന് രക്ഷപ്പെട്ട് മുകളിലെത്തിയപ്പോൾ പരസ്പരം ഒരു നിഴൽപോലെ കാണാമെന്ന അവസ്ഥ സംജാതമായി. വിശപ്പും ക്ഷീണവും കലശലായപ്പോൾ ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാൻ തീരുമാനിച്ചു. സമയം പതിനൊന്നുമണി ആകുന്നതേയുള്ളൂ. കാക്ക നിശബ്ദമായി ഒരു മരക്കൊമ്പിൽ ഇരിക്കുകയാണ്. എന്റെ ഭക്ഷണപ്പൊതിയിൽനിന്ന് ഒരുപിടി ചോറും സബ്ജിയുമെടുത്ത് കാക്കയ്ക്ക് കാണാവുന്ന ഒരു പാറക്കെട്ടിൽ വച്ചുകൊടുത്ത് ഞാൻ തിരികെ വന്ന് ഭക്ഷണം കഴിക്കാനായി ഇരുന്നു. ഒട്ടും സംശയിക്കാതെ ആ സാധുജീവി താഴെവന്ന് ഭക്ഷണം കൊത്തിവിഴുങ്ങാൻ തുടങ്ങി. കാക്ക ഭക്ഷണത്തിനുവേണ്ടിയാണ് കൂടെ കൂടിയതെന്നായിരുന്നു കൂട്ടുകാർ അഭിപ്രായപ്പെട്ടത്. ഭക്ഷണത്തിനുശേഷം വിശ്രമിക്കുമ്പോൾ ഞാൻ എന്റെ അഭിപ്രായം അവരെ ധരിപ്പിച്ചു.

പറവകളിൽ കാക്കയും വളർത്തുമൃഗങ്ങളിൽ നായയും അതി പുരാതനകാലം മുതൽക്കുതന്നെ മനുഷ്യരുമായി അഭേദ്യമായ ബന്ധം പുലർത്തിവരുന്ന ജീവികളാണ്. പിതൃബലികർമ്മങ്ങളിൽ കാക്ക സുപ്രധാനമായ ഒരു പങ്ക് വഹിക്കുന്നുണ്ട്. ബലിക്കാക്ക എന്നൊരു ഇനം (കോർവസ് മാക്രോറിങ്കോസ്) തന്നെ ഇവയിൽ ഉണ്ട്. ദേഹമാസകലം തിളക്കമാർന്ന കറുപ്പുനിറമാണ് ഇവയ്ക്ക്.[1] പിതൃബലികർമ്മങ്ങൾക്കു ശേഷം കൈയടിക്കുമ്പോൾ കാക്കയുടെ തലച്ചോറിലെ ഒരു 'സെൻസർ' (sensor) ഈ ശബ്ദതരംഗങ്ങളെ പിടിച്ചെടുത്ത് ആ ലക്ഷ്യത്തിലേക്ക് പറന്നെത്തും. പരേതാത്മാക്കൾക്ക് കാക്കയുടെ 'സെൻസറി'ലൂടെ ബന്ധം പുലർത്താൻ കഴിയുന്നുണ്ടെന്നു വിശ്വസിക്കുന്നു. ബലിച്ചോറ് കാക്ക ഭക്ഷിച്ചാൽ പിതൃക്കൾ സംതൃപ്തരായെന്നാണ് വിശ്വാസം. ശനിദേവന്റെ വാഹനമായ കാക്കയെ ഹിമാലയത്തിലെ ദിവ്യഋഷികളും യോഗികളും ആശയവിനിമയത്തിനായി ഉപയോഗിക്കുന്നുണ്ടെന്നും വിശ്വാസമുണ്ട്. മനുഷ്യരൊഴികെയുള്ള ജീവികൾ ഇണചേരുന്നത് പരസ്യമായിട്ടാണ്. പക്ഷെ, കാക്ക ഇണചേരുന്നത് മനുഷ്യരെപ്പോലെ രഹസ്യമായിട്ടാണ്. ശ്വാനവർഗ്ഗത്തിനും അരൂപികളെ കാണാൻ കഴിയുന്ന ഒരു സെൻസർ തലച്ചോറിൽ പ്രവർത്തിക്കുന്നുണ്ടെന്ന് പുരാതനകാലം മുതൽക്കേ മനുഷ്യർക്ക് അറിയാവുന്നതാണ്.[2]

മുകളിലേക്ക് എത്തുന്തോറും മൂടൽമഞ്ഞ് ഭാഗികമായിട്ടാണെങ്കിലും ഒഴിഞ്ഞുനിന്നത് ആശ്വാസമായി. മുകളിലേക്കുള്ള ദൂരം ഗ്രാമീണർ പറയുന്നത് തെറ്റാണ് എന്നെനിക്ക് തോന്നി. റാം ഠാക്കൂറിനോട് സംസാരിച്ചപ്പോൾ കിലോമീറ്ററും മൈലും തമ്മിലുള്ള വ്യത്യാസം അദ്ദേഹത്തിന്നറിയില്ലെന്ന് ബോധ്യമായി. നടന്നുനടന്ന് ഞങ്ങൾ അവശരായിപ്പോയി. ഞങ്ങളുടെ വഴികാട്ടിയായ കാക്ക ഇടവിട്ടിടവിട്ട് പ്രത്യക്ഷപ്പെട്ട് ഞങ്ങളെ മുന്നോട്ട് നയിച്ചു. ബിസ്കറ്റ് കഴിക്കുമ്പോഴൊക്കെ കൂട്ടുകാർ അതിന് കൊടുത്തുവെങ്കിലും കാക്ക അത് സ്വീകരിച്ചില്ല. മുകളിലെത്തി ക്ഷേത്രനടയിൽ നിന്ന് തൊഴുത്, എത്രയും വേഗം തിരിച്ചിറങ്ങിയാലെ

---

1. തലയ്ക്കും കഴുത്തിനും ചാര നിറമുള്ളത് house crow (കോർപസ് സ്പ്ലെൻഡൻസ്) ആണ്. ഭൂട്ടാനിലെ ദേശീയപക്ഷി കാക്കയാണ്.

2. യജമാനന്റെയും കുടുംബത്തിന്റെയും മാനസീകാവസ്ഥ നായ്ക്കളിൽ പ്രതിഫലിക്കുമെന്ന് സർ ആർതർ കോനൻ ഡോയൽ പറയുന്നു. "നായ കുടുംബ ജീവിതത്തെ പ്രതിഫലിപ്പിക്കും. മ്ളാനത നിറഞ്ഞ വീട്ടിൽ ഓടിക്കളിക്കുന്ന നായയോ സന്തുഷ്ടകുടുംബത്തിൽ സന്താപം കലർന്ന നായയോ ഉണ്ടാവില്ല. മുറുമുറുക്കുന്ന മനുഷ്യർക്ക് മുറുമുറുക്കുന്ന നായ്ക്കളുണ്ടാകും. അപകടകാരികൾക്ക് അങ്ങനെയുള്ള നായ്ക്കളും കാണും. അവയുടെ മാറിക്കൊണ്ടിരിക്കുന്ന സ്വഭാവം മറ്റുള്ളവരുടേതിന്റെ പ്രതിഫലനമായിരിക്കാം."

സന്ധ്യയ്ക്കുമുമ്പായെങ്കിലും ഗ്രാമത്തിൽ തിരിച്ചെത്താൻ സാധിക്കുകയുള്ളൂവെന്ന് ഠാക്കൂർ പലപ്പോഴും ഞങ്ങളെ ഓർമ്മിപ്പിച്ചു. നട അടഞ്ഞുകിടക്കുന്നതുകൊണ്ട് മുകളിൽ തങ്ങാനും സാധ്യമല്ലെന്നും അദ്ദേഹം വ്യക്തമാക്കി. എന്തൊക്കെ തടസ്സങ്ങൾ പറഞ്ഞാലും എനിക്കെന്തോ ശുഭാപ്തി വിശ്വാസം മനസ്സിൽ തോന്നിയിരുന്നു.

ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരു ഉയർന്ന നിരപ്പിൽ എത്തിച്ചേർന്നു. മുന്നിൽക്കാണുന്ന കുത്തനെയുള്ളൊരു കയറ്റം കയറിയാൽ ക്ഷേത്രം കാണാമെന്ന് ഠാക്കൂർ പറഞ്ഞപ്പോൾ ഞങ്ങൾ ആഹ്ലാദിച്ചുപോയി. പക്ഷെ, ആ ഭാഗത്ത് മൂടൽമഞ്ഞ് ഭയാനകമായ രൂപത്തിൽ ഉരുണ്ടുകൂടിനിൽക്കുന്നത് മനസ്സിൽ ഭീതിയുളവാക്കുകയും ചെയ്തു. എല്ലാ ശക്തിയും ചോർന്നുകഴിഞ്ഞിരുന്നുവെങ്കിലും മുകളിലെത്തിനോക്കിയപ്പോൾ ക്ഷേത്രത്തിന്റെ മങ്ങിയൊരു രൂപം കണ്ടു. മുകൾ നിരപ്പ് മുഴുവനും മൂടൽമഞ്ഞിൽ ആവൃതമായിക്കിടക്കുകയാണ്. ക്ഷേത്രത്തിന്റെ നേരെ എതിർവശത്തുള്ള ഒരു ഒറ്റനില കെട്ടിടത്തിന്റെ വരാന്തയിൽ ആരോ നിൽക്കുന്നത് അടുത്തെത്തിയപ്പോൾ മാത്രമാണ് കാണാൻ കഴിഞ്ഞത്. പഞ്ചാക്ഷരി ചൊല്ലി അദ്ദേഹത്തെ വണങ്ങിയശേഷം, ക്ഷേത്രദർശനത്തിനുവന്ന തീർഥാടകരാണെന്ന് അറിയിച്ചു. മഞ്ഞുകണങ്ങൾ പറ്റിപ്പിടിച്ച ഞങ്ങളുടെ ഓവർകോട്ട് വരാന്തയിലെ അഴയിൽ തൂക്കിയിട്ടശേഷം, ഷൂസ് അഴിച്ചുവച്ച്, അകത്തേക്കുവരാൻ അദ്ദേഹം ക്ഷണിച്ചു.

പഴക്കമേറെയുള്ള ആ കെട്ടിടത്തിന്റെ വിശാലമായൊരു മുറിയിലേക്കാണ് ഞങ്ങൾ ആനയിക്കപ്പെട്ടത്. മുറിയുടെ നടുവിലുള്ള വലിയൊരു അഗ്നികുണ്ഠത്തിൽ ദേവദാരു മരത്തിന്റെ മുട്ടികൾ എരിയുന്നുണ്ട്. ഹൃദ്യമായ ആ ഗന്ധം തികച്ചും ആസ്വാദ്യംതന്നെയാണ്. തീക്കുണ്ഠത്തിന്റെ ചുറ്റും വിരിച്ചിട്ട ചൗക്കാളത്തിൽ കമ്പിളികൊണ്ട് മൂടിപ്പുതച്ച മൂന്നുപേർ കണ്ണടച്ച് ധ്യാനത്തിലെന്നപോലെ ഇരിക്കുന്നു. വേലക്കാരനെപ്പോലെ തോന്നിച്ച മറ്റൊരുവൻ തീക്കുണ്ഠത്തിൽവച്ച് എന്തോ വേവിക്കുകയാണ്. കമ്പിളിക്കെട്ടുകളും കിടക്കസ്സഞ്ചികളും ഒരു ഭാഗത്തും, പാത്രങ്ങളും മറ്റും മറ്റൊരുഭാഗത്തും കണ്ടു. വലതുഭാഗത്തുള്ള രണ്ടു മുറികൾ പാതിചാരിയിട്ടിരിക്കയാണ്. അകത്ത് ആളുണ്ടെന്ന് തോന്നി. ഒരൊഴിഞ്ഞ മൂലയിൽ ധാരാളം വിറക് ശേഖരിച്ചുവച്ചിട്ടുണ്ട്.

ഞങ്ങളെ ആനയിച്ച വ്യക്തി ചൗക്കാളത്തിൽ ഇരിക്കാൻ പറഞ്ഞപ്പോൾ ഞങ്ങൾ അപ്രകാരം ചെയ്തു. ഇതിന്നിടയിൽ കണ്ണുതുറന്ന് മൂന്നുപേരും ഞങ്ങളെനോക്കി ഓം നമഃശിവായ ചൊല്ലി കൈ ഉയർത്തി ആശംസിച്ചു. അവരെ നാലുപേരേയും പാദങ്ങളിൽ തൊട്ടുവണങ്ങിയ

ശേഷം, അവർ നിർദ്ദേശിച്ച പ്രകാരം ഞങ്ങൾ തീക്കുണ്ഠത്തിനോട് ചേർന്ന് ഇരുന്നു. ഞങ്ങൾ തമ്മിൽ കുറച്ചുസമയം ആശയവിനിമയം നടത്തി.

പണ്ഡിറ്റ് ശ്രീശേഷ്റാം ശർമ, ബിയാസ്നദിയുടെ അക്കരെയുള്ള ഗൗഖ്ള സ്വദേശിയാണ്. ബിജ്ലിമഹാദേവ് ക്ഷേത്രത്തിലെ മുഖ്യ പൂജാരിയാണ് ഇദ്ദേഹം. പോളിയോ ബാധിച്ച ഒരു കാലിന് സ്വാധീന ക്കുറവുണ്ടെങ്കിലും അതൊന്നും മലകയറ്റത്തെ ബാധിക്കാറില്ല. ശ്രാവണസംക്രമ പൂജയ്ക്ക് ഒരു മാസം മുമ്പ് ഇവിടെയെത്തിയാൽ പിന്നെ നാലു മാസം കഴിഞ്ഞ് ദീപാവലി ചടങ്ങുകൾ അവസാനിപ്പിച്ച് നടയടച്ച ശേഷമെ ഇവിടെനിന്ന് മടങ്ങുകയുള്ളൂ. മുഖ്യപൂജാരി പദവി ഇദ്ദേഹത്തിന്റെ തറവാട്ടിലെ മൂത്ത കാർന്നവർക്ക് അവകാശപ്പെ ട്ടതാണ്. ഈ പരമ്പരയിലെ മറ്റു ബ്രാഹ്മണർക്ക് കീഴ്ശാന്തിക്കാരാകാം. നൂറ്റാണ്ടുകളായി ഈ പാരമ്പര്യം തുടർന്നുവരുന്നു. രാജഭരണം അവസാനിച്ചപ്പോൾ ചുറ്റുവട്ടത്തെ ഗ്രാമങ്ങളെല്ലാം ഒത്തുചേർന്ന് രൂപീകരിച്ച ഒരു ട്രസ്റ്റാണ് ഭരണം നടത്തുന്നത്. ഗവേഷണങ്ങൾ നിരവധി നടത്തിയിട്ടും ഈ മഹാക്ഷേത്രത്തിന്റെ പഴക്കം നിർണയിക്കാൻ സാധിച്ചിട്ടില്ല. വസിഷ്ഠമഹർഷി മനാലിയിൽ തപസ്സുചെയ്തിരുന്ന കാലത്ത്, ഇടിമിന്നലേറ്റ് നിരവധി ജനങ്ങൾ ഈ ഭാഗത്ത് മരിച്ചുവീഴുന്നത് പതിവായിരുന്നു. വസിഷ്ഠൻ മഹാദേവനെ പ്രത്യക്ഷപ്പെടുത്തി കുള്ളു-മനാലി നിവാസികളെ രക്ഷിക്കാൻ അഭ്യർഥിച്ചപ്പോൾ, അദ്ദേഹം ഈ പർവ്വതമുകളിൽ വന്ന് ഒരു സ്ഥാനം കാണിച്ചുകൊടുത്തശേഷം അവിടെ ക്ഷേത്രം പണിയാൻ ആവശ്യപ്പെട്ടുവെന്നാണ് ഐതിഹ്യം.

ഇവിടത്തെ ശിവലിംഗം സ്വയംഭൂവാണ്. സാധാരണ ശിവലിംഗം പോലെയല്ല ഇതിന്റെ ആകൃതി. രണ്ടര അടിയോളം ഉയരമുള്ള, ഉരുണ്ട വലിയൊരു കല്ലാണ് ഈ ശിവലിംഗം. രാജഭരണകാലത്ത് പലതവണ ക്ഷേത്രം പുതുക്കിപ്പണിതിട്ടുണ്ട്. പക്ഷെ, മൂലഗൃഹത്തിന് ഒരു മാറ്റവു മില്ല. മൺസൂൺ സമയത്ത്, രണ്ടോ മൂന്നോ വർഷത്തിലൊരിക്കൽ, ഇടിമിന്നലേറ്റ് മഹാദേവന്റെ ശിവലിംഗം ഛിന്നഭിന്നമായിപ്പോകും! ക്ഷേത്രത്തിന്റെ ഒരു മൂലയിൽ നൂറ് അടിയിലേറെ ഉയരമുള്ള ഒരു കൊടിമരമുണ്ട്. അതിന്റെ ഉച്ചിയിൽ വലിയൊരു ത്രിശൂലം ഉറപ്പിച്ചിട്ടുണ്ട്. 'ആകാശതത്ത്വ'ത്തിന്റെ കേന്ദ്രസ്ഥാനം കണക്കാക്കി ഏതോ ദിവ്യഋഷീശ്വരനാണത്രെ പ്രതിഷ്ഠാസമയത്ത് ഇത് സ്ഥാപിച്ചത്. ശക്തമായ ഇടിമിന്നൽ ഈ ത്രിശൂലം ഏറ്റുവാങ്ങുന്നു. ത്രിശൂലത്തിന് താങ്ങാൻ സാധിക്കാതെ വരുമ്പോൾ, അത് ശിവലിംഗം ഏറ്റുവാങ്ങുന്നു. ശിവലിംഗം പൊട്ടിത്തകർന്നു പോകുന്നു! ശിവലിംഗം തകർന്നാൽ കുള്ളുനിവാസികൾക്ക് മുന്നറിയിപ്പ് കൊടുക്കും. 2003-ൽ അറിയിപ്പ്

കൊടുത്തിട്ടും ജനങ്ങൾക്ക് മാറിപ്പോകാൻ അവസരം ലഭിച്ചില്ല. അന്നത്തെ മരണസംഖ്യ സർക്കാരിന്റെ കണക്കുപ്രകാരം 35-ൽപ്പരമായിരുന്നു. ശരിയായ കണക്ക് ഇതിന്റെ എത്രയോ ഇരട്ടിയായിരുന്നുവത്രെ. നാശനഷ്ടങ്ങൾ അതിനുശേഷം പലപ്പോഴും സംഭവിച്ചിട്ടുണ്ടെങ്കിലും മരണം ഒഴിഞ്ഞുനിന്നു. ശിവലിംഗം പൊട്ടിത്തകരുന്ന വാർത്തയ്ക്ക് വലിയതോതിൽ മാധ്യമ പ്രചാരണം കൊടുക്കാനൊന്നും ക്ഷേത്രഭാരവാഹികൾക്ക് ഒട്ടും താല്പ്പര്യമില്ല. ഇത് കുള്ളു നിവാസികളുടെ മാത്രം സ്വകാര്യമായ സംഭവമാണ്.

ഉണ്ടശർക്കര, നെയ്യ്, ആട്ട, വജ്രപ്പശ, കുന്തിരിക്കം, ഗുൽഗുലു, കോലരക്ക്, നാൽപാമരം, ചന്ദനം, ഗോരോചനം തുടങ്ങിയ ഒരുമിശ്രിതം കൊണ്ട്, പൂജാരിമാരുടെ സംഘം, പൊട്ടിത്തകർന്ന ശിവലിംഗത്തെ ഒട്ടിച്ചുചേർക്കുന്നു. ഒരു പാടുപോലും അവശേഷിക്കാതെ അടുത്ത സീസൺ സമയത്ത് ശിവലിംഗം പഴയതുപോലെ ഉറയ്ക്കുകയും ചെയ്യുന്നു.

പാചകക്കാരൻ തന്ന ചൂടുള്ള ചായ രുചിച്ചുകൊണ്ട് ശ്രീശേഷ്റാം ശർമ്മയുടേയും കൂട്ടുകാരുടേയും ഭാഷണം ഞങ്ങൾ ശ്രദ്ധയോടെ കേട്ടു. സംസാരം തുടങ്ങുന്നതിനു മുമ്പ്, എന്നെക്കുറിച്ച് ഭൂപീന്ദർ ഒരു വിവരണം ഇവർക്ക് നല്കിയിരുന്നു. വല്ലാത്ത മതിപ്പാണ് അതവരിൽ ഉണ്ടാക്കിയത്. പോകുന്നതിനുമുമ്പ് അവർക്ക് എന്നെയൊന്ന് നമസ്കരിക്കാൻ അനുവദിക്കണമെന്നും അറിയിച്ചു. നട അടഞ്ഞുകിടക്കുന്ന സമയത്ത്, എന്തു കാരണത്താലാണ് ഇവിടെ എത്തിയതെന്ന് ഞാൻ ശർമ്മാജിയോട് ആരാഞ്ഞു. ബിജ്ലിമഹാദേവന്റെ വിഗ്രഹം ഒന്ന് ദർശിക്കാൻ സാധ്യതയുണ്ടോയെന്നുകൂടി ഞാൻ വിനീതനായി ചോദിച്ചു. ശർമ്മാജിയുടെ മറുപടി ഞങ്ങളെ തികച്ചും ആഹ്ലാദചിത്തരാക്കി.

'മാഘത്തിലൊ ഫാൽഗുണത്തിലൊ ക്ഷേത്രക്കമ്മറ്റിയുടെ ഒരു യോഗം അടിയന്തിരമായി ഇവിടെ ചേരേണ്ടതുണ്ട്. എത്ര പ്രക്ഷുബ്ധമായ കാലാവസ്ഥയായാലും അതിന് മാറ്റം വരുത്താറില്ല. കഴിഞ്ഞയാഴ്ച യോഗംചേരാൻ തീരുമാനിച്ചിരുന്നുവെങ്കിലും മൂന്നുപേർക്ക് അസൗകര്യം വന്നതിനാൽ യോഗം നാളത്തേക്ക് മാറ്റി. ഗ്യാൻചന്ദ്ജിയും രൂംസിങ്ങും ബീർസിങ്ങും എന്റെ കൂടെ വന്നു. മറ്റുള്ളവർ നാളെ എത്തും. ഒരാഴ്ച ഞങ്ങൾ ഇവിടെയുണ്ടാകും. നിരവധി ഹിമാലയ യാത്രകൾ നടത്തിയ ഒരു പുണ്യദേഹമല്ലേ അങ്ങ്. ബിജ്ലിമഹാദേവനെക്കൂടി വണങ്ങിയാലെ അത് പൂർണ്ണമാകൂ. നിങ്ങൾ ഇന്നിവിടെ താമസിക്കണം. സന്ധ്യയ്ക്ക് നടതുറന്നുതരാം. അങ്ങുതന്നെ മഹാദേവനെ പൂജിക്കുക. താങ്കളുടെ നാട്ടുകാർക്ക് അത് ഐശ്വര്യമാകും.'




ക്ഷേത്രത്തിന്റെ പിൻഭാഗം

കാലാവസ്ഥയ്ക്ക് ചെറിയൊരു തെളിച്ചം വന്നുവെന്ന് ബീർസിങ്ങ് പറഞ്ഞപ്പോൾ ശർമാജിയുടെ അനുമതിയോടെ ഞങ്ങൾ പുറത്തേയ്ക്ക് പോകാനായി എഴുന്നേറ്റു. അദ്ദേഹം നിർബന്ധിച്ചുവെങ്കിലും, വഴിമധ്യെ ഉച്ചഭക്ഷണം കഴിച്ചിരുന്നതിനാൽ ഞങ്ങൾ വേണ്ടായെന്ന് പറഞ്ഞിരുന്നു. സമയം മൂന്നുമണിയോട് അടുത്തുകൊണ്ടിരുന്നതിനാൽ എന്തെങ്കിലുമൊരു ലഘുഭക്ഷണവും ചായയും തയ്യാറാക്കാൻ അദ്ദേഹം പരിചാരകനോട് നിർദ്ദേശിച്ചു. ഞാൻ വരാന്തയിലേക്ക് ഇറങ്ങിയ ഉടനെ കാക്ക ഒന്നു കരഞ്ഞു. മുകളിൽ ഭദ്രമായി എത്തിക്കഴിഞ്ഞപ്പോൾ കാക്കയെ മറന്നുപോയി. ക്ഷേത്രനടയുടെ ഇടതുഭാഗത്തെ തിണ്ണയിൽ ഇരുന്നു അത് ഞങ്ങളെ നോക്കുന്നുണ്ടായിരുന്നു. കാക്ക ഞങ്ങൾക്ക് വഴികാട്ടിയായ വിവരം ഞാൻ ബീർസിങ്ങിനെ അറിയിച്ചു. ഞങ്ങളുടെ സംസാരം ശ്രവിച്ച ശർമ്മാജി തെല്ലുറക്കെത്തന്നെ വിളിച്ചുപറഞ്ഞു-

"കാക്ക ഒരു നിസ്സാര ജീവിയാണെന്ന് കരുതരുത് സുഹൃത്തുക്കളെ. അത്ഭുതസിദ്ധികളുണ്ട് ഇതിന്. നിങ്ങൾക്കുണ്ടായതുപോലെയുള്ള അനുഭവം ഹിമാലയ സാമ്രാജ്യത്തിൽ പലർക്കും ഉണ്ടായിട്ടുണ്ട്. കുടുംബത്തിൽ ആഹാരം പാചകം ചെയ്തുകഴിഞ്ഞാൽ നമ്മൾ ഭക്ഷിക്കുന്നതിനുമുമ്പ് ഒരോഹരി കാക്കയ്ക്ക് കൊടുക്കണം. ശ്രേയസ്സ് ഉണ്ടാകും. സംശയിക്കണ്ട."

രണ്ട് എടുപ്പുകളായി പണിതിട്ടുള്ള ക്ഷേത്രവും, കൊടിമരവും മറ്റു പുറംപ്രതിഷ്ഠകളും ഞങ്ങൾ ചുറ്റി നടന്നുകണ്ടു. ക്ഷേത്രം കഴിഞ്ഞുള്ള ചെറിയ മൈതാനത്തിന്റെ ഓരത്തുനിന്നാൽ, നല്ല കാലാവസ്ഥയിൽ, കുള്ളു ജില്ല മുഴുവനും കാണാമെന്ന് ബീർസിങ്ങ് പറഞ്ഞുതന്നു. പരിചാരകൻ ബോണ്ടയും ചായയും എത്തിച്ചുതന്നപ്പോൾ പുൽത്തകിടിയിൽ ചമ്രംപടിഞ്ഞിരുന്ന് ഞങ്ങൾ അത് ആസ്വദിച്ചുകഴിച്ചു. ഒരു ബോണ്ട കാക്കയ്ക്കു കഴിക്കാൻവേണ്ടി ഞാൻ തിണ്ണയുടെ താഴെ വച്ചുകൊടുത്തു. അത് ഉടനെ കാക്ക കൊത്തിയെടുക്കുകയും ചെയ്തു. ആകാശത്തിനു ചുറ്റും വീക്ഷിച്ചശേഷം രാത്രിയിൽ മഴയ്ക്കും അവെലാൻഷിനും സാധ്യതയുണ്ടെന്ന് ബീർസിങ്ങ് അഭിപ്രായപ്പെട്ടു. ഇപ്പോൾ കാണുന്നത് കള്ളവെളിച്ചമാണെന്നും, ഞങ്ങൾ മുകളിൽ തങ്ങാൻ തീരുമാനിച്ചത് നന്നായെന്നും അദ്ദേഹം പറഞ്ഞു.

5 മണി കഴിഞ്ഞപ്പോൾ അന്തരീക്ഷം ഇരുണ്ടു. പ്രകാശം പൂർണ്ണമായി മങ്ങുന്നതിനുമുമ്പ് നടതുറന്ന് പൂജ ചെയ്യാൻ ശർമ്മാജി ഞങ്ങളോട് പറഞ്ഞു. ബീർസിങ്ങ് നടതുറന്നുതന്നശേഷം പുറത്തേയ്ക്ക് ഇറങ്ങിനിന്നു. താഴ്‌വരയിൽനിന്ന് ശീതക്കാറ്റ് ആഞ്ഞുവീശാൻ തുടങ്ങിയതുകൊണ്ട് തണുപ്പ് രൂക്ഷമായിക്കൊണ്ടിരുന്നു. ഞങ്ങൾ ഉള്ളിലേക്ക് കയറി. രണ്ടു എടുപ്പുകളാണ് ശ്രീകോവിലിന്. ആദ്യത്തെ എടുപ്പിലാണ് ശിവലിംഗം. പിന്നിലായി മറ്റുപ്രതിഷ്ഠകളും. ശിവലിംഗത്തിനുമുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചശേഷം ഞാൻ ദീപം തെളിയിച്ചു. പൂജയ്ക്കുള്ള സാമഗ്രികളൊക്കെ പരിചാരകൻ കൊണ്ടുവന്ന് തന്നിരുന്നു.

പഞ്ചായതന പൂജാവിധിപ്രകാരമാണ് പൂജ ചെയ്തത്. ആദിത്യൻ, അംബിക, വിഷ്ണു, ഗണനാഥൻ, മഹാദേവൻ എന്നിവരെ കൂട്ടമായി ആദ്യം പൂജിച്ചു. പിന്നെ, മൂലമന്ത്രം ചൊല്ലി ഓരോരുത്തരേയും പ്രത്യേകം പൂജിച്ചു. അതുകഴിഞ്ഞ് ബിജ്‌ലിമഹാദേവന് പ്രത്യേക പൂജയും ചെയ്തു. ശിവലിംഗത്തിൽ ചന്ദനം ചാർത്തിയശേഷം പുഷ്പദളങ്ങൾ അർപ്പിച്ചു. നിവേദ്യങ്ങൾ ആവാഹിച്ച് അർപ്പിച്ചശേഷം കർപ്പൂരം കത്തിച്ച് ദീപാരാധനചെയ്ത് പൂജ അവസാനിപ്പിച്ചു. പിന്നെ, ബിജ്‌ലിമഹാദേവനെ വീണ്ടും സാഷ്ടാംഗം നമസ്കരിച്ച് പുറത്തുകടന്നു. തിരിച്ചുപോരുമ്പോൾ കാക്ക ഉച്ചത്തിൽ കരഞ്ഞു. അത് കുറച്ച് ദൂരെ നിന്നാണെന്ന് മനസ്സിലായപ്പോൾ ഞങ്ങൾ ചുറ്റും തിരഞ്ഞുനോക്കി. കാക്ക ഇരുന്നിരുന്നത് കൊടിമരത്തിന്റെ ഉച്ചിയിലുള്ള ത്രിശൂലത്തിന്റെ മുകളിലാണെന്നു കണ്ടപ്പോൾ ഞങ്ങളെല്ലാവരും അത്ഭുതപ്പെട്ടുപോയി. കാക്കയെ അവസാനമായി കണ്ടതും അപ്പോഴാണ്.

6 മണി ആകുമ്പോഴേക്കും ക്ഷേത്രവും പരിസരവും കനത്ത മൂടൽ മഞ്ഞാൽ മൂടിപ്പോയി. അധികം വൈകാതെ മഴയും തുടങ്ങി. വാതിൽ

തുറന്ന് വരാന്തയിലേക്ക് ഇറങ്ങി നിന്നപ്പോഴാണ് മഴ അതിശക്തമാണെന്നറിഞ്ഞത്. മഴയോടൊപ്പം, വീശിയടിക്കുന്ന കാറ്റും ആരംഭിച്ചപ്പോൾ തണുപ്പ് രൂക്ഷമായി. ടോർച്ച് പ്രകാശിപ്പിച്ചുനോക്കിയപ്പോൾ മഴയോടൊപ്പം ചെറിയ ഐസ് കഷണങ്ങൾ പതിക്കുന്നതാണ് കണ്ടത്. നിരപ്പിൽ നിന്ന് വെള്ളച്ചാട്ടംപോലെയാണ് മഴവെള്ളം താഴേക്ക് ഒഴുകുന്നത്. 7 മണി കഴിഞ്ഞപ്പോൾ ഭക്ഷണം വിളമ്പാൻ ശർമ്മാജി പരിചാരകനോട് നിർദ്ദേശിച്ചു. ചോറും രോട്ടിയും, പരിപ്പുകറിയും സബ്ജിയുമെല്ലാം തികച്ചും സ്വാദിഷ്ടമായിരുന്നു. തീക്കുണ്ഠത്തിന് ചുറ്റുമായി ഇരുന്ന് നിശബ്ദരായി ഭക്ഷണം കഴിക്കുമ്പോൾ പുറത്ത് പ്രകൃതിയുടെ താണ്ഡവം മൂർധന്യത്തിലെത്തിയിരുന്നു. അവെലാൻഷിനെ കുറിച്ചൊന്നും ചിന്തിക്കാതെ സുഖമായി ഉറങ്ങാൻ ബീർസിങ്ങ് ഞങ്ങളോട് പറഞ്ഞു. ബിജ്ലിമഹാദേവന്റെ തിരുസന്നിധിയിൽ എല്ലാം ഭദ്രമാണെന്ന് അദ്ദേഹം ആശ്വസിപ്പിച്ചു.

തീക്കുണ്ഠത്തിന്റെ ചൂട് മുറിയിൽ തളം കെട്ടിനിന്നത് കനത്ത തണുപ്പിനെ അകറ്റാൻ ഒരു പരിധിവരെ സഹായമായി. കിടക്കസ്സഞ്ചിയും കമ്പിളിപ്പുതപ്പുകളുമൊക്കെക്കൂടിയായപ്പോൾ സ്വസ്ഥമായി ഉറങ്ങാമെന്നൊരു ആത്മവിശ്വാസം മനസ്സിലുണ്ടായി.

പ്രാർത്ഥനയ്ക്കുശേഷം ബിജ്ലിമഹാദേവനെ ധ്യാനിച്ചുകിടന്നപ്പോൾ നിദ്രാദേവി ക്ഷണത്തിൽ കടാക്ഷിച്ചു.

# സോളങ്ങ്വാലിയിലെ ഹിമശിവലിംഗം

ശ്രീപരമേശ്വരൻ ശ്രീപാർവ്വതീദേവിക്ക് ക്രിയാകുണ്ഡലിനിയോഗ വിദ്യ ഉപദേശിച്ചുകൊടുത്തത് ജമ്മുകാശ്മീരിലെ അമർനാഥ് ഗുഹയിൽ വച്ചാണ്. പഴക്കമേറെയുള്ള, ഭോഗ്നാഥർ മുനിയുടെ 'ഭോഗർസപ്ത ഖണ്ഡം' എന്ന ഗ്രന്ഥത്തിലാണ് ഇതേക്കുറിച്ചുള്ള പരാമർശങ്ങൾ ഉള്ള തെന്ന് പഴയകാലത്തെ ആചാര്യന്മാർ പറഞ്ഞിട്ടുണ്ട്. പിന്നീട്, ശിവപുരാ ണത്തിലും ഈ വിശദാംശങ്ങൾ ക്രോഡീകരിക്കപ്പെട്ടു. എല്ലാവർഷവും ജൂലൈ മാസത്തിൽ സർക്കാരിന്റെ നിയന്ത്രണത്തിൽ നടത്തുന്ന അമർനാഥ് യാത്ര, ദുർഘടങ്ങൾ പതിയിരിക്കുന്ന, അത്യുന്നതങ്ങളി ലേക്കുള്ള ഒരു ഹിമാലയ യാത്രയാണ്. ഈ സമയത്തുമാത്രം അമർ നാഥിലെ ഗുഹയിൽ രൂപം കൊള്ളുന്ന ഹിമശിവലിംഗമാണ് ഈ യാത്ര യിലെ മുഖ്യ ആകർഷണം.

അമർനാഥിലെ ഹിമശിവലിംഗദർശനംപോലെത്തന്നെ പ്രാധാന്യ മർഹിക്കുന്ന ഒരു തീർഥാടനമാണ് ഹിമാചൽപ്രദേശിലെ സോളങ്ങ് വാലിയിലെ ഹിമശിവലിംഗം ദർശിക്കാനുള്ള യാത്ര. ഡിസംബർ മധ്യത്തോടെ രൂപംപൂണ്ടുവരുന്ന ഇവിടത്തെ ഹിമശിവലിംഗം മാർച്ച് മാസം അവസാനമാകുമ്പോഴേക്കും 35-40 അടിവരെ ഉയരം പ്രാപിക്കും. പിന്നെ, മഞ്ഞ് ഉരുകിത്തുടങ്ങും. ആഗസ്റ്റ്/സെപ്റ്റംബർ ആകുമ്പോൾ ഒന്നരയടി മാത്രം ഉയരമുള്ള മൂലശിവലിംഗം ദർശിക്കാം. പക്ഷെ, അതികഠിനമായ മഞ്ഞുകാലത്ത് ഇവിടെ എത്തിപ്പെട്ടാൽ മാത്രമെ ഇത്രയും ഉയരത്തിൽ നിലകൊള്ളുന്ന മഞ്ഞുശിവലിംഗം ദർശിക്കാൻ സാധിക്കുകയുള്ളൂ.

ഫെബ്രുവരി രണ്ടാമത്തെ ആഴ്ചയിലേക്ക് പ്രവേശിക്കുമ്പോൾ ഹിമഭൂമി അതിന്റെ പ്രചണ്ഡമായ ഭാവത്തിലേക്ക് എത്തിക്കഴിഞ്ഞി രിക്കും. ചീറിയടിക്കുന്ന ഹിമക്കാറ്റും മുന്നറിയിപ്പില്ലാതെ കടന്നുവരുന്ന കനത്തമഴയും മൈനസ് 20-25 വരെയെത്തുന്ന കൊടുംതണുപ്പും ഈ സമയത്തെ പ്രത്യേകതയാണ്. സൂര്യപ്രകാശം കണികാണാൻ സാധി ക്കാത്ത ഈ സമയത്ത് മലമടക്കുകൾ മുഴുവനും കനത്ത മൂടൽമഞ്ഞിൽ ആണ്ടുകിടക്കും. ദൃശ്യശക്തി പൂജ്യം ഡിഗ്രിയെത്തുന്ന അവസ്ഥ സംജാ

തമാകുമ്പോൾ തൊട്ടടുത്തുള്ള വസ്തുക്കൾപോലും കാണാൻ സാധ്യമല്ലാതാകുന്നു. മഞ്ഞുമലകൾ ഇടിഞ്ഞുവീണ് മാർഗതടസ്സങ്ങൾ ഉണ്ടാകുന്നതും യാത്രികർക്ക് ജീവഹാനി സംഭവിക്കുന്നതും ഇക്കാലത്താണ്.

ഫെബ്രുവരി ആദ്യവാരത്തിൽ ഛായലിൽ ഒത്തുചേർന്ന് ഞങ്ങൾ സോളങ്ങ്വാലി യാത്രയെക്കുറിച്ച് വിശദമായ അന്വേഷണം നടത്തി. ഹിമാചൽപ്രദേശ് ഒട്ടാകെ കനത്ത മഞ്ഞാൽ ആവരണം ചെയ്യപ്പെട്ടു കഴിഞ്ഞിരുന്നു. ഛായൽ മുതൽ ശിംല വരെയുള്ള 45 കിലോമീറ്റർ ദൂരം രണ്ട് അടിയോളം കനത്തിൽ മഞ്ഞുവീണുകിടക്കുന്നതിനാൽ ഗതാഗതം ഭാഗികമായി തടസ്സപ്പെട്ട അവസ്ഥയിലായിരുന്നു. ശിംലയിൽ നിന്ന് മനാലിവരെയുള്ള ഹൈവെയിലും, പലസ്ഥലത്തും, കനത്ത മഞ്ഞുവീഴ്ചയുള്ളതായി അറിവുകിട്ടി. ഈ 270 കിലോമീറ്റർ ദൂരം ആർമിയുടെയും പി.ഡബ്ല്യു. വകുപ്പിന്റെയും അടിയന്തിര നിരീക്ഷണത്തിലായതിനാൽ യന്ത്രസഹായം മുഖേന മഞ്ഞ് നീക്കിക്കളയുന്നുണ്ട്. ഛായലിലും ആർമിയുടെ കേന്ദ്രങ്ങൾ ഉണ്ടെങ്കിലും രണ്ടു ദിവസത്തിൽ ഒരിക്കൽ മാത്രമെ മഞ്ഞുമാറ്റുന്ന പണി നടത്തുന്നുള്ളൂ. എന്തായാലും ശിംലയിൽ ക്യാമ്പ്ചെയ്ത് ഭാവിപരിപാടികൾ ആസൂത്രണം ചെയ്യാമെന്നു തീരുമാനിച്ച് അടുത്തദിവസംതന്നെ അങ്ങോട്ട് പുറപ്പെട്ടു.

ശിംല എന്ന കോൺക്രീറ്റ് നഗരത്തിൽ രണ്ടുദിവസം താമസിച്ച് സോളങ്ങ്വാലിയെക്കുറിച്ചുള്ള വിശദാംശങ്ങൾ ഒരുവിധം മനസ്സിലാക്കി. 2007ൽ ഞാൻ ആദ്യമായി ശിംലയിൽ വന്നത് ഹിമാചൽപ്രദേശിലെ കൈലാസങ്ങൾ സന്ദർശിക്കാനായിരുന്നു. ആ ഏപ്രിൽ മാസത്തിൽ പ്രേംസിങ്ങ് എന്ന ട്രാവൽ ഏജന്റാണ് എനിക്ക് യാത്രയ്ക്കാവശ്യമായ സൗകര്യങ്ങൾ ഒരുക്കിത്തന്നത്. തന്റെ വാഹനത്തിൽ ഭൂപീന്ദറിനെ ഡ്രൈവറായി അയച്ചുതന്നതും പ്രേംസിങ്ങ് ആയിരുന്നു. ഭൂപീന്ദർ സ്വന്തമായി വാഹനം വാങ്ങിച്ചശേഷമാണ്, ഹിമാചൽ പ്രദേശിനെ അരിച്ചുപെറുക്കുന്നതുപോലെ ഞാൻ യാത്രകൾ നടത്തിയത്. എത്രയെത്ര യാത്രകൾ! അത് ഇന്നും തുടരുന്നു. ഭൂപീന്ദറിനെ സ്വന്തം വാഹനം വാങ്ങി ഹിമാചൽപ്രദേശിൽ യാത്രകൾ സംഘടിപ്പിക്കാൻ പ്രേരിപ്പിച്ചതും, അതുവഴി തന്റെ ട്രാവൽ ഏജൻസിയിൽനിന്ന് വിശ്വസ്തനായ ഒരു ജീവനക്കാരനെ അടർത്തിയെടുത്തതും ഞാനായിരുന്നു എന്നറിഞ്ഞപ്പോൾ പ്രേംസിങ്ങിന് എന്നോട് കടുത്ത നീരസം തോന്നിയിരുന്നു. എഴുവർഷത്തോളം, തുച്ഛമായ ആനുകൂല്യങ്ങൾ മാത്രം സ്വീകരിച്ചുകൊണ്ട്, ഭൂപീന്ദർ പ്രേംസിങ്ങിന്റെകൂടെ അടിമപ്പണിപോലെയുള്ള സേവനം നടത്തിവരികയായിരുന്നു. നിരവധി ചെറുപ്പക്കാർ ഇത്തരത്തിൽ ജീവിതം ഹോമിച്ചുകളയുന്ന ഒരു മേഖലയാണ് ട്രാവൽ ഏജൻസി സർവ്വീസ്. പിന്നീട് ഒരിക്കൽ ശിംലയിൽവച്ച് പ്രേംസിങ്ങിനെ നേരിൽക്കണ്ട് ഞാൻ

സൗഹൃദം പുതുക്കി. ഒരു ചെറുപ്പക്കാരൻ സ്വയം തൊഴിൽ നേടി രക്ഷപ്പെട്ടാൽ, ഒരു കുടുംബം കരകയറുമെന്നും അതുവഴി സമൂഹത്തിന് അഭിവൃദ്ധിയുണ്ടാകുമെന്നും പ്രേംസിങ്ങിനെ മനസ്സിലാക്കിക്കൊടുത്തപ്പോൾ അദ്ദേഹം അത് ഉൾക്കൊണ്ടു. തന്റെ കീഴിൽ വരുന്ന നിരവധി യാത്രകളിൽ പലതും പ്രേംസിങ്ങ്, ഭൂപീന്ദറിന് ഏൽപ്പിച്ചു കൊടുക്കുന്ന ഒരു സ്ഥിതിയാണ് ഇപ്പോൾ.

സോളങ്ങ്വാലി യാത്രയെക്കുറിച്ച് പ്രേംസിങ്ങുമായി ഞാൻ വിശദമായ ചർച്ച നടത്തി. തന്റെ കീഴിലുള്ള ഡ്രൈവർമാരുമായും മനാലിയിലെ ട്രാവൽ ഏജൻസികളുമായും പ്രേംസിങ്ങ് ബന്ധപ്പെട്ടു. അപകടം പതിയിരിക്കുന്ന ഒരു യാത്രയാണ് ഓഫ് സീസണായ ഫെബ്രുവരിയിലേതെന്ന് എല്ലാവരും അഭിപ്രായപ്പെട്ടുവെങ്കിലും, അവിടെയെത്തി ഒരു ശ്രമം നടത്തിനോക്കുന്നതിൽ തെറ്റില്ലെന്നാണ് മിക്കവരും അഭിപ്രായപ്പെട്ടത്. അപൂർവമായിട്ടാണെങ്കിലും തീർഥാടകർ ഹിമശിവലിംഗം ദർശിക്കാൻ പോകുന്നുണ്ടെന്നും അറിവുകിട്ടി.

പ്രേംസിങ്ങിനോട് നന്ദിപറഞ്ഞ് ഞാനും ഭൂപീന്ദറും രൂപ്സിങ്ങുമടങ്ങിയ കൊച്ചുസംഘം പിറ്റേന്ന് അതിരാവിലെ മനാലി ലക്ഷ്യംവച്ച് യാത്ര ആരംഭിച്ചു. നഗരാതിർത്തി പിന്നിട്ടതോടെ മഞ്ഞിന്റെ ശല്യം രൂക്ഷമായി. മനാലിവരെ നീണ്ടുകിടക്കുന്ന ഈ ദേശീയപാതയുടെ നിരവധി സ്ഥലങ്ങളിൽ മഞ്ഞുവീഴ്ചമൂലം ഗതാഗതം ഭാഗികമായി തടസ്സപ്പെട്ടു. ഈ വഴിയിൽക്കൂടി നിരവധി തവണ യാത്ര ചെയ്തിട്ടുള്ളതിനാൽ ഈ ഭാഗത്തെ പ്രകൃതിസൗന്ദര്യം തുളുമ്പിനിൽക്കുന്ന അന്തരീക്ഷം ആവോളം ആസ്വദിച്ചിട്ടുണ്ട്. കനത്ത മഞ്ഞുവീഴ്ചമൂലം ഈ ദൃശ്യങ്ങളെല്ലാം അപ്രത്യക്ഷമായതായി കണ്ടു. എങ്ങോട്ടുനോക്കിയാലും ഇലപൊഴിച്ച് മഞ്ഞിൽ കുളിച്ചുനില്ക്കുന്ന വൃക്ഷസസ്യലതാദികൾ മാത്രം. വാഹനങ്ങളും വളരെ കുറച്ചേയുള്ളൂ. സീസൺ സമയത്ത് സദാ തുറന്നുപ്രവർത്തിക്കാറുള്ള ഡാബകൾ ഭൂരിഭാഗവും അടഞ്ഞുകിടപ്പാണ്. ആഹാരം ലഭിക്കാൻ വല്ലാതെ ബുദ്ധിമുട്ടി.

സന്ധ്യമയങ്ങിയതോടെ കാലാവസ്ഥ തികച്ചും പ്രതികൂലമായി. മൂടൽമഞ്ഞും മഴയും തണുത്തകാറ്റും ഒന്നിച്ചായപ്പോൾ വഴിമധ്യെ കുടുങ്ങിപ്പോകുമെന്ന് ഭയപ്പെട്ടു. രാത്രി 10 മണി കഴിഞ്ഞ് മനാലിയിൽ എത്തിയപ്പോൾ ഞങ്ങൾ തികച്ചും ക്ഷീണിതരായിത്തീർന്നിരുന്നു. മനാലിയിലെ ഭൂരിഭാഗം ഹോട്ടലുകളും അടഞ്ഞുകിടപ്പാണ്. വഴിമധ്യെ ബന്ധപ്പെട്ടിരുന്നതിനാൽ ഞങ്ങൾ സ്ഥിരമായി തങ്ങാറുള്ള ഹോട്ടലിൽ താമസം ഉറപ്പാക്കാൻ സാധിച്ചു. ഒരു ജീവനക്കാരൻ മാത്രമെ ഇവിടെ ഉണ്ടായിരുന്നുള്ളൂ. റോട്ടിയും കറിയും ചായയും മാത്രമെ ആഹാരമായി ലഭിക്കുകയുള്ളൂവെന്ന് അദ്ദേഹം മുൻകൂട്ടി അറിയിച്ചിരുന്നു.

രാവിലെ ഉണർന്ന് പുറത്തുവന്നു നോക്കിയപ്പോൾ മനാലി മൊത്തം ഒരു മഞ്ഞുകൂമ്പാരമായി മാറിയതായി കണ്ടു. അതിശക്തമായ മഞ്ഞു വീഴ്ചയാണ് കഴിഞ്ഞ രാത്രിയിൽ ഉണ്ടായത്. നേരം നല്ലപോലെ പുലർന്നിട്ടും അത് തുടർന്നു. റോഡ്സൈഡിൽ പാർക്ക് ചെയ്തിരുന്ന വാഹനങ്ങൾ പകുതിയോളം ഉയരത്തിൽ മഞ്ഞിൽ മൂടിപ്പോയ അവസ്ഥയിലാണ്. രണ്ട്മൂന്ന് അടി ഉയരത്തിൽ മഞ്ഞ് മൂടാത്ത ഒരു ഗല്ലിപോലും മനാലിയിൽ കാണാൻ കഴിഞ്ഞില്ല. മഞ്ഞുവീഴ്ച ശക്തമായിരുന്നുവെങ്കിലും മനാലിയുടെ തെരുവുകളിൽക്കൂടി ഒരുമണിക്കൂറിലധികം സമയം ഞങ്ങൾ ചുറ്റിക്കറങ്ങി. മഞ്ഞിൽക്കൂടി നടക്കുമ്പോഴും അതിന് അതിന്റേതായ ഒരു ചാരിതാർത്ഥ്യമുണ്ടല്ലോ.

അടുത്ത രണ്ടുദിവസങ്ങളിലും കനത്ത ഹിമപാതം തുടർന്നു. ഹോട്ടലിൽനിന്ന് പുറത്തിറങ്ങാൻപോലും പറ്റാത്ത കൊടുംതണുപ്പായതിനാൽ റൂം ഹീറ്ററിന്റെ സഹായത്താൽ മുറിയിൽ ഒതുങ്ങിക്കൂടി. ഭക്ഷണം അതാതുസമയങ്ങളിൽ കിട്ടിക്കൊണ്ടിരുന്നതിനാൽ തണുപ്പുകാലത്തെ കഠിനമായ വിശപ്പിൽനിന്ന് മോചനം നേടാൻ സാധിച്ചു. സുഹൃത്തുക്കൾ പുറത്തിറങ്ങി നടത്തിയ അന്വേഷണങ്ങളിൽനിന്ന്, രാത്രിയിലും പ്രഭാതത്തിലും സംഭവിക്കുന്ന മഞ്ഞുവീഴ്ച നിലച്ചാൽ മാത്രമെ യന്ത്രസഹായത്താൽ മഞ്ഞുനീക്കുന്ന പണി ആരംഭിക്കാൻ സാധിക്കുകയുള്ളൂ എന്ന വിവരമാണ് ലഭിച്ചത്. മൂന്നാം ദിവസം അതിരാവിലെ ഉണർന്നുനോക്കിയപ്പോൾ ഹിമപാതം നിലച്ചതായി കണ്ടു. അന്തരീക്ഷം തെളിഞ്ഞുവെങ്കിലും മരവിപ്പിക്കുന്ന തണുപ്പിന് കുറവൊന്നും തോന്നിയില്ല.

9 മണികഴിഞ്ഞപ്പോൾ പട്ടാളക്കാർ റോഡ് വൃത്തിയാക്കുന്ന ജോലി തുടങ്ങി. വലിയ ഐസ്പാളികൾ യന്ത്രസഹായത്താൽ ഇളക്കിയെടുത്ത് റോഡിന് താഴെയുള്ള താഴ്വരയിലേക്ക് തള്ളിമാറ്റുന്ന പണി ശ്രദ്ധയോടെ ചെയ്യേണ്ട ശ്രമകരമായ ഒരു ജോലിയാണ്. 11 മണികഴിഞ്ഞപ്പോൾ ചെറുവാഹനങ്ങൾക്ക് പോകാൻ മാത്രം വീതിയിൽ റോഡ് ശരിയാക്കിയെടുത്തു. ഒട്ടും സമയം കളയാതെ സോളങ്ങ്വാലി ലക്ഷ്യംവച്ച് ഞങ്ങൾ യാത്ര ആരംഭിച്ചു.

മനാലിയിൽനിന്ന് റോത്തങ്ങ് ചുരത്തിലേക്കുള്ള റോഡിൽക്കൂടിയാണ് സോളങ്ങ്വാലിയിലേക്കുള്ള വഴിയും നീണ്ടുകിടക്കുന്നത്. ഭാംഗ് എന്ന കൊച്ചുഗ്രാമം കഴിഞ്ഞപ്പോൾ പൽച്ചൻ എന്ന സ്ഥലത്തെത്തി. ഇവിടെനിന്ന് സോളങ്ങ്വാലിയിലേക്ക് തിരിഞ്ഞു പോകണം. ഭാംഗ് ഗ്രാമം പിന്നിട്ടപ്പോൾത്തന്നെ റോഡിന്റെ ഭീകരഭാവം ദൃശ്യമായി. നാലും അഞ്ചും അടി ഉയരത്തിലാണ് ഇവിടെ റോഡ്സൈഡിൽ മഞ്ഞുവീണുകിടക്കുന്നത്. പട്ടാളക്കാർക്ക് സഞ്ചരിക്കാനുള്ള റോഡ് ആയതിനാൽ മഞ്ഞു മാറ്റിക്കളയുന്ന ജോലി അവർ ശുഷ്ക്കാന്തി

യോടെ ചെയ്യുന്നുണ്ട്. പൽച്ചനിൽനിന്ന് 8 കിലോമീറ്റർ സഞ്ചരിച്ചു വേണം സോളങ്ങ്വാലിയിലെത്താൻ. അവിടെനിന്ന് 2 കിലോമീറ്റർ ദൂരം മുകളിലേക്ക് കയറിയാൽ മഞ്ഞുശിവലിംഗം ദർശിക്കാം. പൽച്ചനിലെ ഒരു പെട്ടിക്കടയിൽനിന്ന് ലഭിച്ച ചൂടുചായ കുടിക്കുമ്പോഴാണ് ഈ വിവരം ലഭിച്ചത്. പക്ഷെ, തുടർന്ന് ഡാബക്കാരൻ പറഞ്ഞത് കേട്ടപ്പോൾ ഞങ്ങളുടെ ഉത്സാഹത്തിന് കോട്ടംവന്നു.

പൽച്ചനിൽനിന്ന് സോളങ്ങ്വാലിയിലേക്കുള്ള 8 കിലോമീറ്റർ ദൂരം ഞങ്ങളുടെ ചെറിയ വാഹനത്തിന് അപ്രാപ്യമാണ്. വലിയ ചക്രങ്ങളുള്ള വാഹനം മാത്രമെ ഇതുവഴി, ഈ സമയത്ത്, പോകുകയുള്ളൂ. പൽച്ചനിൽനിന്ന് ഇത്രയും ദൂരം കുറുക്കുവഴികളിലൂടെ കയറിയിറങ്ങി നടന്ന് സോളങ്ങ്വാലിയിൽ എത്തുമ്പോൾ സന്ധ്യാസമയമാകും. 10 അടിയിലധികം ഉയരത്തിൽ മഞ്ഞ് വീണുകിടക്കുന്ന ഈ ഭാഗത്തൊന്നും രാത്രി താങ്ങാൻ പറ്റിയ താവളങ്ങളില്ല. സന്ധ്യകഴിഞ്ഞാൽ ഹിമപാതം ശക്തമാകാൻ സാധ്യതയുണ്ട്. മഞ്ഞുഭൂമിയിൽ കുടുങ്ങിപ്പോയാൽ ജീവഹാനിവരെ സംഭവിക്കാം. ഡാബയുടെ ഉള്ളിൽ ഇരുന്നിരുന്ന ഒരു ചെറുപ്പക്കാരൻ ഞങ്ങളെ സഹായിക്കാമെന്നേറ്റു. ഹിമശിവലിംഗം ദർശിക്കാൻ വല്ലപ്പോഴുമൊക്കെ എത്തിച്ചേരുന്ന തീർഥാടകരെ സഹായിക്കുകയാണ് പവൻശർമ്മയുടെ മുഖ്യജോലി. മഞ്ഞിൽക്കൂടി നടക്കാൻ മുട്ടുവരെ മൂടിക്കിടക്കുന്ന റബ്ബർ ഷൂസുകൾതന്നെ വേണം. കനംകുറഞ്ഞ റബ്ബർ ഷീറ്റുകൊണ്ടുള്ള വലിയ ഓവർക്കോട്ടും കൂടിയേതീരു. ഇതെല്ലാം പവൻശർമ്മയുടെ കൈവശമുണ്ട്. ഒരാൾക്ക്, ഒരു യാത്രയ്ക്ക്, 500 രൂപ വാടക കൊടുക്കണം. ഗൈഡ് ആയി കൂടെ വരണമെങ്കിൽ ഒരു യാത്രയ്ക്ക് 1000 രൂപയും. വ്യവസ്ഥകൾ ഞങ്ങൾ അംഗീകരിച്ചു. പക്ഷെ, സോളങ്ങ്വാലിവരെ എങ്ങനെ യാത്ര ചെയ്യുമെന്നതായിരുന്നു മുഖ്യപ്രശ്നം.

ഒട്ടും വൈകാതെ പട്ടാളക്കാരുടെ ഒരു ലോറി ഡാബയുടെ മുന്നിൽ വന്നുനിന്നു. അവർ ചായ കുടിക്കുന്നതിനിടയിൽ പവൻശർമ്മ അവരോട്, തലചൊറിഞ്ഞ്, ഭവ്യതയോടെ സംസാരിക്കുന്നതുകണ്ടു. ഞങ്ങളെ സോളങ്ങ്വാലിയിൽ എത്തിക്കാമെന്ന് പട്ടാളക്കാർ സമ്മതിച്ചു. ഞങ്ങളുടെ ചെറിയ വാഹനം ഡാബയുടെ മുന്നിൽ ഒതുക്കിയിട്ടശേഷം പട്ടാളക്കാരോടൊപ്പം യാത്രചെയ്യുമ്പോൾ ഓഫീസർ ആവശ്യമായ നിർദ്ദേശങ്ങൾ തന്നു. സോളങ്ങ്വാലിയിൽനിന്നുള്ള 2 കിലോമീറ്റർ ദൂരം അത്യന്തം അപകടം പതിയിരിക്കുന്ന പാതയാണ്. 15-20 അടിവരെ ഉയരത്തിൽ ആ ഭാഗത്ത് മഞ്ഞ് നിറഞ്ഞുകിടക്കുകയാണ്. തണുപ്പാണെങ്കിൽ അതികഠിനവും. സന്ധ്യ കഴിഞ്ഞാൽ മടങ്ങിപ്പോരാൻ സാധിക്കില്ല. മുകളിൽ ആശ്രമമുണ്ട്. സന്ന്യാസിമാരും കാണും. അവർ ഒരു രാത്രി താമസിക്കാൻ അനുവദിക്കും.




സോളങ്ങ്വാലി ഹിമഭൂമി

മഞ്ഞിൽക്കൂടി കയറിയിറങ്ങി, ചാഞ്ചാടി, പലപ്പോഴും താഴ്വരയിലേക്ക് കൂപ്പുകുത്തുമെന്ന ഭീതിയുളവാക്കി, ഒരു മണിക്കൂർ സഞ്ചരിച്ചപ്പോൾ വാഹനം സോളങ്ങ്വാലിയിലെത്തി. പട്ടാളക്കാരോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ചശേഷം ഞങ്ങൾ താഴെയിറങ്ങി. ഞങ്ങൾക്ക് വിജയമാശംസിച്ചുകൊണ്ട് വാഹനം മുന്നോട്ടെടുത്തപ്പോൾ ഞാൻ കുറച്ചുസമയം ചിന്തയിലാണ്ടുനിന്നുപോയി. പട്ടാളക്കാരുടെ കറകളഞ്ഞ സേവനമനഃസ്ഥിതി അറിയണമെങ്കിൽ അതിർത്തി പ്രദേശങ്ങളിൽക്കൂടി സഞ്ചരിക്കണം. രാഷ്ട്രസംരക്ഷണത്തോടൊപ്പം തന്നെ പ്രജകളെ സംരക്ഷിക്കുന്ന ദൗത്യവും ഇവർ ഏറ്റെടുക്കുന്നു. പലപ്പോഴും സ്വജീവൻ ബലിയർപ്പിച്ചുകൊണ്ടാണ് അവർ മഹത്തായ പല സേവനങ്ങളും ചെയ്യുന്നത് എന്നോർത്തപ്പോൾ കണ്ണുകൾ ഈറനണിഞ്ഞുപോയി.

കനത്തമഞ്ഞിൽക്കൂടി നടന്ന് മുകളിലേക്കുള്ള വഴിയുടെ ആരംഭ സ്ഥാനത്ത് ഞങ്ങൾ കുറച്ചുസമയം വിശ്രമിച്ചു. കമാനാകൃതിയിൽ 10 അടിയോളം ഉയരത്തിൽ സ്ഥാപിച്ചിട്ടുള്ള ബോർഡിൽ ഹിന്ദിയിലും ഇംഗ്ലീഷിലും വ്യക്തമായി എഴുതിയത് ഞാൻ വായിച്ചു- "ANJANI MAHADEV ICE SHIVLING"- BABA PRAKASHPURI ASHRAM."

കവാടത്തിൽ നിന്ന് കുറച്ചകലെയായി ഒരു കൊച്ചു ചായക്കട കണ്ട പ്പോൾ ഞങ്ങൾ അവിടെക്കയറി ഓരോ ചായകുടിച്ചു. ഗ്രാമീണ സൗന്ദര്യം തുളുമ്പിനില്ക്കുന്ന ഒരു ചെറുപ്പക്കാരിയാണ് കടയുടമസ്ഥ. വളരെ പരിമിതമായ സൗകര്യങ്ങൾ മാത്രമെ ഇവിടെയുള്ളൂ. ഭൂപീന്ദർ അവരോട് പലതും ചോദിച്ചറിഞ്ഞു. പട്ടാളക്കാരും വല്ലപ്പോഴും വന്നു ചേരുന്ന തീർഥാടകരുമാണ് ഇവിടെ കയറുന്നത്. മഞ്ഞുകാലം അങ്ങനെ തള്ളിനീക്കും. സീസൺസമയത്ത് നല്ല വരുമാനമുണ്ടാകാറുണ്ട്. പാരാഗ്ലൈഡേഴ്സിന്റെ തിരക്ക് ഈ സമയത്ത് നല്ലപോലെയുണ്ടാകും. അഞ്ജനിമഹാദേവനെ ദർശിക്കാനും ധാരാളം തീർഥാടകർ എത്തി ച്ചേരും. ഇപ്പോൾ 20 അടിയോളം കനത്തിൽ മഞ്ഞുമൂടിക്കിടക്കുന്ന ഈ ഭാഗത്തൊക്കെ ആ സമയത്ത് കൂടാരങ്ങളും ഡാബകളും ഉയരും. വിദേശികൾ ധാരാളം വന്നെത്തുന്ന ഒരു സ്ഥലമാണ് ഇത്. ദൂരെ കാണുന്ന മലമടക്കിലാണ്, ഗോഷാൽ ഗ്രാമത്തിൽ, മോഹിനിയുടെ വീട്. 20 വീടുകൾ മാത്രമെ ഇവിടെയുള്ളൂ. അമ്പതോളം ആപ്പിൾ മരങ്ങ ളുണ്ട്. പക്ഷെ, കടുത്ത കാലാവസ്ഥ കാരണം ഉത്പാദനം മോശമാണ്. യാക്ക്, ചെമ്മരിയാട്, കോവർക്കഴുത എന്നിവയാണ് വളർത്തുമൃഗങ്ങൾ. ഞങ്ങൾ യാത്രപറഞ്ഞ് നീങ്ങിയപ്പോൾ മോഹിനി മുന്നറിയിപ്പു തന്നു; 'മഞ്ഞുകൂമ്പാരങ്ങൾ ഇടിഞ്ഞുവീഴാൻ ആരംഭിച്ചാൽ ഒട്ടും വൈകാതെ മടങ്ങിപ്പോരണം. അക്രൂട്ട് മരങ്ങളുടെ ദിശ നോക്കി മുന്നോട്ടുപോകുക. പവൻ കൂടെയുള്ളതുകൊണ്ട് വഴി തെറ്റില്ല. എങ്കിലും, പറഞ്ഞുവെന്നു മാത്രം.'

സാഗരംപോലെ തോന്നിക്കുന്ന ഹിമഭൂമിയിൽക്കൂടി ഞങ്ങൾ ഒരു വിധം വേഗത്തിൽ നടന്നു. കാൽമുട്ടുവരെ നീണ്ടുകിടക്കുന്ന ഷൂസ് ധരിച്ചിട്ടും മഞ്ഞിൽനിന്ന് പാദങ്ങൾ വലിച്ചൂരിയെടുക്കാൻ പലപ്പോഴും ബുദ്ധിമുട്ടി. ഞങ്ങളുടെ കണ്മുന്നിലെന്നോണം മുപ്പതടിയോളം ഉയരം വരുന്ന ഒരു മഞ്ഞുമല ഒന്നാകെ ഇടിഞ്ഞു നിലംപതിച്ചെങ്കിലും, ഞങ്ങളുടെ മാർഗ്ഗമദ്ധ്യേയല്ലാത്തതുകാരണം കുഴപ്പമൊന്നും സംഭവി ച്ചില്ല. അതിൽ പെട്ടുപോയാൽ നിമിഷങ്ങൾക്കകം മരണം സംഭവിക്കും. അത്തരത്തിലുള്ള അപകടങ്ങൾ ഈ സമയത്ത് സംഭവിക്കാറുണ്ടെന്ന് പവൻശർമ്മ പറഞ്ഞു. 20,000-ത്തോളം അടി ഉയരമുള്ള ഹിമക്കൊടുമുടികളാണ് ദൂരെ കാണുന്നത്. ഞങ്ങളുടെ യാത്ര അതിന്റെ താഴെ എത്തണം. 2 കിലോമീറ്റർ ദൂരമേയുള്ളൂവെങ്കിലും മഞ്ഞുഭൂമിയിൽക്കൂടി ഓരോ അടി മുന്നേറുവാനും അത്രയ്ക്കധികം ക്ലേശിക്കണം. സമയം 3 മണി കഴിഞ്ഞതെയുള്ളൂവെങ്കിലും അന്തരീക്ഷ ത്തിന് മാറ്റം സംഭവിച്ചാൽ യാത്ര അപകടത്തിലാകും. മഞ്ഞുവീഴ്ച ആരംഭിച്ചാൽ കാഴ്ച ശക്തിയും ഇല്ലാതാകും. ബുദ്ധിമുട്ടിക്കരുതേ യെന്ന് മഹാദേവനോട് പ്രാർഥിച്ച്, പഞ്ചാക്ഷരി ജപിച്ച് മുന്നോട്ട് നീങ്ങി.

കനത്ത മഞ്ഞിൽമൂടിക്കിടക്കുന്ന ചെറിയൊരു നദിയും അതിനുകുറുകെ വലിച്ചുകെട്ടിയിട്ടുള്ള വിഞ്ചിന്റെ വണ്ണമുള്ള കേബിളും കണ്ടപ്പോൾ ലക്ഷ്യത്തിലേക്ക് ഇനിയധികം ദൂരമില്ലെന്ന് പവൻശർമ്മ പറഞ്ഞു.




സോളങ്ങ്വാലി മഞ്ഞിൽ ഒരു വിശ്രമം

മുകളിലെ കൊടുമുടിയിൽനിന്ന് മൂടൽമഞ്ഞ് അരിച്ചിറങ്ങി വരുന്നത് ഞാൻ ശ്രദ്ധിച്ചിരുന്നു. അധികം വൈകാതെ ഈ പ്രദേശമൊട്ടാകെ അതിന്റെ പിടിയിലമരും. പിന്നത്തെ കാര്യം ചിന്തനീയമല്ല. പവൻശർമ്മ ധൃതിയിൽ നടക്കുന്നതു കണ്ടപ്പോൾ ഞങ്ങളും വേഗത കൂട്ടി. ഇതിനിടയിൽ ഭൂപീന്ദർ കമിഴ്ന്നടിച്ച് വീഴുകയും ചെയ്തു. ഭാഗ്യത്തിന് ക്ഷതങ്ങൾ ഒന്നും സംഭവിച്ചില്ല. അമ്പതടിയോളം ഉയരത്തിലേക്ക് കുത്തനെ കയറിക്കഴിഞ്ഞപ്പോൾ ഞങ്ങൾ പർവ്വതത്തിന്റെ തൊട്ടുതാഴെ എത്തിക്കഴിഞ്ഞിരുന്നു. പവൻശർമ്മ മഞ്ഞുശിവലിംഗത്തിന്റെ സ്ഥാനം ചൂണ്ടിക്കാട്ടി. പക്ഷെ, കനത്ത മഞ്ഞ് ആ ഭാഗം മുഴുവനും കർട്ടിനിട്ടു മറച്ചപോലെ മൂടിക്കിടന്നു. നേരെ എതിർഭാഗത്തേയ്ക്ക് തിരിഞ്ഞ് അദ്ദേഹം ഉച്ചത്തിൽ കൂവി; മൂന്നു പ്രാവശ്യം. മഞ്ഞുമൂടിക്കിടക്കുന്ന ടിൻഷീറ്റിന്റെ ഒരു തിളക്കം ആ ഭാഗത്ത് ഞാൻ കണ്ടു. പക്ഷെ, അത് അടിവാരത്തു നിന്ന് ഉയരത്തിലായിരുന്നുതാനും. കുറച്ചുകഴിഞ്ഞപ്പോൾ ഒരു വാതിൽ പതിയെ തുറന്നു. താടിയും മുടിയും വളർത്തിയ ഒരു തല മാത്രമെ

പുറത്തുകണ്ടുള്ളൂ. താഴേക്ക് ഇറങ്ങിവരാൻ അദ്ദേഹം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. ഞങ്ങൾ താഴെ എത്തുമ്പോഴേക്കും തണുത്ത് മരവിച്ചപോലെ യായിക്കഴിഞ്ഞിരുന്നു. കറുത്ത ചായം തേച്ച ഒരു ഇരുമ്പ് കോണി അദ്ദേഹം താഴേക്ക് ഇറക്കിത്തന്നു. ഞങ്ങൾ ഓരോരുത്തരായി 10 അടിയോളം ഉയരത്തിലേക്ക് സാവധാനത്തിൽ കയറി. മുകളിലെത്തു മ്പോൾ കൈ തന്ന് അദ്ദേഹം അകത്തേക്ക് ആനയിച്ചു. വനമധ്യത്തിലെ ഏറുമാടത്തിലേക്ക് കയറിപ്പറ്റുന്നതുപോലെയാണ് തോന്നിയത്.

അകത്തെ സംവിധാനങ്ങൾ കണ്ടപ്പോൾ വല്ലാത്ത കൗതുകം തോന്നി. 200 ചതുരശ്ര അടിയോളം വിസ്തീർണ്ണമുള്ളതാണ് പ്രധാന മുറി. അതിനോട് ചേർന്ന് ഒരു കൊച്ചു അടുക്കളയും, പിന്നെ, തൊട്ടടുത്ത് വളരെ ചെറിയ ഒരു ടോയ്ലെറ്റ് സൗകര്യവും. മരംകൊണ്ട് ഒരു ക്യാബിൻ പോലെയാണ് ഈ വാസസ്ഥലത്തിന്റെ നിർമ്മാണം. ചക്രവാളത്തോളം ഉയർന്നുനിൽക്കുന്ന ഒരു കരിങ്കൽശൈലത്തിന്റെ അടിഭാഗത്തുള്ള പള്ളയിലാണ് ഈ സൗകര്യം ഒപ്പിച്ചുവച്ചിരിക്കുന്നത്. മുറിയുടെ ഒരുഭാഗത്ത് പൂജാമുറിയാണ്. മുറിയുടെ നടുവിൽ ഇഷ്ടികകൊണ്ട് പടുത്തിട്ടുള്ള അടുപ്പിനുമുകളിൽ സിലിണ്ടർ ആകൃതിയിൽ ചെമ്പുകൊണ്ട് നിർമ്മിച്ച ധൂണി സ്ഥാപിച്ചിട്ടുണ്ട്. നാല് അടിയോളം ഉയരമുള്ള ധൂണിയുടെ അടി ഭാഗത്തെ അറയിൽ ചെറിയ വിറകുകഷ്ണങ്ങളും കരിയും കത്തിക്കാനുള്ള ഒരു അടുപ്പുമുണ്ട്. രണ്ടാമത്തെ തട്ടിൽ 5 ലിറ്ററോളം വെള്ളം സദാ തിളച്ചുമറിഞ്ഞു കിടക്കുന്നുണ്ടാകും. ചായയ്ക്കും മറ്റു പാചകങ്ങൾക്കും ഇതുപ യോഗിക്കും. വളരെ കുറച്ച് വിറകോ കരിയോ മാത്രമെ ധൂണി സദാ ജ്വലിപ്പിക്കാൻ വേണ്ടൂ. കൊടുംശൈത്യകാലത്ത് ഹിമാലയത്തിലെ ആശ്രമങ്ങളിലും ഗുഹകളിലും ധൂണി ഒരവിഭാജ്യഘടകമാണ്.

മുറിക്കുള്ളിലെ ഇളംചൂടിൽ ഞങ്ങൾ സന്തുഷ്ടരായി ചമ്രംപടിഞ്ഞ് ഇരുന്നു. സന്ന്യാസി തയ്യാറാക്കിത്തന്ന ചൂടുള്ള ചായ മൊത്തിക്കുടി ക്കുന്നതിന്റെ ഇടയിൽ അഞ്ജനിമഹാദേവ് ഹിമശിവലിംഗത്തിന്റെ ചരിത്രം കേൾപ്പിക്കാൻ ദയവുണ്ടാകണമെന്ന് ഞാൻ താഴ്മയോടെ അദ്ദേഹത്തോട് അഭ്യർഥിച്ചു.

പുരാണകാലത്ത് ശ്രീഹനുമാൻ സ്വാമിയുടെ അമ്മ അഞ്ജനാദേവി ഇവിടെയുള്ള ഒരു ഗുഹയിൽ മഹാദേവന്റെ പ്രീതിക്കുവേണ്ടി ദീർഘ കാലം തപസ്സനുഷ്ഠിച്ചു. മഹാദേവന്റെ അനുഗ്രഹത്താൽ സ്വയം ഭൂവായി പൊന്തിവന്നതാണ് ഇപ്പോൾ പ്രതിഷ്ഠിച്ചിട്ടുള്ള മനോഹരമായ ശിവലിംഗം. ഈ ശിവലിംഗം എത്രയോ നൂറ്റാണ്ടുകൾ ഈ ഗുഹയിൽ മറഞ്ഞുകിടന്നു. ഹരിയാനയിലെ ഗുർഗാവ് സ്വദേശിയായ ബാബാ പ്രകാശ്പുരി 140 വർഷം ജീവിച്ചിരുന്ന




മഞ്ഞു ദൃഷ്ടി

മഹായോഗീശ്വരനായിരുന്നു. 1995-ൽ അദ്ദേഹത്തിന് ഒരു സ്വപ്നദർശനം ഉണ്ടായി. സോളങ്ങ്‌വാലിയിലെ ഒരു ഗുഹയിൽ മഹാദേവന്റെ ഒരു സ്വയംഭൂ വിഗ്രഹമുണ്ടെന്നും അത് കണ്ടെടുത്ത് അവിടെ അനുയോജ്യമായ സ്ഥലത്ത് പ്രതിഷ്ഠിക്കണമെന്നുമായിരുന്നു സ്വപ്നം. ബാബാ പ്രകാശ്പുരിയും ശിഷ്യന്മാരും ഇവിടെ വന്നു തിരച്ചിൽ ആരംഭിച്ചു. 1999-ൽ ആണ് ഇവരുടെ ശ്രമം വിജയിച്ചത്. പർവ്വതത്തിനുതാഴെ ഉയർത്തിക്കെട്ടിയ ഒരു പ്ലാറ്റ്ഫോമിൽ അവർ ഇന്നുകാണുന്ന വിധത്തിൽ വിഗ്രഹം പ്രതിഷ്ഠിക്കുകയും ചെയ്തു.

മഞ്ഞുകാലം ആരംഭിച്ചപ്പോൾ ശിവലിംഗത്തിൽ മഞ്ഞ് കുമിഞ്ഞുകൂടാൻ തുടങ്ങി. ഫെബ്രുവരി അവസാനമായപ്പോഴേക്കും 40 അടിയോളം ഉയരത്തിൽ, ഒരു സ്തൂപംപോലെ, മഞ്ഞ് രൂപപ്പെട്ട് നിന്നു. അത്യത്ഭുതകരമായ ഒരു ദൃശ്യമായിരുന്നു അത്. മഞ്ഞുകാലം കഴിഞ്ഞപ്പോൾ ശിവലിംഗത്തിലെ മഞ്ഞും നിശ്ശേഷം ഒഴിഞ്ഞുപോയി. പക്ഷെ, 20,000 അടിയോളം ഉയരമുള്ള പർവ്വതമുകളിൽനിന്ന് ശിവലിംഗത്തിനു മുകളിലേക്ക് നിരന്തരം ജലധാര ആരംഭിച്ചപ്പോൾ ബാബയും ശിഷ്യന്മാരും അത്ഭുതസ്തബ്ധരായിപ്പോയി! അടുത്ത മഞ്ഞുകാലംവരെ, ആറുമാസത്തോളം, ഈ ജലാഭിഷേകം തുടരും. ബാബ പ്രകാശ്പുരി സമാധി ആയപ്പോൾ ബാബ രവിപുരി, ബാബ കർണാടക്പുരി, ബാബ മഹാദേവ്പുരി എന്നിവർ നിർമ്മാണപ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കി.




ബാബ പ്രകാശ്പുരി– 140 വർഷം ജീവിച്ച യോഗീശ്വരൻ

ഞങ്ങൾ ചെല്ലുമ്പോൾ ഈ പരമ്പരയിലെ നിർമ്മാൺബാബ മാത്രമെ ഇവിടെ ഉണ്ടായിരുന്നുള്ളൂ. ഇദ്ദേഹത്തിന്റെ സഹായി അത്യാവശ്യ റേഷൻ സാമഗ്രികൾ വാങ്ങാനായി താഴേക്ക് ഇറങ്ങിയിട്ട് രണ്ടു ദിവസമായി. ഒരാഴ്ച കഴിഞ്ഞുമാത്രമെ മടങ്ങിവരികയുള്ളൂ. ചിലപ്പോൾ മഞ്ഞുകാലത്ത് ഒരാളും കൂട്ടിനില്ലാതെ നിർമ്മാൺബാബ ഒറ്റയ്ക്ക് ഇവിടെ കഴിയും. അത്യപൂർവ്വമായി മാത്രമെ മഞ്ഞുകാലത്ത് തീർഥാടകർ വന്നുചേരാറുള്ളൂ. ഇക്കാലത്ത് സദാ അപകടം പതിയിരിക്കുന്ന ഒരു സ്ഥലമാണ് ഇത്. മഞ്ഞുമലകൾ ഇടിഞ്ഞു വീഴുന്നതും, ചീറിയടിക്കുന്ന കാറ്റും ചിലപ്പോൾ ദിവസങ്ങളോളം നീണ്ടുനിൽക്കും. ആഗസ്റ്റ് മാസം തുടങ്ങിയാൽ കനത്ത മഴ തുടങ്ങും. നദിയിൽ വെള്ളം കുതിച്ചുയർന്നാൽ ഇങ്ങോട്ടുള്ള പ്രവേശനം അസാധ്യമാകും. ഹരിയാന സർക്കാരാണ് ഇവിടെ വിഞ്ച് സ്ഥാപിക്കാൻ കഴിഞ്ഞവർഷം സഹായം നല്കിയത്. ഹിമാചൽപ്രദേശ് സർക്കാർ ഇലക്ട്രിക് കണക്ഷനും അനുവദിച്ചു.

രാത്രിഭക്ഷണം തയ്യാറാക്കാൻ ഭുപീന്ദറും രൂപ്സിങ്ങും പവൻശർമ്മയും ബാബയെ സഹായിച്ചു. 8 മണി കഴിഞ്ഞപ്പോൾ മഞ്ഞുഭൂമി അതിന്റെ തനിനിറം കാണിച്ചുതുടങ്ങി. അലറിവിളിക്കുന്ന കാറ്റും, മഞ്ഞുകഷ്ണങ്ങൾ താഴോട്ട് പതിക്കുന്ന ശബ്ദങ്ങളും താഴ്വരയിലാകെ അലയടിച്ചു; ഞങ്ങളുടെ ക്യാബിൻ ഗൃഹംവരെ പലപ്പോഴും

തിറമ്പിക്കൊണ്ടിരുന്നു. ഞങ്ങളെല്ലാവരും ഭയന്നുവിറച്ചുവെങ്കിലും നിർമ്മാൺബാബ ഹുക്കവലിച്ച് പുഞ്ചിരിയോടെ അചഞ്ചലനായി ഇരുന്നു. രോട്ടിയും സബ്ജിയും കഴിച്ചശേഷം ഞങ്ങൾ ഉറങ്ങാൻ തയ്യാറായി.




ധൂണി അടുപ്പ്

10 മണി കഴിഞ്ഞപ്പോൾ അവലാൻഷിന്റെ തുടക്കമായി. ഇരമ്പിയെത്തിയ കാറ്റിൽപ്പെട്ട് കെട്ടിടത്തിന്റെ മേൽക്കൂര കിടിലംകൊണ്ടു. ഭയാനകമായ ശബ്ദത്തിൽ എവിടെയൊക്കെയോ എന്തൊക്കെയോ തകർന്നുവീഴുന്നുണ്ട്. മഞ്ഞുമലകളുടെ ശൃംഗങ്ങൾ ഹുങ്കാരശബ്ദത്തോടെ ഇടിയുമ്പോൾ അതിന്റെ പ്രതിദ്ധ്വനി ഹിമഭൂമിയെ കിടിലംകൊള്ളിച്ചു. മഴയാണെങ്കിൽ കോരിച്ചൊരികയുകയാണ്. കിടക്കസ്സഞ്ചിയിൽ കയറിക്കൂടി, മനസ്സിനെ ഏകാഗ്രതയിലാക്കി, പ്രാർഥിച്ചശേഷം, ക്ഷണത്തിൽ ഉറങ്ങിക്കൊള്ളുവാൻ നിർമ്മാൺ ബാബ ഉപദേശിച്ചപ്പോൾ ഞങ്ങൾ ക്ഷണത്തിൽ അനുസരിച്ചു.

കാലത്ത് 6 മണിവരെ, മൂടിപ്പുതച്ച് സുഖമായി കിടന്നുറങ്ങി. മഞ്ഞുശിവലിംഗം ദർശിക്കാൻ ബാബ എല്ലാവരെയും ധൃതിയിൽ തട്ടിയുണർത്തി. വാതില്ക്കൽ ഒതുങ്ങിനിന്ന് ഞങ്ങൾ ആ അത്ഭുതദൃശ്യം മതിവരുവോളം ദർശിച്ചു. രണ്ടടിയോളം ചുറ്റളവുള്ള, വൃത്താകാരത്തിലുള്ള, നാല്പത് അടിയോളം ഉയരം വരുന്ന വലിയൊരു സ്തൂപം തൂവെള്ള മഞ്ഞിൽ വെട്ടിത്തിളങ്ങി നിലകൊള്ളുന്നു! അഗ്രഭാഗം കൂർത്ത ആകൃതിയിലാണ്. താഴ്‌വരയിൽ മൂടൽമഞ്ഞ്, നേരിയ തോതിൽ,

തളംകെട്ടി നിന്നുവെങ്കിലും ദർശനത്തിന് ഒരു വിഘ്നവും ഇല്ലായി രുന്നു.

പ്രാതൽ കഴിച്ചശേഷം ഞാൻ മഞ്ഞുശിവലിംഗത്തിന്റെ ഫോട്ടോ എടുക്കാൻ ക്യാമറ പുറത്തെടുത്തപ്പോൾ ബാബ സ്നേഹരൂപേണ വിലക്കി. ഈ ദൃശ്യം ക്യാമറയിൽ പകർത്താറില്ലെന്ന് അദ്ദേഹം പറഞ്ഞു. മഞ്ഞുകാലം കഴിഞ്ഞ് ഒരിക്കൽക്കൂടി വന്ന് മൂലശിവലിംഗത്തിന്റെ ഫോട്ടോ ആവശ്യാനുസരണം എടുക്കാൻ അദ്ദേഹം നിർദ്ദേശിച്ചു. ബാബയ്ക്ക് ദക്ഷിണ കൊടുത്ത് വണങ്ങി ഞങ്ങൾ ക്ഷണത്തിൽ മടക്കയാത്രയ്ക്ക് തയ്യാറായി.

****

അക്കൊല്ലംതന്നെ ഒക്ടോബർ 17-ന് ഞങ്ങൾ വീണ്ടും സോളങ്ങ് വാലിയിൽ എത്തി. ഭാംഗ്, പൽച്ചൻ എന്നിവിടങ്ങളിലെല്ലാം നേരിയ മഞ്ഞുവീഴ്ചയും തണുപ്പും മാത്രമേയുള്ളൂ. അഗാധമായ താഴ്‌വരകളിൽ മാത്രമാണ് കുറച്ചെങ്കിലും മഞ്ഞ് കുമിഞ്ഞുകൂടി കിടക്കുന്നത് കാണാൻ കഴിഞ്ഞത്. മോഹിനിയുടെ ഡാബ പുതുമോടിയിൽ അലങ്കരിച്ചിട്ടുണ്ട്. അവർ പുറത്തുവന്ന് ഞങ്ങളോട് സൗഹൃദം പങ്കിട്ടു. ഈ ഭാഗത്ത് പാതയുടെ ഇരുവശത്തും നിറയെ ഡാബകൾ ഉണ്ട്. സന്ദർശകരുടെ തിക്കും തിരക്കുമാണ് എല്ലായിടത്തും. സോളങ്ങ്‌വാലിയിലേക്കുള്ള കവാടത്തിന്റെ അടുത്തെത്തിയപ്പോൾ ഞങ്ങൾ അന്തംവിട്ടുപോയി!



സോളങ്ങ്‌വാലിയിലെ ശിവലിംഗത്തിനു മുമ്പിൽ




ഒരു ഗ്രാമീണ വസതി

ഉണ്ടക്കല്ലുകളും കൊച്ചുപാറക്കെട്ടുകളുമാണ് സർവ്വത്ര. ഒരുതരി മഞ്ഞുപോലും അവിടെങ്ങും കണ്ടില്ല. കഴിഞ്ഞ ഫെബ്രുവരിയിൽ ഇരുപത് അടിയോളം ഉയരത്തിൽ മഞ്ഞുവീണുകിടന്നിരുന്ന സ്ഥലംതന്നെയാണോ ഇത്? ഏത് മായാലോകത്തിലാണ് അന്ന് ചെന്നുപെട്ടത്? അതൊരു സ്വപ്നമായിരുന്നോ?

അരമണിക്കൂറുകൊണ്ട് ഞങ്ങൾ സോളങ്ങ്‌വാലിയിൽ എത്തി. തിരക്ക് ഒട്ടുമില്ലെങ്കിലും തീർഥാടകർ വന്നുകൊണ്ടിരുന്നു. മുകളിലെ മണ്ഡപത്തിൽ കയറി ശിവലിംഗം തൊട്ടുതൊഴുത് നിർവൃതിയിൽ ലയിച്ച് ഏറെ നേരം നിന്നു. മുകളിൽനിന്നുള്ള നീരൊഴുക്ക് ശിവലിംഗത്തിൽ മാത്രം, ധാരപോലെ, പതിക്കുന്ന ദൃശ്യം അനിർവ്വചനീയമാണ്. പരിശുദ്ധജലം മതിവരുവോളം പാനംചെയ്ത് കുപ്പികളിൽ ശേഖരിച്ചു. നിരവധി ശിവലിംഗങ്ങൾ ഭാരതത്തിലുടനീളം ഞാൻ ദർശിച്ചിട്ടുണ്ട്. അതിലേറ്റവും മനോഹരമാണ് സോളങ്ങ്‌വാലി ശിവലിംഗം. നീലാകാശത്തിന്റെ നീലിമ ശിവലിംഗത്തിൽ പ്രതിഫലിച്ചുകിടക്കുന്ന കാഴ്ച അവിസ്മരണീയമാണ്.

ആശ്രമം ഒട്ടാകെ നവീകരിച്ചിട്ടുണ്ട്. ഉയർത്തിക്കെട്ടിയ പടവുകൾ കയറി ആശ്രമത്തിലെത്താം. നിർമാൺബാബ ഹരിയാനയിലാണെന്നറിഞ്ഞു. ധന്യമായ ഒരു യാത്ര രണ്ടാംഘട്ടത്തിൽ പൂർത്തീകരിച്ചുവെന്ന ചാരിതാർത്ഥ്യത്തോടെ ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു.

## പരാശർ ക്ഷേത്രവും തടാകവും

ആർഷസാഹിത്യത്തിൽ എന്നെന്നും തിളങ്ങിനിൽക്കുന്ന രണ്ട് ഉജ്ജ്വല നക്ഷത്രങ്ങളാണ് പരാശരമഹർഷിയും മകൻ വേദവ്യാസനും. പരാശരമഹർഷിയുടെ പ്രതിഷ്ഠയുള്ള ഒരു ക്ഷേത്രസമുച്ചയം ഹിമാചൽ പ്രദേശിൽ സ്ഥിതിചെയ്യുന്നുണ്ടെന്ന്, യാത്രാസഹായിയായ എന്റെ സുഹൃത്ത് അറിയിച്ചത് 2013 മാർച്ച് മാസത്തിലാണ്. പുരാണപ്രസിദ്ധമായ ആധ്യാത്മികകേന്ദ്രങ്ങൾ എവിടെയുണ്ടെന്നറിഞ്ഞാലും അങ്ങോട്ടേക്ക് എത്രയും വേഗത്തിൽ യാത്രതിരിക്കുകയെന്നുള്ള സ്വഭാവം കഴിഞ്ഞ കുറേ വർഷങ്ങളായി ഞാൻ അനുവർത്തിച്ചുവരുന്നുണ്ട്. മാർച്ച് അവസാനവാരത്തിൽ ശിംലയിൽവച്ച് ഭൂപീന്ദറിനെ കാണുകയും യാത്രയുടെ വിശദാംശങ്ങൾ ഗ്രഹിക്കുകയുംചെയ്തു.



പരാശർ തടാകം- ഒരു ഗ്രാമം

തടാകത്തെക്കുറിച്ച് വിശദമായി ഒരന്വേഷണം നടത്താനായി ഞങ്ങൾ ശിംലയിലെ ടൂറിസംവകുപ്പിൽ ചെന്നു. പ്രസാർ (PRASAR)

തടാകമെന്നാണ് ഇവരുടെ ബ്രോഷറുകളിലും ഹിമാചൽപ്രദേശിന്റെ ഭൂപടത്തിലും എഴുതിക്കണ്ടത്. ആർഷകൃതികളിലെ പ്രശസ്തനായ ഒരു മഹാമുനിയുടെ പേരാണ് ഇതെന്ന് ബന്ധപ്പെട്ട ഒരു ഓഫിസർ പറഞ്ഞപ്പോൾ എനിക്കത് നിഷേധിക്കേണ്ടിവന്നു. ഈ പേരിൽ ഒരു മഹാമുനി ഇല്ലെന്ന് ഞാൻ ഉറപ്പായിട്ടും വാദിച്ചു. പക്ഷെ, അദ്ദേഹവും തന്റെ വാദത്തിൽ ഉറച്ചുനിന്നു. പരാശരമുനിയെ ഞാൻ സൂചിപ്പിച്ചെങ്കിലും ഓഫിസർ അത് ചെവികൊണ്ടില്ല. എന്തായാലും, തടാകത്തിലേക്ക് യാത്ര ചെയ്തശേഷം ബന്ധപ്പെടാമെന്നു പറഞ്ഞ് ഞാൻ തിരിച്ചുപോന്നു. അവിടെ ഒരു ഗസ്റ്റ്ഹൗസ് ഉണ്ടെന്നും, ഓഫ് സീസണായതിനാൽ അടച്ചിട്ടിരിക്കയാണെന്നും ഈ ഓഫിസർ പറയുകയുണ്ടായി.




വഴിമധ്യേ

ശിംലയിൽനിന്ന് മാണ്ടി-കടിൻടി-കാമണ്ട്-സാൽഗി-നാണ്ടലി-കടോല വഴി ഭാഗി ഗ്രാമത്തിലേക്ക് 230 കി.മീറ്റർ ദൂരമുണ്ട്. ഭാഗി കഴിഞ്ഞാൽ പിന്നെ ജനവാസമില്ല. പരാശർ തടാകത്തെക്കുറിച്ച് വ്യക്തമായൊരു ധാരണയില്ലാത്തതിനാൽ ഓരോ ഗ്രാമത്തിലും വാഹനം നിർത്തി അന്വേഷിക്കേണ്ടിവന്നു. ഉച്ചകഴിഞ്ഞശേഷമാണ് ഞങ്ങൾ കടിൻടിയിൽ എത്തിയത്. വീതി കുറഞ്ഞ ടാർറോഡുകളാണ് ഈ ഭാഗത്തുള്ളത്. പരിചരണം തീരെയില്ലാത്തതിനാൽ കുണ്ടും കുഴിയും വേണ്ടത്രയുണ്ട്. റോഡിന്റെ ഇരുവശത്തും വിശാലമായ കൃഷിഭൂമിയാണ്. ഗോതമ്പും ചോളവുമാണ് പ്രധാന കൃഷികൾ. നാസ്പാന്തി

എന്ന രുചികരമായ പഴം ഈ പ്രദേശങ്ങളിൽ ധാരാളമുണ്ട്. നാൽക്കാലി സമ്പത്ത് സമൃദ്ധമായതിനാൽ അതിന്റെ മേന്മ കൃഷിയിടങ്ങളിൽ കാണാം. എല്ലാ മാസത്തിലും മഴ പെയ്യുന്നതുകൊണ്ട് ജലക്ഷാമം ഒട്ടുമില്ല.

ഉച്ചഭക്ഷണത്തിന്റെ സമയമായിരുന്നതിനാൽ കടിൻടിയിൽ വാഹനം നിർത്തി. ചെറിയൊരു അങ്ങാടിപോലെയാണ് ഈ സ്ഥലം. ചെറുകിട ഹോട്ടലുകൾ മാത്രമെ ഇവിടെയുള്ളൂ. ഇവിടെനിന്നുവിട്ടാൽ അതു പോലും ബുദ്ധിമുട്ടാകുമെന്ന് ഒരു ഗ്രാമീണൻ പറഞ്ഞു. സൗകര്യം വളരെ കമ്മിയായ ഒരു ഹോട്ടലിൽ ഞങ്ങൾ കയറി. രോട്ടിയും പരിപ്പുകറിയും കഴിക്കുമ്പോൾ കടയുടമസ്ഥനായ പന്നാലാലുമായി പരിചയപ്പെട്ടു. ഞങ്ങളുടെ യാത്രാലക്ഷ്യം അറിഞ്ഞപ്പോൾ അദ്ദേഹം ഉപകാരപ്രദമായ പല വിവരങ്ങളും പറഞ്ഞുതന്നു. മാർച്ച്-ഏപ്രിൽ മാസങ്ങളിലൊന്നും മുകളിൽ പോകാൻ പറ്റിയ സമയമല്ല. മരവിച്ചുപോകുന്ന തണുപ്പും അതിരൂക്ഷമായ കാറ്റുമാണ് ഇപ്പോൾ. മഞ്ഞ് ഒഴിഞ്ഞിട്ടുമില്ല. ഭാഗിഗ്രാമം കഴിഞ്ഞാൽ പിന്നെ വഴി വനത്തിൽക്കൂടിയാണ്. ഈ 27 കി.മീറ്റർ ദൂരം വളഞ്ഞ് തിരിഞ്ഞ് കുത്തനെ മുകളിലോട്ട് പോകുന്നു. വനമേഖലയിൽ നിരവധി സ്ഥലങ്ങളിൽ മലയിടിച്ചിൽ സാധാരണമാണ്. വഴി ദുർഘടമായതിനാൽ ഉച്ചകഴിഞ്ഞുള്ള യാത്രകൊണ്ടൊന്നും മുകളിൽ എത്തിച്ചേരില്ല. വനമധ്യത്തിൽ പെട്ടുപോയാൽ പിന്നത്തെ കാര്യം ചിന്തനീയമല്ല. ഭാഗി ഗ്രാമത്തിൽ ഗ്രാമീണരുടെ കൂടെ ഒരു രാത്രി കഴിച്ചുകൂട്ടിയശേഷം പിറ്റേന്ന് അതിരാവിലെ മുകളിലേക്ക് കയറുക.

പന്നാലാലിന്റെ ഉപദേശം ഞാൻ ശ്രദ്ധയോടെ ശ്രവിച്ചു. മുകളിൽ താമസവും ഭക്ഷണവും പൂജാരിമാർ സൗകര്യപ്പെടുത്തിത്തരുമെന്നും ക്ഷേത്രത്തിന്റെ മുൻവശത്തുള്ള തിടപ്പള്ളിയിൽ ഉത്തമ സംന്യാസിമാർ ഉണ്ടാകുമെന്നും പന്നാലാൽ എന്റെ ചോദ്യത്തിന്നുത്തരമായി പറഞ്ഞു. കടിൻടി ഗ്രാമത്തിലെ ജനസംഖ്യ 575 മാത്രമാണെന്നും അദ്ദേഹത്തിൽ നിന്ന് ഗ്രഹിച്ചശേഷം ഞങ്ങൾ യാത്രതുടർന്നു. കാമണ്ട്, സാൽഗി എന്നീ കൊച്ചുഗ്രാമങ്ങൾ പിന്നിട്ടശേഷം നാലുമണി കഴിഞ്ഞപ്പോൾ നാണ്ടലിയിൽ എത്തി. ഗ്രാമപ്രദേശം വളരെ വിശാലമാണെങ്കിലും ജനസംഖ്യ 400 -ൽ താഴെ മാത്രമേയുള്ളൂ. നോക്കെത്താത്ത ദൂരത്തോളം കൃഷിഭൂമിയാണ് ഇവിടെ. അങ്ങിങ്ങായി ഗ്രാമീണരുടെ വീടുകളുണ്ട്. ഇവിടെക്കണ്ട ഒരു ഗ്രാമീണനോട് ഭൂപീന്ദർ വിശദമായി സംസാരിച്ചു.

അടുത്ത ഗ്രാമമായ കടോല കഴിഞ്ഞാൽ ഭാഗി ഗ്രാമമായി. കടോലയിൽ ചെറിയതോതിൽ സൗകര്യങ്ങൾ ഉണ്ടെങ്കിലും ഭാഗിയിൽ രാത്രി തങ്ങുന്നതാണ് നല്ലത്. ഭാഗിയിലെ കൊടുംതണുപ്പ് വരുംദിവസങ്ങളി

ലേക്കുള്ള ഒരു ചെറിയ പരിശീലനമാകുകയുംചെയ്യും. താമസസൗകര്യമുള്ള ഹോട്ടലുകളൊന്നും അവിടെയില്ലാത്തതിനാൽ ഗ്രാമീണരുടെ കൂടെ താമസിക്കേണ്ടിവരും. മുകളിൽപ്പോയി ദർശനംനടത്താൻ പറ്റിയ സമയമല്ല ഇപ്പോൾ. മഴ തുടർച്ചയായി പെയ്യുന്നുണ്ട്. വനമേഖലയിൽക്കൂടിയുള്ള യാത്ര അപകടംപിടിച്ചതാണ്.

അദ്ദേഹത്തിന്റെ ഉപദേശം ഉൾക്കൊണ്ടശേഷം ഞങ്ങൾ ഭാഗി ലക്ഷ്യംവെച്ച് മുന്നോട്ടുപോയി. അതുവരെ മിതമായ തണുപ്പ് മാത്രമെ ഉണ്ടായിരുന്നുള്ളൂവെങ്കിലും, ഭാഗി എത്തിയതോടെ രൂക്ഷമായി. ഭാഗിഗ്രാമത്തിന്റെ വിദൂരപശ്ചാത്തലത്തിൽ ഹിമക്കൊടുമുടികൾ ഉയർന്നുനിൽക്കുന്നത് ഹൃദ്യമായൊരു കാഴ്ചയാണ്. ഗ്രാമാതിർത്തി വനമേഖലയാണ്. ചാറിച്ചാറി മഴ പെയ്തിരുന്നതുകൊണ്ട് നേരിയ തോതിൽ മൂടൽമഞ്ഞ് തളംകെട്ടി നിന്നു. രണ്ടു കടകൾ മാത്രമെ കവലയിൽ കണ്ടുള്ളൂ. പക്ഷേ, മറ്റു ഗ്രാമങ്ങളെ അപേക്ഷിച്ച് ഭാഗിഗ്രാമത്തിൽ സാമാന്യം ഭേദപ്പെട്ട വീടുകൾ കണ്ടു. കൂലിപ്പണിക്കാരുടെ കുടിലുകൾ വനാതിർത്തിയോട് ചേർന്നാണ്. നാണ്ടലി, കടോല തുടങ്ങി ഭാഗിവരെയുള്ള ഭൂരിഭാഗം കൃഷിഭൂമികളും ഈ ഗ്രാമത്തിലെ ജന്മിമാരുടേതാണ്. ഗോതമ്പാണ് പ്രധാന കൃഷി. ചോളപ്പാടങ്ങളും ധാരാളമുണ്ട്. കടയിൽനിന്നുകിട്ടിയ വിവരമനുസരിച്ച് ഞങ്ങൾ വനത്തിന്റെ അതിർത്തിയിലുള്ള ഒരു കൊച്ചുവീട്ടിൽ താമസസൗകര്യം ചോദിച്ച് ചെന്നു.

മധ്യവയസ്സുകാരനായ കിഷൻലാൽ ഞങ്ങൾക്ക് താമസം ഒരുക്കിത്തരാമെന്ന് സസന്തോഷം അറിയിച്ചു. അദ്ദേഹവും ഭാര്യയും മൂന്നു കുട്ടികളും മാത്രമേ ഇവിടെ താമസമുള്ളൂ. കാമണ്ട് ഗ്രാമക്കാരനായ ഇദ്ദേഹം ഈ കുടിൽ വാടകയ്ക്കെടുത്ത് താമസിച്ച് കൃഷിപ്പണികൾ ചെയ്ത് ഉപജീവനംനടത്തുന്നു. ആകെയുള്ള ഒരു മുറി ഞങ്ങൾക്കായി ഒഴിഞ്ഞുതന്ന് താനും കുടുംബവും വരാന്തയിൽ കഴിഞ്ഞുകൊള്ളാമെന്ന് കിഷൻലാൽ പറഞ്ഞെങ്കിലും ഞാൻ അത് സമ്മതിച്ചില്ല. ഇളയ രണ്ടുകുട്ടികൾക്ക് പത്തുവയസ്സിനു താഴെ മാത്രമെ പ്രായമുള്ളൂ എന്നതുകൊണ്ട് അവരെ ഉമ്മറത്ത് കിടത്തുന്നത് ഉചിതമല്ലെന്ന് എനിക്കു തോന്നി. ചാക്കുകൊണ്ട് വരാന്തയിൽ ഒരു മറ കെട്ടിത്തന്ന് കിഷൻലാൽ ഞങ്ങളുടെ സ്ഥലം ഒരുവിധം ഭദ്രമാക്കിത്തന്നു. അദ്ദേഹത്തിന്റെ ഭാര്യ തയ്യാറാക്കിത്തന്ന ചൂടുള്ള ചായ മെല്ലെ കുടിച്ചുകൊണ്ട് മലമുകളിലെ വിശേഷങ്ങൾ ആരാഞ്ഞ് സമയം തള്ളിനീക്കി.

വനത്തിൽക്കൂടിയുള്ള യാത്ര അപകടംപിടിച്ചതാണ്. സീസൺ സമയമല്ലാത്തതിനാൽ മുകളിൽ കരുതലോടെ നടക്കുകയുംവേണം. സീസൺ സമയത്തും ഇവിടേക്ക് തീർത്ഥാടകർ കുറവാണ്. മലയിടിച്ചിൽ കാരണം ദുരന്തങ്ങൾ സാധാരണമാണ്. പി.ഡബ്ല്യു.ഡിക്കാരുടെ വക ഒരു അതിഥിമന്ദിരമുണ്ടെങ്കിലും അവിടെ മറ്റു സൗകര്യങ്ങൾ ഒന്നു

മില്ല. ഒരു ഡോക്ടറുടെ സേവനം ലഭിക്കണമെങ്കിൽപോലും താഴേക്ക് 50 കി.മീറ്ററിലധികം വരണം. പറപ്പിച്ചുകളയുന്ന കാറ്റാണ് മുകളിൽ. കഴിഞ്ഞ ആഴ്ച ഒരു വാഹനം മുകളിൽ പോയെങ്കിലും യാത്ര മുഴുമിപ്പിക്കാനാകാതെ തിരിച്ചുപോരുകയാണുണ്ടായത്.



പരാശർ തടാകത്തിലേക്കുള്ള വഴി

സന്ധ്യമടങ്ങിയതോടെ മഴ കനത്തു. മിതമായ ഇടിമിന്നൽ ഉണ്ടായെങ്കിലും ഇടിവെട്ട് ഒഴിഞ്ഞുനിന്നു. തണുപ്പ് അടിക്കടി രൂക്ഷമായതുകൊണ്ട് സന്ധ്യാവന്ദനം ഉപായത്തിൽ നിർവ്വഹിച്ചശേഷം, കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച് ഞങ്ങൾ ഇരുന്നു. എട്ടുമണിയായപ്പോൾ ഗൃഹനാഥൻ അത്താഴം തന്നു. വൈദ്യുതബന്ധം തകരാറിലായതിനാൽ ചിമ്മിനിയുടെ വെളിച്ചത്തിൽ ഭക്ഷണം കഴിച്ചു. പ്രാർത്ഥിച്ചശേഷം ഉറങ്ങാൻ കിടക്കുമ്പോൾ പരാശര മഹർഷിയും വേദവ്യാസനും മനസ്സിൽ നിറഞ്ഞുനിന്നു.

## II

തണുപ്പുകൊണ്ട് മരവിച്ച പ്രഭാതം. മലമുകളിൽനിന്ന് മൂടൽമഞ്ഞ് താഴേക്ക് വ്യാപിച്ചതിനാൽ താഴ്‌വരയാകെ മൂടിക്കെട്ടിനിന്നു. മഞ്ഞ് ഒഴിയാതെ യാത്ര സാധ്യമല്ല. തലേദിവസത്തെ ഉറക്കം സുഖമായതുകൊണ്ട് ക്ഷീണം ഒട്ടും തോന്നിയില്ല. ഒമ്പതുമണിവരെ ആ ചുറ്റുപാടിലൊക്കെ കറങ്ങി നടന്നു. പിന്നെ, പ്രാതൽ കഴിച്ച് ഞങ്ങൾ തയ്യാ

റായി. ഇതിന്നിടയിൽ അന്തരീക്ഷം തെളിഞ്ഞു കഴിഞ്ഞിരുന്നു. ഞങ്ങൾക്ക് സഹായത്തിന്നായി ഒരാളെ കിട്ടുമോ എന്ന് അന്വേഷിച്ചു വെങ്കിലും അത്തരത്തിലുള്ള ആരെയും കിട്ടിയില്ല. പണിത്തിരക്കുകാരണം കിഷൻലാലിന് മുകളിലോട്ടു വരുവാൻ കഴിയുകയില്ലെന്ന് അദ്ദേഹം ഖേദപൂർവ്വം പറയുകയും ചെയ്തു. താമസത്തിനും ഭക്ഷണത്തിനുമായി 200 രൂപ മാത്രമെ അദ്ദേഹം വാങ്ങിച്ചുള്ളൂ. ആ കുടുംബത്തോട് യാത്രപറഞ്ഞ് ഞങ്ങൾ യാത്രതിരിച്ചു.



മഞ്ഞുഭൂമിയും നദിയും

താഴ്വരയിൽനിന്ന് കുത്തനെ കയറ്റം ആരംഭിച്ചു. പരുക്കൻ റോഡായതിനാൽ വളരെ ശ്രദ്ധിച്ചാണ് ഭൂപീന്ദർ വാഹനം ഓടിപ്പിച്ചത്. ഒന്നാം ഗിയറിൽപ്പോലും ഞെരുങ്ങിനീങ്ങിയ വാഹനത്തിന്റെ ഗതി കണ്ടപ്പോൾ എനിക്ക് ആശങ്കതോന്നി. 27 കി.മീറ്റർ ദൂരം ഇത്തരത്തിൽ താണ്ടണമല്ലോ എന്നോർത്തപ്പോൾ അത് സംഭ്രമമായിത്തീർന്നു. ഹെയർപിൻ വളവുകൾ ഒന്നിനുപുറകെ മറ്റൊന്നായി അടിക്കടി വന്നുകൊണ്ടിരുന്നു. മുകളിൽനിന്നുള്ള കല്ലുവീഴ്ച പലപ്പോഴും തടസ്സം സൃഷ്ടിച്ചു. വാഹനം നിർത്തി, വഴിയിലെ ഉരുളൻ കല്ലുകൾ തള്ളിമാറ്റി യാത്ര തുടരേണ്ടതായ അവസ്ഥയും പലപ്പോഴും സംജാതമായി. മുകളിൽനിന്നുള്ള ചെറുപ്രവാഹങ്ങൾ റോഡിനെ മുറിച്ചൊഴുകുന്ന സ്ഥലങ്ങളിൽ, വാഹനം നിർത്തിയശേഷം, ഉണ്ടക്കല്ലുകൾ പെറുക്കിക്കൂട്ടി പ്രവാഹമാർഗം നികത്തേണ്ടിവന്നു. ഇടയ്ക്കെല്ലാം കനത്ത മഴ പെയ്തപ്പോൾ യാത്ര ദുഷ്കര

മാകുകയും ചെയ്തു. കയറ്റം കയറിയശേഷം കുത്തനെ താഴേക്കിറങ്ങുമ്പോൾ ദൂരെ മലയിടിച്ചിൽ കണ്ടു. വാഹനം നിർത്തിയശേഷം ഞങ്ങൾ പുറത്തിറങ്ങി.

ഉണ്ടക്കല്ലുകളും മണ്ണും മുകളിൽനിന്ന് കുത്തനെ താഴേക്ക് പതിക്കുന്നത് കുറച്ചുനേരം നോക്കി നിന്നു. ഞങ്ങൾക്ക് പോകേണ്ടമാർഗ്ഗം അടഞ്ഞതായി തോന്നി. തിരിച്ചുപോകുന്ന കാര്യം ബുദ്ധിമുട്ടാണ്. വാഹനം പുറകോട്ട് ഓടിപ്പിക്കുന്ന ബുദ്ധിമുട്ട് നിസ്സാരമല്ല. മലയിടിച്ചിൽ ശമിച്ചപ്പോൾ ഞങ്ങൾ അങ്ങോട്ടു നടന്നു. സംഭവസ്ഥലം പരിശോധിച്ചപ്പോൾ ഇടിഞ്ഞുവീണ കല്ലും മണ്ണും റോഡിൽ തങ്ങാതെ, ഭൂരിഭാഗവും താഴോട്ട് പോയതായി കണ്ടു. തടസ്സം സൃഷ്ടിച്ചു കിടന്ന മൂന്നു വലിയ കല്ലുകൾ ഉന്തിമാറ്റിയാൽ വാഹനത്തിനു കഷ്ടി കടന്നുപോകാം. കാര്യമായ ഒരു അദ്ധ്വാനം വേണ്ടിവന്നു ആ പണി നിർവ്വഹിക്കാൻ. വിശന്നുതളർന്നുപോയ ഞങ്ങൾ കിഷൻലാൽ പൊതിഞ്ഞുതന്നിരുന്ന ഉച്ചഭക്ഷണം കഴിച്ച് കുറച്ചുനേരം വിശ്രമിച്ചു.

സമയം 1 മണി കഴിഞ്ഞു. തുടർന്നുള്ള യാത്ര ഇരുളടഞ്ഞ വനത്തിൽക്കൂടിയായിരുന്നു. റോഡെൻഡെൻഡ്രോൺ, പൈൻ, ദേവദാരു മരങ്ങളാണ് അധികവും. വള്ളിച്ചെടികളും മറ്റ് ഇടത്തരം വൃക്ഷങ്ങളും അടിക്കാടുകളും ഒന്നിച്ചാകുമ്പോൾ വനാന്തരം ഇരുളടഞ്ഞപോലെയായി. ചെളി നിറഞ്ഞ വഴിയും മുകളിലെ വനഭാഗത്തുനിന്നുള്ള നീരൊഴുക്കും യാത്രയ്ക്ക് തടസ്സങ്ങൾ ഉണ്ടാക്കിയെങ്കിലും വനമേഖല പിന്നിട്ട് തരിശ്ശായ മലമുകളിൽ എത്തിയപ്പോൾ സമയം 3 മണി കഴിഞ്ഞിരുന്നു. നിരപ്പിൽക്കൂടി രണ്ടു കി.മീറ്ററോളം മുന്നോട്ടുപോയപ്പോൾ അതിഥിമന്ദിരത്തിന്റെ മുന്നിൽ വാഹനഗതാഗതം അവസാനിച്ചു. അതിഥിമന്ദിരം അടച്ചുപൂട്ടിക്കിടക്കുകയാണ്.

വാഹനത്തിൽനിന്നും പുറത്തിറങ്ങിയപ്പോൾത്തന്നെ കാറ്റിന്റെ രൂക്ഷത ബോധ്യമായി. നിരപ്പിന്റെ മുക്കാൽഭാഗവും രണ്ടടിയോളം കനത്തിൽ മഞ്ഞ് മൂടിക്കിടപ്പാണ്. ചെളി നിറഞ്ഞ മധ്യഭാഗത്തുമാത്രം ഒരു ഒറ്റയടിപ്പാത തെളിഞ്ഞുകണ്ടു. അത് നേരെ, കുത്തനെ, ഹിമശൃംഗങ്ങളുടെ ഭാഗത്തേക്കു നീണ്ടുകിടക്കുന്നു. തടാകത്തിലേക്കുള്ള വഴിയാകാം അതെന്ന് മനസ്സിൽ ഓർത്തു. വിശാലമായ നിരപ്പിൽ ഒരു മനുഷ്യജീവിയെ കണ്ടുകിട്ടാൻ ഞങ്ങൾ നാലുഭാഗത്തും പരതിനോക്കി. പെട്ടെന്ന്, അതിഥിമന്ദിരഭാഗത്തുനിന്ന് ആകെ മൂടിപ്പുതച്ച ഒരു മനുഷ്യൻ വരുന്നതുകണ്ടു. ആഞ്ഞടിച്ചു വീശിക്കൊണ്ടിരുന്ന കാറ്റിനെ തടുക്കാൻ കഴിയാതെ ഞങ്ങൾ പരവശരായി. ഞങ്ങളോട് നിലത്ത് ഇരിക്കാൻ അദ്ദേഹം ദൂരെ നിന്നുതന്നെ ആംഗ്യം കാണിക്കുന്നുണ്ടായിരുന്നു. അപ്രകാരം ചെയ്തപ്പോൾ കുറച്ച് ആശ്വാസം ലഭിക്കുകയും ചെയ്തു.

ഗസ്റ്റ്ഹൗസിലെ കാവൽക്കാരനാണെന്ന് അദ്ദേഹം സ്വയം പരിചയപ്പെടുത്തി ഞങ്ങളോട് സംസാരിച്ചു. സീസൺ സമയമല്ലാത്തതിനാൽ മുറികൾ വാടകയ്ക്ക് കൊടുക്കുന്നില്ല. നേരിട്ടുവരുന്നവർക്ക് മുറി ലഭിക്കുകയുമില്ല. മാണ്ടിയിലെയോ ശിംലയിലെയോ പി.ഡബ്ല്യു.ഡി. ആപ്പീസ് മുഖേന ബുക്ക്ചെയ്തു വരുന്ന തീർഥാടകർക്കു മാത്രമെ ഇവിടെ മുറികൾ ലഭിക്കുകയുള്ളൂ. ഭക്ഷണമൊന്നും ലഭ്യവുമല്ല. മുകളിലേക്ക് രണ്ടു കി.മീറ്ററോളം നടക്കണം. ഈ കാറ്റിനെ പ്രതിരോധിച്ച് ഇത്രയും ദൂരം നടക്കാൻ സാധിക്കുകയില്ല. മുട്ടുകുത്തി നടക്കുകയാണ് ഏക പോംവഴി. അല്ലെങ്കിൽ കാറ്റ് തൂക്കിയെടുത്ത് അങ്ങ് താഴ്വരയിലേക്ക് എടുത്തെറിയും. ഇത്രയും കടുത്ത കാലാവസ്ഥയിൽ ഇങ്ങോട്ടുവരുവാൻ തോന്നിച്ചത് ഒരുപക്ഷേ ഈശ്വരനിശ്ചയമാകും. എല്ലാം ശുഭമാകാൻ ഭഗവാൻ ശങ്കരൻ സഹായിക്കട്ടെ.

അതിശക്തമായ കാറ്റ് ചെവിക്കുള്ളിലേക്ക് ആഞ്ഞടിച്ചപ്പോൾ ഇയർ ഡ്രം പൊട്ടിപ്പോകുമൊ എന്നു ഭയപ്പെട്ടു. പഞ്ഞി തിരുകിവെച്ച് ചെവി ഭദ്രമാക്കിയശേഷം മഫ്ളർകൊണ്ട് തലയാകെ മൂടിക്കെട്ടി, മറ്റു വേഷ വിധാനങ്ങളൊക്കെ ധരിച്ചശേഷം ഞങ്ങൾ കൈ കുത്തിക്കൊണ്ടുള്ള നടത്തം ആരംഭിച്ചു. ലഗ്ഗേജ് പുറത്തുവച്ചുകെട്ടി സുരക്ഷിതമാക്കി. കാവൽക്കാരൻ കൂടെ വന്നതുകൊണ്ട് നല്ല ആത്മവിശ്വാസവും തോന്നി. നാലുകാലുകൊണ്ടെന്നപോലുള്ള നടത്തം അതീവബുദ്ധിമുട്ടേറിയതാണെന്ന് കുറച്ചുദൂരം പിന്നിട്ടപ്പോൾ ബോധ്യമായി. ശക്തമായ മഴയും വന്നെത്തിയതോടെ ദുരിതം വർദ്ധിച്ചു. കാറ്റിന് ഇടയ്ക്കെല്ലാം ശമനമുണ്ടായപ്പോൾ കുറേദൂരം നിവർന്നു നടക്കാൻ കഴിഞ്ഞു. തണുപ്പ് മൈനസ് 10 എന്ന തോതിൽ എത്തിയപ്പോൾ കിടുകിടാ വിറച്ചുകൊണ്ടാണ് ഇഴഞ്ഞുനീങ്ങിയത്. മഴ കനത്തപ്പോൾ മൂടൽമഞ്ഞ് പരക്കാൻ തുടങ്ങി. ഞങ്ങൾ തടാകക്കരയുടെ മുകളിൽ എത്തിയപ്പോൾ സമയം 5 മണി കഴിഞ്ഞിരുന്നു.

മുകളിൽനിന്നു നോക്കിയപ്പോൾ അനുപമമായ ഒരു ദൃശ്യമാണ് താഴെ കണ്ടത്. ചുറ്റും മഞ്ഞുകിരീടമണിഞ്ഞ പർവ്വതങ്ങൾ. താഴെ ക്ഷേത്രസമുച്ചയവും വിശാലമായൊരു തടാകവും. 10,000 അടിയോളം ഉയരത്തിൽ ഇതുപോലൊരു നിശ്ചലദൃശ്യം ഹിമാലയത്തിൽ അപൂർവ്വമാണ്. താഴോട്ട് ഇറങ്ങിച്ചെല്ലുന്തോറും ദൃശ്യങ്ങൾക്ക് മിഴിവേറി. മൂന്നു നിലയാണ് ക്ഷേത്രത്തിന്. തിബത്തൻ ശില്പവേലയുടെ സ്വാധീനം ക്ഷേത്രനിർമ്മാണത്തിൽ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. ഹിമാചൽപ്രദേശിലെ സറാഹൻ ഭീമകാളിക്ഷേത്രത്തിന്റെ ഛായ ഒറ്റനോട്ടത്തിൽ തോന്നും. ക്ഷേത്രത്തിന്റെ മുൻവശത്തായി നീളത്തിൽ ഒരു തിടപ്പള്ളിയുണ്ട്. രണ്ടുനിലയുള്ള അതിന്റെ വലത്തുഭാഗത്തായി മറ്റൊരു എടുപ്പുമുണ്ട്. നിർമ്മാണങ്ങൾക്കെല്ലാം വളരെയധികം പഴക്കം തോന്നിക്കും.

ക്ഷേത്രത്തിന്റെ മുറ്റത്ത് മിനുസമേറിയ ചെങ്കല്ല് വിരിച്ചിട്ടുണ്ട്. തൊട്ടടുത്ത് നിന്ന് നോക്കുമ്പോൾ ക്ഷേത്രം ഒരു വിസ്മയദൃശ്യംതന്നെയാണ്. കല്ലും മരവും ഉപയോഗിച്ചാണ് ചുമരുകൾ നിർമ്മിച്ചിട്ടുള്ളത്. അത്യപൂർവ്വമായ കൊത്തുപണികളാൽ അലംകൃതമാണ് ചുമരുകൾ. ക്ഷേത്രത്തിന്റെ മൂന്നുനിലകളിലും ചെമ്പുതകിട് മേച്ചിൽ ആണ്.




പരാശർ ക്ഷേത്രം

സന്ധ്യാപൂജകൾക്കായി പൂജാരി അരമണിക്കൂറിന്നുള്ളിൽ വന്നുചേരുമെന്ന് കാവൽക്കാരനായ വൃദ്ധൻ പറഞ്ഞപ്പോൾ ഞങ്ങൾ ക്ഷേത്രത്തിന്റെ തൊട്ടുപിൻഭാഗത്തുള്ള തടാകക്കരയിലേക്ക് ചെന്നു. മനം മയക്കിക്കളയുന്ന ഒരു തടാകം. ചുറ്റളവ് ഒന്നര കി.മീറ്ററോളം വരും. കാറ്റ് വീശിയടിക്കുന്നതുകൊണ്ട് ഓളങ്ങൾ തുരുതുരാ രൂപപ്പെട്ടുവരുന്നുണ്ട്. തടാകത്തിന്റെ വലതുഭാഗത്തായി 600 ചതുരശ്ര അടിയോളം വിസ്തീർണ്ണമുള്ള, വൃത്താകാരത്തിലുള്ള, ഒരു തുരുത്ത് നിശ്ചലമായി സ്ഥിതിചെയ്യുന്നുണ്ട്. അത് എന്തായിരിക്കാം എന്നു ചിന്തിച്ചുകൊണ്ട് ഞാൻ കുറച്ചുനേരം അതിൽ ദൃഷ്ടിയൂന്നിക്കൊണ്ട് നിന്നു. വെള്ളത്തിൽ തുഴഞ്ഞുകളിക്കാനുള്ള ഒരു ചങ്ങാടമാകുമെന്നാണ് ആദ്യം തോന്നിയത്. പക്ഷേ അതിൽ പുല്ലും കൊച്ചുച്ചെടികളും വളർന്നു നിൽക്കുന്നുണ്ടെന്ന് സൂക്ഷ്മനിരീക്ഷണത്തിൽ ബോധ്യമായി. പെട്ടെന്നാണ് മഴ

ഇരമ്പിയാർത്ത് എത്തിയത്. ഞങ്ങൾ ഉടനെത്തന്നെ ക്ഷേത്രത്തിലേക്ക് ഓടിക്കയറി.

പൂജാരി നടതുറന്ന് ദീപം തെളിയിച്ചുകഴിഞ്ഞിരുന്നു. വിഗ്രഹത്തി



പരാശർ തടാകം ക്ഷേത്രത്തിലെ പൂജാരി

ലേക്കു നോക്കിയപ്പോൾ കണ്ണഞ്ചിപ്പോയി. 5 അടിയോളം ഉയരമുള്ള പരാശരമഹർഷിയുടെ വിഗ്രഹത്തിന് ജീവനുള്ളപോലെ തോന്നി. വെളുത്ത നിറമുള്ള താടി വിഗ്രഹത്തിന് പ്രത്യേക ശോഭ നൽകുന്നു. പുറത്ത് കനത്തമഴ പെയ്തുകൊണ്ടിരുന്നതിനാൽ വിഗ്രഹത്തിന്റെ മുൻഭാഗത്തുള്ള മണ്ഡപത്തിലേക്ക് കയറിനിന്നുകൊള്ളുവാൻ പൂജാരി നിർദ്ദേശിച്ചു. മറ്റാരും ഇല്ലാത്തതിനാൽ തൊഴുത് പ്രാർത്ഥിച്ചശേഷം ഞാൻ ധ്യാനനിരതനായി ഒരൊഴിഞ്ഞ കോണിൽ ഇരുന്നു.

ഉണർന്നപ്പോൾ ദീപാരാധന തുടങ്ങിക്കഴിഞ്ഞിരുന്നു. ദീപാരാധന തൊഴുത്, പരാശരമഹർഷിയെ സാഷ്ടാംഗം നമസ്കരിച്ച് എഴുന്നേറ്റപ്പോൾ എന്തെന്നില്ലാത്ത നിർവൃതി തോന്നി. പ്രധാന പൂജാരിയായ ജഗന്നാഥ്ജിയുമായി ഞങ്ങൾ സംഭാഷണത്തിൽ മുഴുകി കുറച്ചുസമയം ചെലവഴിച്ചു. ദീപാരാധന തൊഴുവാനായി എത്തിയ രണ്ടു സംന്യാസിമാരും ഞങ്ങളുടെ കൂടെ കൂടി.

-ഈ ക്ഷേത്രത്തിന്റെ പഴക്കം നിർണ്ണയിക്കാൻ ഇതേവരെ സാധിച്ചിട്ടില്ല. മൂലക്ഷേത്രവും പ്രതിഷ്ഠയും വളരെയേറെ പഴക്കമുള്ളതാണ്. മാണ്ഡി രാജവംശത്തിന്റെ ഭരണകാലത്ത് ക്ഷേത്രം അവരുടെ കീഴിലായിരുന്നു. പത്താംനൂറ്റാണ്ടുമുതൽ പലപ്പോഴായി ക്ഷേത്രം പുതുക്കിപ്പണിഞ്ഞതിന്റെ രേഖകൾ ഉണ്ട്. അതിപുരാതന കാലത്തെ പല അമൂല്യരേഖകളും ഇവിടെനിന്ന് കണ്ടുകിട്ടിയിട്ടുണ്ട്. ബ്രിട്ടീഷ് ഭരണ

കാലത്ത് അത്തരത്തിലുള്ള നിരവധി രേഖകൾ ഇവിടെനിന്ന് കടത്തിക്കൊണ്ടുപോയിട്ടുണ്ട്. ഇവിടത്തെ ഏറ്റവും വലിയ ആകർഷണം പരാശര പ്രതിഷ്ഠയും തടാകത്തിൽ കാണുന്ന ദ്വീപുമാണ്. സത്യവതിയെ പ്രാപിക്കാൻവേണ്ടി പരാശരമഹർഷി തന്റെ തപോബലംകൊണ്ട് സൃഷ്ടിച്ചതാണ് ഈ ദ്വീപ് എന്നാണ് വിശ്വാസം. ഇവിടെ സത്യവതിയുമായി രമിച്ചപ്പോൾ വേദവ്യാസൻ ഭൂജാതനായി. ബിയാസ് നദി ഇക്കാണുന്ന പർവ്വതത്തിന്റെ മറുഭാഗത്തുകൂടിയാണ് ഇപ്പോഴും ഒഴുകുന്നുണ്ട്. വ്യാസകുണ്ഡിൽ (Bias Khund) നിന്നാണ് ബിയാസ് നദി ഉൽഭവിക്കുന്നത്. പുരാണകാലത്ത് ഇത് ഗംഗാനദിയുടെ ഒരു ഭാഗമായിരുന്നിരിക്കണം. തപശ്ശക്തികൊണ്ട് പരാശരമുനി ഈ ദ്വീപിനുചുറ്റും മൂടൽമഞ്ഞുകൊണ്ട് ഒരു മറ സൃഷ്ടിച്ചതായി പുരാണത്തിൽ പറയുന്നുണ്ട്. ഈ ദ്വീപ് ഒരു മൺതിട്ടയാണ്. ഇത് ചലിക്കുന്നുണ്ട് എന്നതാണ് ഏറ്റവും ആശ്ചര്യകരമായ വസ്തുത. മൺതിട്ട വെള്ളത്തിൽ അലിഞ്ഞുചേരുകയോ, താഴ്ന്നുപോകുകയോ ചെയ്യേണ്ടതാണ്. പക്ഷേ ഇവിടെ അങ്ങനെ സംഭവിക്കുന്നില്ല. എത്രയോ നൂറ്റാണ്ടുകളായി ഈ ദ്വീപ് വെള്ളത്തിൽ ഒഴുകിനടക്കുന്നു. നാളെ കാലത്ത് നോക്കിയാൽ അത് തടാകത്തിന്റെ മറുഭാഗത്ത് എത്തിയിട്ടുണ്ടാകും. ദ്വീപിൽ കൊച്ചുചെടികളും പുല്ലും വളരുന്നുണ്ട്. വസന്തകാലത്ത് ഇതൊരു സ്വപ്നതുല്യമായ കാഴ്ചയാണ്. ഇപ്പോൾ എല്ലാം ഉണങ്ങിയ നിലയിലാണ്. അതെല്ലാം വീണ്ടും കിളിർക്കും. വ്യാസപൂർണിമ[1] ദിവസം ഈ ദ്വീപ് പരാശരപ്രതിഷ്ഠയുടെ നേരെ പിൻഭാഗത്ത് നിലയുറപ്പിക്കും. രണ്ടു ദിവസം ദ്വീപ് ഒട്ടും അനങ്ങാതെ അതേനിലയിൽ നിലകൊള്ളും! വേദ

1. സനാതനധർമത്തെ ച്യുതിയിൽനിന്നും സംരക്ഷിക്കാൻ അവതാരമെടുത്ത ലോകഗുരുവായ വേദവ്യാസന്റെ ജന്മദിനമാണ് ഗുരുപൂർണിമയായി ഭാരതീയർ ആചരിക്കുന്നത്. മഹാവിഷ്ണുവിന്റെ അംശാവതാരമായാണ് വ്യാസൻ അറിയപ്പെടുന്നത്. "വ്യാസായ വിഷ്ണു രൂപായ" എന്നാണ് പ്രമാണം. ദ്വാപരയുഗത്തിൽ, അഷാഢമാസത്തിലെ വ്യാഴാഴ്ചയും പൗർണമിയും ചേർന്ന ശുഭദിവസം വ്യാസൻ അവതരിച്ചു. കറുത്ത നിറമുള്ളതിനാൽ കൃഷ്ണൻ, ദ്വീപിൽ ജനിച്ചതിനാൽ ദ്വൈപായനൻ; കൃഷ്ണദ്വൈപായനൻ-വേദവ്യാസൻ. വേദവ്യാസൻ ബ്രഹ്മസൂത്രരചന ആരംഭിച്ചത് ഈ സുദിനത്തിലാണ്. സന്ന്യാസിമാർ ചാതുർമാസ്യവ്രതം ആരംഭിക്കുന്നതും ഗുരുപൂർണിമ ദിവസം മുതൽക്കാണ്.

ആധ്യാത്മികതലത്തിൽ ഗുരുവിന്റെ സ്ഥാനം പരമപ്രധാനമാണ്. "ഗുരു സാക്ഷാൽ പരബ്രഹ്മ" - എന്നാൽ, ഈശ്വരനിലേക്ക് നമ്മെ നയിക്കുന്ന വ്യക്തിയാണ് ഗുരു. ഈശ്വരന്റെ ദിവ്യചൈതന്യംതന്നെ മൂർത്തിമദ്ഭവിച്ചതാണ് ഗുരു.

"മന്ത്രമൂലം ഗുരോർവാക്യം
പൂജമൂലം ഗുരോർപാദം
ധ്യാനമൂലം ഗുരോർരൂപം
മോക്ഷമൂലം ഗുരോർകൃപ."

വ്യാസൻ തന്റെ ജന്മഭൂമിയിൽ നിന്നുകൊണ്ട് അച്ഛന് പ്രണാമം അർപ്പിക്കുകയാകാം...

തടാകത്തിന്റെ തെക്കു-കിഴക്കുഭാഗത്തുള്ള ഹിമപർവതനിരയുടെ മറുഭാഗം പാർവതി താഴ്‌വരയാണ് (Parbathy Valley). സൈൻജ് നദി ഇതിന്റെ അടിവാരത്തുകൂടി ഒഴുകുന്നുണ്ട്. ഇവിടെയുള്ള പാർവതി ചുരം 18500 അടി ഉയരത്തിലാണ്. സ്വപ്നഭൂമിപോലെയുള്ള ഈ പ്രദേശം മലകയറ്റ (Trekkers) ക്കാരുടെ ഇഷ്ടപ്പെട്ട സ്ഥലങ്ങളിൽ ഒന്നാണ്. ക്ഷേത്രം അടച്ച് തിടപ്പള്ളിയിലെ മുറിയിലേക്ക് നടക്കുമ്പോൾ കൂടെയുള്ള സംന്യാസി താൻ അവിക്കേ് നടത്തിയ യാത്ര ഹ്രസ്വമായി വിവരിച്ചു.




പരാശർ തടാകം

താമസവും ഭക്ഷണവും തരപ്പെടുത്താമെന്ന് ജഗന്നാഥ്ജി ഞങ്ങളോടു പറഞ്ഞിരുന്നു. വഴികാട്ടിയായി ഞങ്ങളുടെ കൂടെവന്ന രാംലാൽ അടുക്കളപ്പണി ചെയ്തുകൊണ്ട് അവിടെ കൂടിയിട്ടുണ്ട്. വളരെ വിസ്താരമുള്ള ഒരു മുറിയിലാണ് എല്ലാവരും താമസിക്കുന്നത്. മുറിയുടെ ഒരറ്റത്ത് സംന്യാസിമാർ താവളമടിച്ചിരിക്കയാണ്. അവർ പത്തുപേരും കൂടി അവർക്കായി മാത്രം ഒരു തീക്കുണ്ഠം ജ്വലിപ്പിക്കുന്നുണ്ട്. നേരെ എതിർവശത്തുള്ള മറ്റൊരു തീക്കുണ്ഠത്തിന്റെ അടുത്തായി ഞങ്ങളും കമ്പിളി വിരിച്ചു. സന്ധ്യ മയങ്ങിയതോടെ തണുപ്പ് ക്രമാതീതമായി വർധിച്ചു. പുറത്ത് മഴ തകർത്തുപെയ്യുകയാണ്. ചൂളംവിളിയോടെ കാറ്റും വീശിയടിച്ചു. താപനില മൈനസ് 12.5 വരെയെത്തി. ദേവദാരുവിന്റെ

വലിയ വിറകുമുട്ടികൾ ആളിക്കത്തിച്ചിട്ടും വലിയ ശമനമൊന്നും തോന്നിയില്ല. കഴുത്തുവരെ മൂടിപ്പുതച്ച് മലർന്നുകിടക്കുമ്പോൾ കെട്ടിടത്തിന്റെ മേൽക്കൂരയുടെ മരപ്പണികൾ ശ്രദ്ധിച്ചുനോക്കി. അഗ്നിയുടെ ജ്വലനം ആ ഭാഗമാകെ പ്രകാശമാനമാക്കിയിട്ടുണ്ട്. കനം ഏറെയുള്ള മരത്തടികളാണ് മേൽക്കൂര നിർമ്മാണത്തിന്നായി ഉപയോഗിച്ചിട്ടുള്ളത്. ഒരു കാലത്ത് ഇവയ്ക്കെല്ലാം ജീവനുണ്ടായിരുന്നു. ഇന്നോ...? ജീവൻ വെടിഞ്ഞിട്ടും, പഞ്ചഭൂതങ്ങളിൽ വിലയിക്കാതെ മനുഷ്യരുടെ രക്ഷയ്ക്കുവേണ്ടി ഈ മരത്തടികൾ നിലകൊള്ളുന്നു. "പരോപകാരായ ഫലന്തി വൃക്ഷാഃ" – ഫലം മാത്രമല്ല തടിയും പരോപകാരത്തിനാണല്ലോ എന്നു ചിന്തിച്ചുപോയി.

അത്താഴം കഴിക്കാനായി പൂജാരിമാർ എല്ലാവരേയും ക്ഷണിച്ചു. സംന്യാസിമാരടക്കം എല്ലാവരും തീക്കുണ്ഠത്തിനുചുറ്റും ഇരുന്നു. വിശപ്പ് അസഹ്യമായിക്കഴിഞ്ഞിരുന്നു. രോട്ടിയും കിഴങ്ങുകറിയും സബ്ജിയും സാവകാശത്തോടെ കഴിക്കുമ്പോൾ സംന്യാസിമാരുമായി സംസാരിച്ചു. ഹിമാലയത്തിൽ, താവളങ്ങളിൽനിന്നു താവളങ്ങളിലേക്ക് മാറിമാറി സഞ്ചരിച്ച് കാലക്ഷേപം ചെയ്യുന്നവരാണ് ഇവർ. ഇവരുടെ കൈവശം ഒരു ചില്ലിക്കാശുപോലും ഇല്ല. അഹം വെടിഞ്ഞ് എല്ലാം ഭഗവാനിൽ സമർപ്പിച്ച് ഇവർ ജീവിച്ചുപോരുന്നു. അതാണ് യഥാർത്ഥ സംന്യാസം.

മഴ ശമിച്ചുവെങ്കിലും തണുപ്പ് രൂക്ഷമായിത്തന്നെ തുടർന്നു. അഗ്നികുണ്ഠത്തിൽനിന്ന് ഭദ്രമായൊരു അകലത്തിൽ, കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ചുകിടക്കുമ്പോൾ വേദവ്യാസന്റെ ഭഗവദ്ഗീതയിലെ ശ്ലോകങ്ങൾ ഉരുവിട്ടു.... അന്നത്തെ പ്രാർത്ഥന അതുമാത്രമായിരുന്നു.

ഗാഢമായ ഉറക്കത്തിൽനിന്ന് ഉണർന്നപ്പോൾ ഭ്രൂമധ്യം ശക്തമായി തുടിക്കുന്നു. അതെ, അതൊരു സിഗ്നലാണ്. സമയം മൂന്നുമണിയാകാൻ പോകുന്നു. തീക്കുണ്ഠത്തിന്റെ ജ്വലനംമൂലം മുറിയിലാകെ പ്രകാശമുണ്ട്. എല്ലാവരും ബോധംകെട്ടപോലെ ഉറക്കത്തിലാണ്. ഞാൻ എഴുന്നേറ്റ് പതിയെ വാതിലിനടുത്തേക്ക് നടന്നു. രാംലാലും ക്ഷേത്രകാവൽക്കാരൻ വൃദ്ധനും അവിടെയാണ് കിടക്കുന്നത്. വളരെ സൂക്ഷിച്ചാണ് വാതിൽ തുറന്നതെങ്കിലും അതൊരു ചെറിയ 'കറകറ' ശബ്ദമുണ്ടാക്കി. ആരും ഉണർന്നിട്ടില്ലായെന്നു ബോധ്യമായപ്പോൾ പുറത്തു കടന്നു.

മഴ നിശ്ശേഷം ഒഴിഞ്ഞുനിന്നു. പൗർണമി അടുത്തുകൊണ്ടിരിക്കുന്ന സമയമായതിനാൽ നല്ല നിലാവുണ്ട്. ക്ഷേത്രമുറ്റത്തേക്കു നോക്കിയപ്പോൾ അവിടെങ്ങും ആരുമില്ല. തിടപ്പള്ളിയുടെ വരാന്തയിൽ ചെറിയൊരു ആട്ടിൻപറ്റം വിശ്രമിക്കുന്നുണ്ട്. അതിന്നടുത്തായി ശ്വാനന്മാരും

തലചായ്ച്ച് കിടക്കുന്നു. എങ്ങും പരിപൂർണ നിശ്ശബ്ദത. വരാന്തയിൽ നിന്ന് ഇറങ്ങി തടാകക്കരയിലേക്കു നോക്കി. അവിടെ ദീർഘകായ നായ ഒരാൾ നിൽക്കുന്നു. കണ്ണുകൾ കനൽക്കട്ടപോലെ ജ്വലിക്കുന്നു. ഞാൻ അടുത്തെത്തി അദ്ദേഹത്തിന്റെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു കിടന്നു...[1]

അദ്ദേഹം വിടപറഞ്ഞപ്പോൾ വല്ലാത്ത ശൂന്യതതോന്നി. എന്റെ ശരീരമാസകലം അഭൗമമായ ഊർജ്ജപ്രവാഹം അനുഭവപ്പെട്ടു. കൊടും തണുപ്പ് എങ്ങോ പോയ്മറഞ്ഞു. 2000 ഡിഗ്രി സെന്റിഗ്രേഡ് ഊർജ്ജം ഉൽപാദിപ്പിക്കാൻ ഒരു ഉത്തമ ക്രിയായോഗിക്ക് കഴിയുമെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നുണ്ട്! അത്തരക്കാരുടെ ന്യൂക്ലിയർ ബോഡി ഒരു ഊർജ്ജ സംഭരണിതന്നെയാണ്. അത്തരമൊരു സന്നിധിയിൽ കുറച്ചു സമയം ചെലവഴിക്കുമ്പോൾ കൊടുംതണുപ്പിനൊക്കെ എന്തു പ്രസക്തി?

കൽപ്പടവിൽ ഇരുന്ന് തടാകദൃശ്യം ആസ്വദിക്കുമ്പോൾ, വൃത്താകാരത്തിലുള്ള ദ്വീപ് മന്ദമന്ദം ചലിക്കുന്നു. പരാശരമഹർഷിയും മകൻ വേദവ്യാസനും ഇവിടെ പുനർജ്ജനിക്കുന്നു. എന്റെ ചിന്ത അവരുടെ വംശപരമ്പരയിലേക്കു തെന്നിപ്പോയി...

"മരീചിരത്ര്യംഗിരസൗ പുലസ്ത്യഃ പുലഹഃ ക്രതുഃ
ഭൃഗുർവസിഷ്ഠോ ദക്ഷശ്ച ദശമസ്തത്ര നാരദഃ."

ബ്രഹ്മാവിന്റെ പുത്രന്മാരാണ് മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ എന്നിവർ. പത്താമൻ നാരദനും.

ഇവരിൽ വസിഷ്ഠമഹർഷിയുടെ പുത്രനായ ശക്തി മഹർഷിക്ക് അദൃശ്യന്തിയിലുണ്ടായ മകനാണ് പരാശരൻ. അഷ്ടാദശസ്മൃതികാരന്മാരിൽ ഒരാളാണ് പരാശരമഹർഷി. ഇദ്ദേഹത്തിന്റെ 'പരാശരസ്മൃതി' പ്രസിദ്ധപ്പെട്ട സ്മൃതികളിൽ ഒന്നാണ്. പരാശരമഹർഷിക്ക് മുക്കുവ സ്ത്രീയായ സത്യവതിയിൽ ജനിച്ച മകനാണ് വേദവ്യാസൻ. സാക്ഷാൽ നാരായണനിൽനിന്ന് ആരംഭിച്ച ഈ പരമ്പരയുടെ തുടക്കക്രമം ഇങ്ങനെയാണ്-

"നാരായണം പദ്മഭുവം വസിഷ്ഠം
ശക്തിം ച തൽപുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം..."

---

1. ഈ സമാഗമത്തെക്കുറിച്ച് എഴുതാൻ ഇപ്പോൾ അനുവാദമില്ല. എന്റെ അടുത്ത പുസ്തകത്തിൽ, അനുവാദമുണ്ടെങ്കിൽ, ഇതേക്കുറിച്ച് എഴുതുന്നതായിരിക്കും.

വേദവ്യാസന്റെ ജനനത്തെക്കുറിച്ച് മഹാഭാരതത്തിൽ വിസ്തരിക്കുന്നുണ്ട്. തപസ്സ്വിയും വ്രതനിഷ്ഠനുമായിരുന്നു ചേദി രാജാവായ വസു അല്ലെങ്കിൽ ഉപരിചരൻ. ഇദ്ദേഹത്തിന്റെ ധർമ്മപത്നിയാണ് ഗിരിക. വനത്തിൽ മൃഗയാവിനോദത്തിൽ ഏർപ്പെട്ടിരുന്ന രാജാവിന്, ഋതുസ്നാനത്തിനുശേഷം മോഹിപ്പിക്കുന്ന സൗന്ദര്യശ്രീയാൽ കാമാസക്തയായി ശയിക്കുന്ന തന്റെ ഭാര്യയുടെ മാദകശരീരത്തെ ഓർത്തപ്പോൾ, പെട്ടെന്ന് കാമവികാരംകൊണ്ട് വീർപ്പുമുട്ടിപ്പോയി. വസന്തശ്രീയണിഞ്ഞ കാനനത്തിന്റെ ഇളംതെന്നലിന് മോഹിപ്പക്കുന്ന സുഗന്ധമുണ്ടായിരുന്നു. ഒഴുകിയെത്തിയ ഒരു ഇളംതെന്നൽ രാജാവിനെ തഴുകിക്കൊണ്ടിരുന്നപ്പോൾ അത് തന്റെ ഗിരികയുടെ വികാരാർദ്രമായ തലോടലായി രാജാവിന് അനുഭവപ്പെട്ടു. ആ ആനന്ദാനുഭൂതിയിൽ രതിസുഖത്തിന്റെ ഉത്തുംഗാവസ്ഥയിലെത്തിയ രാജാവിന് സ്ഖലനം സംഭവിച്ച് രേതസ്സ് പുറത്തുവന്നു. ദിവ്യമായ ഈ രേതസ്സ് പാഴാക്കാൻ പാടില്ലായെന്നും ഋതുഗാമി ദിവസം തന്റെ ധർമ്മപത്നിയിൽ നിക്ഷേപിച്ചാൽ ഉത്തമ സന്തതിയുണ്ടാകുമെന്നും അറിയാമായിരുന്ന രാജാവ് തന്റെ ശുക്ലം ഒരു ഇലയിൽ ഭദ്രമായി ശേഖരിച്ചു. തപശ്ശക്തികൊണ്ട് ഒരു പരുന്തിനെ വിളിച്ചുവരുത്തി വൃക്ഷപത്രത്താൽ ഭദ്രമാക്കിയ പൊതി രാജ്ഞിക്ക് എത്തിച്ചുകൊടുക്കുവാൻ നിർദ്ദേശം നല്കി. പരുന്ത് ഇലപ്പൊതിയുമായി പറന്നുപോകുമ്പോൾ തീറ്റവസ്തുവാണെന്നു കരുതി മറ്റു പരുന്തുകൾ വന്ന് കൊത്തിപ്പറിക്കുവാൻ തുടങ്ങി. ഈ ബഹളത്തിൽ രേതസ്സടങ്ങിയ പൊതി യമുനാനദിയിൽ വീണു. ബ്രഹ്മശാപത്താൽ ആദ്രിക എന്ന അപ്സരസ്സ് മത്സ്യമായി ഈ നദിയിൽ ജീവിക്കുന്നുണ്ടായിരുന്നു. നദിയിൽ വീണ ശുക്ലപൊതി ഈ മത്സ്യം വിഴുങ്ങി.

കുറച്ചുകാലം കഴിഞ്ഞപ്പോൾ മുക്കുവർക്ക് ഒരു വലിയ മത്സ്യത്തെ വലയിൽ കിട്ടി. വയർ കീറിയപ്പോൾ അതിനുള്ളിൽ രണ്ടു മനുഷ്യക്കുട്ടികളെ കണ്ട് മുക്കുവർ അദ്ഭുതപ്പെട്ടുപോയി! അവർ കുട്ടികളെ രാജസന്നിധിയിൽ എത്തിച്ചു. ആൺകുട്ടിയെ രാജാവ് സ്വീകരിച്ചു. പെൺകുട്ടിയെ മുക്കുവരുടെ തലവനും നൽകി. ആൺകുട്ടി പിന്നീട് മത്സ്യൻ എന്ന പ്രശസ്തനായ രാജാവായി. മത്സ്യഗന്ധിയെന്ന പേരിൽ വളർന്ന പെൺകുട്ടി കാലക്രമേണ സത്യവതിയെന്ന സൗന്ദര്യത്തിടമ്പായി മാറി. പിതാവിനെ സഹായിക്കാനായി കടത്തുകടവിലെ തോണിക്കാരിയായി സത്യവതി ജീവിതം നയിച്ചുപോന്നു.

ഒരുദിവസം മഹാസിദ്ധനായ പരാശരമഹർഷി സത്യവതിയുടെ തോണിയിൽ കയറി. കഠിനയതിവര്യന്മാരെപ്പോലും മോഹിപ്പിക്കുന്ന അവളുടെ സൗന്ദര്യത്തിൽ മോഹിതനായിപ്പോയ മഹർഷി സത്യവതിയോട് ലൈംഗികക്രീഡയ്ക്ക് താല്പര്യം പ്രകടിപ്പിച്ചു. മഹാമുനിയുടെ തേജസ്സിൽ ആകൃഷ്ടയായിപ്പോയ സത്യവതി അദ്ദേഹത്തിൽനിന്ന്

രണ്ടുവരം കരസ്ഥമാക്കി. കന്യകയായ തനിക്ക് മഹർഷിയുമായുള്ള വേഴ്ചയിൽ കന്യകാത്വം നശിക്കാൻ പാടില്ല. തന്റെ ശരീരത്തിലെ മത്സ്യ ഗന്ധം മാറ്റി സുഗന്ധിയാക്കണം. തന്റെ തപശ്ശക്തികൊണ്ട് ഒരു കൊച്ചു ദ്വീപ് സൃഷ്ടിക്കാനും അതിനെ മൂടൽമഞ്ഞുകൊണ്ട് മറയ്ക്കാനും സത്യ വതിയുടെ അപേക്ഷപ്രകാരം പരാശരമഹർഷി തയ്യാറായി. വരലബ്ധി യിൽ ആഹ്ലാദചിത്തയായിപ്പോയ സത്യവതി മെയ്യ് മറന്ന് മഹർഷിയു മായി കാമകേളിയിൽ രമിച്ചു. പരാശരനിൽനിന്ന് സത്യവതി വഹിച്ച ദിവ്യഗർഭം ദ്രുതഗതിയിൽ വളരുകയും ഒട്ടും താമസിയാതെ യമുന എന്ന ആ ദ്വീപിൽ പ്രസവിക്കുകയും ചെയ്തു. ദ്വീപിൽ ജനിച്ചതിനാൽ ദ്വൈപായനൻ എന്നപേർ സിദ്ധിച്ചുവെങ്കിലും, പിന്നീട് വേദം ശാഖാ ഭേദങ്ങളോടെ വിന്യസിച്ചതിനാൽ വേദവ്യാസൻ എന്നറിയപ്പെട്ടു. ജനി ച്ചപ്പോൾ മുതൽ ഘോരതപസ്സിലേർപ്പെട്ട ദ്വൈപായനൻ, തന്നെ കാണ ണമെന്ന് ആഗ്രഹിക്കുമ്പോൾ വന്നുകൊള്ളാമെന്ന് മാതാവിനെ അറി യിച്ച ശേഷമാണ് തപസ്സിനായി യാത്രയായത്. ശാഖാഭേദങ്ങളോടെ വേദത്തെ വിഭജിച്ചതും, ബ്രഹ്മസൂത്രം രചിച്ചതും, പതിനെട്ടുപുരാണ ങ്ങളും മഹാഭാരതമെന്ന ഇതിഹാസവും രചിച്ചത് വേദവ്യാസനാണ്. ആർഷസംസ്കൃതിയുടെ നെടുംതൂണുകളാണ് ഈ ശ്രേഷ്ഠകൃതികൾ. പഞ്ചമവേദമായ മഹാഭാരതം രചിച്ച് സമന്തു, ജൈമിനി, പൈലൻ, ശുകൻ, വരിഷ്ഠൻ, വരദൻ, വൈശമ്പായനൻ എന്നീ മഹർഷിമാരെ അത് പഠിപ്പിച്ചതും വേദവ്യാസനാണ്.

കുരുവംശത്തിലെ ശന്തനു മഹാരാജാവ് ഹസ്തിനപുരം രാജധാനി യാക്കി സൽഭരണം നടത്തിക്കൊണ്ടിരുന്നപ്പോഴാണ് ദേവസുന്ദരി യെപ്പോലെ ശോഭിക്കുന്ന, മുക്കുവസ്ത്രീയായ സത്യവതിയെ വിധി പ്രകാരം വിവാഹം കഴിച്ചത്. ഇവർക്ക് ഉണ്ടായ രണ്ടുമക്കളാണ് ചിത്രാം ഗദനും വിചിത്രവീര്യനും. ശന്തനു മഹാരാജാവിന് ഗംഗാദേവിയിൽ ജനിച്ച മകനാണ് നിത്യബ്രഹ്മചര്യം സ്വീകരിച്ച ഭീഷ്മർ. ചിത്രാംഗദൻ, ചിത്രാംഗദൻ എന്ന പേരുള്ള ഒരു ഗന്ധർവ്വനുമായി ഏറ്റുമുട്ടി വീര മൃത്യു വരിച്ചപ്പോൾ വിചിത്രവീര്യനെ ഭീഷ്മർ രാജാവായി അഭിഷേകം ചെയ്തു. വിചിത്രവീര്യന്റെ പത്നിമാരാണ് കാശിരാജാവിന്റെ മക്കളായ അംബികയും അംബാലികയും. ഏഴു സംവത്സരം കഴിഞ്ഞപ്പോൾ 'രാജ യക്ഷ്മാവ്' (ക്ഷയരോഗം) എന്ന രോഗം ബാധിച്ച് വിചിത്രവീര്യൻ നിര്യാതനായി. ഇവർക്ക് മക്കളുണ്ടായില്ല. കുരുവംശം അന്യംനിന്നു പോകുമെന്ന അവസ്ഥ സംജാതമായപ്പോൾ സത്യവതി തന്റെ ആദ്യ പുത്രനായ, കന്യകയായിരിക്കുമ്പോൾ പരാശരമഹർഷിയിൽ തനിക്കു ജനിച്ച, വേദവ്യാസനെ സഹായത്തിന്നായി സ്മരിച്ചു. അമ്മയുടെ ആഗ്ര ഹസഫലീകരണത്തിന്നുവേണ്ടി വേദവ്യാസൻ സഹോദരപത്നിമാരിൽ പുത്രോല്പത്തി കർമ്മം നിർവഹിച്ചു. ഇവരാണ് കുരുവംശത്തിലെ




പരാശർ തടാകം

പ്രശസ്തരായ ധൃതരാഷ്ട്രനും പാണ്ഡുവും. ജന്മനാ അന്ധനായ ധൃതരാഷ്ട്രനും പാണ്ഡുവർണത്തോടെ ജനിച്ച പാണ്ഡുവും, അവരുടെ അമ്മമാർ വേദവ്യാസന്റെ വൈരൂപ്യത്തോട് പൊരുത്തപ്പെടാനാകാതെ കിടപ്പറയിൽ ശയിച്ചതുകൊണ്ടാണ് മക്കൾക്ക് വൈരൂപ്യം സംഭവിച്ചത്. ദുഃഖിതയായ സത്യവതി ഗുണവാനായ ഒരു പുത്രനെക്കൂടി ജനിപ്പിച്ചുതരാൻ വേദവ്യാസനോട് അഭ്യർത്ഥിച്ചു. ഋതുഗാമി ദിവസം അംബികയെ വീണ്ടും മുനിയെപ്രാപിക്കുവാൻ സത്യവതി പറഞ്ഞയച്ചുവെങ്കിലും അദ്ദേഹത്തിന്റെ രൂപവൈകൃതമോർത്തപ്പോൾ അവൾ ഒരു സൂത്രം പ്രയോഗിച്ചു. തന്റെ അപ്സരതുല്യയായ ദാസിയെയാണ് ചമയങ്ങൾ അണിയിച്ച് അംബിക വ്യാസമുനിയുടെ കിടപ്പറയിലേക്ക് അയച്ചത്. അവൾ പൂർണ മനസ്സോടെ വേദവ്യാസനുമൊത്ത് ശയിച്ചു. ഇതിൽ ജനിച്ച പുത്രനാണ് മഹാധർമ്മാത്മാവായിത്തീർന്ന് സർവർക്കും സമ്മതനായ, ബുദ്ധിശാലിയായ വിദുരൻ. മാണ്ഡവ്യഋഷിയുടെ ശാപം നിമിത്തം ധർമദേവൻ വിദുരനായി പുനർജനിക്കുകയാണുണ്ടായത്. അംബിക തന്നെ വഞ്ചിച്ച് ശൂദ്രദാസിയെ കിടപ്പറയിലേക്ക് അയച്ച വിവരം അമ്മയോടു പറഞ്ഞശേഷം വ്യാസമുനി അപ്രത്യക്ഷനായി.

# ക്രോൾ കി ഡിബ്ബ

ഹിമാചൽപ്രദേശിന്റെ ഭൂപടത്തിൽ മഷിയിട്ടുനോക്കിയാൽപ്പോലും കണ്ടെത്താൻ കഴിയാത്ത ഒരു സ്ഥലമാണ് 'ക്രോൾ കി ഡിബ്ബ.' മനാലിയിൽവച്ചു കണ്ടുമുട്ടിയ, മൗനവ്രതക്കാരനായ, ഒരു യോഗീശ്വരനാണ് ഒരു കഷണം കരിക്കട്ടകൊണ്ട് ഇവിടെ പോകാൻ നിലത്തെഴുതിക്കാണിച്ചത്. സിദ്ധിനേടിയ ഒരു ഉത്തമയോഗീശ്വരനാണ് എന്നു മനസ്സിലാക്കിയപ്പോൾ, ഞാൻ അദ്ദേഹത്തെ ഒന്നു സാഷ്ടാംഗം നമസ്കരിച്ചു. കണ്ണ് തുറന്ന് അദ്ദേഹം എന്നെ ഒന്നു നോക്കിയശേഷം, 'ക്രോൾ കി ഡിബ്ബയിൽ പോയി ദർശനം നടത്തുക' എന്ന് എഴുതിയിട്ടു. പിന്നെ അദ്ദേഹം കണ്ണ് തുറന്നതുമില്ല.

ഹിമാചൽപ്രദേശിൽ നിരന്തരം യാത്ര ചെയ്തുകൊണ്ടിരുന്ന ഞങ്ങൾക്ക് എങ്ങനെ കിണഞ്ഞു പരിശ്രമിച്ചിട്ടും ഈ സ്ഥലത്തെക്കുറിച്ച് ഒരറിവും ലഭിച്ചില്ല. ഈ സംസ്ഥാനത്തിലെ 12 ജില്ലകളിലും ഞങ്ങൾ ചെന്നെത്തിയിട്ടുണ്ട്. സുഹൃത്തുക്കൾക്ക് ഇവിടങ്ങളിലൊക്കെ പലവിധ ബന്ധങ്ങളുമുണ്ട്. പക്ഷേ, ആർക്കും ക്രോൾ കി ഡിബ്ബയെക്കുറിച്ച് ഒരറിവും ഇല്ല. ടൂറിസം വകുപ്പും കൈമലർത്തി. ജില്ലതിരിച്ചുള്ള ഭൂപടങ്ങൾ ലഭ്യമല്ലെന്നതും ഞങ്ങളുടെ അന്വേഷണത്തെ പ്രതികൂലമായി ബാധിച്ചു. എന്റെ നാലാമത്തെ പുസ്തകമായ 'ദേവഭൂമിയിലൂടെ' 2012 അവസാനത്തോടെ പുറത്തിറക്കണമെന്ന് നിശ്ചയിച്ചിരുന്നതിനാൽ ഞാൻ അതിന്റേതായ തിരക്കിലായിരുന്നു. എന്നിട്ടും, കാശിയിലേക്കൊരു യാത്ര കഴിഞ്ഞ് മടക്കത്തിൽ ഛായലിൽ എത്തി സുഹൃത്തുക്കളെ കണ്ട് ഒരു ശ്രമം നടത്തിനോക്കാൻ തീരുമാനിച്ചു.

2012 മെയ് അവസാനത്തിൽ ഞങ്ങൾ വീണ്ടും ഛായലിൽ ഒത്തുചേർന്നു. ഇത്തവണ ഞങ്ങൾ പുതിയൊരു തന്ത്രം ആവിഷ്കരിച്ചു. ഹിമാചൽപ്രദേശിന്റെ വലിയൊരു ഭൂപടം നിവർത്തിവെച്ച് ഞങ്ങൾ എത്തിച്ചേരാത്ത ഭാഗങ്ങൾ പ്രത്യേകം അടയാളപ്പെടുത്തി. അന്തിമവിശകലനത്തിൽ സോളൻ ജില്ലയിലാണ് ഞങ്ങൾ എത്തിച്ചേരാത്ത ചില സ്ഥലങ്ങളുള്ളതെന്നു കണ്ടെത്തി. ചാണ്ഡീഗഢിൽനിന്നോ കൽക്കയിൽനിന്നോ റോഡുമാർഗം വരുമ്പോൾ എൻ.എച്ച്.22 കടന്നുപോകു

ന്നത് സോളൻ വഴിയാണ്. എണ്ണമറ്റ തവണ ഈ വഴിയെ ഞങ്ങൾ കടന്നുപോയിട്ടുമുണ്ട്. കൽക്കയിൽനിന്ന് 55 കി.മീറ്റർ ദൂരം യാത്രചെയ്താൽ ഖണ്ഡാഹട്ട് എന്ന കൊച്ചുപട്ടണത്തിൽ എത്തിച്ചേരാം. ഇവിടെനിന്ന് വലത്തോട്ടുതിരിഞ്ഞ് 30 കി.മീറ്റർ വനാന്തർഭാഗത്തുകൂടി യാത്രചെയ്താൽ ഛായലിൽ എത്തും. ഇടത്തോട്ടുള്ള ദേശീയപാത നേരെ ശിംലയിലേക്കാണ്. ഖണ്ഡാഹട്ടിന്റെ വലിയൊരു ഭാഗം വനപ്രദേശമായതിനാൽ ഇവിടെവന്ന് ഒരന്വേഷണം നടത്താൻ തീരുമാനിച്ചു.

സീസൺ സമയമായതിനാലും, മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ച യാത്രയല്ലാത്തതിനാലും ഭൂപീന്ദർ ഒഴികെ മറ്റാർക്കും ഈ യാത്രയിൽ പങ്കെടുക്കാൻ സാധിച്ചില്ല. പക്ഷേ, രൂപ്സിങ്ങിന്റെ അനുജൻ സുനിൽസിങ്ങ് ഖണ്ഡാഹട്ടിൽ കുറച്ചുകാലം ജോലി ചെയ്തിട്ടുള്ളതിനാൽ അദ്ദേഹത്തിന്റെ സേവനം ലഭ്യമാക്കാൻ തീരുമാനിച്ചു. മൂന്നുദിവസംകൂടി ഛായലിൽ തങ്ങി യാത്രയുടെ ഒരുക്കങ്ങൾ നടത്തി.

അടുത്തദിവസം അതിരാവിലെ ഞങ്ങൾ ഖണ്ഡാഹട്ടിൽ എത്തി. സുനിൽ തന്റെ സുഹൃത്തുക്കൾ മുഖേന നടത്തിയ അന്വേഷണങ്ങൾ ഫലവത്തായില്ല. ശ്രീനഗർവഴി യാത്രചെയ്ത് മായി ഗ്രാമത്തിൽ എത്തിച്ചേർന്ന് അവിടെ അന്വേഷിക്കാൻ ഒരു ടാക്സിഡ്രൈവർ ഉപദേശിച്ചു. പ്രാതൽ കഴിച്ചശേഷം മായി ഗ്രാമം ലക്ഷ്യംവച്ച് ഞങ്ങൾ യാത്രതിരിച്ചു. വളരെ തിരക്കുകുറഞ്ഞ കൊച്ചുകൊച്ചു അങ്ങാടികളും കവലകളും പിന്നിട്ട്, മിക്കവാറും വിജനമായ ഗ്രാമീണപാതകളിലൂടെ ഞങ്ങൾ മുന്നോട്ട് പോയി.

ഗ്രാമീണാന്തരീക്ഷം തുടിച്ചുനിൽക്കുന്ന ഒരു കൊച്ചുസ്ഥലമാണ് മായി. മൂന്നോ നാലോ കടകൾ മാത്രമേ ഇവിടെയുള്ളൂ. ഗോതമ്പുവയലുകളാണ് പാതയുടെ ഇരുവശത്തും. അതുകഴിഞ്ഞാൽ വനാതിർത്തിക്ക് തുടക്കമായി. ഗ്രാമത്തിന്റെ മൂന്നുവശത്തും, അങ്ങുദൂരെ, വൃക്ഷനിബിഡമായ പർവതനിരകളാണ്. ഗോതമ്പുവയലുകളുടെ ഇടയിലായി വ്യാപിച്ചുകിടക്കുന്ന ചെറിയ തുരുത്തുകളിൽ ഗ്രാമീണരുടെ കൊച്ചുവസതികൾ കാണാം. കുളിരാർന്ന അന്തരീക്ഷമായതിനാൽ മൂടിപ്പുതച്ചുനടക്കുന്ന ഗ്രാമീണരെ മാത്രമേ എങ്ങും കണ്ടുള്ളൂ. കവലയിൽ കണ്ട ഒരു ചായക്കടയിൽ കയറി സുഹൃത്തുക്കൾ ക്രോൾ കി ഡിബ്ബയെക്കുറിച്ച് അന്വേഷിച്ചു. ഈ പേര് കടക്കാരനും അവിടെ ഇരുന്നിരുന്ന ഗ്രാമീണർക്കും അജ്ഞാതമായിരുന്നു. വനമേഖലയോട് ചേർന്നുകിടക്കുന്ന കലോഗ് ഗ്രാമത്തിൽപ്പോയി അന്വേഷിക്കാൻ അവർ പറയുകയും ചെയ്തു.

വനത്തിന്റെ അടിവാരപ്രദേശങ്ങളിലൂടെയുള്ള പരുക്കൻ വഴിയിലൂടെ ഞങ്ങൾ ബഹുദൂരം സഞ്ചരിച്ചു. കുത്തനെയുള്ള കയറ്റങ്ങളും, കുണ്ടും കുഴിയും നിറഞ്ഞ പാതകളും കടന്നുകിട്ടാൻ വല്ലാതെ ബുദ്ധിമുട്ടി

പ്പോയി. പല കയറ്റങ്ങളിലും ഉണ്ടക്കല്ലുകൾ ചിതറിക്കിടന്നതിനാൽ വാഹനം മുന്നോട്ടുനയിക്കാൻ വല്ലാതെ വിഷമിച്ചു. കലോഗ് ഗ്രാമത്തിൽ എത്തുന്നതിനുമുമ്പുതന്നെ അതിവിശാലമായ ഗോതമ്പുവയലുകൾ കണ്ടുതുടങ്ങി. ഉരുളക്കിഴങ്ങുകൃഷിയും ധാരാളമുണ്ട്. വഴിമധ്യെ കണ്ടുമുട്ടിയ ഒരു സൈക്കിൾയാത്രികനെ തടഞ്ഞുനിർത്തി സുഹൃത്തുക്കൾ ഞങ്ങളുടെ ലക്ഷ്യസ്ഥലത്തെക്കുറിച്ച് ചോദിച്ചറിഞ്ഞു. ചന്ദ്റാം എന്നു പേരുള്ള ഈ മധ്യവയസ്കൻ ഞങ്ങൾക്ക് പകർന്നുതന്നത് തികച്ചും ആശ്വാസപ്രദമായ വാക്കുകളായിരുന്നു.




ക്രോൾ കി ഡിബ്ബ വഴിമധ്യെ

കലോഗ് ഗ്രാമാതിർത്തി കഴിഞ്ഞ് 2 കി.മീറ്ററോളം മുമ്പോട്ടുപോയാൽ വനമേഖലയായി. നിബിഡമായ വനം, കുത്തനെയുള്ള പർവത മുകളിലേക്ക് വ്യാപിച്ചുകിടക്കുന്നു. മുകൾഭാഗത്ത് ഒരു ക്ഷേത്രമുണ്ട്. രാധ–കൃഷ്ണ, ശിവ–പാർവതി പ്രതിഷ്ഠകളാണ് ഇവിടെയുള്ളത്. 'പാണ്ഡവ് ഇതിഹാസിക് ഗുഹ മന്ദിർ' എന്നാണിതിന്റെ പേര്. ക്രോൾ കി ഡിബ്ബ എന്ന നാമധേയം ഗ്രാമീണർക്കറിഞ്ഞുകൂട. ജൂൺ 15–20 വരെ തിയ്യതികളിൽ എല്ലാവർഷവും മുകളിൽ മേളയുണ്ട്. പക്ഷെ, ഗ്രാമീണർ ഈ വഴിയെ മുകളിലേക്ക് അപൂർവമായി മാത്രമെ പോകാറുള്ളൂ. പുലികളുടെ ശല്യമാണ് മുഖ്യകാരണം. ഗ്രാമീണരുടെ വളർത്തുമൃഗങ്ങൾ തീറ്റ തേടി ഈ ഭാഗത്തുകൂടി മുകളിലേക്കു കയറുകയാണ് പതിവ്. വന്യമൃഗങ്ങൾ കൂട്ടംചേർന്ന് ഇവയെ കൊന്നു ഭക്ഷിക്കുന്നു. ഇടയന്മാരുടെ ഒരു സംഘം പരിപാലിയ്ക്കാനുണ്ടെങ്കിൽ മാത്രമെ ഇപ്പോൾ വളർത്തുമൃഗങ്ങളെ മുകളിലേക്ക് കയറ്റികൊണ്ടുപോകുകയുള്ളൂ. ഈ

ഭാഗത്തെ ജനങ്ങളിൽ ഭൂരിഭാഗവും മലവർഗക്കാരാണ്. കൃഷിപ്പണിക ളൊക്കെ ചെയ്യുന്നതും ഇവരാണ്. ഇവരാരും മുകളിൽ കയറി ക്ഷേത്ര ത്തിലേക്ക് പോകാറില്ല. ഇവർക്ക് ഇവരുടേതായ മലദൈവങ്ങളുണ്ട്. മേളസമയത്ത് കലോഗ് ഗ്രാമത്തിന്റെ മറുഭാഗത്ത് കിടക്കുന്ന കുനിഹാർ പർവതഭാഗത്തുകൂടിയാണ് ഗ്രാമീണർ മുകളിലേക്ക് കയറുന്നത്.

ഞങ്ങൾക്ക് ആവശ്യമായത്ര വിവരണങ്ങൾ നൽകിയശേഷം ചന്ദ്റാം യാത്രപറഞ്ഞ്പോയി. 2 കി.മീറ്ററോളം ദൂരം വാഹനത്തിൽ യാത്രചെ യ്തുകഴിഞ്ഞപ്പോൾ വനാതിർത്തിയിൽ പാത അവസാനിച്ചു. വാഹനം ഒരു മരത്തണലിൽ ഒതുക്കിയിട്ടശേഷം, എന്തുചെയ്യണമെന്ന ചിന്ത യോടെ നിൽക്കുമ്പോൾ എരുമകളെ മേച്ചുകൊണ്ട് ഒരു സ്ത്രീ കുറച്ച കലെ നിൽക്കുന്നതു കണ്ടു. അവരുടെ അടുത്തേക്കുചെന്ന് സുഹൃ ത്തുക്കൾ, പർവതമുകളിലേക്കുള്ള വഴിയെക്കുറിച്ച് ആരാഞ്ഞു. പഹാഡി ഭാഷയിലുള്ള അവരുടെ മറുപടി ഭൂപീന്ദർ എന്നോട് വിസ്തരിച്ചപ്പോൾ, അത് ശ്രവിച്ചശേഷം ഞങ്ങൾ ഒരു കൂടിയാലോചന നടത്തി.

കയറ്റം അതികഠിനമാണ്. ചുരുങ്ങിയത്, മൂന്ന്-നാല് മണിക്കൂറെ ങ്കിലും സമയം വേണ്ടിവരും. വഴിതെറ്റിയാൽ കറങ്ങിത്തിരിഞ്ഞ് പർവ തത്തിന്റെ മറുഭാഗത്താവും എത്തിച്ചേരുക. കനത്ത വനമേഖലയായ തിനാൽ സൂക്ഷിച്ചുവേണം യാത്രചെയ്യാൻ. കുരങ്ങന്മാരും പുലികളും മറ്റു ചെറിയ വന്യമൃഗങ്ങളും ഈ ഭാഗത്ത് ധാരാളമുണ്ട്. ഇങ്ങോട്ട് തിരിച്ചിറങ്ങുമ്പോഴും വഴിതെറ്റാതെ നോക്കണം. പകൽവെളിച്ചം 7 മണി വരെ ഉണ്ടാകും.

സമയം പതിനൊന്നുമണിയാകുന്നതേയുള്ളൂ. ഉച്ചഭക്ഷണം ലഭി ക്കാൻ മാർഗമൊന്നുമില്ല. ബ്രഡ്ഡും ബിസ്കറ്റും ഉണക്കപ്പഴങ്ങളും വെള്ള ക്കുപ്പികളും കരുതിയിട്ടുണ്ട്. ഒരുശ്രമം നടത്തിനോക്കുകതന്നെ. എന്താ യാലും മുകളിൽ ക്ഷേത്രമുണ്ടെന്ന് ഉറപ്പാണ്. ഞങ്ങൾ മുകളിലോട്ടു കയറുകയാണെന്ന് ആ സ്ത്രീയോട് പറഞ്ഞപ്പോൾ അവർ തന്റെ കൈവ ശമുണ്ടായിരുന്ന മടവാളുകൊണ്ട് മൂന്ന് ബലമേറിയ വടികൾ വെട്ടിത്ത ന്നു. നന്ദിസൂചകമായി അവർക്ക് പണം കൊടുക്കാൻ ഞാൻ ശ്രമിച്ച പ്പോൾ അവർ തലകുനിച്ച് അത് നിരസിച്ചു. പക്ഷേ, പകരം അവർ ആവശ്യപ്പെട്ടത് സുനിലിന്റെ കീശയിൽ വച്ചിരുന്ന സിഗരറ്റ് പാക്കറ്റാണ്! അത് കിട്ടിയ ഉടനെത്തന്നെ അവർ ഒരെണ്ണം കത്തിച്ച് വലിക്കാനും തുടങ്ങി. പഹാഡി വർഗ്ഗങ്ങളുടെ പല ശീലങ്ങളും നമുക്ക് കൗതുകക രമായി തോന്നും. പക്ഷെ, തികച്ചും നിഷ്ക്കളങ്കരാണ് ഈ സാധു ക്കൾ.

വഴിയിൽനിന്ന് വനത്തിലേക്ക് കയറാനുള്ള ഒരു ഉയരം കുറഞ്ഞ തിട്ട ഞങ്ങളുടെ മഹിളാസുഹൃത്ത് ചൂണ്ടിക്കാട്ടിത്തന്നു. അതിന്റെ

ഓരംചേർന്നു നടന്നാൽ അഗാധമായ ഒരു വെള്ളച്ചാൽ കാണാമെന്നും ആ ലക്ഷ്യത്തിലൂടെ കുത്തനെ കയറിയാൽ മതിയെന്നും അവർ പറഞ്ഞുതന്നു. അവരോട് നന്ദിപറഞ്ഞ് ഞങ്ങൾ മുകളിലോട്ടുള്ള പ്രയാണം ആരംഭിച്ചു. അതിദുഷ്ക്കരമായ ഒരു ദൗത്യമാണ് ഞങ്ങൾ ഏറ്റെടുത്തിട്ടുള്ളതെന്ന് തുടക്കത്തിൽത്തന്നെ ബോധ്യമായി. മഴക്കാലത്ത് മലവെള്ളം കുത്തിയൊലിച്ചുവരുന്ന, അഗാധമായ ഒരു ചാലിന്റെ ഓരത്തുകൂടിയാണ് ഈ വഴി കുത്തനെ മുകളിലോട്ട് പോകുന്നത്. ചരലും ചെറിയ ഉണ്ടക്കല്ലുകളും ഇടകലർന്നുകിടക്കുന്ന പ്രതലമായതിനാൽ ഗർത്തത്തിലേക്ക് തെന്നിവീഴാൻ സാധ്യതയേറെയുണ്ട്. ഓരോ അടിയും സൂക്ഷ്മതയോടെവച്ച്, ബലമേറിയ വടിയിൽ താങ്ങുകൊടുത്ത് ശരീരത്തിന്റെ ബാലൻസ് തെറ്റാതെ സൂക്ഷിച്ച്, ഇഞ്ചിഞ്ചായി ഞങ്ങൾ മുന്നോട്ട് ഗമിച്ചു. ഒരു മണിക്കൂർ സമയം ഇത്തരത്തിൽ യാത്ര ചെയ്തപ്പോൾ ഞങ്ങൾ അക്ഷരാർത്ഥത്തിൽ തളർന്നുപോയി.




ക്രോൾ കി ഡിബ്ബ വനമധ്യത്തിലെ വഴി

വൃക്ഷങ്ങളുടെ ശീതളഛായയിൽ ഇരുന്നു വിശ്രമിച്ച്, ലഘുഭക്ഷണം കഴിച്ച് വിശപ്പടക്കി, വെള്ളം ധാരാളം കുടിച്ച്, പിന്നെ കുറച്ചുനേരം മലർന്നുകിടന്ന് വിശ്രമിച്ചപ്പോൾ ഉന്മേഷം വീണ്ടുകിട്ടി. യാത്രയുടെ തുടക്കത്തിൽ ഒറ്റപ്പെട്ട വൃക്ഷങ്ങളും കുറ്റിച്ചെടികളും മാത്രമെ ഉണ്ടായിരുന്നുള്ളൂവെങ്കിലും മേലോട്ട് ചെല്ലുന്തോറും നിബിഡമായ വനമേ

ഖലയിൽ എത്തിപ്പെട്ടു. അതോടുകൂടി വനാന്തരീക്ഷം തികച്ചും ആസ്വാദ്യകരമാകുകയും ചെയ്തു. ഉച്ചമയക്കത്തിന് വൃക്ഷക്കൊമ്പുകളിൽ താവളമടിച്ചിരുന്ന പക്ഷികൾ ഇടയ്ക്കൊന്നുണർന്ന് നീട്ടിവിളിയ്ക്കുമ്പോൾ, വാനരസുഹൃത്തുക്കൾ തങ്ങളുടെ സാന്നിദ്ധ്യമറിയിച്ചുകൊണ്ട് കുറുകിയ ശബ്ദത്തിൽ പ്രതികരിച്ചു. വനത്തിലെ അന്തേവാസികളെല്ലാം വിശ്രമത്തിലാണ്. അടിക്കാടുകൾ നിറഞ്ഞ ഭാഗത്തെത്തിയതോടെ അതീവശ്രദ്ധയോടെ ഓരോ ചുവടും മുന്നോട്ട് വയ്ക്കേണ്ടിവന്നു. വനപരിചയം കൂട്ടുകാർക്ക് തീരെ കുറവായതിനാൽ രണ്ടുപേരും വല്ലാതെ സംഭ്രമിച്ചതായി കണ്ടു. പുലികളെ വല്ലാത്ത ഭയമാണ് ഇവർക്ക്. ഞാൻ അവരെ സമാധാനിപ്പിച്ചു.

[1]മാർജ്ജാരവർഗത്തിൽപ്പെട്ട വന്യമൃഗങ്ങളാണ് മനുഷ്യർക്ക് പൊതുവെ ഭീഷണി; പിന്നെ കാട്ടാനകളും. പക്ഷേ, ഇവയെല്ലാം അടിസ്ഥാനപരമായി മനുഷ്യരെ ഭയക്കുന്നുവെന്നതാണ് സത്യം. മനുഷ്യർ, മാർജ്ജാരവർഗത്തിൽപ്പെട്ട വന്യമൃഗങ്ങളുടെ സ്വാഭാവികമായ ഇരകളല്ല. എന്നാൽ, നരഭോജികളായി ഇവ മാറുന്നതിനു മറ്റുപല കാരണങ്ങളുമുണ്ട്. വാർധക്യംമൂലം കോമ്പല്ലുകൾക്കും നഖങ്ങൾക്കും തേയ്മാനം സംഭവിക്കുക, കാട്ടുപോത്ത്-പന്നി-മുള്ളൻപന്നി എന്നീ മൃഗങ്ങളെ വേട്ടയാടിപ്പിടിക്കുമ്പോൾ ക്ഷതങ്ങൾ സംഭവിക്കുക, എളുപ്പത്തിൽ കൊന്നുഭക്ഷിക്കാൻ സാധിക്കുന്ന മാൻ-കുരങ്ങുവർഗത്തിൽപ്പെട്ട മൃഗങ്ങളുടെ ലഭ്യത കുറയുക എന്നീ കാരണങ്ങളാൽ മാർജ്ജാരവർഗ്ഗത്തിൽപ്പെട്ട മൃഗങ്ങൾ മനുഷ്യരെ കൊന്നുഭക്ഷിക്കാറുണ്ട്. ഒരിക്കൽ നരമാംസം രുചിച്ചാൽ പിന്നീട് ഇവ സ്ഥിരം നരഭോജികളായി മാറുന്നു. ഒരുപരിധിവരെ മനുഷ്യർതന്നെയാണ് നരഭോജികളെ സൃഷ്ടിക്കുന്നത്. ഇവയുടെ സാമ്രാജ്യത്തിലേക്ക് അതിക്രമിച്ചു കടന്നുകയറി ഇവയുടെ സ്വാഭാവിക ഇരകളെ നിഷ്ഠുരമായി വെടിവെച്ചുകൊന്ന് മനുഷ്യർ ഭക്ഷിയ്ക്കുന്നു. വൻതോതിലാണ് ഇത്തരം ഹത്യകൾ നടക്കുന്നത്. അതോടെ, ഗത്യന്തരമില്ലാതെ ഇവ നരഭോജികളായിത്തീരുന്നു. തേൻ, മുന്തിരി, കുന്തിരിക്കം, നെല്ലിക്ക തുടങ്ങിയ വനവിഭവങ്ങൾ ശേഖരിക്കാൻ അതിന്നവകാശികളായ കാട്ടുജാതിക്കാരെ അധികാരപ്പെടുത്തിയിട്ടുണ്ട്. അല്ലാത്തവർ, അനുമതിയോടെ മാത്രം, വനത്തിൽ പോകുന്നത് വനത്തെ കണ്ടാസ്വദിക്കുവാൻ മാത്രമായിരിക്കണം. വനത്തിലെ അന്തേവാസികൾക്ക് യാതൊരുവിധ ബുദ്ധി

---

1. മാർജാര(Cat)വർഗത്തിൽപ്പെട്ട ഏറ്റവും വലിപ്പമുള്ള കടുവ കാർണിവോറ വിഭാഗത്തിലെ ഫെലിഡേ (Felidae) കുടുംബാംഗമാണ്. പാന്തീരടൈഗ്രിസ് (Pantheratigris) എന്നാണ് ശാസ്ത്രീയനാമം. ഇതിൽ പല ഉപവിഭാഗങ്ങളുമുണ്ട്. വലിയ പൂച്ചകൾ വിഭാഗത്തിൽപ്പെട്ട കടുവ (Tiger), സിംഹം (Lion), ജാഗ്വാർ (Jaguar), മഞ്ഞുപുലി (Snow Leopard), ചീറ്റ (Cheetah), ചാരപ്പുലി (Clouded Leopard) എന്നിങ്ങനെ.

മുട്ടുകളും മനുഷ്യർ വരുത്തിവയ്ക്കരുത്. വനാന്തരങ്ങളിൽക്കൂടിയുള്ള തീർഥാടനവേളയിലും ഇത്തരം ചിട്ടകൾ പാലിക്കാൻ നമ്മൾ ബാധ്യസ്ഥരാണ്.




ക്രോൾ കി ഡിബ്ബ വനമധ്യത്തിൽ

പർവതത്തിന്റെ മുക്കാൽഭാഗത്തോളം എത്തിക്കഴിഞ്ഞതായി ഞങ്ങൾക്കുതോന്നി. സമയം രണ്ടുമണിയാകുന്നു. ഇരുളടഞ്ഞ വനമേഖലയാണ് മുന്നിൽ. വഴി തെറ്റിയതായി ഞങ്ങൾക്ക് സംശയമുദിച്ചു. വൻപാറക്കെട്ടുകളാണ് വലതുഭാഗത്ത്. വൃക്ഷശിഖരങ്ങൾകൊണ്ട് ഇരുളടഞ്ഞുകിടക്കുകയാണ് ആ ഭാഗം; വന്യമൃഗങ്ങളുടെ താവളമാകാൻ സാധ്യതയുമുണ്ട്. ഇടതുഭാഗത്തുള്ള ഒരു ഒറ്റയടിപ്പാത മൃഗങ്ങൾ ഉപയോഗിക്കുന്ന ഒരു വഴിത്താരപോലെയാണ് തോന്നിയത്. കുരങ്ങിന്റെ എല്ലും തൊലിയും, മറ്റേതോ മൃഗത്തിന്റെ ചീഞ്ഞളിഞ്ഞ ആമാശയഭാഗങ്ങളും ഒരുഭാഗത്ത് അസഹ്യമായ ഗന്ധം പരത്തിക്കൊണ്ട് കിടക്കുന്നുണ്ട്. ചുറ്റിക്കറങ്ങി കയറിവന്നതുകൊണ്ട് ഞങ്ങൾക്ക് ദിശാബോധം നഷ്ടപ്പെടുകയും ചെയ്തു. വല്ലാത്തൊരു പ്രതിസന്ധിയിലായിപ്പോയി ഞങ്ങൾ. അപകടസൂചന നൽകുന്നവിധത്തിൽ കൂട്ടുകാർ ഉച്ചത്തിൽ രണ്ടുതവണ കൂവി.

കുറച്ചുസമയം ഞങ്ങൾ അക്ഷമയോടെ കാത്തുനിന്നു. പിന്നെ, കൈവശമുള്ള മടവാളുകൊണ്ട് പൊന്തക്കാടുകൾ വെട്ടിമാറ്റി പാറക്കെട്ടിന്റെ ഭാഗത്തുനിന്ന് ഒരു വൃദ്ധൻ വരുന്നതുകണ്ടപ്പോൾ ഞങ്ങൾ ഏറെ

സന്തോഷിച്ചുപോയി. വൃദ്ധന്റെ മുഖഭാവങ്ങളും ആകാരവും എന്നെ തെല്ലൊന്ന് അത്ഭുതപ്പെടുത്തി. തൂവെള്ള തലമുടി തോൾഭാഗംവരെ വീണുകിടക്കുന്നുണ്ട്. മുഷിഞ്ഞ ഒരു സഫാരിസൂട്ടാണ് വേഷം; ചാര നിറത്തിൽ. വയസ്സ് ഏറെയുണ്ടെങ്കിലും നടത്തം ഊർജ്ജസ്വലതയോടെയാണ്. ഞങ്ങൾ മുകളിലേക്കാണെന്നും വഴിതെറ്റിയതായി സംശയിക്കുന്നുവെന്നും ഭൂപീന്ദർ അദ്ദേഹത്തെ അറിയിച്ചു. ഒന്നും ഉരിയാടാതെ വൃദ്ധൻ, പിന്നാലെ വരുവാൻ ആംഗ്യംകാണിച്ച് പാറക്കെട്ടിന്റെ ഭാഗത്തുകൂടി മുന്നോട്ടുനടന്നു. 'അങ്കിൾജി'യുടെ പേരെന്താണെന്ന് സുഹൃത്ത് ചോദിച്ചുവെങ്കിലും വൃദ്ധൻ പ്രതികരിച്ചില്ല.

പാറക്കൂട്ടങ്ങൾ പിന്നിട്ടുകഴിഞ്ഞപ്പോൾ, അത്ഭുതപ്പെടുത്തുന്ന ഒരു ഭാഗത്തേക്കാണ് പ്രവേശിച്ചത്. ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന ഒരു കോട്ടയുടെ ഭാഗങ്ങൾ പോലെയാണ് ഈ പ്രദേശം. ചെത്തിയെടുത്ത ചെങ്കല്ലുകൾ കൊണ്ടുള്ള തറ ഭാഗങ്ങളും, തകർന്നുകിടക്കുന്ന മറ്റു എടുപ്പുകളും പുരാണകാലത്തോളം പഴക്കം തോന്നിപ്പിക്കുന്നതാണ്.



ക്രോൾ കി ഡിബ്ബ - വിശ്രമം

പല ഭാഗങ്ങളും മണ്ണിൽപ്പുതഞ്ഞുകിടക്കുകയാണ്. അടിക്കാടുകൾക്കിടയിലൂടെ നൂഴ്ന്നുകടന്നും, ഇരുന്ന് നിരങ്ങിയും തുറസ്സായ ഒരു പ്രതലത്തിലെത്തിയപ്പോൾ പർവതത്തിന്റെ മുകൾഭാഗത്തുള്ള ഒരു ഷെഡ്ഡിന്റെ മേൽക്കൂര അങ്ങുദൂരെ ദൃഷ്ടിഗോചരമായി. കൈവശം കരുതിയിരുന്ന കുടിവെള്ളമെല്ലാം തീർന്നുപോയിരുന്നതിനാൽ ദാഹിച്ചവശരായി ഞങ്ങൾ പർവതത്തിന്റെ ഉച്ചിയിൽ എത്തിയപ്പോൾ സമയം 3 മണി കഴിഞ്ഞിരുന്നു.

അതിവിശാലമായ ഒരു നിരപ്പുപ്രതലമാണ് മുകൾഭാഗം. ടിൻഷീറ്റു കൊണ്ടുമേഞ്ഞ ഒരു വിശ്രമസ്ഥലമാണ് ആദ്യം കണ്ടത്. അവിടെ സ്ത്രീകളടക്കുമുള്ള ഒരുകൂട്ടം ഗ്രാമീണർ വിശ്രമിക്കുന്നുണ്ട്. പുരുഷ ന്മാരൊക്കെ തലപ്പാവുധാരികളാണ്; സ്ത്രീകൾ തട്ടംകൊണ്ട് തലമറ ച്ചവരും. കുടിവെള്ളം ശേഖരിച്ചുവെച്ചിട്ടുള്ള ഒരു കൽത്തൊട്ടിയുടെ അടുത്തേക്ക് ധൃതിയിൽചെന്ന് ഞങ്ങൾ ഓരോരുത്തരും മതിയാകു ന്നതുവരെ തണുത്തജലം കുടിച്ചു. പിന്നെ, കുറച്ചുസമയം വിശ്രമിച്ചു. വഴികാട്ടിയായ വൃദ്ധനെക്കുറിച്ച് അപ്പോഴാണ് ഓർത്തത്. ഷെഡ്ഡിലോ പരിസരത്തോ അദ്ദേഹത്തെ കാണുകയുണ്ടായില്ല. ക്ഷേത്രഭാഗത്തേക്ക് പോയിക്കാണുമെന്ന് കരുതുകയും ചെയ്തു. ഇതിന്നിടയിൽ ഗ്രാമീണ രുമായി സുഹൃത്തുക്കൾ സംസാരിച്ചുകൊണ്ടിരുന്നു.

ശ്രീനഗർ-മഹി പഞ്ചായത്തുപ്രദേശത്തുകാരാണ് ഇവർ. ഞങ്ങൾ കയറിവന്ന ഭാഗത്തിന്റെ നേരെ എതിർവശത്തുള്ള പർവതഭാഗത്തു കൂടിയാണ് ഇവർ വന്നത്. ഈ യാത്ര കുനിഹാർ പർവതഭാഗത്തുനി ന്നാണ് ആരംഭിക്കുന്നത്. ഇതാണ് ശരിയായ മാർഗം. വെളുപ്പിന് പുറ പ്പെട്ടാൽ പതിനൊന്നുമണിയോടെ മുകളിലെത്തി ദർശനം നടത്താം. ഉച്ചഭക്ഷണം ക്ഷേത്രത്തിൽനിന്ന് ലഭിച്ചു. നിലാവുള്ളതിനാൽ നാലുമ ണിയോടെ താഴേക്കിറങ്ങിയാൽ ഇരുളുന്നതിനുമുമ്പായി ഗ്രാമത്തിൽ എത്താം. ശിവ-പാർവതി, രാധ-കൃഷ്ണൻ, ഹനുമാൻജി എന്നിവരുടെ പ്രതിഷ്ഠകളാണ് ഇവിടെ. പരമ്പരാഗതമായി ഗ്രാമീണരുടെ ഇഷ്ട ദൈവങ്ങളാണ് ഇവരൊക്കെ. ഞങ്ങളുടെ കൂടെവന്ന വൃദ്ധനെ ഇവ രാരും കണ്ടില്ലെന്നുപറഞ്ഞപ്പോൾ ഞങ്ങൾ അത്ര കാര്യമാക്കിയില്ല. ഇവിടെയെവിടെയെങ്കിലും കാണും; അല്ലാതെ എവിടെ പോകാനാ?

ഗ്രാമീണരോട് യാത്രപറഞ്ഞ് ഞങ്ങൾ ക്ഷേത്രഭാഗത്തേക്ക് നടന്നു. വിശ്രമമന്ദിരത്തിനോട് ചേർന്നുതന്നെയാണ് ക്ഷേത്രങ്ങൾ. രാധ-കൃ ഷ്ണവിഗ്രഹങ്ങൾ കണ്ടപ്പോൾ വിസ്മയിച്ചുപോയി. മാർബി ളിൽതീർത്ത വിഗ്രഹങ്ങൾക്ക് അനുയോജ്യമായ വിധത്തിൽ ഉടയാട കൾ ചാർത്തിയിട്ടുണ്ട്. ഓടക്കുഴലൂതിക്കൊണ്ട് നിലകൊള്ളുന്ന കൃഷ്ണ ന്റെയടുത്ത് സുസ്മേരവദനയായി രാധ ചേർന്നുനിൽക്കുന്നത് ചാരു തയാർന്ന ഒരു ദൃശ്യംതന്നെയാണ്. രണ്ടുപേരും കിരീടധാരികളുമാണ്. കരിങ്കല്ലിൽതീർത്ത ക്ഷേത്രത്തിന്റെ പഴക്കം നിർണയിക്കാൻപോലും പ്രയാസമാണ്. എന്നെ ഏറ്റവുമധികം വിസ്മയിപ്പിച്ചത് ജഗദ്ഗുരു ശ്രീ ശങ്കരാചാര്യരുടെ ചിത്രം ആലേഖനംചെയ്ത ക്ഷേത്രത്തിന്റെ മുൻഭാ ഗത്തെ ചുമരാണ്! പാർവതീ-പരമേശ്വരന്മാരും ഹനുമാൻസ്വാമിയും തൊട്ടടുത്തുള്ള മറ്റുക്ഷേത്രങ്ങളിലാണ്. എല്ലാ ക്ഷേത്രങ്ങൾക്കും വലിപ്പം കുറവാണെങ്കിലും നിർമാണചാരുത ശ്രദ്ധേയംതന്നെയാണ്. പാണ്ഡവന്മാരുടെ കാലഘട്ടത്തിലാണ് ഇതിന്റെ നിർമാണം.

ക്ഷേത്രത്തിന്റെ പിൻഭാഗത്തുള്ള ചെറിയ മൈതാനത്ത് ഗ്രാമീണരുടെ കൂടെവന്ന കുട്ടികൾ ഓടിക്കളിക്കുന്നത് കുറച്ചുനേരം നോക്കിനിന്നു. അവരുടെയടുത്ത് ചെന്ന് ഞാൻ വിശേഷങ്ങൾ ചോദിച്ചറിഞ്ഞു. സുനിൽ ഠാക്കൂർ, നീരജ് ഠാക്കൂർ, ലക്ഷ്മി, മായ- എല്ലാവരും ഏഴാംതരത്തിൽ പഠിക്കുന്നു. സംസ്കൃതം നിർബന്ധവിഷയമാണ്. മലകയറുമ്പോൾ തളർന്നവശരായിപ്പോയെന്നാണ് കുട്ടികൾ പറഞ്ഞത്. അണ്ടിപ്പരിപ്പും ഈത്തപ്പഴവും കൈനിറയെ കൊടുത്തപ്പോൾ കുട്ടികൾ നാടൻപാട്ടുകൾ പാടിത്തന്നു. ഞാൻ അത് ക്യാമറയിൽ പകർത്തി കാണിച്ചുകൊടുത്തപ്പോൾ അവരുടെ സുന്ദരമുഖങ്ങൾ വിസ്മയം കൊണ്ട് വികസിച്ചു. ഗ്രാമീണർ യാത്രയ്ക്ക് തയ്യാറായി കുട്ടികളെ വിളിച്ചപ്പോൾ അവർ എന്റെ കൈകളിൽ ചുംബിച്ചശേഷം യാത്രപറഞ്ഞ് ഓടിപ്പോയി. ഞങ്ങൾ പൂജാരിമാരെ കാണുന്നതിന്നായി അവരുടെ മുറിയിലേക്കും നടന്നു.

ഇതിന്നിടയിൽ കൂട്ടുകാർ വഴികാട്ടിയായ വൃദ്ധനെത്തേടി അവിടെയെല്ലാം നടന്നിരുന്നു. കുട്ടികളടക്കം ആരുംതന്നെ അങ്ങനെയൊരു വൃദ്ധനെ കണ്ടിട്ടില്ല. തോട്ടക്കാരനും തൂപ്പുകാരനും മറ്റു പരിചാരകന്മാരും ഇതുതന്നെ പറഞ്ഞു. പൂജാരിമാരെ കണ്ട് വിശേഷങ്ങൾ ചോദിച്ചറിഞ്ഞശേഷം, ഒന്നുകൂടി തൊഴുത് പ്രസാദം വാങ്ങി ക്ഷണത്തിൽ സ്ഥലംവിടാമെന്നായിരുന്നു ഞങ്ങൾ തീരുമാനിച്ചിരുന്നത്. പക്ഷെ, പൂജാരിമാരെകണ്ട് വിശേഷങ്ങൾ ഗ്രഹിച്ചപ്പോൾ തീരുമാനം മാറ്റേണ്ടി വരികയും ചെയ്തു. എന്നെക്കുറിച്ച് വളരെ കാര്യമായിത്തന്നെ സുഹൃത്തുക്കൾ പൂജാരിമാരെ ധരിപ്പിച്ചു. ആ ബഹുമാനം അവർ പ്രകടിപ്പിക്കുകയും ചെയ്തു. ഈ സ്ഥലത്തിന്റെ പേരിനെക്കുറിച്ചാണ് ഞാൻ ആദ്യം പൂജാരിമാരോട് ചോദിച്ചത്.

ക്രോൾ കി ഡിബ്ബ എന്ന നാമം ഗ്രാമീണർക്കിടയിൽ അത്ര പരിചിതമല്ല. ഈ സ്ഥലം പരക്കെ അറിയപ്പെടുന്നത് 'പാണ്ഡവ് ഇതിഹാസിക് ഗുഹ മന്ദിർ' അഥവാ 'രാധെ മാ - കൃഷ്ണമന്ദിർ' എന്നാണ്. സന്ന്യാസിമാർക്കിടയിൽ അറിയപ്പെടുന്ന പേരാണ് ക്രോൾ കി ഡിബ്ബ. ഈ പേര് എങ്ങനെ വന്നുചേർന്നുവെന്നറിഞ്ഞുകൂടാ. എന്തെങ്കിലും പുരാണപശ്ചാത്തലം ഉണ്ടായേക്കാം. വനവാസകാലത്ത് പാണ്ഡവന്മാർ ഇവിടെ വസിച്ചിരുന്നുവെന്നാണ് വിശ്വാസം. അതിന്റെ തെളിവുകളാണ് അവർ നിർമിച്ച ഈ പുരാതനക്ഷേത്രങ്ങളും, രാധയും കൃഷ്ണനും കൂടി ഇവിടേയ്ക്കുവന്ന ഈ ഗുഹാമാർഗവും. 5 മണികഴിഞ്ഞാൽ കാവൽക്കാർ ഗുഹാമാർഗം അടച്ചുപൂട്ടും. അതുകൊണ്ട് ഗുഹാസന്ദർശനം നടത്തിവരിക. ഞങ്ങൾ അപ്പോഴേക്കും സന്ധ്യാവന്ദനത്തിനുള്ള ഒരുക്കങ്ങൾ ചെയ്യാം.

കാവൽക്കാരൻ ടോർച്ചുമെടുത്ത് ഞങ്ങളെ ക്ഷേത്രത്തിന്റെ തൊട്ടു താഴെയുള്ള ഒരു പാറക്കെട്ടിന്റെ ഭാഗത്തേക്ക് നയിച്ചു. പാറക്കെട്ടിന്റെ തൊട്ടുമുകളിൽ പടുകൂറ്റനൊരു ഓക്ക് മരം തണൽ വിരിച്ചു നിൽക്കുന്നുണ്ട്. മരത്തിന്റെ തൊട്ടുതാഴെയാണ് ഗുഹാമാർഗം. താഴേയ്ക്കിറങ്ങിച്ചെല്ലാൻ പടവുകൾ കെട്ടിയിട്ടുണ്ട്. ചെറിയൊരു ഗുഹയായിരിക്കുമെന്നാണ് ഞങ്ങൾ കരുതിയിരുന്നത്. ഇരുമ്പുപടി തുറന്ന് കാവൽക്കാരൻ ഞങ്ങളെ അകത്തേക്കാനയിച്ചു. ഗുഹയുടെ ആദ്യദർശനത്തിൽത്തന്നെ ഞങ്ങൾ അദ്ഭുതപരതന്ത്രരായിപ്പോയി. കാവൽക്കാരന്റെ ടോർച്ചിന് പ്രകാശം കുറവായതിനാൽ ഞാൻ എന്റെ കൈവശമുണ്ടായിരുന്ന 'FAST TRACK' ടോർച്ച് പുറത്തെടുത്തു. അതിശക്തമായ പ്രകാശധാരയാണ് ഇത്തരം ടോർച്ചുകൾക്ക്.



ക്രോൾ കി ഡിബ്ബ - പാണ്ഡവ് ഇതിഹാസ് ഗുഹാമുഖം

തുടക്കത്തിൽ, തലമുട്ടാതെ നടന്നുപോകാവുന്ന ഉയരമെയുള്ളൂവെങ്കിലും ഉള്ളിലോട്ട് ഇറങ്ങിച്ചെല്ലുന്തോറും ഉയരം കൂടിക്കൂടിവന്നു. കുത്തനെ, താഴോട്ട് ഇറങ്ങിപ്പോകുന്ന സ്ഥലങ്ങളിൽ വീതി വളരെ കുറവായതിനാൽ വളരെ സൂക്ഷിച്ചുവേണം ഓരോ അടിയുംവയ്ക്കാൻ. മുന്നോട്ടുപോകുന്തോറും ഉയരവും വ്യാസവും വർദ്ധിച്ചുകൊണ്ടിരുന്നു. 300 മീറ്ററോളം ദൂരം സഞ്ചരിച്ചുകഴിഞ്ഞപ്പോൾ ഇരുമ്പുപടിയിട്ടു പൂട്ടിയ

ഒരു സ്ഥലത്തെത്തി. ഇതിന്നപ്പുറത്തേക്ക് പ്രവേശനമില്ലെന്ന് കാവൽക്കാരൻ അറിയിച്ചു. 3 കി.മീറ്ററോളം ദൂരം സഞ്ചാരയോഗ്യമാണെന്നാണ് അദ്ദേഹം പറഞ്ഞത്. പക്ഷേ, ചെളിയും വെള്ളവും കെട്ടിക്കിടക്കുന്നതിനാൽ സുരക്ഷാക്രമീകരണങ്ങളുടെ ഭാഗമായിട്ടാണ് പ്രവേശനം നിഷേധിച്ചിരിക്കുന്നത്. ഈ വിസ്മയഗുഹയെക്കുറിച്ചുള്ള വിശദാംശങ്ങൾ പൂജാരിമാരോട് ചോദിച്ചറിയണമെന്ന ധാരണയോടെ ഞങ്ങൾ മടങ്ങിപ്പോന്നു.

ഓക്കുമരം നിൽക്കുന്ന സ്ഥലത്തിന്റെ മുകളിലോട്ടുള്ള ഭാഗം വിശാലമായ പാറപ്പുറമാണ്. അതുകഴിഞ്ഞാൽ വനാതിർത്തി തുടങ്ങുന്നു. വനാതിർത്തിയിൽനിന്ന് 10 കി.മീറ്ററോളം ഉള്ളിലോട്ടുനടന്നാൽ വിശാലമായ ഒരു തടാകമുണ്ടെന്ന് കാവൽക്കാരൻ പറഞ്ഞുതന്നു. ഇവിടെ സന്ന്യാസിമാർ താവളമടിക്കാറുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

ആകാശം തെളിഞ്ഞുനിന്നുവെങ്കിലും തണുപ്പ് കഠിനമായിത്തോന്നി. തേജോരൂപനായ ചെങ്കതിരോന്റെ അരുണരശ്മികൾ പശ്ചിമാകാശത്ത് നിറപ്പകിട്ടുചാർത്തിയപ്പോൾ, ആ വർണശബളിമ ആസ്വദിച്ച് കുറച്ചുനേരം നിന്നുപോയി. പ്രകൃതിയെ വെല്ലാൻ ഒരു ചിത്രകാരനും സാധ്യമല്ലതന്നെ! ക്ഷേത്രത്തിന്റെ മുൻഭാഗത്ത് വിശാലമായ ഒരു മുറ്റമുണ്ട്. മുറ്റത്തിന്റെ അവസാനഭാഗത്ത് അരമതിൽകെട്ടി ഭദ്രമാക്കാൻ കാരണം താഴെ, അഗാധമായ, കുത്തനെയുള്ള, താഴ്‌വരയാണെന്നുള്ളതുകൊണ്ടാണ്. അരമതിലിന്മേൽ ഇരുന്ന് അസ്തമനസൂര്യന്റെ ചാഞ്ഞുവീഴുന്ന രശ്മികളുടെ ഓരോ ചലനവും വീക്ഷിച്ചപ്പോൾ എന്തെന്നില്ലാത്ത ഒരു നിർവൃതി.

തേജോഗോളം മറഞ്ഞതോടെ ക്ഷേത്രത്തിൽനിന്ന് മണിയടി കേട്ടു. ദീപാരാധനയുടെ സമയമാണ്. ഷെഡ്ഡിൽ വിശ്രമിക്കുകയായിരുന്ന കൂട്ടുകാരുടെകൂടെ ക്ഷേത്രനടയിലേക്ക് നടന്നു. ശിവ-പാർവതി, രാധ-കൃഷ്ണ, ഹനുമാൻസ്വാമി എന്ന ക്രമത്തിൽ എല്ലായിടത്തും ദീപാരാധന വിധിയാംവണ്ണം തൊഴുത് നമസ്കരിച്ചു. ഇനിയൊരു അത്താഴപ്പൂജ കൂടിയുണ്ടെന്ന് പൂജാരി പറഞ്ഞു.

സന്ധ്യമയങ്ങിയതോടെ തണുപ്പ് രൂക്ഷമായിത്തീർന്നു. ഹരിദാസ് ശർമയുടെ മുറിയിലെ ചൗക്കാളത്തിൽ വട്ടംകൂടിയിരുന്ന്, ചൂടുള്ള കട്ടൻചായ മൊത്തിക്കുടിച്ച്, ഞാൻ അദ്ദേഹത്തോട് വിവരങ്ങൾ ചോദിച്ചറിഞ്ഞു. എന്റെ ചോദ്യങ്ങൾക്ക് അദ്ദേഹം വ്യക്തമായ ഉത്തരങ്ങൾ തരികയും ചെയ്തു.

“വനത്തിൽവച്ച് വഴി തെറ്റിപ്പോയപ്പോൾ ഒരു വൃദ്ധനാണ് ഞങ്ങളെ മുകളിൽ എത്തിച്ചത്. ഇവിടെല്ലാം തിരഞ്ഞിട്ടും അദ്ദേഹത്തെ കാണുകയുണ്ടായില്ല. ഇതേക്കുറിച്ച് അങ്ങയുടെ വിശദീകരണം എന്താണ്?”

"ഇത്തരത്തിലുള്ള അനുഭവങ്ങൾ മുമ്പും ഇവിടെ സംഭവിച്ചിട്ടുണ്ട്. ഒരു പടുവൃദ്ധനോ, ജടാധാരിയായ ഒരു സന്ന്യാസിയോ, വൃദ്ധയായ ഒരു യോഗിനിയമ്മയോ വനമധ്യത്തിൽ കുടുങ്ങിപ്പോയ തീർത്ഥാടകരെ മുകളിൽ എത്തിച്ചിട്ടുണ്ട്. ഇവരെയൊന്നും പിന്നീട് ആരും കണ്ടിട്ടുമില്ല. അമാനുഷികശക്തികളുടെ പ്രവർത്തനമാണോയെന്നൊന്നും പറയാൻ നിവൃത്തിയില്ല. കുനിഹാർ തൊട്ട് ഇവിടെവരെയുള്ള പർവതങ്ങളിൽ നിരവധി ഗുഹകളുണ്ട്. ഇവിടെ ചിലയിടത്തെല്ലാം ഉത്തമ സന്ന്യാസിമാർ വസിക്കുന്നുമുണ്ട്. ഇവിടെയുള്ള പാണ്ഡവഗുഹയും ഒരു വിസ്മയമാണല്ലോ."

"ഇവിടെയുള്ള ഗുഹയെക്കുറിച്ച് വിസ്തരിച്ചൊന്നു പറഞ്ഞുതരാമോ?" - ഞാൻ അടുത്ത ചോദ്യം ചോദിച്ചു.

"പാണ്ഡവരുടെ വനവാസക്കാലത്ത് നടന്നതാണ് ഈ സംഭവമെന്നാണ് വിശ്വാസം. വനവാസത്തിനിടയ്ക്ക് തുടർച്ചയായി വിഷമങ്ങൾ അഭിമുഖീകരിക്കേണ്ടിവന്നപ്പോൾ പാണ്ഡവന്മാർ ആത്മസുഹൃത്തായ ശ്രീകൃഷ്ണനെ സ്മരിച്ചു. ഗുഹാമാർഗത്തിൽക്കൂടി കൃഷ്ണനും രാധയും പാണ്ഡവന്മാരുടെ മുമ്പിൽ എത്തിച്ചേർന്നപ്പോൾ അവർ വിസ്മയിച്ചുപോയി. കൃഷ്ണന്റെ പത്നിയല്ലല്ലോ രാധ. വൃന്ദാവനത്തിലും ദ്വാരകാപുരിയിലും മാത്രമായി ഒതുങ്ങിക്കൂടിയിരുന്ന രാധ, കൃഷ്ണന്റെ കൂടെ എത്തിച്ചേർന്നപ്പോൾ പാണ്ഡവന്മാർ ആഹ്ലാദചിത്തരായിപ്പോയി. മാത്രമല്ല, അവരുടെ വിഷമങ്ങൾക്ക് അറുതിവരികയും ചെയ്തു. ഇതിന്റെ ഓർമ്മയ്ക്കായി പാണ്ഡവന്മാർ ഇവിടെ ക്ഷേത്രങ്ങൾ നിർമ്മിക്കുകയാണുണ്ടായത്. ഈ ഗുഹയുടെ മറുഭാഗം 100 കി. മീറ്ററിലധികം ദൂരത്തായിക്കിടക്കുന്ന പിൻജോർ എന്ന സ്ഥലത്ത് കാണാം. ചാണ്ഡീഗഢിനും കൽക്കയ്ക്കും ഇടയിലാണ് ഈ സ്ഥലം. പുതിയ നൂറ്റാണ്ടുകളിൽ ഈ സ്ഥലം പട്യാല മഹാരാജാവിന്റെ അധീനത്തിലായിരുന്നു. അദ്ദേഹമാണ് ഇവിടെ 'യാദ്‌വിന്ദർ ഗാർഡൻ' എന്നൊരു മനോഹരമായ പൂങ്കാവനം നിർമിച്ചത്. മഴക്കാലത്ത് ഇവിടെ മുകളിലുള്ള തടാകത്തിൽനിന്ന് വെള്ളം കുതിച്ചൊഴുകിവന്ന് ഈ ഗുഹയിലൂടെ ഒഴുകും. ഓക്കുമരത്തിന്റെ ഇലകളോടുകൂടിയ ചെറിയ ചില്ലകളും ഈ പ്രവാഹത്തോടൊപ്പം ഗുഹയിലേക്ക് പോകും. ഈ ചില്ലകളും ഇലകളുമെല്ലാം പിൻജോർ ഗുഹാമുഖത്ത് വന്നടിയുന്നു. പിൻജോർ മേഖലകളിലൊന്നുംതന്നെ ഓക്ക് മരങ്ങൾ ഇല്ലതാനും." ശർമ പറഞ്ഞുനിർത്തിയപ്പോൾ ഞാൻ ഏതാനും നിമിഷങ്ങൾ ചിന്തയിലാണ്ടുപോയി.

ചാണ്ഡീഗഢ് കഴിഞ്ഞാൽ കുരുക്ഷേത്രമേഖലയുടെ തുടക്കമായി. മഹാഭാരതയുദ്ധം നടന്ന സ്ഥലം. മഹാഭാരതകാലഘട്ടത്തിലെ ഹസ്തി

നപുരം, മഥുര, ദ്വാരക തുടങ്ങിയ നിരവധിസ്ഥലങ്ങൾ ഇതിന്റെ ചുറ്റു വട്ടത്താണ്. വനവാസക്കാലത്തും, അജ്ഞാതവാസക്കാലത്തും പാണ്ഡ വന്മാർ ഈ മേഖലകളിലായി വ്യാപിച്ചുകിടക്കുന്ന വനാന്തരങ്ങളാണ് ഉപയോഗപ്പെടുത്തിയത്. ഇവിടങ്ങളിലുള്ള നിരവധി ഗുഹകളും ഗുഹാ മാർഗങ്ങളും അക്കാലത്ത് പാണ്ഡവന്മാർ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. അത്ഭുതപ്പെടുത്തുന്ന നിരവധി ഗുഹാമാർഗങ്ങൾ എന്റെ യാത്രകൾക്കി ടയിൽ ഞാൻ നേരിട്ടുകണ്ടിട്ടുണ്ട്. പുരാവസ്തുവകുപ്പിന്റെ മേൽനോട്ടം പല ഗുഹാമാർഗങ്ങളിലും എത്തിയിട്ടുണ്ടെങ്കിലും കാര്യമാത്രപ്രസക്ത മായ പുരോഗതിയൊന്നും ഇക്കാര്യത്തിൽ കൈവരിച്ചിട്ടില്ല. പണ ത്തിന്റെ കുറവുതന്നെയാണ് പ്രധാന തടസ്സം. ഗുജറാത്തിലെ ഉൾക്കട ലിൽ ചെളിയിൽ പൂണ്ടുകിടക്കുന്ന ദ്വാരകാപുരിയെ ശുദ്ധീകരിച്ച്, ചെറിയ അന്തർവാഹിനികളിൽക്കൂടി യാത്രചെയ്ത് സഞ്ചാരികൾക്ക് കാണി ച്ചുകൊടുക്കുക, ഗുഹാമാർഗങ്ങൾ തുറന്ന് നവീകരണങ്ങൾ നടത്തി സഞ്ചാരയോഗ്യമാക്കുക, പുരാണേതിഹാസകാലഘട്ടങ്ങളിലെ നിർമി തികൾ ദർശനയോഗ്യമാക്കുക തുടങ്ങിയ പദ്ധതികൾ ഏറ്റെടുത്ത് നട പ്പാക്കുവാൻ കോടാനുക്കോടികൾകണക്ക് പണം ആവശ്യമാണ്. പൊതു പണം ഉപയോഗിക്കാതെ ഭാരതത്തിലെ ലക്ഷക്കണക്കിന് ക്ഷേത്രങ്ങ ളിൽ കുന്നുകൂട്ടിവച്ചിട്ടുള്ള ധനം ഇത്തരമൊരു സദുദ്ദേശ്യത്തിന് ഉപ യോഗപ്പെടുത്തുന്നതിൽ എന്താണ് തെറ്റ്? കോടിക്കണക്കിന് ആസ്തി യുള്ള ആശ്രമങ്ങളും ട്രസ്റ്റുകളും ഉദാരമതികളായ ധനാഢ്യരും ഒത്തൊ രുമിച്ചു ശ്രമിച്ചാൽ ഇതെളുപ്പം സാധിക്കാവുന്നതേയുള്ളൂ. അളവില്ലാ ത്തതോതിൽ ധനം ആർജ്ജിയ്ക്കുന്നതും സ്വരൂപിക്കുന്നതും തെറ്റാ ണെന്ന് ആർഷഗ്രന്ഥങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു.[1] മഹത്തായ ഭാര തസംസ്കാരത്തിന്റെ ശേഷിപ്പുകൾ ലോകജനത കണ്ടാസ്വദിക്കുമ്പോഴെ അതിന്റെ മൂല്യം അറിയുകയുള്ളൂ.

ശാസ്ത്രജ്ഞന്മാരുടെ നേതൃത്വത്തിൽ ഗവേഷണപരമായ അന്വേ ഷണങ്ങൾ വല്ലതും നടന്നതായി അറിയാമോയെന്ന ചോദ്യത്തിന്, അടു ത്തകാലത്തൊന്നും അതുണ്ടായിട്ടില്ലെന്ന് ശർമ മറുപടി പറഞ്ഞു. ഞാൻ എന്റെ അടുത്ത ചോദ്യത്തിലേക്ക് കടന്നു.

“ജൂൺമാസം 15 മുതൽ 20 വരെയാണല്ലോ ഇവിടെ മേള ആഘോ ഷിക്കുന്നത്. മേളയുടെ വിശേഷങ്ങൾ എന്തൊക്കെയാണ്? പിന്നീട് നട തുറക്കുന്നത് എപ്പോഴൊക്കെയാണ്?”

“ഞായറാഴ്ചകളിലും പൗർണമിദിവസങ്ങളിലും നട തുറക്കാറുണ്ട്. പക്ഷെ, മഞ്ഞുകാലത്ത് ഇത് ബാധകമല്ല. മേള ഒരു മഹോത്സവമായി

1. സമ്പത്ത് കുമിഞ്ഞുകൂടിന്നിടത്ത് മനുഷ്യൻ ദുഷിക്കുന്നു – ഒളിവർ ഗോൾഡ്സ്മിത്ത്

ഉപനിഷത് പറയുന്നു: മാ ഗൃധഃ

ട്ടാണ് ആഘോഷിക്കുന്നത്. ചുറ്റുവട്ടത്തുള്ള ഗ്രാമങ്ങളിൽനിന്നെല്ലാം ജനങ്ങൾ കൂട്ടത്തോടെ വന്നുചേരും. ശ്രാവണത്തിലെ തോരാത്ത മഴയിലും ഈ പർവതഭാഗങ്ങളിൽ ജനം വന്നുനിറയും. രാധെമായെക്കുറിച്ചും കൃഷ്ണനെക്കുറിച്ചുമുള്ള നാടൻപാട്ടുകളാണ് ജനങ്ങൾ നൃത്തച്ചുവടുകളോടെ ആലപിക്കുക. ഞായറാഴ്ചകളിലും പൗർണമിദിവസങ്ങളിലും ജനങ്ങൾ വളരെ കുറച്ചുമാത്രമേ എത്തിച്ചേരാറുള്ളൂ. ഇവിടെ എത്തുന്നവർക്കെല്ലാം ഭക്ഷണം സൗജന്യ പ്രസാദമായി കൊടുക്കാറുണ്ട്. ഇന്ന് ആഷാഢത്തിലെ പൗർണമിയാണ്. നിങ്ങൾ എത്തിച്ചേർന്നത് വളരെ നന്നായി."

"ഇവിടെനിന്ന് 10 കി.മീറ്ററോളം ദൂരെയുള്ള ഉൾവനത്തിൽ ഋഷികളുണ്ടെന്ന് പറയുന്നു. അവരെ കണ്ടിട്ടുണ്ടോ?"

"ഞങ്ങളുടെ കഴിഞ്ഞ തലമുറയിൽപ്പെട്ടവർ ധാരാളം കണ്ടിട്ടുള്ളതായി പറഞ്ഞിട്ടുണ്ട്. ഞങ്ങൾക്ക് ദർശനമൊന്നും സാധ്യമായിട്ടില്ല. പക്ഷേ, ഒരുകാര്യം ഞങ്ങൾ ശ്രദ്ധിച്ചിട്ടുണ്ട്. പൗർണമിദിവസങ്ങളിൽ നേരം നല്ലപോലെ വെളുത്തശേഷമെ നട തുറക്കാറുള്ളൂ. അപ്പോൾ, ശ്രീകോവിലിനുമുമ്പിൽ പലതരത്തിലുള്ള നവപുഷ്പങ്ങൾകൊണ്ട് അർച്ചന നടത്തിയതായി കാണാം. ഇവിടത്തെ ചെറിയ പൂന്തോട്ടത്തിലെ പുഷ്പങ്ങളെക്കൊണ്ടല്ല അർച്ചന നടത്തിയിട്ടുള്ളതും. ഇങ്ങനെയുള്ള നിരവധി വിസ്മയങ്ങൾ ഇവിടെ നടക്കുന്നുണ്ട്."

ചേക്കേറാൻ തയ്യാറെടുത്തുവരുന്ന കാനനപ്പക്ഷികൾ മന്ദ്രമധുരമായ ഗാനാലാപത്തോടെ താഴ്വരകളിൽനിന്ന് വനത്തിലേയ്ക്കു പ്രവേശിക്കാൻ തയ്യാറെടുത്തപ്പോൾ അന്തരീക്ഷമാകെ ശബ്ദമുഖരിതമായി. മുറ്റത്തേക്ക് ഇറങ്ങിനിന്ന് ഞാനത് ആവോളം ആസ്വദിച്ചു. അത്താഴപ്പൂജയ്ക്ക് സമയമായപ്പോൾ ഞങ്ങൾ എല്ലാവരും ക്ഷേത്രത്തിലേക്കുപോയി. മധുരംചേർത്ത് കുറുക്കിയ റവ, ലഡ്ഡു, ഗോതമ്പ് ചോറ് തുടങ്ങിയ നിവേദ്യവസ്തുക്കൾ പൂജയ്ക്കുശേഷം ഞങ്ങൾക്ക് കഴിയ്ക്കാൻ തന്നു. തണുപ്പ് അസഹ്യമായിക്കൊണ്ടിരുന്നതിനാൽ ശർമയുടെ പരിചാരകൻ 'ബുക്കാറി' കത്തിച്ചു. ഇരുമ്പുകൊണ്ടുള്ള ഒരു വലിയ പറയാണ് ബുക്കാറി. ഇതിന്റെ അടിഭാഗത്ത് ഒരു അറയിൽ വിറക് കത്തിക്കുന്നു. പറ ചൂടുപിടിക്കുമ്പോൾ മുറിയിലാകമാനം ഇളംചൂട് വ്യാപിയ്ക്കും. പുക മുറിയ്ക്ക് പുറത്തേയ്ക്ക് വമിപ്പിക്കാൻ ഇരുമ്പ് പൈപ്പ് ഘടിപ്പിച്ചിട്ടുള്ളതിനാൽ, മുറിയ്ക്കുള്ളിൽ ഒട്ടും പുകശല്യം ഉണ്ടാവുകയുമില്ല.

8 മണി കഴിഞ്ഞപ്പോൾ പരിചാരകന്മാർ ആഹാരം വിളമ്പി. വെന്തുടഞ്ഞ് നെയ്പോലെയായ പരിപ്പുകറിയും, ഗ്രീൻപീസും കിഴങ്ങും പച്ചിലക്കറികളും ചേർത്ത സബ്ജിയും വാട്ടിയെടുത്ത പച്ചമുളകും കൂടിയായപ്പോൾ അത്താഴം ഹൃദ്യമായി. കനലിൽ ചുട്ടെടുക്കുന്ന പൊള്ളച്ച

രോട്ടിയ്ക്ക് പ്രത്യേക സ്വാദുണ്ടെന്നും തോന്നി. ഭക്ഷണത്തിനുശേഷം ഓരോ തവി കേസരിയുംകൂടി കഴിച്ചപ്പോൾ പർവതമുകളിലെ അത്താഴം തികച്ചും സംതൃപ്തിയുള്ളതായി അനുഭവപ്പെട്ടു.

പൗർണമി ദിവസമായതിനാൽ പൂർണചന്ദ്രനെ കണ്ടാസ്വദിച്ചശേഷം ഉറങ്ങിയാൽ മതിയെന്ന് ഞങ്ങൾ കൂട്ടായൊരു തീരുമാനത്തിൽ എത്തിയിരുന്നു. എന്റെ ഹിമാലയയാത്രകളെക്കുറിച്ച്, പ്രത്യേകിച്ച് പഞ്ചകൈലാസങ്ങളെപ്പറ്റി, ഒരു സംക്ഷിപ്ത വിവരണം കേട്ടാൽ കൊള്ളാമെന്ന് ശർമയും അദ്ദേഹത്തിന്റെ കൂട്ടുകാരും മുമ്പ് അഭ്യർഥിച്ചിരുന്നു. ഹിമാചൽപ്രദേശത്തു ജനിച്ചുവളർന്നവരാണെങ്കിലും മണിമഹേഷ് കൈലാസത്തിലേക്കുമാത്രമേ ഇവർ തീർഥാടനം നടത്തിയിട്ടുള്ളൂ. രണ്ടടുക്ക് കമ്പിളി നിലത്തുവിരിച്ച്, അതിന്മേൽ മൂടിപ്പുതച്ച് ചമ്രംപടിഞ്ഞിരുന്ന് എല്ലാവരും കൈലാസയാത്രകളെക്കുറിച്ചുള്ള എന്റെ ഹ്രസ്വമായ വിവരണം അതീവശ്രദ്ധയോടെ ശ്രവിച്ചു. പുരാണപ്രധാനമായ പല സംശയങ്ങൾക്കും ഞാൻ മറുപടി പറയുകയും ചെയ്തു. ഹിമാചൽപ്രദേശ്, ഉത്തരാഖണ്ഡ്, സിക്കിം എന്നീ പ്രദേശങ്ങൾ ദേവഭൂമിയിൽപ്പെട്ടതാണെന്ന് ഞാൻ ഇവരെ ഓർമ്മിപ്പിച്ചു. കസ്തൂരിമാനുകളെ (Musk Deer - കൃഷ്ണസാരമൃഗം) കാണുന്നതും ഈ സ്ഥലങ്ങളിൽ മാത്രമാണ്. യാഗം ചെയ്യാൻ ഉത്തമമായ ഭൂമിയും ഇതുതന്നെയാണ്. മനുസ്മൃതിയിൽ ഇത് പ്രത്യേകം പറയുന്നുണ്ട്.

ഹിമാചൽപ്രദേശിലെ മഹാക്ഷേത്രങ്ങളിൽ പലയിടത്തും യജ്ഞങ്ങളും യാഗങ്ങളും നടത്താറുണ്ടെന്നും, പക്ഷേ, അത് വേദവിധിപ്രകാരമാണോയെന്ന് സംശയം തോന്നാറുണ്ടെന്നും ശർമ അഭിപ്രായപ്പെട്ടു. യാഗം ചെയ്താൽ ദേവന്മാരും ദേവതകളും പ്രസാദിക്കുമോ? യജ്ഞം, യാഗം ഇതിന്റെയൊക്കെ യഥാർഥ ഉദ്ദേശ്യം എന്താണ്? അതൊന്ന് വിശദമാക്കുവാൻ അദ്ദേഹം അഭ്യർത്ഥിച്ചു. എനിയ്ക്കറിയാവുന്ന വിധത്തിൽ ഞാൻ അത് പറഞ്ഞുകൊടുക്കുകയും ചെയ്തു.

ആദികാലത്തിൽ ബ്രഹ്മാവ് പ്രജകളെ യജ്ഞാധികാരികളായി സൃഷ്ടിച്ചിട്ട് അവരോട് ഇപ്രകാരം പറഞ്ഞു- "സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ അനേന പ്രസവിഷ്യധ്വമേഷ വോസ്ത്വിഷ്ടകാമധുക്" - (ഭഗവദ്ഗീത)- (ഈ യജ്ഞംകൊണ്ട് നിങ്ങൾ മേൽക്കുമേൽ വർധിച്ചാലും. എന്തെന്നാൽ ഈ യജ്ഞം നിങ്ങൾക്ക് ഇഷ്ടഭോഗങ്ങളെ തരുന്നതായി ഭവിക്കട്ടെ).

അഗ്നിഹോത്രികളായ ബ്രാഹ്മണരാണ് യാഗ-യജ്ഞാദികൾ ചെയ്യേണ്ടത്. അരണികൊണ്ട് (ഉത്തരാരണി-അധരാരണി) അഗ്നി കടഞ്ഞെടുത്ത്, ആ അഗ്നികൊണ്ടാണ് ഹോമകുണ്ഡം ജ്വലിപ്പിക്കുക. യജ്ഞം കൊണ്ട് നമ്മൾ ഇന്ദ്രാദിദേവന്മാരെ സന്തോഷിപ്പിക്കുന്നു. ആ ദേവ

ന്മാർ സന്തുഷ്ടരായാൽ മഴ മുതലായവകൊണ്ട് ഈ ഭൂമിയെ രക്ഷിക്കുന്നു. അങ്ങനെ മോക്ഷലക്ഷണമായ പരമമായ ശ്രേയസ്സിനെ, ജ്ഞാനപ്രാപ്തിയെ, ക്രമേണ പ്രാപിക്കുന്നു. ശ്രൗതമായും സ്മാർത്തമായുമുള്ള യജ്ഞങ്ങളെക്കൊണ്ട് ഇന്ദ്രാദിദേവന്മാരെ സന്തോഷിപ്പിച്ചാൽ ദേവന്മാർ ഇഷ്ടാർഥങ്ങളെത്തന്ന് നമ്മളെ രക്ഷിക്കുന്നു. യജ്ഞങ്ങളെക്കൊണ്ട് സന്തോഷിപ്പിക്കപ്പെട്ട ദേവന്മാർ, സ്ത്രീ - പശു - പുത്രാദി തുടങ്ങിയ ഇഷ്ടഭോഗങ്ങളെ തരുന്നു. വൈശ്വദേവാദി യജ്ഞങ്ങളെ ദേവന്മാർക്ക് അർപണം ചെയ്ത് ബാക്കിവരുന്ന അന്നത്തെ (പ്രസാദത്തെ) ആഹരിക്കുന്ന സൽപുരുഷന്മാർ [1]പഞ്ചസൂനാദികൃതമായ സകല പാപങ്ങളിൽനിന്നും, അറിയാതെ ചെയ്യപ്പെടുന്ന മറ്റനേകം പാപങ്ങളിൽനിന്നും സ്വയം മോചിതനാകുന്നു.

പഞ്ചമഹായജ്ഞം ഏതൊക്കെയാണെന്നു നോക്കാം. വേദം അഭ്യസിപ്പിക്കുന്ന പ്രവൃത്തി ബ്രഹ്മയജ്ഞവും, തർപ്പണം പിതൃയജ്ഞവും, ഹോമം ദേവയജ്ഞവും, ബലി ഭൂതയജ്ഞവും, അതിഥിപൂജ നൃയജ്ഞവും ആണ്. ഇപ്രകാരമുള്ള പഞ്ചമഹായജ്ഞത്തെ ആരാണ് യഥാശക്തി അനുഷ്ഠിക്കുന്നത് അവൻ ഗൃഹത്തിൽത്തന്നെ വസിക്കുന്നവനാണെങ്കിലും പഞ്ചസൂനാദോഷങ്ങൾ അവനെ ബാധിക്കുന്നതല്ല. ദേവയജ്ഞത്തിൽ പ്രധാനമായി നാലു യജ്ഞങ്ങൾ ആണ് ഉള്ളത്; ദ്രവ്യയജ്ഞം, തപോയജ്ഞം, യോഗയജ്ഞം, സ്വാധ്യായയജ്ഞം.

യജ്ഞവും കർമവും അന്യോന്യം ബന്ധപ്പെട്ടുകിടക്കുന്നു. ജഗത്താകുന്ന ചക്രത്തെ തിരിക്കുന്നത് കർമമാകുന്നു.

"അന്നാൽ ഭവന്തി ഭൂതാനി പർജന്യാദന്നസംഭവഃ
യജ്ഞാൽ ഭവതി പർജന്യോ യജ്ഞഃ കർമസമുദ്ഭവഃ
കർമബ്രഹ്മോദ്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുദ്ഭവം
തസ്മാൽ സർവഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം."

- അന്നത്തിൽനിന്നു ജീവികളും മഴയിൽനിന്ന് അന്നവും യജ്ഞത്തിൽനിന്നു മഴയും കർമത്തിൽനിന്നു യജ്ഞവും വേദത്തിൽനിന്നു

---

1. പഞ്ചസൂനാദിപാപങ്ങൾ ഏതെല്ലാമാണെന്ന് താഴെ പറയുന്ന ശ്ലോകം വ്യക്തമാക്കുന്നു-

"കുണ്ഡനീ പേഷണീ ചുല്ലീ ചോദകുംഭീ ച മാർജനീ
പഞ്ചസുനാ ഗൃഹസ്ഥസ്യ പഞ്ചയജ്ഞാൽ പ്രണശ്യതി."

(ഉലക്ക മുതലായതുകൊണ്ട് ഇടിക്കുന്നത്, അമ്മി മുതലായവയിൽ അരയ്ക്കുന്നത്, വിറക് മുതലായത് കത്തിക്കുന്നത്, കിണറ്റിൽനിന്നു വെള്ളം കൊണ്ടുവന്ന് ആ വെള്ളത്തെ ഉപയോഗിക്കുന്നത്, നിലം മെഴുകുക മുതലായത്, ഈ വക പ്രവൃത്തികളിൽ ഗൃഹസ്ഥനുണ്ടാകുന്ന പ്രാണഹിംസാദോഷം പഞ്ചമഹായജ്ഞം നിമിത്തം നശിച്ചുപോകുന്നു.)

കർമവും പരബ്രഹ്മത്തിൽനിന്നു വേദവും ഉണ്ടാകുന്നു. അതിനാൽ എങ്ങും നിറഞ്ഞിരിക്കുന്ന പരബ്രഹ്മം നിത്യം യജ്ഞത്തിൽ സ്ഥിതി ചെയ്യുന്നു എന്നു പറയുന്നു. യജ്ഞമാകുന്ന ഉപായംകൊണ്ട് ബ്രഹ്മത്തെ പ്രാപിക്കാമെന്ന് ഭഗവാൻ ശ്രീകൃഷ്ണൻ അർജുനനെ ബോധ്യപ്പെടുത്തുകയാണ് ഇവിടെ.

നാലു വേദങ്ങളാണ് എല്ലാ വിജ്ഞാനങ്ങളുടെയും ഉത്ഭവസ്ഥാനം. യജ്ഞകർമങ്ങളിൽ സാധാരണയായി മൂന്നു വേദങ്ങൾ മാത്രമേ ഉപയോഗിക്കുന്നുള്ളൂ. ഇന്ദ്രാദി ദേവതകളെ മുഖ്യസന്ദർഭങ്ങളിൽ സ്തുതിക്കുവാൻ ഋഗ്വേദവും, ഹോമാദികർമങ്ങൾക്കു യജുർവേദവും, സാമങ്ങൾകൊണ്ടു ദേവന്മാരെ പാടിസ്തുതിക്കുവാൻ സാമവേദവും ഉപയോഗിക്കുന്നു. അഥർവവേദത്തിനു പ്രസക്തി വളരെ കുറവാണ്. വേദത്തിന് ആദ്ധ്യാത്മികമായും ആധിദൈവികമായും ആധിഭൗതികമായും അർഥങ്ങളുണ്ട്. യാഗഹോമാദികർമങ്ങൾക്കുള്ള ഒരു സ്ഥൂലാർഥം മാത്രമേ നമുക്ക് ഭാഷ്യങ്ങളിൽനിന്നു ലഭിച്ചിട്ടുള്ളൂ. വേദത്തിന്റെ എല്ലാ ഗൂഢാർഥങ്ങളും വിവരിക്കുവാൻ ആർക്കും സാദ്ധ്യമല്ല. വേദമന്ത്രങ്ങളുടെ വ്യാഖ്യാനം അത് ഉപയോഗിക്കുന്നവരുടെ ഇച്ഛയ്ക്ക് അനുസരിച്ച് അതിലെ വാക്കുകളുടെ അർഥം മാറി മാറി വരുന്നു. ചെറിയ ചില ഉദാഹരണസഹിതം ഇതു വ്യക്തമാക്കാം.

"ഓം അഗ്നിമീളേ പുരോഹിതം യജ്ഞസ്യ ദേവം
ഋത്വിജം ഹോതാരം രത്നധാതമം".

ഋഗ്വേദത്തിലെ ഈ ആദ്യമന്ത്രത്തിലെ അഗ്നി എന്ന വാക്കുതന്നെ എടുക്കാം. യാഗത്തിനു പുരോഹിതനും ദേവനും നാലു ഋത്വിക്കുകളും വേണം. അഗ്നിക്ക് അവരേക്കാൾ പ്രാധാന്യവുമുണ്ട്. അഗ്നി എന്നാൽ വെറും തീ അല്ല. അതിനു ജീവൻ എന്ന അർത്ഥവും കല്പിക്കുന്നുണ്ട്. ആ ജീവൻ പുരോഹിതാദികളിൽ ഒക്കെ ഉള്ളതുകൊണ്ട് എല്ലാവരും അഗ്നിസ്വരൂപന്മാരാണ് എന്ന് മനസ്സിലാക്കണം. അഗ്നി ബ്രഹ്മമാണെന്നും പരമാത്മാവാണെന്നും കരുതാം. എല്ലാ നിർവചനങ്ങളുംകൂടി ഒന്നായി ചിന്തിക്കുമ്പോൾ സച്ചിദാനന്ദസ്വരൂപമായ പരമാത്മാവാണ് അഗ്നി എന്നു വ്യക്തമാവും.

ഇതേപോലെത്തന്നെയാണ് 'ഋത്വിക്കുക'ളും. യാഗത്തിലെ ഋത്വിക്കുകളെ മാത്രമല്ല ഇവിടെ ഉദ്ദേശിക്കുന്നത്. "ഋത്വനുസാരം യജനാൽ ഋത്വിക്" എന്ന നിർവചനമനുസരിച്ച് ജീവിതമാകുന്ന മഹായജ്ഞത്തിൽ പലവിധത്തിലും നമുക്ക് സഹായികളായിത്തീരുന്ന മാതാപിതാക്കളും ഭാര്യാപുത്രാദികളും ബന്ധുമിത്രാദികളും ഋത്വിക്കുകളായി മാറുന്നു എന്നതാണ് വാസ്തവം. യാഗനിർവഹണത്തിൽ അതാതു സമയത്ത് ഓരോരുത്തരും നിർവഹിക്കേണ്ടതായ കർമങ്ങൾ ഭക്തിപൂർവം നിറ

വേറ്റുന്നതുപോലെ ജീവിതമഹായജ്ഞത്തിലും മാതാ-പിതാ-പുത്ര മിത്രാ-കളത്രാദികളായ ഋത്വിക്കുകൾ അവരവരുടെ കടമയും കർത്ത വ്യവും തക്കതായ സമയത്തു ചെയ്തുതന്ന് സഹായിക്കുന്നു. ഋത്വി ക്കുകൾക്കു തുല്യരായ ഇവരിലും സർവേശ്വരൻ തന്നെയാണ് പ്രേരണ നൽകി പ്രവർത്തിക്കുന്നത് എന്ന ബോധമാണ് "യജ്ഞസ്യ ഋത്വിജം" എന്ന പദങ്ങളുടെ സൂചന.

വേദമന്ത്രങ്ങളുടെ പരമപ്രയോജനം സർവശക്തനായ ദൈവത്തെ അറിഞ്ഞനുഭവിക്കാൻ സഹായകമാകുന്നു എന്നതാണ്. വേദത്തിന്റെയും വേദപഠനത്തിന്റെയും ഗുണമാഹാത്മ്യങ്ങളെപ്പറ്റി ബ്രാഹ്മണങ്ങൾ, ഉപ നിഷത്തുകൾ, ആരണ്യകങ്ങൾ, ഭഗവദ്ഗീത, ഭാഗവതം, സ്മൃതികൾ എന്നിവയിലൂടെ അറിയാൻ സാധിക്കും. ബ്രഹ്മാണ്ഡത്തിൽ എന്ന പോലെ പിണ്ഡാണ്ഡമായ മനുഷ്യശരീരത്തിലും ഒരു മഹായജ്ഞം നടന്നുകൊണ്ടിരിക്കുന്നുണ്ട്. മനുഷ്യശരീരത്തിലും 17 ഋത്വിക്കുകളും യജമാനനുമുണ്ട്. 5 പ്രാണന്മാർ, 5 കർമേന്ദ്രിയങ്ങൾ, 5 ജ്ഞാനേന്ദ്രിയ ങ്ങൾ, മനസ്സ്, ബുദ്ധി എന്നിങ്ങനെ 17 ഋത്വിക്കുകളും ജീവാത്മാവായ ജയമാനനും കൂടി 18 പേരാണ് ഈ മഹത്തായ യജ്ഞം നിർവഹിക്കു ന്നത്.

"മയാ സോ അന്നമത്തി യോ വിപശ്യതി
യഃ പ്രാണിതി യ ഈം ശൃണോത്യുക്തം"
എന്ന ഋഗ്വേദമന്ത്രഭാഗത്തിന്റെ സാരവും ഇതാണ്.

യജ്ഞം, ദേവത, ആത്മാവ് എന്നിവയെപ്പറ്റിയാണ് വേദങ്ങൾ പ്രധാ നമായി പ്രതിപാദിക്കുന്നത്. ദേശീയ ഐക്യം, സർവസാഹോദര്യം എന്നീ ആഹ്വാനങ്ങളും ഇതിലുണ്ട്. വേദം പരോക്ഷവാദപ്രധാനമാ ണ്. അതിമഹത്തരവും ഗൂഢവുമായ സംഗതികൾ അതിഗഹനങ്ങളായ സാങ്കേതികപദങ്ങളിലൂടെയാണ് ഇതിൽ പ്രതിപാദിക്കുന്നത്.

പൂർണചന്ദ്രൻ ഉദിച്ചുയർന്നപ്പോൾ ഞങ്ങളെല്ലാവരും മുറ്റത്തേക്ക് ഇറങ്ങിനിന്നു. തണുപ്പ് കഠിനമായിരുന്നുവെങ്കിലും അന്തരീക്ഷം തെളി ഞ്ഞുനിലകൊണ്ടു. ഒരുതരിപോലും മൂടൽമഞ്ഞില്ലാത്ത തെളിഞ്ഞ രാത്രി. പാലൊളിപ്പൂനിലാവ് ചുറ്റുമുള്ള പർവ്വതശിഖരങ്ങളേയും അന ന്തമായ താഴ്വരകളേയും പ്രകാശത്തിൽ കുളിപ്പിച്ചപോലെയാക്കിയ പ്പോൾ, പ്രകൃതിയെന്ന മഹാശക്തിമുമ്പിൽ ഒരുനിമിഷം ശിരസ്സ് കുനി ഞ്ഞുപോയി. ഒരു പുൽക്കൊടിയെപ്പോലും വ്യക്തമായിക്കാണാവുന്ന ആ പ്രകാശധാരയേറ്റ് ചുറ്റുമുള്ള വൃക്ഷ-സസ്യ-ലതാദികൾ വെട്ടിത്തി ളങ്ങിയപ്പോൾ, ഇതുതന്നെയാണ് ഭൂമിയിലെ സ്വർഗം എന്നു തോന്നി പ്പോയി. കൺചിമ്മിക്കൊണ്ട് നക്ഷത്രക്കൂട്ടങ്ങൾ താരാനാഥന് അക മ്പടി സേവിച്ചപ്പോൾ പ്രൗഢഗംഭീരമായ തലയെടുപ്പോടെ പൂർണേന്ദു നിശ്ചലനായി നിലകൊണ്ടു. ഹൗ! എന്തൊരു വശ്യസുന്ദരമായ ദൃശ്യം....

കൂട്ടുകാരൊക്കെ പിൻവാങ്ങിപ്പോയെങ്കിലും ഞാൻ ഏകനായി മുറ്റത്ത് നിലകൊണ്ടു. പകൽസമയത്തെ കഠിനയാത്രയുടെ ക്ഷീണ മൊക്കെ എങ്ങോ പോയ്മറഞ്ഞു. അനുകൂലോർജം സിരകളിലാകെ പ്രവഹിക്കുന്നപോലെ തോന്നി. ഇടയ്ക്കെല്ലാം, ദുർബലമായ കാർമേ ഘവീചികൾ പൂർണേന്ദുബിംബത്തെ ഭാഗികമായി മറച്ചുവെങ്കിലും പൂനി ലാവിന് വലിയ മങ്ങലൊന്നും സംഭവിച്ചില്ല. കുറച്ചുനേരം മുറ്റത്ത് ഉലാ ത്തിയശേഷം ക്ഷേത്രഭാഗത്തേയ്ക്ക് നടന്നു. കാനനം നിശ്ശബ്ദമാണ്. എങ്ങും പരിപൂർണ നിശ്ശബ്ദത. രാധ-കൃഷ്ണ ക്ഷേത്രത്തിന്റെ മുന്നി ലെത്തിയപ്പോൾ അറിയാതെ നിന്നുപോയി. പൂനിലാവിൽ കുളിച്ചു നിൽക്കുന്ന ക്ഷേത്രത്തിന്റെ ഇരുമ്പഴികൾക്കിടയിൽക്കൂടി നോക്കിയ പ്പോൾ, ഓടക്കുഴലൂതിനിൽക്കുന്ന കൃഷ്ണവിഗ്രഹവും അത് ശ്രദ്ധിച്ചപോലെ നിലകൊള്ളുന്ന രാധയുടെ രൂപവും മനസ്സിൽ തറ ഞ്ഞു. പഞ്ചാരപ്പൂനിലാവ് രാധയുടെ മുഖകാന്തി പൂർവ്വാധികം ശോഭി പ്പിച്ചപ്പോൾ ആ രൂപത്തിന് ജീവനുള്ളപോലെ തോന്നി. എത്ര വശ്യ സുന്ദരമായ പുഞ്ചിരി. കൈകൾ മാറത്തുപിണച്ചുകെട്ടി, ചുമരിൽ ചാരി നിന്ന്, ഞാൻ 'രാധെമാ'യെക്കുറിച്ച് ചിന്തിച്ചുനോക്കി...

ഭാരതീയ പുരാണേതിഹാസങ്ങളിൽ രാധയോളം തിളങ്ങിവിളങ്ങി നിൽക്കുന്ന മറ്റൊരു സ്ത്രീകഥാപാത്രമുണ്ടോ? കൃഷ്ണന്റെ കളിക്കൂട്ടു കാരിയായി മഥുരയിലും വൃന്ദാവനത്തിലും ദ്വാരകാപുരിയിലും ഒരു നിഴൽപോലെ രാധ കൂടെയുണ്ടായിരുന്നു. ബാല്യകാലലീലകൾ അവർ തിമർത്തുകൊണ്ടാടി. കുസൃതികളും പരിഭവങ്ങളും പിണക്കങ്ങളും നിത്യേന അകമ്പടിസേവിച്ചുവെങ്കിലും അതൊക്കെ ക്ഷണികമായിരു ന്നു. ദിവസവും, പരസ്പരം കാണാതിരിയ്ക്കാൻ അവർക്കാകില്ല. കൃഷ്ണന്റെ ഓടക്കുഴൽ നാദം കേട്ടാൽ രാധ എല്ലാം മറന്ന് ഓടിയെ ത്തും. പിന്നെ, പുല്ലാങ്കുഴൽ നാദത്താലും രാധയുടെ നൃത്തച്ചുവടുക ളാലും യമുനാതീരം അലിഞ്ഞമരും. എത്രയെത്ര ഗാനങ്ങളാണ് രാധ യെയും കൃഷ്ണനെയും കുറിച്ച് വൃന്ദാവനത്തിലെ മറ്റു കളിക്കൂട്ടുകാർ പാടിനടന്നത്. കാതങ്ങൾക്കകലെയാണെങ്കിലും, രാധ മനസ്സുനൊന്ത് ഒന്നു ചിന്തിച്ചാൽ ശ്യാമളവർണനൻ ആ നിമിഷത്തിൽത്തന്നെ മുന്നി ലെത്തും. കാലം മിനുക്കുപണികൾ നടത്തിയപ്പോൾ ഇരുവരും യൗവ നത്തിലേക്ക് കടന്നു. പക്ഷേ, അവരുടെ ബന്ധം അഭംഗുരമായിത്തന്നെ നിലകൊണ്ടു. തന്റെ ഹൃദയേശ്വരനായിത്തന്നെ അവർ കൃഷ്ണനെ തന്റെ ആത്മാവിനോട് ചേർത്തുവച്ചു. അതെ, അവളുടെ മാത്രം കൃഷ്ണൻ. അതിൽക്കൂടുതലൊന്നും രാധ ആഗ്രഹിച്ചില്ലെന്നുണ്ടോ? ഇല്ലെന്നുവേണം കരുതാൻ. അനശ്വരപ്രേമത്തിനു മുമ്പിൽ കെട്ടുബ ന്ധങ്ങൾക്കൊക്കെ എന്തു പ്രസക്തി? ആത്മബന്ധം, ആത്മ ബന്ധംതന്നെയാണ്.

യുവത്വത്തിലേക്കു കടന്ന കൃഷ്ണൻ തന്റെ അവതാരലക്ഷ്യങ്ങളിലേക്കുള്ള പ്രയാണം ആരംഭിച്ചു.[1] ദ്വാരകാപുരിയുടെ നാഥനായി, മറ്റു രാജാക്കന്മാരുടെ ആദരങ്ങൾ ഏറ്റുവാങ്ങി, സർവർക്കും അഭികാമ്യനായി, തികഞ്ഞ രാജോത്തമനായി അവതാരകൃഷ്ണൻ വിളങ്ങിയപ്പോൾ രാധ അതെല്ലാം വിസ്മയാദരങ്ങളോടെ, മനംകുളിർക്കെ, നോക്കിക്കണ്ടു. പിന്നീട്, ഒന്നിനുപുറകെ മറ്റൊന്നായി വിവാഹങ്ങളുടെ ഒരു ഘോഷയാത്രതന്നെ അരങ്ങേറി. സമ്മാനമായി, മോഹിച്ച്, സ്വയംവരമായി, ബലാൽക്കാരേണയായി അതങ്ങനെ നടന്നു. രുക്മിണി, സത്യഭാമ, കാളിന്ദി.... എല്ലാം സൗന്ദര്യത്തിടമ്പുകളായ ദേവിമാർ. ജാംബവാൻ തന്റെ മകളായ ജാംബവതിയേയും സമ്മാനിച്ചു. പിതാവായ വാ

---

1. ശ്രീകൃഷ്ണനെ 'ഭോഗേശ്വര'നായി ചിത്രീകരിക്കുന്ന നിരവധി രചനകൾ മലയാളത്തിൽ ഉണ്ട്. ഗോപസ്ത്രീകളുമായിട്ടും പതിനാറായിരത്തിയെട്ട് കന്യകമാരുമായിട്ടും ശ്രീകൃഷ്ണൻ നിരന്തരം വിഷയസുഖത്തിൽ ആമഗ്നനായി ജീവിതം കഴിച്ചുകൂട്ടിയെന്നാണ് പലരും എഴുതുന്നത്. രാസലീലയിൽ ഇവരുമൊക്കെയായി രമിച്ചു എന്നത് വാസ്തവം തന്നെയാണ്. ശ്രീകൃഷ്ണൻ സാധാരണക്കാരെപ്പോലെ വിഷയാരാമനോ ദേഹാരാമനോ അല്ല. അദ്ദേഹം അത്മാരാമനാണ്. അതുകൊണ്ട് ഇത്തരം ലീലകളിൽ വിഷയസംബന്ധം, ലൈംഗിക-ദേഹേന്ദ്രിയ പ്രീതിയുമായി യാതൊരു ബന്ധവുമില്ല. രാസപഞ്ചാദ്ധ്യായിയിൽ (ഭാഗവതം) പറയുന്നു: "ഇതി വിക്ളബിതം താസാം ശ്രുത്വാ യോഗേശ്വരേശ്വരഃ/പ്രഹസ്യ സദയം ഗോപീഃ ആത്മാരാമോഽപ്യരീരമത്"- യോഗേശ്വരനായ ശ്രീകൃഷ്ണൻ സ്വാത്മാവിൽ തന്നെ സദാ രമിച്ചിരിക്കുന്നവൻ (ആത്മാരാമൻ) ആണെങ്കിലും ദയാവായ്പോടെ ഗോപസ്ത്രീകളെ രമിപ്പിച്ചു. "... സ സത്യകാമോഽനുരതാബലാഗണഃ സിഷേവ ആത്മന്യവരുദ്ധ സൗരതഃ" - കാമത്തെ ജയിച്ചിരിക്കുന്ന ഭഗവാൻ അനുരക്തരായ സ്ത്രീകളെ സേവിച്ചപ്പോൾ ശുക്ലത്തെ തന്നിൽത്തന്നെ നിരോധിച്ചതല്ലാതെ സുരതസുഖത്തെ ആഗ്രഹിച്ചിരുന്നില്ല. അതുകൊണ്ട് ഈ ലീലയിൽ കാമാധീനതയില്ലെന്നു വ്യക്തം. "ശ്രുത്വാ ച തത് ക്വണിതവേണുവിചിത്രഗീതം, ദേവ്യോ വിമാനഗതയഃ"- അവനാൽ ശബ്ദിപ്പിക്കപ്പെട്ട വേണുവിൽനിന്ന് പുറപ്പെടുന്ന വിചിത്രമായ ഗാനാലാപത്തെ വിമാനത്തിൽ സഞ്ചരിക്കുന്ന ദേവസ്ത്രീകൾ കേട്ടപ്പോൾ - ദേവസ്ത്രീകളുടെ തലമുടിക്കെട്ടുകൾ അഴിയുകയും പുഷ്പങ്ങൾ അതിൽനിന്ന് ഊർന്നുവീഴുകയും തുണിക്കുത്ത് അഴിയുകയും ചെയ്തത് അവർ അറിഞ്ഞില്ല. അവർ കാമംകൊണ്ട് മോഹിതരായിപ്പോയിയെന്നു സാരം. രാധയുമായിട്ടുള്ള ക്രീകൃഷ്ണന്റെ രാസലീലയും ഇതു പോലെ മാത്രമേയുള്ളൂ. വൃന്ദാവന ദേവതയാണ് രാധ (ദയിത). ശ്രീകൃഷ്ണന്റെ വേണുഗാനം ശ്രവിക്കുമ്പോൾ രാധ മദനതാപം നിമിത്തം ആലസ്യത്തിൽ ആണ്ടുപോകുന്നു. അപ്പോൾ കൃഷ്ണൻ തന്റെ പാദപല്ലവത്തെ രാധയുടെ മാറിടത്തിൽ വച്ചനുഗ്രഹിക്കും ('ദയിതാസ്തനമണ്ഡിതേന'). ഉടനെ രാധ മോഹം തെളിഞ്ഞ് എഴുന്നേൽക്കും. ഇങ്ങനെയുള്ള സമ്പർക്കമല്ലാതെ സംഭോഗരൂപമായ സമ്പർക്കം രാധക്ക് സിദ്ധിച്ചിട്ടില്ല. രാധ അത് ആഗ്രഹിച്ചിട്ടുമില്ല. രാസാക്രീഡാവസരത്തിൽ ഗോപസ്ത്രീകൾക്കുണ്ടായ ശ്രീകൃഷ്ണ സംയോഗം നവസംഗമമാണെന്ന് പറയുന്നുണ്ട്. അതുകൊണ്ട് രാധയുടെ സ്തനത്തിൽ അലങ്കരിച്ച കുങ്കുമം ('ഉരുഗായപദാബ്ജരാഗശ്രീകുങ്കുമേന') ശ്രീകൃഷ്ണ പാദത്തിൽ പറ്റിയത് സംഭോഗം നിമിത്തമല്ല, മറിച്ച്, പാദസ്പർശനരൂപമായ അനുഗ്രഹം നിമിത്തമാണെന്ന് ഭാഗവതത്തിൽ പറയുന്നുണ്ട്. ജീവാത്മാവ് സൂക്ഷ്മശരീരത്തിൽ, സുഷുപ്താവസ്ഥയിൽ, വഴിപോലെ പ്രവേശിക്കുന്ന അവസ്ഥയെ 'സംവേഷം' എന്നാണ് പറയുക. മോഹിതനിദ്രയിൽനിന്ന് ഉണർന്നാൽ എല്ലാം ഒരു സ്വപ്നംപോലെ തോന്നും. ഈ രീതിയിൽ ഗർഭധാരണവും സാധ്യമാണ്.

സുദേവന്റെ സഹോദരി രാജാധിദേവിയുടെ പുത്രിയായ മിത്രവിന്ദ എന്ന കന്യകയെ, സ്വയംവരത്തിനുവന്നിരിക്കുന്ന രാജാക്കന്മാരുടെ കൺമുമ്പിൽവച്ച് ബലമായി കൊണ്ടുപോന്നു. അയോദ്ധ്യയിലെ രാജാവായ നഗ്നജിത്തിന്റെ മകളായ സത്യയെ (നഗ്നജിതീ), രാജകന്യക കാണെത്തന്നെ, 7 മദിച്ച കാളകളെ നിഷ്പ്രയാസം പിടിച്ചുകെട്ടി പന്തയം ജയിച്ച് വിവാഹം ചെയ്തു. പിതൃസഹോദരിയായ ശ്രുതകീർത്തിയുടെ പുത്രിയും കേകയരാജ്യത്തിൽ ജനിച്ചവളുമായ ഭദ്രയെ അവളുടെ സഹോദരന്മാരുടെ അപേക്ഷയനുസരിച്ച് കല്യാണം കഴിച്ചു. മദ്രരാജാവിന്റെ പുത്രിയും സർവശുഭലക്ഷണസമ്പന്നയുമായ ലക്ഷ്മണയെ സ്വയംവരത്തിൽവച്ച് അപഹരിച്ചു വിവാഹം ചെയ്തു. ഓരോ വിവാഹവും ദ്വാരകാപുരിയിൽ, രാജകീയമായ വിധത്തിൽത്തന്നെ ആഘോഷിക്കപ്പെട്ടു. ശംഖം, ഭേരി, ആനകം, വീണ, വേണു മുതലായവയുടെ ശബ്ദങ്ങൾ രാജധാനിയിൽ മുഴങ്ങി. ബ്രാഹ്മണശ്രേഷ്ഠർ ഹോമാദികർമങ്ങളോടെ ആശീർവാദങ്ങൾ അർപിച്ചു. ദ്വാരകാപുരവാസികൾ ഉത്സവസൂചകങ്ങളായ പുതുവസ്ത്രാലങ്കാരങ്ങൾ ധരിച്ച് സന്തോഷഭരിതരായി ഗ്രാമീണഗാനങ്ങൾ ആലപിച്ച് നൃത്തം ചെയ്തു. സ്ത്രീധനമായി, അളവറ്റ ധനവും രത്നങ്ങളും ദ്വാരകാപുരിയിൽ കുമിഞ്ഞുകൂടി. ആന, തേർ, കുതിര, കാലാൾ എന്നിങ്ങനെയുള്ള നാലു സൈന്യങ്ങളും, എണ്ണമറ്റവിധത്തിൽ, സ്ത്രീധനത്തോടൊപ്പം ദ്വാരകയിൽ വന്നുചേർന്നു. കണ്ണഞ്ചിപ്പിക്കുന്ന വിധത്തിലുള്ള കൊട്ടാരങ്ങൾ, ദേവിമാർക്കുവേണ്ടി, ദ്വാരകാ രാജധാനിയിൽ പണിതുയർത്തി.

ദ്വാരകാപുരിയിലെ ഓരോ സ്പന്ദനവും രാധ അറിയുന്നുണ്ടായിരുന്നു. ഉത്സാഹവതിയായി, നിറഞ്ഞ മനസ്സോടെ, സാക്ഷിഭാവത്തിൽ, രാധ അചഞ്ചലയായി നിലകൊണ്ടു. സ്വന്തം കൃഷ്ണന്റെ സന്തോഷമാണ് തന്റേയും സന്തോഷം; രാധ സ്വയം സമാധാനിച്ചു. ഓരോ വിവാഹത്തിന്റെ പിന്നിലും ഓരോ ലക്ഷ്യമുണ്ട്. ആ നിയോഗം നടക്കുകതന്നെവേണം.

നരകാസുരനെ വധിച്ച് അദ്ദേഹത്തിന്റെ രാജധാനിയിൽ തടവിൽ പാർപ്പിച്ചിരുന്ന [1]16000 കന്യകമാരെ മോചിപ്പിച്ചപ്പോൾ, അവരെല്ലാം കൂടി ഒരു തീരുമാനത്തിൽ എത്തി. അസുരരാജാവിന്റെ കൊട്ടാരത്തിൽ കാരാഗൃഹത്തിൽക്കഴിഞ്ഞിരുന്ന തങ്ങൾക്ക് ഇനിയൊരു വിവാഹബന്ധത്തിന് സാധ്യതയില്ല. അസുരരാജാവിന്റെ അന്തപ്പുരത്തിൽ കഴിച്ചുകൂട്ടിയവരാണെന്നേ ലോകം ധരിയ്ക്കുകയുള്ളൂ. സ്വന്തം കുടുംബങ്ങളിൽപ്പോലും പ്രവേശനം നിഷേധിയ്ക്കപ്പെടാം. അതുകൊണ്ട്, കടലിൽ ചാടി എല്ലാവരും കൂട്ട ആത്മഹത്യ ചെയ്യുകയാണ് ഏകമാർഗം.

1. 16,100 കന്യകമാരാണെന്ന് മറ്റു ചില പുരാണങ്ങളിൽ ക്ലിപ്തപ്പെടുത്തിക്കാണുന്നു.

കന്യകമാർ എല്ലാവരുംകൂടി തങ്ങളുടെ രക്ഷകനായ കൃഷ്ണനെ ധ്യാനിച്ചു.

[1] "തം പ്രവിഷ്ടം സ്ത്രീയോ വീക്ഷ്യ നരവീരം വിമോഹിതാഃ
മനസാ വവ്രിരേ/ഭീഷ്ടം പതിം ദൈവോപസാദിതം."

- ആ രാജധാനിയിൽ പ്രവേശിച്ച ശ്രീകൃഷ്ണനെ കണ്ടപ്പോൾ എല്ലാ സ്ത്രീകളും ഒരേ സമയത്ത് മോഹിച്ചു. ദൈവത്താൽ സമീപം പ്രാപിയ്ക്കപ്പെട്ട ഇഷ്ടനായ ഭർത്താവായിട്ട് അവരെല്ലാവരും മനസ്സു കൊണ്ട് വരിച്ചു.

[2] "ഭൂയാദ് പതിരയം മഹ്യം ധാതാ തദനുമോദതാം
ഇതി സർവാഃ പൃഥക് കൃഷ്ണേ ഭാവേന ഹൃദയം ദധുഃ"

- കൃഷ്ണൻ എന്റെ ഭർത്താവായി ഭവിക്കേണമേ, ദൈവം ആയതിന് അനുകൂലിക്കേണമേ, എന്നുള്ള വിചാരം എല്ലാ സ്ത്രീകൾക്കും പ്രത്യേകം പ്രത്യേകം ഉണ്ടായതിനാൽ അവർ സർവരും ശ്രീകൃഷ്ണനിൽ ഹൃദയത്തെ സമർപ്പിച്ചു.

കന്യകമാരുടെ ഹിതം ഗ്രഹിച്ച കൃഷ്ണൻ, സ്നാനാദികർമങ്ങൾ കഴിപ്പിച്ച് പരിശുദ്ധകളാക്കിയശേഷം പുതുവസ്ത്രാഭരണങ്ങൾ ധരിപ്പിച്ച് അവരെയെല്ലാം പല്ലക്ക്, ഡോലി മുതലായ വാഹനങ്ങളിലിരുത്തി ഭൃത്യജനങ്ങളെക്കൊണ്ടെടുപ്പിച്ച് ദ്വാരകാപുരിയിലേക്കയച്ചു. എല്ലാവർക്കും ഓരോ ഭവനം വീതം നിർമിച്ചുകൊടുക്കുകയും ചെയ്തു. പിന്നീട്, ഒരു ശുഭമുഹൂർത്തത്തിൽ 16000 രൂപം ധരിച്ചവനായി ഒരേ സമയത്ത് പ്രത്യക്ഷപ്പെട്ട് അവരെയെല്ലാം വിധപ്രകാരം വിവാഹം കഴിച്ചു.

രാധ എല്ലാം കാണുന്നുണ്ടായിരുന്നു. അപ്പോഴും അചഞ്ചലയായി, സാക്ഷിഭാവത്തിൽ അവർ നിലകൊണ്ടു. 16,000-ൽപ്പോലും തന്നെ ഉൾപ്പെടുത്തിയില്ലല്ലോയെന്ന് അവർ ചിന്തിച്ചതുപോലുമില്ല. കൃഷ്ണൻ തന്റേതു മാത്രമാണെന്ന്, കൗമാരത്തിൽത്തന്നെ ഹൃദയത്തിൽ വേരൂന്നിയ ആ വികാരം, രാധ മനസ്സിൽ ഒരു നിധിപോലെ സൂക്ഷിച്ചു. "നിനക്കു ഭർത്താവിന്റെ അഖണ്ഡമായ പ്രേമം ലഭിയ്ക്കട്ടെ"[3] (അഖണ്ഡിതം പ്രേമ ലഭസ്വ പത്യു) യെന്നു പാർവതീദേവിയ്ക്കു ലഭിച്ച അനുഗ്രഹം രാധയ്ക്ക് ആരും നൽകിയില്ല. "യാ ദാസ്യമപ്യസ്യ ലഭേത നാരീ" - ഇദ്ദേഹത്തിന്റെ ദാസ്യമെങ്കിലും ലഭിക്കുന്ന സ്ത്രീ - ധന്യയാകുമെന്ന് പാർവതീദേവി ചിന്തിച്ചപോലെ രാധ കരുതിയതുമില്ല. പക്ഷേ, തന്റെ അഭംഗുരമായ സ്നേഹം അവർ കൃഷ്ണനുമാത്രമായി,

---

1,2. ഭാഗവതം.

3. കുമാരസംഭവം - കാളിദാസൻ

നിർലോഭം ചൊരിഞ്ഞുകൊടുത്തു. രാധയുടെ ഈ സ്നേഹത്തെക്കുറിച്ച് കൃഷ്ണൻ തികച്ചും ബോധവാനുമായിരുന്നു.

രാധ ശ്രീകൃഷ്ണനോടൊന്നിച്ച് അവതരിച്ച ദേവസ്ത്രീയാണ്. മറ്റു ചില ഗോപികമാർ സാധനാസിദ്ധി ആർജ്ജിച്ചവരുമാണ്. ജന്മജന്മാന്തരങ്ങളായി ഭഗവാനുമായി രമിയ്ക്കാൻ അവകാശപ്പെട്ടവരാണ്. ഇതേക്കുറിച്ച് 'പരമപുരാണ'ത്തിൽ ഇങ്ങനെ പറയുന്നു –

[1]"പുരാമഹർഷയസ്സർവേ ദണ്ഡകാരണ്യവാസിനഃ
ദൃഷ്ട്വാരാമം ഹരിം തത്ര ഭോക്തുമൈച്ഛൻ സുഹഗ്രീവം
തേ സർവം സ്ത്രീത്വമാപന്നാസമുദ്ഭൂതാശ്ച ഗോകുലേ
ഹരിംസംപ്രാപ്യകാമേന നതോമുക്താ ഭാവാർണവാത്."

ഗോപികമാർ ശ്രുതിദേവതകളുടെ അവതാരമാണെന്ന് 'ബൃഹദ്വാമനപുരാണ'ത്തിൽ പറയുന്നുണ്ട്. സ്വർഗാരോഹണത്തിനുശേഷം ഭഗവാൻ ഉദ്ധവരെ വരുത്തി പറയുന്നു –

"ഗോപികളുടെ പ്രാണൻ എന്നിലാണ്. അവർ എന്റെ ആത്മാവുതന്നെയാണ്. എന്നെ ചിന്തിച്ച് ദുഃഖിക്കരുതെന്ന് പറയണം. ഞാൻ അവരെ സദാ സ്മരിക്കും." അവർക്ക് ജ്ഞാനോപദേശം കൊടുക്കാൻ ഉദ്ധവരെ പറഞ്ഞയക്കുകയും ചെയ്യുന്നു.

[2] "ഗച്ഛോദ്ധവ വ്രജം സൗമ്യ പിത്രോർനൗ പ്രീതിമാവഹ
ഗോപീനാം യദ്വിയോഗാധിം മത്സന്ദേശൈർ വിമോചയ."

ഒരിയ്ക്കൽ കൃഷ്ണപത്നിമാർക്കിടയിൽ ഒരു തർക്കമുണ്ടായി. തങ്ങൾക്കിടയിൽ ആർക്കാണ് കൃഷ്ണനോട് ഏറ്റവുമധികം സ്നേഹം? ഓരോരുത്തരും ശക്തിയുക്തം തങ്ങളുടെ അവകാശവാദം ഉന്നയിച്ചു. സമചിത്തതയോടെ പത്നിമാരുടെ അവകാശവാദം ശ്രവിച്ചശേഷം കൃഷ്ണൻ സ്വതസിദ്ധമായ പുഞ്ചിരിയോടെ മൊഴിഞ്ഞു, നിങ്ങളാരുമല്ല, രാധയാണ് തന്നെ ഏറ്റവുമധികം സ്നേഹിക്കുന്നതെന്ന്! ഇതുതന്നെയാണ് ദിവ്യാനുരാഗം. രാധ എന്ന വാക്കിന് വൈശാഖമാസം എന്നും അർത്ഥമുണ്ട്; വൈശാഖത്തിലെ പൂർണിമ. കൃഷ്ണന് വൈശാഖമാസത്തോട് പ്രത്യേക പ്രതിപത്തിയുണ്ടെന്ന് പുരാണങ്ങളിൽ പറയുന്നുമുണ്ട്. വൈശാഖമാസത്തിൽ ശ്രീകൃഷ്ണാരാധനയ്ക്ക്

---

1. പണ്ടുകാലത്ത് ദണ്ഡകാരണ്യത്തിൽ വസിച്ചിരുന്ന മഹാമുനിമാർ ശ്രീരാമചന്ദ്രന്റെ മനോഹര രൂപഭംഗിയിൽ ആകൃഷ്ടരായി, സ്ത്രീ രൂപം ധരിച്ച് ഗോകുലത്തിൽ ജനിച്ച് ശ്രീകൃഷ്ണനെ ധ്യാനിച്ച് സംസാരസാഗരത്തിൽനിന്ന് മുക്തരായി.

2 ഹേ, സൗമ്യനായ ഉദ്ധവ, എന്റെ സന്ദേശവാഹകനായിട്ട് അങ്ങ് വ്രജ (യദുകുലരാജ്യം) ത്തിൽ പോകണം. എന്റെ അച്ഛനമ്മമാരെയും എന്റെ വിയോഗത്തിൽ ആധി പിടിച്ചുനീറുന്ന ഗോപികളെയും എന്റെ സന്ദേശം അറിയിച്ച് സമാധാനിപ്പിക്കണം.




അവലാൻഷിൽ തകർന്ന ഒരു ഗ്രാമീണ വസതി

വളരെ പ്രാധാന്യം കണക്കാക്കുന്നു. ഈ മാസത്തിലെ ശുക്ളപക്ഷ തൃതിയയ്ക്കാണ് 'അക്ഷയ തൃതിയ' എന്ന പരമപുണ്യ മുഹൂർത്തം.

പൂനിലാവൊളിയേറ്റ് മന്ദസ്മിതം തൂകിനിൽക്കുന്ന രാധെമായെ വണങ്ങി, പിന്നെ ഇരുവരേയും നമസ്കരിച്ച്, തിരിച്ചു നടക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു. പ്രാർഥനയ്ക്കുശേഷം, സുഖമായൊരു നിദ്രയെ കാംക്ഷിച്ച് മൂടിപ്പുതച്ച് കിടക്കുമ്പോൾ, വൃന്ദാവനവും ഗോപസ്ത്രീകളും ഗോപികമാരിലെ തിലകക്കുറിയായ രാധയുമായിരുന്നു മനസ്സുനിറയെ....

# സരോൾ തടാകത്തിലേക്ക് വീണ്ടും

2007-ലെ മണിമഹേഷ് കൈലാസയാത്രാമധ്യെ ഒരു ദിവസം ഞങ്ങൾ ജലോറി ചുരത്തിൽ (JALORI PASS) തങ്ങുകയുണ്ടായി. അന്ന് [1]സരോൾ തടാകത്തിലേക്ക് ഓരോട്ടപ്രദക്ഷിണം നടത്തിയെങ്കിലും, നിലാവുള്ള ഒരു രാത്രിയിൽ തടാകക്കരയിൽ താമസിയ്ക്കണമെന്ന ഒരു മോഹം അന്നേ മനസ്സിൽ കുറിച്ചിട്ടിരുന്നു. ക്രോൾ കി ഡിബ്ബയിൽനിന്ന് ജലോറി ചുരത്തിലേക്ക് 160 കിലോമീറ്ററോളം ദൂരമേയുള്ളുവെന്ന് ഭൂപീന്ദർ പറഞ്ഞപ്പോൾ, ചാണ്ഡീഗഢിൽനിന്നുള്ള മടക്കയാത്രക്ക് 3 ദിവസംകൂടി ബാക്കിയുള്ളതിനാൽ ഇതുതന്നെയാണ് ഈ യാത്രയ്ക്കുള്ള അവസരമെന്ന് ഞാൻ തീരുമാനിച്ചു.

6 മണിയ്ക്കുമുമ്പ് ഉണർന്നെഴുന്നേറ്റ്, ദേഹശുദ്ധി വരുത്തിയശേഷം, ഞങ്ങൾ ക്ഷേത്രദർശനം നടത്തി. പ്രധാനപൂജാരിയായ ശർമ തലേദിവസം സൂചിപ്പിച്ചപോലെ, പൗർണമി ദിവസങ്ങളിൽ ശ്രീകോവിലിനു മുമ്പിൽ സന്ന്യാസിമാർ പുഷ്പങ്ങൾ അർപിച്ചിട്ടുണ്ടോയെന്ന് ഞാൻ പ്രത്യേകം ശ്രദ്ധിക്കുകയുണ്ടായി. ഒന്നും കാണുവാൻ കഴിഞ്ഞില്ല. ഇപ്രാവശ്യം അത്തരത്തിൽപ്പെട്ടവരൊന്നും തടാകക്കരയിൽ എത്തിപ്പെട്ടിട്ടുണ്ടാവില്ല. പ്രാതലിനുവേണ്ടി കാത്തുനിൽക്കാതെ ഓരോ കട്ടൻചായ മാത്രം കുടിച്ചശേഷം ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. വഴിപാടുകൾക്കുള്ള പണം പ്രത്യേകം കൊടുത്തേൽപ്പിച്ചശേഷം, പൂജാരിമാർക്കും സഹായികൾക്കും ദക്ഷിണകൊടുത്ത് വണങ്ങി ഞങ്ങൾ ക്രോൾ കി ഡിബ്ബയോട് വിടപറഞ്ഞു.

ഒമ്പതരമണിയോടുകൂടി ഖണ്ഡാഹട്ടിൽ എത്തിച്ചേർന്ന ഞങ്ങൾ അവിടെനിന്നും പ്രാതൽ കഴിച്ചശേഷം തിയോഗ്-സയ്ൻജ്-ലുഹ്റി-അണി-ഖനാഗൊ വഴി ജലോറി ചുരം ലക്ഷ്യംവച്ച് യാത്രതുടർന്നു. ഒരു മണിയ്ക്കുമുമ്പായി ലക്ഷ്യസ്ഥാനത്തിൽ എത്തിച്ചേരുകയും ചെയ്തു. മെയ്മാസം രണ്ടാംവാരം കഴിഞ്ഞാൽ സീസൺ ആരംഭി

---

1. ഗ്രന്ഥകാരന്റെ 'ദേവഭൂമിയിലൂടെ' എന്ന ഗ്രന്ഥത്തിലെ മണിമഹേഷ് കൈലാസം എന്ന അധ്യായം പേജ് 205,206,207 നോക്കുക.

യ്ക്കുമെന്നതിനാൽ, ചുരത്തിൽ ഡാബകളുടെയും കൂടാരങ്ങളുടെയും നിർമാണം ധൃതഗതിയിൽ നടക്കുന്നുണ്ട്. ജയ്സിങ്ങ് ഠാക്കൂർ എന്ന പഴയ ഡാബക്കാരനെ അന്വേഷിച്ചുവെങ്കിലും, അദ്ദേഹം കച്ചവടം അവസാനിപ്പിച്ച് കൃഷിപ്പണികളുമായി ജീവിക്കുന്നുവെന്നാണ് അറിഞ്ഞത്. അന്നത്തെ വൃദ്ധനായ സഹായി റാംസിങ്ങിനെയും കണ്ടെത്താൻ കഴിഞ്ഞില്ല. പക്ഷെ, അന്ന് ഞങ്ങളോടൊപ്പം തടാകംവരെ കൂടെവന്ന പട്ടിയെ കാളീക്ഷേത്രത്തിന്റെ മുറ്റത്തുവച്ച് വീണ്ടും കണ്ടപ്പോൾ ഞാൻ അതിശയിച്ചുപോയി; ഒപ്പം സന്തോഷിക്കുകയും ചെയ്തു. എന്നെ മണത്തുനോക്കിയശേഷം, വാലാട്ടിക്കൊണ്ട്, സ്നേഹനിർഭരമായ മിഴികളോടെ അവൾ എന്നെ ചുറ്റിപ്പറ്റിനിന്നു. കൂട്ടുകാരെ അവൾ തിരിഞ്ഞുനോക്കിയതുപോലുമില്ല. മണംപിടിച്ച്, യജമാനപദവി അംഗീകരിച്ചെടുത്താൽ മരണംവരെ ഈ ജന്തുക്കൾ അത് മറക്കില്ല. ശ്വാനവർഗത്തിന്റെ പ്രത്യേകതയാണിത്. വയസ്സേറിയതിന്റെ ക്ഷീണം അവളെ ബാധിച്ചിട്ടുണ്ടെങ്കിലും മറ്റു വിഷമങ്ങളൊന്നും ഉള്ളതായി തോന്നിയില്ല. ജലോറി ചുരത്തിലെ ഒരു ഡാബയിൽനിന്ന് ഭക്ഷണം കഴിയ്ക്കാനായിച്ചെന്നപ്പോൾ, ഡാബക്കാരനോട്, പട്ടിയ്ക്ക് സമൃദ്ധിയായി ഭക്ഷണം കൊടുക്കാൻ ഞാൻ പറഞ്ഞു. അതിനുശേഷം ഞങ്ങളും ഭക്ഷണം കഴിച്ചു.

അത്യാവശ്യ സാധനങ്ങളൊക്കെ വാങ്ങിയശേഷം രണ്ടുമണി കഴിഞ്ഞപ്പോൾ സരോൾ തടാകത്തിലേക്കുള്ള യാത്ര ആരംഭിച്ചു. വഴി പരിചിതമായിരുന്നതിനാലും, തടാകഭാഗത്ത് ഡാബകൾ തുറന്നു കഴിഞ്ഞിട്ടുണ്ടെന്ന് അറിഞ്ഞതിനാലും ജലോറിയിൽനിന്ന് സഹായികളെയൊന്നും കൂടെ കൊണ്ടുപോയില്ല. കയറ്റങ്ങൾ ഏറെയുണ്ടെങ്കിലും ആറര കിലോമീറ്ററോളം വരുന്ന ദൂരം ഞങ്ങളെ സംബന്ധിച്ചിടത്തോളം ഒരു വിഷയമേയല്ല. വനമേഖലയാണെങ്കിലും ദേവദാരു, ഓക്ക്, പൈൻ മരങ്ങളാണ് ഭൂരിഭാഗവും. ചില സ്ഥലങ്ങളിൽ മാത്രം നിബിഡവനങ്ങളുണ്ട്.

ആരും ആവശ്യപ്പെടാതെത്തന്നെ പട്ടി വഴികാട്ടിയായി മുന്നിൽ നടന്നു. പ്രായക്കുറവുള്ള രണ്ടു നായ്ക്കൾ ഞങ്ങളുടെ കൂടെ വന്നുവെങ്കിലും, ശൗര്യത്തോടെ കുരച്ചുചാടിക്കൊണ്ട് അവൾ അവയെ വിരട്ടിയോടിച്ചപ്പോൾ പട്ടിയുടെ ആത്മാർഥതയിലും സ്വാർഥതയിലും എനിക്കേറെ സന്തോഷം തോന്നി. ആദ്യത്തെ ഒരു മണിക്കൂറിനുള്ളിൽ രണ്ടു കിലോമീറ്ററോളം ദൂരം ഞങ്ങൾ നടന്നു മുന്നേറി. വലത്തോട്ട് ചായ്ഞ്ഞിറങ്ങിക്കിടക്കുന്ന ഒരു പർവതത്തിന്റെ മധ്യഭാഗത്തുകൂടിയാണ് വഴി നീണ്ടുകിടക്കുന്നത്. കുത്തനെയുള്ള കയറ്റങ്ങളും ഇറക്കങ്ങളും മാറിമാറിവന്നു. വഴിയെ ഇടമുറിച്ചൊഴുകുന്ന ഒരു ചെറിയ പ്രവാഹത്തിന്റെ അടുത്തെത്തിയപ്പോൾ ഞങ്ങൾ വിശ്രമത്തിന്നായി കുറച്ചുനേരം ഇരുന്നു. പർവതമുകളിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന ശുദ്ധജലം മതിവ

രുവോളം കുടിച്ച്, ലഘുഭക്ഷണപദാർത്ഥങ്ങൾ കഴിച്ച്, പ്രകൃതിഭംഗി ആവോളം ആസ്വദിച്ച് ഞങ്ങൾ വിശ്രമിച്ചു. കുളിരാർന്ന കാലാവസ്ഥ യിൽ, കിനാവു കാണുന്നതുപോലെ നിലകൊള്ളുന്ന ദേവദാരുവൃക്ഷ ങ്ങൾ കണ്ണിനു കുളിർമനൽകുന്ന ഒരു കാഴ്ചയാണ്. ഇളംകാറ്റിൽ മെല്ലെ മെല്ലെ ആസ്ഫാലനം ചെയ്യുന്ന ദേവദാരുവിന്റെ തളിരിലകൾ അവി ടെങ്ങും പരത്തിയത് സുഗന്ധവാഹിയായ നറുമണമാണ്. ആഷാഢ മാസത്തിലാണ് ദേവദാരു പുഷ്പിണിയാകുക. അതിന്റെ മുന്നോടി യായി ഇളംതളിരിലകളുടെ അറ്റത്ത് പാലുപോലെ വെളുത്ത ഒരു ദ്രാവകം ഊറിക്കൂടുന്നു. മാസ്മരഗന്ധമാണ് ഇതിന്.




ജലോറി ചുരത്തിലെ കാളിമാതാ ക്ഷേത്രം

ഞങ്ങൾ വിശ്രമത്തിനായി ഇരുന്നപ്പോൾ പട്ടിയും തൊട്ടടുത്തു തന്നെ കിടന്നു. ആ അവസ്ഥയിലും അവൾ അതീവജാഗ്രതയോടെ ചുറ്റുപാടും വീക്ഷിച്ചുകൊണ്ടിരുന്നു. ഞങ്ങളുടെ സുരക്ഷ താൻ സ്വയം ഏറ്റെടുത്തതുപോലെയായിരുന്നു പട്ടിയുടെ ഓരോ ചലനവും ഭാവ വും. വയറുനിറയെ ഭക്ഷണം കിട്ടിയതുകൊണ്ടാകാം, ഞാൻ കൊടുത്ത ബിസ്കറ്റിനോട് അവൾ വലിയ താൽപ്പര്യം പ്രകടിപ്പിച്ചില്ല; സ്വീകരി ച്ചുവെന്നുമാത്രം.

അടുത്ത ഒരു മണിക്കൂറിന്നുള്ളിൽ പകുതിയിലധികം ദൂരം പിന്നിട്ടു. പാതയുടെ ഇരുഭാഗത്തും കുരങ്ങന്മാർ താവളമടിച്ചിരുന്ന ഒരു സ്ഥല ത്തെത്തിയപ്പോൾ പട്ടി അതിന്റെ ശൗര്യം പ്രകടിപ്പിച്ചു. കുരച്ച്, കുതിച്ചു ചാടിക്കൊണ്ട് അവൾ കുരങ്ങന്മാരെ വിരട്ടിയോടിച്ചു. വൃക്ഷകൊമ്പു

കളിലേക്ക് ചാടിക്കയറി ഭദ്രമായി ഇരുപ്പുറപ്പിച്ച്, കുരങ്ങന്മാർ പട്ടിയെ പല്ലിളിച്ചുകാട്ടി വിരട്ടുന്നതുകണ്ടപ്പോൾ എനിയ്ക്ക് ചിരിവന്നുപോയി. യാത്രക്കാരിൽനിന്ന് ഭക്ഷണപദാർത്ഥങ്ങൾ യഥേഷ്ടം ലഭിക്കുന്നതു കൊണ്ടാണ് കുരങ്ങന്മാർ ക്ഷേത്രസങ്കേതങ്ങളിലും കാനനവഴികളിലും ദേശീയപാതകളിലും താവളമടിക്കുന്നത്. ഈ ജീവികളോടുള്ള ഇഷ്ടം പ്രകടിപ്പിക്കാനാണ് സഞ്ചാരികൾ ഇത് ചെയ്യുന്നത്. പക്ഷേ, ഈ പ്രവൃത്തി കുരങ്ങുവംശത്തിന്റെ നാശത്തിലേക്കാണ് എത്തിച്ചേരുന്ന തെന്ന് സഞ്ചാരികൾ മനസ്സിലാക്കുന്നുണ്ടോ?

ഇല്ലെന്നാണ് തോന്നുന്നത്. കൊക്കൊകോള തുടങ്ങിയ പാനീയ ങ്ങളും ബിസ്കറ്റ്, ഐസ്ക്രീം, മിഠായി, കേക്ക്, വറുത്ത കപ്പലണ്ടി-കടല തുടങ്ങിയ ഭക്ഷ്യവസ്തുക്കളും ഇന്ന് കുരങ്ങന്മാരുടെ ഇഷ്ടപ്പെട്ട ഭക്ഷ്യവസ്തുക്കളാണ്. കോള തുടങ്ങിയ പാനീയങ്ങളിൽ വിസ്കി - ബീർ എന്നിവ ചേർത്ത് കുരങ്ങന്മാർക്ക് കൊടുക്കുന്ന നിരവധി ചെറു പ്പക്കാരായ സഞ്ചാരികളെ ഞാൻ കണ്ടിട്ടുണ്ട്. മദ്യം കഴിച്ച് മത്തുപി ടിച്ച കുരങ്ങന്മാർ ആടിയാടി നടക്കുന്നതും, അന്യോന്യം കലഹിച്ച് കടിച്ച് പരുക്കേൽപ്പിക്കുന്നതും സഞ്ചാരികൾ ഹർഷാരവത്തോടെ കണ്ടുരസിക്കുന്നു. മൊബൈൽ ഫോണിൽ ഇതെല്ലാം ചിത്രീകരിക്കു കയും ചെയ്യുന്നു. മേൽവിവരിച്ച ഭക്ഷ്യവസ്തുക്കളൊന്നുംതന്നെ കുര ങ്ങുവർഗത്തിന്റെ സ്വാഭാവിക ഭക്ഷണമല്ല. കഴുകി മാത്രം ഉപയോഗി ക്കേണ്ട പഴവർഗങ്ങളും, അതുചെയ്യാതെ, ഈ ജീവികൾക്കു കൊടു ക്കുന്നതും കടുത്ത അപരാധമാണ്. മാരകമായ കീടനാശിനിപ്രയോഗ ങ്ങൾകൊണ്ടാണ് പഴവർഗങ്ങൾ ദീർഘകാലം കേടുകൂടാതെയിരിക്കു ന്നത്.

കുരങ്ങുവർഗത്തിന്റെ സ്വാഭാവികഭക്ഷണം വനത്തിലെ പഴവർഗ ങ്ങളും, വൃക്ഷങ്ങളുടെ തളിരിലകളും പൂമൊട്ടുകളും ഇളംകായകളും വനത്തിൽ വളരുന്ന പച്ചക്കറികളും കിഴങ്ങുകളും ഇളംപുല്ലിന്റെ നാമ്പു കളും വലിയ പക്ഷികൾ കൊത്തിയെടുക്കുമ്പോൾ താഴെ വീണുപോ കുന്ന തേൻ അടകളുമൊക്കെയാണ്. വനത്തിലെ ശുദ്ധജലമാണ് കുടി യ്ക്കുന്നതും. വൃക്ഷങ്ങളിൽനിന്ന് വൃക്ഷങ്ങളിലേക്ക് ചാടിയും, വൃക്ഷ ങ്ങളിൽനിന്ന് തറയിലേക്ക് ഊർന്നിറങ്ങിയും, കെട്ടിമറിഞ്ഞ് കളിച്ചും ഇവ സംഘങ്ങളായി പകൽ മുഴുവനും ഉല്ലസിക്കുന്നു. ഈ വ്യായാമം കൊണ്ടാണ് വയറുനിറയെ കഴിച്ച ഭക്ഷണമെല്ലാം എളുപ്പത്തിൽ ദഹി യ്ക്കുന്നത്. രാത്രിയായാൽ ഭദ്രമായ വൃക്ഷശിഖരങ്ങളിൽ ഇരുപ്പുറ പ്പിച്ച് സുഖമായി ഉറങ്ങുന്നു.

സഞ്ചാരികൾ കൊടുക്കുന്ന ഭക്ഷണപദാർഥങ്ങൾ സ്ഥിരമായി കഴി ക്കുന്ന കുരങ്ങന്മാരെ ഒരുനിമിഷം ഒന്നു ശ്രദ്ധിച്ചുനോക്കിയാൽ ഇവ

യുടെ ദയനീയാവസ്ഥ ബോധ്യമാകും. രോമം കൊഴിഞ്ഞ്, ദേഹത്തും കൈകാലുകളിലും ചൊറിപിടിച്ച്, ഉണങ്ങാത്ത വ്രണങ്ങൾ പൊട്ടിയൊലിച്ച്, സ്വാഭാവികമായ ചലനശേഷി നഷ്ടപ്പെട്ട്, ദേഷ്യവും ക്രൗര്യവും കൂടിക്കൂടിവന്ന്, ഉന്തിയ വയറും അസ്ഥാനത്ത് മുഴകളും പ്രത്യക്ഷപ്പെട്ട്, വാല് മുരടിച്ച്, കാഴ്ചശക്തി കുറഞ്ഞ് ഈ സാധുജീവികൾ നരകിച്ച് നരകിച്ച് മരണത്തിലേക്ക് കൂപ്പുകുത്തുന്ന കാഴ്ച പരമദയനീയംതന്നെയാണ്. സഞ്ചാരികളിൽനിന്ന് ആവശ്യാനുസരണം ഭക്ഷ്യവസ്തുക്കൾ ലഭിക്കാതാവുമ്പോൾ, പാഴ്വസ്തുക്കൾ കുന്നുകൂട്ടിയിടുന്ന സ്ഥലങ്ങളിലൊ മുനിസിപ്പാലിറ്റി/പഞ്ചായത്ത് വകുപ്പുകാരുടെ പ്ലാസ്റ്റിക് തൊട്ടികളിലൊ പരതി ചീഞ്ഞളിഞ്ഞ വസ്തുക്കൾ ഭക്ഷിക്കുന്നു. സ്വാഭാവികമായ ചലനശേഷി നഷ്ടപ്പെടുന്നതുകൊണ്ട്, എളുപ്പം ഒഴിഞ്ഞുമാറാൻ സാധിക്കാതെ, ചീറിപ്പാഞ്ഞുവരുന്ന വാഹനങ്ങൾ തട്ടിയും നായ, കുറുക്കൻ, മഞ്ഞുപുലി തുടങ്ങിയ മൃഗങ്ങൾക്ക് എളുപ്പത്തിൽ ഇരയായും ഗണ്യമായ വിധത്തിൽ ഇവ ചത്തൊടുങ്ങുന്നുമുണ്ട്.

ഇതിന് പരിഹാരമാർഗം ഒന്നുമാത്രമേയുള്ളൂ. കുരങ്ങുകൾക്ക് ഭക്ഷ്യവസ്തുക്കൾ കൊടുക്കില്ലെന്ന് നാം ഓരോരുത്തരും ദൃഢപ്രതിജ്ഞയെടുക്കണം. മൃഗശാലകളിലായാലും ക്ഷേത്രസങ്കേതങ്ങളിലായാലും ഈ പ്രതിജ്ഞ പാലിക്കുക. ദൃശ്യ-മാധ്യമങ്ങളിൽക്കൂടിയും, തദ്ദേശസ്വയംഭരണസ്ഥാപനങ്ങൾവഴിയും ബോധവൽക്കരണം നടത്തുക, വനമേഖലകളിലും കുരങ്ങുകളുടെ താവളമായ സ്ഥലങ്ങളിലും സൂചനാബോർഡുകൾ സ്ഥാപിയ്ക്കുക, പരിസ്ഥിതി പ്രവർത്തകരും മറ്റു മൃഗസ്നേഹികളും ഇത്തരം സംരഭങ്ങളിൽ പങ്കാളികളാവുക തുടങ്ങിയ പ്രവർത്തനങ്ങൾകൊണ്ട് ഒരു പരിധിവരെ ഇതിന് സമാധാനം കണ്ടെത്താൻ കഴിയും. ദേശീയപാതകളുടെ വക്കത്ത് താവളമടിച്ചിട്ടുള്ള കുരങ്ങുകളെ പടക്കംപൊട്ടിച്ച് വിരട്ടിയോടിക്കുന്നതും നല്ലതാണ്.

നമ്മുടെ വനങ്ങളുടെ അഭിമാനമാണ് കുരങ്ങുവർഗം. അത് നിലനിൽക്കുകതന്നെ വേണം. ഹിമാചൽ പ്രദേശ് വനംവകുപ്പ് മുന്നറിയിപ്പുബോർഡുകൾ പലസ്ഥലത്തും സ്ഥാപിച്ചതായി കണ്ടു. 'HELP CONTROL MONKEY MENACE- Do not Feed Monkeys. U can be penalised.' അത്രയെങ്കിലും ആശ്വാസം!

4 മണി കഴിഞ്ഞപ്പോൾ മുക്കാൽഭാഗം ദൂരവും പിന്നിട്ടുകഴിഞ്ഞിരുന്നു. പകൽവെളിച്ചം 7 മണിവരെ നീണ്ടുനിൽക്കുമെന്നതിനാൽ ഒട്ടും ധൃതി കാണിച്ചില്ല. ആട്ടിടയന്മാരായ ഗദ്ദികൾ കൂടാരം വച്ച ഒരു നിരപ്പിലെത്തിയപ്പോൾ വിശ്രമത്തിന്നായി യാത്ര നിർത്തിവച്ചു. മലമുകളിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന രണ്ടു പലലങ്ങളുടെ സംഗമസ്ഥലമായതിനാൽ ഇവിടെയൊരു കൊച്ചു തടാകമുണ്ട്. തടാകത്തിൽ നിന്ന്

ജലം ഒലിച്ചിറങ്ങി താഴോട്ട് പതിയ്ക്കുന്നത് പാറക്കെട്ടുകൾക്കിടയിൽക്കൂടിയാണ്. തണുത്ത ശുദ്ധജലമായതിനാൽ ഇവിടെയൊന്നു കുളിയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചു. സരോൾ തടാകത്തിൽ കുളിയ്ക്കാൻ വിലക്കുള്ളതിനാൽ, ഇവിടെ കുളിച്ചു ശുദ്ധമായി പോകുന്നതാണ് നല്ലതെന്നു തോന്നി. മാത്രവുമല്ല, ക്രോൾ കി ഡിബ്ബയിൽ എത്തിയശേഷം കുളി സാധ്യമായതുമില്ല.

ഇതിനിടയിൽ, തിലക്റാം, റാംശരൺ എന്ന ഗദ്ദികളുമായി ഞങ്ങൾ പരിചയപ്പെട്ടു. സരോൾ തടാകത്തിലേക്ക് ഒരു കിലോമീറ്റർ ദൂരമേയുള്ളുവെന്നും കയറ്റങ്ങളൊന്നും ഇല്ലാത്തതിനാൽ പെട്ടെന്ന് എത്തിച്ചേരാമെന്നും ഇവർ പറഞ്ഞു. ഡാബകൾ മുകളിൽ തുറന്നു കഴിഞ്ഞിട്ടുണ്ടെന്നും തീർഥാടകരൊന്നും ഇന്നേ ദിവസം ഈ വഴി പോയിട്ടില്ലെന്നും ഇവർ അറിയിച്ചു. ഈ വഴി കൂടാതെ, പർവതത്തിന്റെ മറുഭാഗത്തുകൂടി കയറി മുകളിലെത്താവുന്ന മറ്റൊരു മാർഗം കൂടിയുണ്ടെന്നും തിലക്റാം കൂട്ടിച്ചേർത്തു. കുളി കഴിഞ്ഞുവന്നാൽ ചൂടുള്ള കട്ടൻചായ തരാമെന്ന് അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ ഏറെ സന്തോഷിച്ചു.



വനഭൂമി

സോപ്പുതേച്ച്, നല്ലപോലെ പതപ്പിച്ച്, വിസ്തരിച്ചൊന്നു കുളിച്ചപ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് തോന്നിയത്. കമ്പിളിവസ്ത്ര

ങ്ങളണിഞ്ഞ് ഗദ്ദികളുടെ കൂടാരത്തിന്റെ മുമ്പിലുള്ള തീക്കുണ്ഠത്തിന്റെ അടുത്തിരുന്ന് കൈകാലുകൾക്ക് ചൂടു കൊടുത്തപ്പോൾ കടുത്ത തണുപ്പിന് വളരെ ആശ്വാസം ലഭിച്ചു. ആവി പറക്കുന്ന കട്ടൻചായ മെല്ലെ മെല്ലെ രുചിച്ചുകൊണ്ട് ഞാൻ തിലക് റാമിനോട് വിശേഷങ്ങൾ ചോദിച്ചറിഞ്ഞു. രണ്ടുപേരും മാറിമാറി മറുപടി പറഞ്ഞപ്പോൾ, അവരുടെ ജീവിതാനുഭവങ്ങൾ കഷ്ടപ്പാടുകൾ നിറഞ്ഞതാണെന്നു മനസ്സിലായി.

ചംമ്പ ഭാഗത്തുള്ള ഒരു മലമുകളിലാണ് ഇവരുടെ ജന്മസ്ഥലം. ജലോറി ചുരത്തിൽനിന്ന് 400–ൽപ്പരം കി.മീറ്റർ ദൂരമുണ്ട് അവിടേയ്ക്ക്. ഇവരുടെ ഗ്രാമത്തിലെ ഒരു ജന്മിയുടേതാണ് ഈ ചെമ്മരിയാട്ടിൻകൂട്ടം. തിലക്റാമും, റാംശരണുംകൂടി അഞ്ഞൂറ് ആടുകളെ നോക്കി സംരക്ഷിക്കുന്നു. ഇവരുടെ സുഹൃത്തുക്കളായ മറ്റു രണ്ടുപേർ അടുത്ത മലമുകളിലുണ്ട്. അവരുടെ നിയന്ത്രണത്തിൽ അഞ്ഞൂറ്റമ്പതെണ്ണമുണ്ട്. ഏപ്രിൽ ആദ്യവാരത്തോടെ ആടുകളേയുംകൊണ്ട് വീട്ടിൽനിന്ന് ഇറങ്ങിയാൽ നവംബർ മധ്യത്തോടെ, അല്ലെങ്കിൽ ദീപാവലിയ്ക്ക് മുമ്പ്, മാത്രമേ സ്വന്തം വീട്ടിൽ തിരിച്ചെത്തുകയുള്ളൂ. ഇതിന്നിടയിൽ ആയിരത്തിലധികം കിലോമീറ്റർ സഞ്ചരിച്ചിട്ടുണ്ടാകും. കുടുംബത്തിന്റെ ചെലവിനുവേണ്ടിയുള്ള പണം ജന്മി കൃത്യമായി വീട്ടിൽ എത്തിക്കും. ഭാര്യയും മക്കളും പുറമെയുള്ള കൃഷിപ്പണിക്കു പോകുന്നതുകൊണ്ട് ഗോതമ്പിനും അരിയ്ക്കും ബുദ്ധിമുട്ടില്ല. കൂലിപ്പണിയിൽനിന്ന് റിട്ടയർ ചെയ്യുന്ന ഗദ്ദിപുരുഷന്മാരുടെ പിന്നെയുള്ള വരുമാനമാർഗം ഇടയന്മാരാവുകയെന്നതാണ്. പൊതുവെ ഇടയന്മാരുടെ മാസശമ്പളം 2000 രൂപയാണ്. ഇതിൽനിന്നുവേണം സ്വന്തം ചെലവു കഴിയാൻ. അസുഖംമൂലമോ, വാഹനം ഇടിച്ചോ, മലമുകളിൽനിന്ന് വഴുതിവീണിട്ടോ ആട് ചത്താൽ അതിനെ ആട്ടിടയന് എടുക്കാം. തുകലിനും മാംസത്തിനും ഒരു സംഖ്യ കിട്ടും. ഒത്ത ഒരാടിന് 5000–6000 വരെ വിലയുണ്ട്. മാംസത്തിന് കിലോഗ്രാമിന് 200 രൂപയാണ് മാർക്കറ്റിലെ വില. പക്ഷെ, ചത്തുപോയ ആടിന്റെ തുകലിനും മാംസത്തിനുംകൂടി 500 രൂപവരെ മാത്രമെ ലഭിക്കുകയുള്ളൂ. ഇതിന്റെയൊക്കെ കൃത്യമായ കണക്കുകൾ ജന്മിക്ക് ബോധ്യപ്പെടുത്തിക്കൊടുക്കുകയും വേണം.

കൂടാരത്തിലും ഗുഹകളിലുമൊക്കെയാണ് താമസം. ഭക്ഷണം സ്വയം പാകംചെയ്ത് കഴിയ്ക്കും. രോട്ടിയും പരിപ്പും ഉരുളക്കിഴങ്ങുകറിയുമാണ് മിക്കദിവസങ്ങളിലും ഭക്ഷണം. വിലകുറച്ചു കിട്ടുന്ന പച്ചക്കറികൾ വല്ലപ്പോഴും മാത്രം വാങ്ങും. അരിഷ്ടിച്ചു ജീവിച്ചാൽ മാത്രമെ വല്ലതും മിച്ചമുണ്ടാക്കാൻ സാധിക്കുകയുള്ളൂ. കൂടെയുള്ള രണ്ടു പട്ടികളുടെ ചെലവും കഴിയണം. മക്കളുടെ പ്രാഥമികവിദ്യാഭ്യാസം, വിവാഹം, വർഷംതോറും വീടിന്റെ കേടുപാടുകൾ തീർക്കൽ തുടങ്ങിയവയാണ് പ്രധാന പ്രശ്നങ്ങൾ. മറ്റു വരുമാനങ്ങൾ ഒന്നുമില്ല. വീട് വച്ച

സ്ഥലവും ജന്മിയുടേതാണ്. സൗജന്യമായി ഭൂമി ലഭ്യമാക്കുമെന്ന് മാറി മാറി വരുന്ന സർക്കാരുകൾ പറയാറുണ്ട്. പക്ഷെ, ഇതെല്ലാം പ്രഖ്യാപനങ്ങളിൽമാത്രം ഒതുങ്ങുന്നു.



ദേവദാരു വൃക്ഷത്തിന്റെ തടി

ആട്ടിൻപറ്റത്തെ മേയ്ക്കുകയെന്ന പണി ബുദ്ധിമുട്ടേറിയതാണ്. പ്രധാന തീറ്റ, പുല്ലും ഇലകളും മാത്രം. വീണുകിടക്കുന്ന പഴങ്ങളും കായകളും കിട്ടിയാൽ തിന്നും. വല്ലപ്പോഴും ഗോതമ്പുതവിടിൽ ഉപ്പു ചേർത്തുകൊടുക്കും. വെള്ളം സുഭിക്ഷമായി വേണം. ഇതൊക്കെ അങ്ങനെ നടന്നുപോകും. തോരാത്ത മഴ തുടങ്ങിയാലാണ് പ്രശ്നം. അതും തരണം ചെയ്യാറുണ്ട്. ഏറ്റവും ഗുരുതരമായ പ്രശ്നം [1]മഞ്ഞുപുലികൾ, [2]ഹിമാലയൻ ചെന്നായ എന്നീ മൃഗങ്ങളുടെ ശല്യമാണ്. കൂട്ടംതെറ്റി നടക്കുന്ന ചെറിയ കിടാങ്ങളെയാണ് ഇവ ലക്ഷ്യംവയ്ക്കുക. വലിയ ആടുകൾ കൂട്ടംചേർന്ന് ഇവയോട് എതിരിടും. ഉടനെ പട്ടികളും ഞങ്ങളും കുതിച്ചെത്തും. എങ്ങനെയൊക്കെ ശ്രദ്ധിച്ചാലും മാസത്തിൽ ഒന്നോ രണ്ടോ ഈ ക്രൂരമൃഗങ്ങൾക്ക് ഇരയായിത്തീരാറുണ്ട്. പക്ഷെ, ഈ നഷ്ടം ജന്മി വകവച്ചുതരില്ല. മാസശമ്പളത്തിൽനിന്ന് വസൂലാക്കും.

ആട്ടിൻപറ്റം കൂടാരത്തിന്റെ പിൻഭാഗത്തുള്ള നിരപ്പിൽ വിശ്രമത്തിലാണ്. നായ്ക്കൾ അതീവ ജാഗ്രതയോടെ കാവലുണ്ട്. ഇവയെ ക്യാമ

1. Snow leopard- Panthera uncia
2. Himalayan Wolf (Canislapas)

റയിൽ പകർത്തിയശേഷം ഞങ്ങൾ ഗദ്ദി സുഹൃത്തുക്കളോട് യാത്ര പറഞ്ഞു. ഞാൻ കൈമടക്കായി കൊടുത്ത ഇരുന്നൂറ് രൂപ അവർ സസന്തോഷം സ്വീകരിച്ചു; പിന്നെ താണുവണങ്ങി. പട്ടിയ്ക്ക് ബിസ്കറ്റ് കൊടുത്ത് ഉഷാറാക്കിയശേഷം ഞങ്ങൾ മുന്നോട്ടുള്ള ഗമനം തുടങ്ങി.

യാത്രയുടെ അവസാനഘട്ടത്തിൽ കയറ്റങ്ങൾ കുറവായതിനാൽ സുഗമമായി നടന്നുപോകാവുന്നതേയുള്ളൂ. വഴിയുടെ വലതുഭാഗത്തുള്ള താഴ്വരയിൽ ദേവദാരു വൃക്ഷങ്ങളും ഇടതുഭാഗത്തെ മേടുകളിൽ ഒറ്റപ്പെട്ട ചെറുമരങ്ങളുമാണ്. മേടുകളിൽ പച്ച കാർപ്പറ്റ് വിരിച്ചതുപോലെയാണ് പുല്ല് വളർന്നു നിൽക്കുന്നത്. ഇങ്ങനെയുള്ള സ്ഥലങ്ങളിലേക്കാണ് അജപാലകന്മാർ ആട്ടിൻപറ്റങ്ങളെ കൊണ്ടുവരുന്നത്. മുകളിലേയ്ക്കടുക്കുന്തോറും തണുപ്പ് വർദ്ധിച്ചുവന്നു. പക്ഷെ, കാലാവസ്ഥ തെളിഞ്ഞുനിന്നു.

അഞ്ചരമണിയ്ക്കുമുമ്പായി ഞങ്ങൾ സരോൾ തടാകക്കരയിൽ എത്തിച്ചേർന്നു. നവീകരണം കഴിഞ്ഞപ്പോൾ തടാകത്തിന്റെ ഭംഗി വർദ്ധിച്ചതുപോലെ തോന്നി. സൂചനാബോർഡുകളൊക്കെ യഥാസ്ഥാനത്ത് സ്ഥാപിച്ചിട്ടുണ്ട്. കഴിഞ്ഞതവണ വന്നപ്പോൾ നിർമാണപ്രവർത്തനങ്ങൾ നടക്കുന്ന സമയമായിരുന്നു. സൂചനാബോർഡുകൾ അഴിച്ചു മാറ്റിവച്ചതുകൊണ്ട്, തടാകത്തിൽ കുളിയ്ക്കുവാനോ കൈകാലുകൾ കഴുകുവാനോ പാടില്ലെന്ന മുന്നറിയിപ്പ് അറിയാതെ ഞങ്ങൾ കുളിയ്ക്കുവാനായി വസ്ത്രങ്ങൾ അഴിയ്ക്കുമ്പോൾ ഞാൻ തമാശരൂപേണ പട്ടിയോട് ചോദിച്ചു - "ആണുങ്ങൾ കുളിയ്ക്കുന്നിടത്ത് നിനക്കെന്താ കാര്യം?" പട്ടി തലതാഴ്ത്തി മുകളിലേക്കു കയറിപ്പോയപ്പോൾ ഞങ്ങൾ അന്ന് അദ്ഭുതപ്പെട്ടുപോയി. അന്നത്തെ ആ പട്ടിതന്നെയാണ് ഇന്നും കൂടെയുള്ളതെന്ന് തികച്ചും യാദൃച്ഛികമാവാം. അതെല്ലാം ഓർത്തുകൊണ്ട് ഒരുനിമിഷം ഞാൻ തടാകക്കരയിൽ നിന്നുപോയി.

പട്ടി നേരെ തടാകത്തിന്റെ മുകൾഭാഗത്തുള്ള ക്ഷേത്രമുറ്റത്തേയ്ക്ക് കയറിപ്പോയി. തടാകത്തിനെ ഒന്നു പ്രദക്ഷിണംവച്ചു വണങ്ങാനായി ഞങ്ങൾ മുന്നോട്ടു നടന്നു. വടക്കു-കിഴക്കുഭാഗത്ത് കനത്ത പാറക്കെട്ടുകൾ തടാകത്തിലേയ്ക്കു ഇറങ്ങിക്കിടക്കുന്നതിനാൽ ഈ ഭാഗം തരണംചെയ്യാൻ കുറച്ചു ബുദ്ധിമുട്ടേണ്ടിവന്നു. പ്രദക്ഷിണം പൂർത്തിയാക്കിയശേഷം വെള്ളം കൈക്കുമ്പിളിൽ കോരിയെടുത്ത് കുടിച്ച്, ദേഹമാസകലം തെളിച്ച് ശുദ്ധമായി ക്ഷേത്രത്തിലേയ്ക്ക് കയറിപ്പോയി. തീർഥാടകരൊന്നുമില്ലെങ്കിലും നട തുറന്നുവച്ചിട്ടുണ്ട്.

നാഗകന്യകയായ ഉലൂപിയാണ് ഇവിടത്തെ പ്രതിഷ്ഠ. ഇവർ അർജുനന്റെ ഭാര്യയാണ്. ശുദ്ധമായ നെയ്യാണ് ഇവിടെ പ്രധാന വഴിപാട്. ജലോറിചുരത്തിൽനിന്ന് ഞങ്ങൾ വാങ്ങിവച്ചിരുന്ന നെയ്പാക്കറ്റ് പൂജാ

രിയെ ഏൽപ്പിച്ചപ്പോൾ, അദ്ദേഹം അതൊന്ന് ചൂടാക്കിയശേഷം വിഗ്ര ഹത്തിന്മേൽ അഭിഷേകം ചെയ്തു. പൂജകൾ ചെയ്തശേഷം പ്രസാദ മായി വിഗ്രഹത്തിൽ അഭിഷേകംചെയ്ത നെയ്യ് ഞങ്ങൾക്ക് പൊതിഞ്ഞു തന്നു. മാറാരോഗങ്ങൾക്കും ചർമസംബന്ധമായ അസു ഖങ്ങൾക്കും ഈ നെയ്യ് ഫലപ്രദമാണെന്ന് പൂജാരി പറഞ്ഞു. അദ്ദേ ഹവുമായി ഞങ്ങൾ പരിചയപ്പെട്ടപ്പോൾ കുറച്ചുകാര്യങ്ങൾ പറഞ്ഞു തരികയും ചെയ്തു.



സരോൾ തടാകത്തിലേക്ക് - ഗദ്ദി ആട്ടിടയന്മാർ

ഭാഗുറാം പണ്ഡിറ്റ് തദ്ദേശിയനാണ്. ഇദ്ദേഹത്തിന്റെ കുടുംബത്തി നാണ് ഉലൂപി ക്ഷേത്രത്തിന്റെ പൂജാകർമങ്ങൾക്കുള്ള അധികാരം. പാര മ്പര്യമായി ഇത് തുടർന്നുവരുന്നു. 'ക്ഷേത്രം ചെറുതാണെങ്കിലും പരീക്ഷ വലുതാണ്', എന്നതാണ് ഇവിടത്തെ അവസ്ഥ. സീസൺസമ യത്ത് നിരവധി തീർഥാടകർ വന്നെത്തും. മുകളിലേയും താഴ്വരയി ലേയും വിശാലമായ മൈതാനങ്ങളിൽ ഡാബകളും കൂടാരങ്ങളും നിറയും. ദീപാവലി കഴിഞ്ഞാൽ നവംബർ മാസത്തിൽ നട അടയ്ക്കും. പിന്നെ ഏപ്രിൽമാസം അവസാനത്തോടെ മാത്രമേ നട തുറക്കുക യുള്ളൂ. മഞ്ഞുകാലത്ത് ഈ പ്രദേശം മുഴുവനും മഞ്ഞുകൂമ്പാരമായി മാറും. സർക്കാരിന്റെ നിയന്ത്രണമുള്ള ഒരു ട്രസ്റ്റാണ് ക്ഷേത്രഭരണം നടത്തുന്നത്. നാഗകന്യകയായ ഉലൂപി, അർജുനനെ തിരിച്ച് ഭൂമിയി ലെത്തിച്ചത് ഇവിടെയുള്ള തടാകത്തിലെ പാറക്കെട്ടുകൾക്കടിയിലുള്ള ഗുഹാമാർഗത്തിലൂടെയാണെന്നാണ് കരുതുന്നത്. ജലവിതാനം ചില

പ്പോൾ താഴും. അപ്പോൾ ഗുഹാമുഖം കാണാം. പിന്നെ, ജലവിതാനം വീണ്ടും ഉയരും. ഇതൊരു വിസ്മയംതന്നെയാണ്. തടാകത്തിൽ ദിവ്യ നാഗസാന്നിദ്ധ്യം ഇപ്പോഴുമുണ്ടെന്നാണ് വിശ്വാസം. അപൂർവം ചിലർ ഇത് കണ്ടിട്ടുമുണ്ട്.

കൂട്ടുകാർ രാത്രിത്താവളത്തെക്കുറിച്ച് അന്വേഷിക്കാൻ മുകളിലോട്ട് പോയപ്പോൾ, പൂജാരി ചായ തയ്യാറാക്കാമെന്നു പറഞ്ഞ് തന്റെ അടുക്കളയിലേക്കു കയറി. ക്ഷേത്രനടയിലുള്ള മാർബിൾ തൂണിൽ ചാരിയിരുന്ന് നാഗദേവതയുടെ സുന്ദരമായ മുഖത്തേയ്ക്ക് ശ്രദ്ധയോടെ നോക്കിയപ്പോൾ, മഹാഭാരതത്തിൽ വേദവ്യാസൻ വിസ്തരിച്ച ഉലൂപി ചരിത്രം എന്റെ കൺമുമ്പിൽ മിഴിവോടെ മിന്നിമറഞ്ഞു....

ദ്രൗപതിയുടെ ഭർതൃപദം പങ്കിടുന്നതിനെപ്പറ്റി പാണ്ഡവന്മാർ കൃത്യമായ ഒരു വ്യവസ്ഥ പാലിച്ചിരുന്നു. അതുപ്രകാരം ഒരാളുടെ ഊഴമനുസരിച്ചുള്ള സമയത്ത് മറ്റുനാലുപേർ ഇവരുടെ കൊട്ടാരത്തിൽ പ്രവേശിയ്ക്കാൻ പാടില്ല. അങ്ങനെ സംഭവിച്ചാൽ 12 വർഷം വ്രതാനുഷ്ഠാനം ആചരിക്കണം. ഒരു ബ്രാഹ്മണന്റെ ധനം അപഹരിച്ച തസ്ക്കരന്മാരെ നേരിടുന്നതിനുവേണ്ടി, ആയുധമെടുക്കാൻ അർജ്ജുനന് ധർമപുത്രരും ദ്രൗപതിയും വസിക്കുന്ന പുരത്തിലേയ്ക്ക് പ്രവേശിക്കേണ്ടിവന്നു. ചോരന്മാരെ വീഴ്ത്തി ബ്രാഹ്മണന് ധനം വീണ്ടെടുത്തുകൊടുത്ത ശേഷം അർജ്ജുനൻ ധർമപുത്രരിൽനിന്ന് അനുമതി വാങ്ങി പന്ത്രണ്ടു വർഷത്തെ വനചര്യവ്രതത്തിനായി വിപ്രസുഹൃത്തുക്കളോടൊപ്പം കാട്ടിലേക്ക് യാത്രയായി. രമ്യമായ ചിത്രവനങ്ങൾ, മനംമയക്കുന്ന സരസ്സുകൾ, നദികൾ എന്നിവിടങ്ങളിലെല്ലാം സഞ്ചരിച്ച് ഇവർ യാത്രതുടർന്നു. ഒരിക്കൽ ജലസ്നാനത്തിനായി അർജ്ജുനൻ ഗംഗയിൽ മുങ്ങിയപ്പോൾ നാഗരാജാവിന്റെ പുത്രിയായ ഉലൂപിയെന്ന സുന്ദരി അദ്ദേഹത്തെ കണ്ട് മോഹിച്ചുപോയി. അവൾ അർജ്ജുനനെ താഴേക്ക് ആകർഷിച്ച് നാഗരാജാവിന്റെ കൊട്ടാരത്തിലേക്ക് കൊണ്ടുപോന്നു. അവിടെ ജ്വലിച്ചുകൊണ്ടിരുന്ന അഗ്നിയുടെ മുമ്പാകെ ഔപാസനകർമം ചെയ്ത് അർജ്ജുനൻ അഗ്നിയെ തൃപ്തനാക്കി. എന്തുസാഹസമാണ് അവൾ കാണിച്ചതെന്നും അവൾ ആരാണെന്നും മറ്റും മൃദുസ്മിതത്തോടെ അർജ്ജുനൻ ആരാഞ്ഞപ്പോൾ അരുണിമയാർന്ന മുഖത്തോടെ അവൾ മറുപടി പറഞ്ഞു.

ഐരാവതകുലത്തിൽ ജനിച്ച പന്നഗരാജാവായ കൗരവ്യന്റെ മകൾ ഉലൂപിയാണ് താനെന്നും നദിയിൽ സ്നാനത്തിനുവന്നപ്പോൾ അർജ്ജുനനെകണ്ട് മോഹിച്ചുപോയിയെന്നും തന്നിൽ ആത്മദാനം ചെയ്ത് സന്തോഷിപ്പിക്കണമെന്നും അവൾ അഭ്യർഥിച്ചു. താൻ ബ്രഹ്മചര്യവ്രതത്തിലാണെന്നും, സ്വതന്ത്രനല്ലാത്തതിനാൽ, ആഗ്രഹമുണ്ടെങ്കിലും, ഉലൂപിയുടെ അപേക്ഷ സ്വീകരിക്കുവാൻ നിർവാഹമില്ലെന്നും അർജ്ജുനൻ ഖേദത്തോടെ മറുപടി പറഞ്ഞു. തന്റെ സത്യനിഷ്ടയ്ക്ക് ഭംഗം

വരാത്ത രീതിയിലുള്ള ഏത് പ്രവൃത്തിയും ചെയ്തുതരാൻ താൻ തയ്യാറാണെന്നുംകൂടി അർജുനൻ ഉലൂപിയെ അറിയിച്ചു. ദ്രൗപതി മുഖേനയുള്ള പാണ്ഡവരുടെ പ്രവാസജീവിതവും അതിന്റെ ലംഘനവും നിമിത്തമാണ് അർജുനൻ വനതീർഥാടനത്തിന് വന്നിട്ടുള്ളതെന്ന വൃത്താന്തം തനിയ്ക്കറിയാമെന്നു പറഞ്ഞ ഉലൂപി, താൻ മോഹിച്ച പുരുഷനെ നോക്കി, പിന്നെ മൊഴിഞ്ഞ വാക്കുകൾ ഹൃദയസ്പർശിയായിരുന്നു.

"ഭവാൻ എന്നെ രക്ഷിച്ചില്ലെങ്കിൽ എനിക്ക് മരണത്തെ പുൽകുക മാത്രമേ പോംവഴിയുള്ളൂ. ഒരു കന്യകയുടെ ജീവൻ രക്ഷിക്കുവാൻ അങ്ങ് എന്നെ സംരക്ഷിക്കണം. പ്രാണദാനമാണ് ഏറ്റവും വിശേഷപ്പെട്ട ധർമം. ഞാൻ അങ്ങയെ അഭയം പ്രാപിക്കുന്നു; കാമിയ്ക്കുന്നു. എന്റെ ആഗ്രഹം സഫലമാക്കിത്തന്നാലും. എനിക്ക് കാമാഭയം നല്കുക."

ദ്രൗപതിയുമായി ബന്ധപ്പെട്ട വ്രതഭംഗത്തിന് ഉലൂപിയെന്ന ഈ മോഹനാംഗയെ ബലിയാടാക്കേണ്ടതുണ്ടോയെന്ന് അർജുനൻ ചിന്തിച്ചിരിക്കാം. കൂടാതെ, വ്രതഭംഗം വന്നത് ഒരുത്തമ കാര്യത്തിനുവേണ്ടിയുമാണ്. അതിനുള്ള ശിക്ഷ അനുഭവിച്ചുകൊണ്ടിരിക്കുകയുമാണ്. പന്നഗ രാജകുമാരിയുടെ ആഗ്രഹം ധർമമാണെന്ന് ചിന്തിച്ചുറച്ച അർജുനൻ, ആ നാഗാംഗനയോടൊപ്പം ശയിച്ച്, ഇഷ്ടപ്പെട്ട സ്ത്രീയുമായി ഗാഢമായി രതിസുഖത്തെ അനുഭവിച്ച്, പുറത്തും അകത്തുമുള്ള യാതൊന്നും അറിയാതെ ആത്മനിർവൃതിയിൽ മുഴുകി.[1] ഈ ബന്ധത്തിൽനിന്ന് ഇവർക്കുണ്ടായ ഉത്തമസന്താനമാണ് മഹായോഗിയായ ഇരാവാൻ.

അർജുനന് വരം നൽകി യാത്രാമംഗളവും നേർന്നശേഷം ഉലൂപി തന്റെ പ്രിയഭർത്താവിനെ ഗംഗാദ്വാരത്തിൽക്കൂടി ഇവിടെയെത്തിച്ചു. പാറക്കെട്ടിന്റെ അടിയിലുള്ള ഗുഹാമാർഗംവഴിയാണ് ഇവർ കരയിലെത്തിയത്. അർജുനപത്നിയുടെ അനുഗ്രഹം ഭൂമിയിലെ ജനങ്ങൾക്ക് ലഭ്യമാക്കാൻ അവർ തന്റെ തേജസ്സ് ഇവിടെയുള്ള ഒരു ശിലയിൽ ലയിപ്പിച്ചു. ഇതാണ് സരോൾ തടാകത്തിന്റെയും ഉലൂപിക്ഷേത്രത്തിന്റെയും ചരിത്രം.

ചായകുടിച്ചശേഷം, പണ്ഡിറ്റ്ജിയോട് സന്ധ്യാവന്ദനസമയത്ത് കാണാമെന്നു പറഞ്ഞ് ഞാൻ മുകളിലേക്ക് നടന്നു. വിദേശികളുടെ ഒരു സംഘം മുകളിൽ എത്തിപ്പെട്ടിട്ടുണ്ടെന്ന് ദൂരെനിന്നുതന്നെ മനസ്സിലാക്കി. അല്പവസ്ത്രധാരികളായ മൂന്ന് സ്ത്രീകൾ, കഴുകിയെടുത്ത തുണികൾ ഒരു പാറപ്പുറത്ത് വിരിച്ചിടുന്നത് നിരപ്പിലെത്തിയപ്പോൾ കാണുകയും ചെയ്തു. കൂട്ടുകാർ എന്നെക്കാത്ത് ഒരു ഡാബയിൽ ഇരി

1. "തദ്യഥാ പ്രിയയാ സ്ത്രീയാ സംപരിഷ്ക്തോ ന ബാഹ്യം കിഞ്ചന വേദനാന്തരം."

ക്കുന്നുണ്ടായിരുന്നു. ഞാൻ അവരോട് വിവരങ്ങൾ തിരക്കി. താമസി ക്കാൻ പറ്റിയ മൂന്ന് ഡാബകൾ നിരപ്പിലുണ്ട്. നിരപ്പിൽനിന്ന് കുറച്ചുദൂ രെയായി കൂടാരങ്ങൾ അഞ്ചോ ആറോ തയ്യാറായിട്ടുണ്ട്. രണ്ടെണ്ണ ത്തിൽ വിദേശികൾ താമസമാക്കിക്കഴിഞ്ഞു. കഴിഞ്ഞ മൂന്നുദിവസമായി അവർ ഇവിടെയുണ്ട്. എല്ലാവരും കഞ്ചാവിന്റെ ലഹരിയിലാണ്. ഒരു കൂടാരത്തിന് 1000 രൂപയാണ് വാടക. ഭക്ഷണത്തിന് ഒരാൾക്ക് 200 രൂപയും ഈടാക്കും. ഡാബയിലാണെങ്കിൽ രാത്രി താമസത്തിനും ഭക്ഷണത്തിനുംകൂടി ഒരാൾക്ക് 200 രൂപയാണ് നിരക്ക്. കഞ്ചാവിന്റെ പുക ഒഴിവാക്കി ഡാബയിൽ അന്തിയുറങ്ങാൻ ഞങ്ങൾ തീരുമാനിച്ചു.

സമയം 6 മണി കഴിഞ്ഞെങ്കിലും പകൽവെളിച്ചത്തിന് നല്ല ശോഭ യുണ്ട്. നിരപ്പ് അതിമനോഹരമായ ഒരു സ്ഥലമാണ്. ഒറ്റപ്പെട്ട ദേവദാ രുവൃക്ഷങ്ങളും ഓക്ക് മരങ്ങളും, തണൽവിരിച്ച്, ഉറക്കംതൂങ്ങിയപോലെ നിൽപ്പാണ്. ഉയരംകുറഞ്ഞ പാറക്കൂട്ടങ്ങൾ അങ്ങിങ്ങായി കാണാം. പച്ചപ്പുല്ല് വളർന്നുനിൽക്കുന്നതിനാൽ കാർപ്പറ്റ് വിരിച്ചിട്ടപോലെ തോന്നും. സൂര്യൻ പശ്ചിമാകാശത്തിന്റെ അന്ത്യദിശയിലാണ്. ദൂരെ യുള്ള ഹിമശൃംഗങ്ങളുടെ തൊട്ടുമുകളിലായിട്ടാണ് നിൽപ്പ്. നിരപ്പിന്റെ ഇടതുഭാഗത്തുള്ള ചെറിയ താഴ്‌വര ലക്ഷ്യംവച്ച് ഞാൻ തനിയെ നടന്നു. ഇവിടെനിന്നാൽ അസ്തമയം തടസ്സമില്ലാതെ കാണാം. ചെമ്മരിയാ ട്ടിൻകൂട്ടം സുഭിക്ഷമായ തീറ്റ കഴിഞ്ഞ്, ഇളംവെയിൽ കൊണ്ടുനിൽക്കു കയാണ്. ഡാബക്കാരുടെയാണ് ഈ ചെറിയ ആട്ടിൻകൂട്ടം.

ചാഞ്ഞുനിൽക്കുന്ന ഒരു വലിയ ദേവദാരുവൃക്ഷത്തിന്റെ പൊന്തി നിൽക്കുന്ന വേരിൽ ചാരിയിരുന്ന്, പശ്ചിമാകാശത്തിൽ നടക്കുന്ന ഓരോ ചലനവും അതീവശ്രദ്ധയോടെ വീക്ഷിച്ചു. ആകാശം മൊത്ത ത്തിൽ നീലയാണ്. പടിഞ്ഞാറുഭാഗത്തേയ്ക്കു ചായുന്തോറും പോക്കു വെയിലിന്റെ വർണക്കൂട്ടുകൾകൊണ്ട് അവിടം വെട്ടിത്തിളങ്ങി. ചാമീ കരപ്രഭയോടെ കിരണങ്ങൾ ചുറ്റും പ്രസരിച്ചപ്പോൾ, നടുവിലുള്ള സൂര്യ ബിംബം കാച്ചിപ്പഴുപ്പിച്ച ലോഹംപോലെ ചെഞ്ചായത്തിൽ കുളിച്ചു നിന്നു. ഹിമശിഖരങ്ങളുടെ ഇടയിൽക്കൂടി സൂര്യബിംബം മെല്ലെമെല്ലെ താഴ്ന്നുകൊണ്ടിരുന്നപ്പോൾ, അന്തരീക്ഷത്തിന്റെ പ്രഭയും അലിഞ്ഞ ലിഞ്ഞ് ഇല്ലാതായി. ഒരു തേങ്ങാക്കൊത്തുപോലെ മാത്രമായിത്തീർന്ന ആ നേരിയ പ്രഭ നിമിഷങ്ങൾക്കുള്ളിൽ അപ്രത്യക്ഷമായതോടെ ഭൂമി യുടെ തിളക്കവും അവസാനിച്ചു.

സൂര്യൻ മറയുന്ന അതേ നിമിഷത്തിൽ ഭൂമിയിലൊരു അദ്ഭുതപ്രതി ഭാസം സംഭവിക്കുന്നതായി ശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. അതിവിദൂ രഗ്രഹങ്ങളിൽനിന്ന് കാന്തികവലയങ്ങൾ (Magnetic Circles) ഭൂമിയി ലേക്ക് കടക്കുന്ന സമയമാണിത്. ഇതിന്റെയൊപ്പം വന്നുചേരുന്ന ധൂളി കളിൽ മാരകമായ രോഗാണുക്കളും മറ്റു രീതിയിൽ ദോഷകരമായ

സൂക്ഷ്മാണുക്കളും ഉൾപ്പെടുന്നു. വളരെ കുറച്ചുസമയം മാത്രമേ ഈ പ്രതിഭാസം നിലനിൽക്കുകയുള്ളൂ. ഞൊടിയിടകൊണ്ട് മനുഷ്യവസതികളിൽ പ്രവേശിക്കുന്ന ഈ ധൂളികൾ, അറിയപ്പെടാത്ത രോഗങ്ങളും മറ്റു വിഷമങ്ങളും നമുക്കുണ്ടാക്കുന്നു. നെയ്യ്, എള്ളെണ്ണ എന്നിവയൊഴിച്ച് കത്തിക്കുന്ന ദീപങ്ങൾ, കാന്തികവലയങ്ങളെ തടഞ്ഞുനിർത്താൻ പര്യാപ്തമാണ്. ഈ ദീപങ്ങളിൽനിന്നും പ്രസരിക്കുന്ന പ്രാണിക് എനർജി (Pranic Energy) കാന്തികവലയങ്ങളിലെ സൂക്ഷ്മാണുക്കളെ നശിപ്പിക്കുകയും ചെയ്യുന്നു. സൂര്യാസ്തമനത്തിനു തൊട്ടുമുമ്പ് വിളക്ക് കൊളുത്തണമെന്ന ഭാരതീയാചാരാത്തിന്റെ പ്രസക്തി ഇതിൽനിന്നും ബോധ്യമാകും. ഭാരതത്തിലെ ഋഷീശ്വരന്മാർക്ക് ഇതേക്കുറിച്ചെല്ലാം ഗഹനമായ അറിവുണ്ടായിരുന്നു. സന്ധ്യാവന്ദനത്തിനും ഈ സമയം ഉത്തമമാണെന്നു പറയുന്നത് ഇതുകൊണ്ടൊക്കെയാണ്. പഴയകാലത്ത്, മുത്തശ്ശിമാർ, പെൺകുട്ടികളെക്കൊണ്ട് വിളക്കുകൊളുത്തിപ്പിച്ച് ദീപം... ദീപം... ദീപം.... എന്നു ഭക്തിയോടെ പറയിപ്പിച്ച്, പടിഞ്ഞാറെ ഉമ്മറത്ത് ഏതാനും സമയം വിളക്ക് കത്തിച്ചുവയ്ക്കുമായിരുന്നു. ഈശ്വരചിന്തകൊണ്ടുമാത്രമേ മനുഷ്യരാശിയ്ക്ക് ഗുണം ഭവിയ്ക്കുകയുള്ളൂ.



സരോൾ തടാകവും ക്ഷേത്രവും.

കൂട്ടുകാർ പറഞ്ഞിട്ടാണെന്നു തോന്നുന്നു, ഡാബയിലെ വേലക്കാരൻ പയ്യൻ എനിക്കൊരു കട്ടൻചായ എത്തിച്ചുതന്നത്. സന്ധ്യാവന്ദനത്തിന്റെ സമയമായതിനാൽ ചായ ഞാൻ തിരിച്ചു കൊടുത്തയച്ചു. ക്ഷേത്രത്തിൽനിന്ന് മടങ്ങിയെത്തിയശേഷം, ചായ ചൂടോടെ തന്നേക്കണമെന്ന് പയ്യനോട് പറയുകയും ചെയ്തു.

ദീപാരാധനയ്ക്ക് ഞങ്ങളും വിദേശികളുമടക്കം ഒരു ഡസൻപേർ മാത്രമേ ക്ഷേത്രത്തിൽ ഉണ്ടായിരുന്നുള്ളൂ. പണ്ഡിറ്റ്ജിയോട് യാത്രപറഞ്ഞ് ഞങ്ങൾ ഡാബയിലേക്ക് മടങ്ങി. ക്ഷേത്രംവക ഒരു ചെറിയ ഗസ്റ്റ്ഹൗസ് നിരപ്പിന്റെ താഴെയുണ്ടെങ്കിലും അറ്റകുറ്റപ്പണികൾക്കായി അടച്ചിട്ടിരിയ്ക്കയാണ്. ഇവിടെവച്ച് വിദേശസംഘത്തിലെ മോറിസൺ എന്ന യുവാവുമായി ഞാൻ ഒന്നു പരിചയപ്പെട്ടു. ഹരേകൃഷ്ണ പ്രസ്ഥാനത്തിലെ സന്ന്യാസിമാരാണ് ഇവരെല്ലാം. 'എല്ലാ രാജ്യങ്ങളിലുംവച്ച് ഏറ്റവും മഹത്തായതാണ് ഇന്ത്യ' – എന്നായിരുന്നു അദ്ദേഹം അഭിപ്രായപ്പെട്ടത്. ശുഭരാത്രി ആശംസിച്ചുകൊണ്ട് ഞങ്ങൾ പിരിഞ്ഞു.

നേരിയ ഇരുൾ പരന്നതോടെ തണുപ്പ് കഠിനമായി. ഡാബയുടെ നിലത്ത് വിരിച്ചിട്ട കമ്പിളിവിരിയിൽ ചമ്രംപടിഞ്ഞിരുന്ന് കട്ടൻചായ കുടിയ്ക്കുമ്പോൾ, ഡാബയുടെ ഉടമസ്ഥനായ ലീൽചന്ദ് ലോഹ്യം പറയാൻ, വിനയത്തോടെ വന്നു. അദ്ദേഹത്തോട് ഞാൻ വിശേഷങ്ങൾ ചോദിച്ചു. പൂജാരി കുലത്തിൽ ജനിച്ച ലീൽചന്ദ് താഴെയുള്ള ഗ്രാമക്കാരനാണ്. കൃഷിഭൂമി വളരെ കുറച്ചുമാത്രമേയുള്ളൂ. അച്ഛൻ, അമ്മ, മുത്തച്ഛൻ, മുത്തശ്ശി, സഹോദരങ്ങൾ എന്നിവരടങ്ങുന്ന കുടുംബം വലുതായതിനാൽ നല്ലപോലെ അദ്ധ്വാനിച്ചാൽ മാത്രമേ ജീവിയ്ക്കാൻ സാധിക്കുകയുള്ളൂ. ആട്ട, റേഷനായി, പകുതിവിലയ്ക്ക് ലഭിക്കും. ഉരുളക്കിഴങ്ങും പച്ചക്കറികളും കൃഷിചെയ്തുണ്ടാക്കും. ഇതിൽനിന്ന് ഒരു ചെറിയ വരുമാനം ലഭിക്കും. ഏപ്രിൽ മുതൽ നവംബർവരെ ഇവിടെ ഡാബ നടത്തും. ഇതിന് പണമടച്ച് പെർമിറ്റ് എടുക്കണം. ഒരു വർഷം കഴിഞ്ഞുകൂടുവാനുള്ള തുക ഇവിടെനിന്ന് ഏതാണ്ട് ലഭിക്കും. തിരക്കുസമയത്ത് ക്ഷേത്രത്തിൽ സഹായിയായി നിൽക്കുമ്പോൾ, ചെറിയൊരു സംഖ്യ മിച്ചമുണ്ടാക്കാം. പക്ഷെ, സഹോദരങ്ങളുടെ വിവാഹമാണ് സാമ്പത്തികത്തകർച്ചയിലേക്ക് നയിക്കുന്നത്. ആ ബാദ്ധ്യത തീർക്കാൻ മൂന്നോ നാലോ വർഷം വേണ്ടിവരും. അതിന്നിടയിൽ മറ്റൊരു വിവാഹം വന്നാൽ കടബാധ്യതകൊണ്ട് പിടിച്ചുനിൽക്കാൻ കഴിയാതെവരും. മക്കളിൽ മൂത്തവനായ ലീൽചന്ദ് ഇതുകൊണ്ടൊക്കെത്തന്നെ പ്രായം 40 കഴിഞ്ഞിട്ടും അവിവാഹിതനായി ജീവിതചക്രം മുന്നോട്ട് ഉരുട്ടിനീക്കുന്നു.

രാത്രിഭക്ഷണം 9 മണിയ്ക്കുശേഷം മതിയെന്ന് ഞാൻ ലീൽചന്ദിനോട് പറഞ്ഞിരുന്നു. കൂട്ടുകാരും ഡാബയിലെ ജോലിക്കാരും കൂടി വിദേശികളുടെ ഭജനകേൾക്കാൻ പോയിരിയ്ക്കയാണ്. ഗിത്താറിന്റെ അലയൊലി നിരപ്പിലെ പരിസരമാകെ ഒഴുകിയെത്തുന്നുണ്ട്. ആ ലയത്തിൽ മൂടിപ്പുതച്ച് കിടന്നപ്പോൾ കണ്ണുകൾ താനെ അടഞ്ഞുപോയി.

കൂട്ടുകാർ തട്ടിവിളിച്ചപ്പോഴാണ് ഉണർന്നത്. ഉറക്കം സുഖമായിരുന്നുവെന്ന് അപ്പോഴാണ് ബോധ്യമായത്. ഏറെ വൈകിപ്പോയെങ്കിലും ഞങ്ങൾ ഒന്നിച്ചിരുന്ന് ആഹാരം കഴിച്ചു. വെള്ളക്കടല ചേർത്ത കിഴങ്ങു

കറിയും ചുരവയ്ക്ക സബ്ജിയും, കനലിൽ ചുട്ടെടുത്ത രോട്ടിയും കൂടിയായപ്പോൾ മലമുകളിലെ അത്താഴം ഹൃദ്യമായി. ഡാബയുടെ മുമ്പിലൊരുക്കിയ തീക്കുണ്ഠത്തിന്റെ ചുറ്റും വട്ടംകൂടിയിരുന്ന് കുറച്ചുനേരം തീകാഞ്ഞപ്പോൾ തണുപ്പിന് ശമനമായി.

പൂർണചന്ദ്രൻ ഉദിച്ചുയർന്നപ്പോൾ ഞാൻ എഴുന്നേറ്റു. കൂട്ടുകാർക്ക് നിലാവാസ്വദിക്കാൻ താൽപര്യമില്ലെന്ന് അറിയിച്ചപ്പോൾ ഞാൻ അവരെ മനസാ അഭിനന്ദിച്ചു. ഇത്തരം സന്ദർഭങ്ങളിൽ ഒറ്റയ്ക്കാവുന്നതാണ് അഭികാമ്യം. പക്ഷെ, വയറുനിറയെ ശാപ്പാടടിച്ച എന്റെ കൂട്ടുകാരി ഒരു നിഴൽപോലെ എന്റെ കൂടെ വന്നു. രാത്രിയല്ലെ, ഒരു തുണ നല്ലതാണെന്നു ഞാനും കരുതി. നിരപ്പിന്റെ അറ്റത്ത് വൃക്ഷങ്ങളുടെ മറ ഒഴിവായൊരു തുറന്നസ്ഥലത്ത് ചെറിയ പാറക്കൂട്ടങ്ങളുണ്ട്. അതിലൊന്നിന്മേൽ കയറി ഇരുന്ന് ചുറ്റുപാടും വീക്ഷിച്ചപ്പോൾ, നിലാവിന്റെ മനോഹാരിത കഴിഞ്ഞ രാത്രിയിലേതിനേക്കാൾ കേമമാണെന്ന് തോന്നിപ്പോയി. പടിഞ്ഞാറുഭാഗത്തുള്ള ഹിമശൃംഗനിരകൾ പൂതിങ്കൾ പ്രഭയേറ്റുവാങ്ങി വെട്ടിത്തിളങ്ങിനിൽക്കുന്ന ദൃശ്യം എത്ര കണ്ടാലാണ് മതിവരുക? അതിവിസ്തൃതമായ താഴ്‌വരപ്രദേശമാകെ നിലാവിൽ കുളിച്ചപോലെ നിശ്ചലമായി നിൽക്കുന്ന ദൃശ്യം ഏതൊരു മനസ്സിനെയും കോരിത്തരിപ്പിക്കും.

നിരപ്പിലും അതിനുചുറ്റുമുള്ള ചെരിവിലും നിലകൊള്ളുന്ന ദേവദാരു വൃക്ഷങ്ങളുടെ ഇളംചില്ലകൾ മെല്ലെമെല്ലെ ഇളകിയാടുന്നതു കണ്ടപ്പോൾ ഞാനത് ശ്രദ്ധിച്ചു. ഒരുതരിപോലും കാറ്റ് വീശുന്നില്ല. നേർത്തൊരു ഒലിപോലെ കേൾക്കുന്ന ഗിത്താറിന്റെ ഈണമാണോ ഇളംചില്ലകളെ ചലിപ്പിക്കുന്നത്? വൃക്ഷങ്ങൾക്ക് സംഗീതം ആസ്വദിയ്ക്കുവാനുള്ള കഴിവുണ്ടെന്നാണ് പഠനങ്ങൾ വ്യക്തമാക്കുന്നത്. ദേവവൃക്ഷമായ ദേവദാരുവിന് ഈ കഴിവ് സിദ്ധിച്ചത് സംഗീതസാമ്രാജ്യമായ ദേവലോകത്തുനിന്നാവാം. അവിടെ നിന്നാണല്ലോ സംഗീത-നൃത്ത-വാദ്യാദികളുടെ തിരുപ്പുറപ്പാട്. ദേവദാരുവിന്റെ 'ജീനു'കളിൽ ഇതെല്ലാം ആലേഖനം ചെയ്യപ്പെട്ടുകിടക്കുന്നുണ്ടാകാം.

മേൽപ്പോട്ടുനോക്കിയപ്പോൾ താരാനാഥൻ സഖിമാരുടെ അകമ്പടിയോടെ നിശ്ചലനായി നിൽക്കുകയാണ്. എത്രയോ അകലെയാണ് ചന്ദ്രബിംബം നിലകൊള്ളുന്നത്. എന്നിട്ടും, ആ പ്രകാശം ഭൂമിയിലെ ഓരോ മണൽത്തരിയേയും പ്രകാശമാനമാക്കുന്നു. ഭൂമിയിൽനിന്ന് ചന്ദ്രനിലേക്കുള്ള ദൂരം 384,400 കിലോമീറ്ററാണെന്ന് ആധുനിക സയൻസ് തിട്ടപ്പെടുത്തിയത് പുതിയ നൂറ്റാണ്ടുകളിലാണ്. സൂര്യനിലേക്കുള്ള ദൂരം 15 കോടിയോളം[1] കിലോമീറ്ററുമാണ്. ആയിരക്കണക്കിനു വർഷം മുമ്പു തന്നെ ഭാരതത്തിലെ ഋഷീശ്വരന്മാർ ഈ ദൂരം അളന്നു കണക്കാക്കി

1. സൂര്യനിലേക്കുള്ള ദൂരം 149.6 മില്യൺ കിലോമീറ്റർ.

യിട്ടുണ്ട്.[1] ചന്ദ്രന്റെ പ്രകാശം ഭൂമിയിലെത്താൻ 1.3 സെക്കന്റും സൂര്യപ്രകാശം ഇവിടെയെത്താൻ 8 മിനിറ്റ് 20 സെക്കന്റും വേണമെന്നാണ് ആധുനിക സയൻസിന്റെ കണ്ടുപിടിത്തം. ഋഷീശ്വരന്മാർ ഈ ദൂരമെല്ലാം അവരുടെ പുരാണ അളവുസിദ്ധാന്തപ്രകാരം അന്നേ രേഖപ്പെടുത്തിയിട്ടുണ്ട്. അപ്രധാനമായ (FRACTIONAL) വ്യത്യാസംമാത്രമേ ഇവ തമ്മിലുള്ളൂ.[2]

നമ്മുടെ സൂര്യനിലേക്ക് 15 കോടി കിലോമീറ്റർ ദൂരം എന്നു കേൾക്കുമ്പോൾതന്നെ നമ്മൾ അമ്പരന്നുപോകുന്നു. പക്ഷെ, ബ്രഹ്മാണ്ഡത്തിന്റെ മറ്റു ഭാഗങ്ങളിലുള്ള 'സൂര്യന്മാരെ താരതമ്യം ചെയ്യുമ്പോൾ ഈ സൂര്യൻ ഒരു മിന്നാമിനുങ്ങിന്റെ (FIRE FLY) യത്രമാത്രമെയുള്ളൂ. ഇവിടങ്ങളിലേക്കുള്ള ദൂരം കോടാനുക്കോടി ട്രില്യൻ കിലോമീറ്റർ എന്നു പറഞ്ഞാലും പോരാ. പ്രകാശവർഷംകൊണ്ടു കണക്കാക്കി

---

1. അടി, നാഴിക, കിലോമീറ്റർ എന്ന ആധുനിക അളവു മാനദണ്ഡങ്ങളൊന്നും അക്കാലത്ത് പ്രചാരത്തിലില്ല. യോജന, വിംശതിഃ, ഏകവിംശതിഃ, ദ്വാവിംശതിഃ, ത്രയോവിംശൽ തുടങ്ങിയ പദങ്ങളിലൂടെയാണ് അവർ എണ്ണവും ദൂരവും കണക്കാക്കിയത്. ഒരുശങ്കുഃ = 100 കോടി സഹസ്രം. മഹാശങ്കുഃ, മഹാവൃന്ദം, മഹാപത്മം, മഹാഖർവം, സമുദ്രം, ഓഘം, മഹൗഘം ഇങ്ങനെ 63 സ്ഥാനങ്ങൾവരെ പറയുന്നു. ഇതെല്ലാം പത്തിന്റെ ഗുണിതങ്ങളായിട്ടുള്ള, ഇന്നത്തെ സമ്പ്രദായത്തിലുള്ള, ദശസംഖ്യാ സമ്പ്രദായങ്ങളാണ്. 10–ാം നൂറ്റാണ്ടിൽമാത്രമാണ് ഇത് യൂറോപ്പിൽ എത്തിയത്.

2. *ഋഗ്വേദഭാഷ്യത്തിൽ സായണാചാര്യർ ഉദ്ധരിച്ച പുരാണവാക്യപ്രകാരം സൂര്യപ്രകാശം അരനിമിഷംകൊണ്ട് 2202 യോജനയാണ് സഞ്ചരിക്കുന്നത്. ഇതിനെ സെക്കന്റിലും കിലോമീറ്ററിലും ആക്കിയപ്പോൾ പ്രകാശവേഗം സെക്കന്റിൽ 302025.8 കിലോമീറ്ററാണ്. ആധുനിക സയൻസിന്റെ പ്രകാശവേഗം 299792.5 കിലോമീറ്ററാണ്. ഇതുപ്രകാരം ഋഷീശ്വരന്റെ അളവ് 2233 കിലോമീറ്റർ കൂടുതലാണ്. വളരെ നിസ്സാരമാണെങ്കിലും ഈ ചെറിയ വ്യത്യാസവും മറികടക്കാനുള്ള മാർഗത്തെക്കുറിച്ച് പ്രൊഫസർ.ആർ. കൃഷ്ണമൂർത്തിയുടെ 'RIG-VEDA and the Velocity of Light' എന്ന ലേഖനത്തിൽ പറയുന്നുണ്ട്. 'നിമിഷ'ത്തെ 'സെക്കന്റ്' ആക്കിമാറ്റാൻ ദിവസത്തെ (24 മണിക്കൂർ)യാണ് ആശ്രയിക്കുന്നത്. എന്നാൽ കൃഷ്ണമൂർത്തിയുടെ കണ്ടെത്തൽ പ്രകാരം ഒരു 'സൗരദിന'(Solar Day)ത്തെയാണ് ദിവസമായി കണക്കാക്കുന്നത്. സൂര്യൻ ഒരുവർഷംകൊണ്ട് രാശിചക്രത്തിന്റെ 360 ഡിഗ്രി പൂർത്തിയാക്കുന്നു. ഒരു വർഷത്തിന് 360 ദിവസമെന്ന പ്രാചീന സങ്കല്പത്തിന്റെ അടിസ്ഥാനം ഇതാണ്. സൂര്യൻ രാശിചക്രത്തിൽ ഒരു ഡിഗ്രി കടക്കുന്നതിന് എടുക്കുന്ന സമയമാണ് ഒരു സൗരദിനം. പക്ഷെ, സൗരദിനങ്ങളുടെ അളവിൽ ചെറിയ ചെറിയ മാറ്റങ്ങൾ ഉള്ളതിനാൽ ഒരുവർഷത്തിൽ ആകെയുള്ള 360 സൗരദിനങ്ങളുടെ ശരാശരിയാണ് എടുക്കുന്നത്. ഈ 'mean solar day' 24.35 മണിക്കൂറാണ്. ആധുനികശാസ്ത്രമൂല്യത്തെക്കാൾ 2108 കിലോമീറ്റർ കുറവുള്ള ഒരു ഗണിതവും 2233 കിലോമീറ്റർ കൂടുതലുള്ള ഒരു ഗണിതവും വരുമ്പോൾ, രണ്ടുപ്രകാരത്തിലും ലഭിച്ച മൂല്യങ്ങളുടെ ശരാശരിയാകണം പ്രാചീന ഭാരതീയ ഋഷീശ്വരന്മാർ സ്വീകരിച്ചിരിക്കുക.*

യാൽപ്പോലും അന്തംകിട്ടാത്ത അത്രയും ദൂരം. നമ്മുടെ സൂര്യനെക്കാളും 37000 കോടി പ്രകാശമുള്ള ഒരു സൂര്യതേജസ്സ് കണ്ടെത്തിയതായി കഴിഞ്ഞമാസത്തെ ഒരു പത്രത്തിൽ കാണുകയുണ്ടായി. ഇനി നക്ഷത്രങ്ങളുടെ കണക്കെടുത്താൽ, അതും കോടിക്കണക്കിലാണ്. ഇതിന്റെയെല്ലാം എണ്ണം മനുഷ്യചിന്തയ്ക്ക് അതീതമാണ്. അതുപോലെത്തന്നെ നെബൂലകളും ഗാലക്സികളും. ഭൂമിയേക്കാൾ കോടിക്കണക്കിനു വലിപ്പമുള്ള എണ്ണമറ്റ ഗ്രഹങ്ങൾ വേറെയുമുണ്ട്. ഇതിന്റെയൊക്കെ ഇടയിൽ നമ്മുടെ ഭൂമി ഒരു കുത്ത് (DOT) ഇട്ടതുപോലെ മാത്രവും. ഇവയെല്ലാം അതിവേഗത്തിൽ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ഭാരതത്തിലെ ഋഷീശ്വരന്മാർ വിശദമായ പഠനങ്ങൾക്കും ചിന്തകൾക്കുംശേഷം ഈ ബ്രഹ്മാണ്ഡത്തെ കണ്ടറിഞ്ഞ് നിർവചിച്ചിട്ടുണ്ട്.[1] ആധുനികയുഗത്തിലേതുപോലെയുള്ള സാങ്കേതികവിദ്യകളോ മറ്റുപകരണങ്ങളോ ഇല്ലാതിരുന്ന ഒരു കാലഘട്ടത്തിൽ, അതീന്ദ്രിയധ്യാന (Transcendental Meditation) ശക്തികൊണ്ടും മറ്റുവിധത്തിലുള്ള യോഗസിദ്ധികൾ കൊണ്ടുമാണ് അവർ ഇതെല്ലാം സാധിച്ചത്. ഈശ്വരനാമങ്ങളും ബ്രഹ്മാണ്ഡങ്ങളും തമ്മിലുള്ള ബന്ധം ജീവാത്മാക്കളും പരമാ

1. 'യോഗവാസിഷ്ഠം' എന്ന ഗ്രന്ഥത്തിൽ ബ്രഹ്മാണ്ഡത്തിന്റെ അതിവിശാലതയെപ്പറ്റി വർണിക്കുന്നുണ്ട്. 'പ്രണവവാദം', 'അഥർവണമഹാനാരായണോപനിഷത്', 'നിർവാണതന്ത്രം' എന്നീ ഗ്രന്ഥങ്ങളിലും ബ്രഹ്മാണ്ഡവർണനയുണ്ട്.

"ജഗദ്ഗുഞ്ജാ സഹസ്രാണി യത്രാ *f* സംഖ്യാന്യണാവണൗ

*അപരസ്പരലഗ്നാനി കാനനം ബ്രഹ്മനാമതൽ." (ഓരോ അണുവിന്റെ എണ്ണമറ്റ ജഗത്തുക്കൾ പരസ്പരബന്ധമില്ലാതെ വർത്തിക്കുന്നു. ബ്രഹ്മാണ്ഡം അത്തരത്തിലുള്ള ഒരു കാനനമാണ്.) ബ്രഹ്മാണ്ഡത്തിന്റെ സ്വരൂപത്തെക്കുറിച്ചും സ്വഭാവത്തെക്കുറിച്ചും വളരെ വ്യക്തമായ നിർവചനങ്ങൾ ഭാരതീയാചാര്യന്മാർ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. ഭാരതത്തിലെ ഈശ്വരനാമങ്ങൾ ബ്രഹ്മാണ്ഡപ്രവാഹത്തിലെ ഓരോ പ്രത്യേക അവസ്ഥാന്തരങ്ങളെ കുറിയ്ക്കുന്ന തത്ത്വങ്ങളാണ്. വ്യക്തിഭാവങ്ങളിൽ പെടുന്നതല്ല; പര്യായപദങ്ങളുമല്ല. ഓരോന്നിനും പ്രത്യേകം പ്രത്യേകം അർഥങ്ങളും വ്യാപ്തിയുമുണ്ട്. ഹരി, ഹരൻ, പരമേശ്വരൻ, മഹേശ്വരൻ, മഹാവിഷ്ണു, വൈകുണ്ഠൻ എന്നിങ്ങനെ പവിത്രവും പൂജനീയങ്ങളുമായ നാമധേയങ്ങൾ ബ്രഹ്മാണ്ഡസീമയിലെ വിവിധങ്ങളായ അളവുകളെയും അവയെ ഒത്തൊരുമിച്ച് പ്രവർത്തിപ്പിക്കുന്ന ശക്തിപ്രവാഹത്തെയുമാണ് ഉദ്ദേശിക്കുന്നത്. സൃഷ്ടിക്ക് നിദാനമായ പഞ്ചഭൂതങ്ങളെ കൂട്ടിയിണക്കുകയാണ് വൈകുണ്ഠന്റെ കർമം.*

*"മയാ സംശ്ലേഷിതാ ഭൂമിരപ്പിർവ്യോമ ച വായുനാ*

*വായുശ്ച തേജസാ സാർത്ഥം വൈകുണ്ഠത്വം തതോ മമ."*

*(ഭൂമിയെ വെള്ളത്തോടും, ആകാശത്തെ വായുവിനോടും, വായുവിനെ അഗ്നിയോടും കൂട്ടിയിണക്കി അവയുടെ ഒറ്റപ്പെട്ട ഗതികളെ തടസ്സപ്പെടുത്തി ("കുണ്ഠാ") എന്നതുകൊണ്ട് എന്നെ വൈകുണ്ഠൻ എന്നു വിളിക്കുന്നു).*

'അപഞ്ചീകൃത പഞ്ചഭൂത'ങ്ങളെ സൃഷ്ടിയ്ക്കുവേണ്ടിയുള്ള തന്മാത്രകളായി കൂട്ടി →

ത്മാവും തമ്മിലുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു. ഇതേക്കുറിച്ചുള്ള ഒരു പഠനം ശ്രദ്ധിക്കുന്നത് നന്നായിരിക്കും.[1]

പുരാണങ്ങളും ഇതിഹാസങ്ങളും കവിഭാവന മാത്രമാണെന്ന് പ്രചരിപ്പിച്ചുനടക്കുന്ന ഒരു ചെറിയ വിഭാഗം ആൾക്കാർ നമ്മുടെ നാട്ടിലുണ്ട്. ഇതെല്ലാം കള്ളക്കഥകളോ കെട്ടുകഥകളോ സദുദ്ദേശ്യം മുൻനിർത്തിയുള്ള കഥപറച്ചിലോ അല്ല. ഭാരതഭൂമിയിൽ ഓരോരോ കാലഘട്ടങ്ങളിലായി നടന്നിട്ടുള്ള യഥാർഥ ചരിത്രംതന്നെയാണ്.

---

യിണക്കി, പരമാണുവാക്കി മാറ്റുന്നത് വൈകുണ്ഠനാഥനാണ്. അനന്തമായ ബ്രഹ്മാണ്ഡത്തിന്റെ ഒരു ഏകദേശ വിവരണം ഗ്യാർഗ്യായന മഹർഷിയുടെ 'പ്രണവവാദ'ത്തിൽ പറയുന്നത് ശ്രദ്ധിക്കുക.

ഒരു ബ്രഹ്മാണ്ഡം = ഒരു സൂര്യൻ – ഏഴു ഗ്രഹങ്ങൾ; ഒരു ജഗത്ത് = ഏഴ് ബ്രഹ്മാണ്ഡങ്ങൾ; ഒരു വിശ്വം = 1000 ജഗത്തുക്കൾ, ഒരു മഹാവിശ്വം = ഒന്നര കോടി വിശ്വങ്ങൾ; ഒരു ലോകം = 20 ലക്ഷം കോടി മഹാവിശ്വങ്ങൾ; ഒരു മഹാലോകം = ഒരു കോടി കോടി ലോകങ്ങൾ; ഒരു സംസാരം = 10 കോടി കോടി മഹാലോകങ്ങൾ.

ആധുനികശാസ്ത്രത്തിന്റെ ബ്രഹ്മാണ്ഡപഠനത്തിൽ atom, sub atomic particles ഉൾപ്പെടെ വളർന്നെത്തുന്ന അതിവിശാലമായ അനേകം ബ്രഹ്മാണ്ഡങ്ങൾ ഭ്രമണം ചെയ്യുന്നതായും പരിവർത്തനം ചെയ്യപ്പെടുന്നതായും പറയുന്നുണ്ട് – "At the present time, the Universe, in scientific cosmology, is identified with the vast realm of galaxies of which our own milkyway system is but one member."

1. *രൂപം, നാമം ഇവകളോട് ബന്ധപ്പെട്ടാണ് ഈശ്വരനെ ചിന്തിക്കുന്നത്. രൂപനാമങ്ങളെ ബന്ധിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്ന ജീവനേയും ആ ജീവന് ചൈതന്യവും കർമശേഷിയും നൽകുന്ന ആത്മാവിനേയും ചുരുക്കം ചിലർ മാത്രമെ അറിയുന്നുള്ളൂ. നശ്വരമായ ശരീരത്തെ സ്ഥിരമായി ഓർക്കുകയും അനശ്വരമായ ആത്മാവിനെ വിസ്മരിക്കുകയും ചെയ്യുന്നത് മനുഷ്യസ്വഭാവമാണ്. വസ്തുപരതയിൽനിന്ന് ഭാവപരതയിലേക്കുള്ള പ്രയാണത്തിൽ ജീവൻ ചെന്നെത്തുന്ന വിവിധ മണ്ഡലങ്ങളുണ്ട്. പ്രപഞ്ച ഘടനയിൽ ഉന്നതങ്ങളിലേക്കുള്ള ഈ പ്രയാണം വസ്തുക്കളെ പുറംതള്ളിക്കൊണ്ടുള്ള ഭാവങ്ങളിലേക്ക് പുരോഗമിക്കുമ്പോൾ, ജീവൻ സാധിക്കുന്നത് സൂക്ഷ്മലോകവ്യാപാരമാണ്. ജീവനെ കേന്ദ്രീകരിച്ച് സമ്പാദിക്കുന്ന അനുഭവങ്ങളോടൊപ്പം സ്ഥൂലങ്ങളായവയെ വിഘടിപ്പിക്കുന്ന പ്രവർത്തനോന്മുഖത്വവും ജീവൻ സമ്പാദിക്കുന്നു. ഇത്തരത്തിലുള്ള വിഘടനശേഷിയും സംസ്കാരവും ബന്ധപ്പെട്ട് ഭൗതികശാസ്ത്രമായും, മുക്തമാകുന്ന അനുഭവങ്ങൾ ആധ്യാത്മമായും കലാശിക്കുന്നു. ഹിന്ദുമതസിദ്ധാന്തങ്ങളുടെ അന്തർമുഖത്വവും ബഹിർമുഖത്വവും, ആധ്യാത്മശാസ്ത്രമായും ഭൗതികശാസ്ത്രമായും വളർന്നുവികസിച്ചിട്ടുണ്ട്. ഭൗതികശാസ്ത്രസിദ്ധാന്തങ്ങളുടെ അടിസ്ഥാനങ്ങളിൽ ഭൂരിഭാഗവും ഹിന്ദുമതസിദ്ധാന്തങ്ങളിലെ ആധ്യാത്മവീക്ഷണോപാധികളാണ്. ഹിന്ദുമതം സൂക്ഷ്മതലത്തിൽനിന്നും സ്ഥൂലത്തിലേക്കുള്ള പ്രപഞ്ചസൃഷ്ടിയെ കണ്ടെത്തുകയും അവതരിപ്പിക്കുകയും ചെയ്യുന്നു. ശാസ്ത്രം, സ്ഥൂലങ്ങളിൽത്തുടങ്ങി സൂക്ഷ്മതയിൽ ചെന്നെത്താൻ ശ്രമിക്കുന്നു. പക്ഷെ, പൂർണമായി വിജയിച്ചിട്ടുമില്ല. ഹിന്ദുമതം അതിന്റെ പരിശ്രമത്തിൽ സമ്പൂർണമായും വിജയിച്ചിട്ടുമുണ്ട്. മാത്രവുമല്ല, ശാസ്ത്രത്തിന് കണ്ടെ*

→

"ധർമാർഥകാമമോക്ഷാണമുപദേശ സമന്വിതം

പൂർവവൃത്തം കഥായുക്തം ഇതിഹാസം പ്രചക്ഷതെ" - ധർമവും, അർഥവും, കാമവും, മോക്ഷവും ഉപദേശിക്കുന്നതിന് സ്വീകരിക്കുന്ന കഥായുക്തതയുള്ള പൂർവചരിത്രമാണ് ഇതിഹാസം.

സമയം രണ്ടുമണി കഴിഞ്ഞിരുന്നു. സിത്താറിന്റെ ധ്വനി നില ച്ചുപോയി. എങ്ങും പരിപൂർണ നിശ്ശബ്ദത മാത്രം. പാറയുടെ മുക ളിൽ എഴുന്നേറ്റുനിന്ന് അനന്തമായ വിണ്ണിലേക്ക് നോക്കി. നൂലുപോ ലെയുള്ള മഞ്ഞിൻ ശകലങ്ങൾ പൂനിലാവൊളിയേറ്റ്, വെട്ടിത്തിളങ്ങി, നിരപ്പിലേക്ക് ഊർന്നിറങ്ങിക്കൊണ്ടിരുന്നു. "ജ്യോതിഷ്മതീ ചന്ദ്രമസൈ

---

*ത്താൻ കഴിയാത്ത ആത്മവിദ്യയുടെ പാരമ്യതയും സൂക്ഷ്മതയും ചർച്ചചെയ്യുകയും ചെയ്യുന്നു. ശാസ്ത്രം വസ്തുക്കളെ വിഘടിപ്പിച്ച് സൂക്ഷ്മത കണ്ടെത്താതെ വീണ്ടും പരീക്ഷണം തുടരുന്നു. ജഡവസ്തുക്കളെ വിശകലനം ചെയ്താൽ, ജഡവസ്തു വല്ലാതെ ആത്മവിദ്യ സംഭവിക്കുകയില്ല. എന്നാൽ ആത്മവിദ്യയുടെ വിശകലന ത്തിൽ ജഡവസ്തുക്കളെല്ലാം അതിന്റെ ഉല്പന്നങ്ങളാണെന്ന് സമർഥിച്ചിട്ടുണ്ട്. സമസ്ത സൃഷ്ടിയുടെയും ബീജസ്ഥാനം ആത്മവിദ്യയാണെന്ന് ഋഷീശ്വരന്മാർ കണ്ടെത്തിയത് അതുകൊണ്ടുമാത്രമാണ്.*

*പലതരത്തിലുള്ള സൃഷ്ടികളുടെയും അവതാരങ്ങളുടെയും കേന്ദ്രബിന്ദു അഥവാ ബീജസ്ഥാനം ഈ ആത്മവിദ്യതന്നെയാണ്. ഈ ആത്മവിദ്യയുടെ ഓരോരോ അംശ ങ്ങളിൽനിന്ന് ദേവന്മാർ, തിര്യക്കുകൾ, മനുഷ്യർ തുടങ്ങിയവർ ജനിക്കുന്നു. - (ഏത ന്നാനാവതാരണാം നിധാനം ബീജമവ്യയം/യസ്യാംശാംശേന ജായതേ ദേവതിര്യങ്ന രാദയഃ). ഇത്രയും മഹത്തരമായ സൂക്ഷ്മസ്ഥിതിയെ സ്ഥൂലഭാവത്തിലൂടെ വിശകലം ചെയ്യുന്ന ഒരു ശാസ്ത്രം മറ്റൊന്നില്ല. ചരിത്രത്തിൽ രേഖപ്പെടുത്തുന്ന മതങ്ങളുടെ വികാരതീക്ഷ്ണതയും തീവ്രതയും അവഗണിച്ചുകൊണ്ട്, പ്രപഞ്ചപഠനത്തിലും വിശ കലനത്തിലും പൂർണതയാർജിച്ച ഒരു ശാസ്ത്രം ഹിന്ദുമതം മാത്രമാണ്. ജീവനെ കേന്ദ്രീകരിച്ച് സൂക്ഷ്മതലങ്ങളിൽനിന്ന് ഇറങ്ങിവരികയും, അവതാരങ്ങളുടെ മൂല്യം കണ്ടെത്തി അതിലൂടെ പ്രപഞ്ചരഹസ്യങ്ങളെയും വ്യക്തിജീവിതത്തെയും അപഗ്രഥി ക്കുകയും കൂട്ടിയിണക്കുകയും ചെയ്തിരിക്കുന്ന ഒരു ശാസ്ത്രമാണ് സനാതനമതസി ദ്ധാന്തം. പ്രപഞ്ചത്തിന്റെ നിഗൂഢ നിയമങ്ങളെ കണ്ടെത്തുകയും ചർച്ചചെയ്യുകയും അതിന്റെ നിയാമകത്വത്തിലേക്ക് വെളിച്ചം വീശുകയും ചെയ്തുകൊണ്ട്, മതം ആത്മ പഠനവും പ്രപഞ്ചപഠനവും ഒരേപോലെ നിർവഹിക്കുന്നു. അവതാരപുരുഷന്മാരും പ്രവാചകരായ മഹാമനീഷികളുമെല്ലാം പ്രപഞ്ചപഠനവും ആത്മപഠനവും ഒന്നാണെന്ന് സമർഥിച്ചവരാണ്. പ്രപഞ്ചത്തിൽ നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുന്ന കർമചലന ങ്ങളെ വിലയിരുത്തി ഉല്പത്തിസ്ഥിതിവിലയാവസ്ഥകളെ വിശദീകരിക്കുകയാണ് അവർ ചെയ്തത്. ഭൗതികശാസ്ത്രനിഗമനങ്ങൾക്കതീതമായ സൂക്ഷ്മപ്രപഞ്ചവ്യാപാരവും അനു ഭവജ്ഞാനവുമാണ് അവരുടെ കണ്ടെത്തലിന് അടിസ്ഥാനം. പരീക്ഷണത്തിനും നിരീ ക്ഷണത്തിനും ആവശ്യമായ ഘടകങ്ങൾ മതത്തിനും ശാസ്ത്രത്തിനും ലഭിക്കുന്നത് ജീവാത്മപരമാത്മതത്ത്വങ്ങളാണ്. മതം കണ്ടെത്തിയ സൂക്ഷ്മതലവിജ്ഞാനത്തെ അവ ഗണിക്കുന്നതുകൊണ്ട് ശാസ്ത്രത്തിന് പ്രസക്തി ഒട്ടും വർധിക്കുന്നില്ല. ശാസ്ത്രം കൂടു തൽ അർഥവത്താകുന്നുമില്ല. പക്ഷെ, സൂക്ഷ്മനിരീക്ഷണ പാപ്പരത്തം സംഭവിക്കു കയും ചെയ്യുന്നു.*

വരാത്രിഃ"- അതെ, 'രാത്രി ജ്യോതിഷ്മതിയായി ഭവിക്കുന്നത് ചന്ദ്രനെക്കൊണ്ടുമാത്രമാണ്.' ഇരുപത്തിയേഴ് താരകാദേവിമാരെ, പ്രിയസഖികളെ, ഒരേസമയം ഹർഷോന്മീലിതരാക്കുകയാണ് താരകേശ്വരൻ....

പാറക്കെട്ടിൽനിന്ന് താഴെയിറങ്ങി കൂട്ടുകാരിയുടെ അകമ്പടിയോടെ ഡാബയിലേക്ക് നടക്കുമ്പോൾ മെല്ലെ മൂളിപ്പോയി-

[1] "അനന്ത, മജ്ഞാത,മവർണനീയ-
മീ ലോകഗോളം തിരിയുന്ന മാർഗം;
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തുകണ്ടൂ!"



സരോൾ തടാകം - ഉലൂപിയുടെ പ്രതിഷ്ഠ

1. കണ്ണുനീർത്തുള്ളി - നാലപ്പാട്ട് നാരായണമേനോൻ

# അർജുൻ ഗുഹ

സോളങ്ങ്വാലിയിലേക്കുള്ള യാത്ര കഴിഞ്ഞ് മനാലിയിൽ വിശ്രമത്തിലായിരുന്നു ഞങ്ങൾ. ദീപാവലിയുടെ ആഘോഷത്തിമിർപ്പിൽ മുങ്ങിക്കിടക്കുകയാണ് മനാലിയും പരിസരങ്ങളും. ഒക്ടോബർ അവസാന വാരത്തിൽ ദീപാവലി വന്നെത്തിയതിനാൽ ജനങ്ങൾ സന്തുഷ്ടരാണ്. ഒരാഴ്ചകൂടി കഴിഞ്ഞാൽ ഈ പരിസരമാകെ കനത്ത മഞ്ഞുവീഴ്ചയിലമർന്നുപോകും. തണുപ്പ് തുടങ്ങിക്കഴിഞ്ഞുവെങ്കിലും ഇടയ്ക്കിടെ മഴ പെയ്യുന്നതുകൊണ്ട് ഹിമപാതം ആരംഭിച്ചിട്ടുമില്ല.

പുറത്തിറങ്ങി നടന്നാൽ പടക്കങ്ങളുടെയും വർണ അമിട്ടുകളുടെയും നടുവിലേക്കാവും ചെന്നെത്തുക. അതുകൊണ്ട് രണ്ടുദിവസം മുറിയിൽ ഒതുങ്ങിക്കൂടി. യാത്രാക്കുറിപ്പുകൾ തയ്യാറാക്കാനും മറ്റും ഈ അവസരം ഉപയോഗപ്പെടുത്തി. അർജുൻ ഗുഹ സന്ദർശിക്കണമെന്ന ഒരാശയം ഞങ്ങളുടെ യാത്രാപരിപാടിയിൽ ഉണ്ടായിരുന്നതിനാൽ, സുഹൃത്തുക്കൾ അതേക്കുറിച്ചന്വേഷിക്കാനായി പുറത്തുപോയി. രാത്രിഭക്ഷണ സമയത്തിനോടടുത്താണ് അവർ തിരിച്ചെത്തിയത്. അവരുടെ വിവരണം ശ്രദ്ധിച്ചപ്പോൾ, പിറ്റേദിവസംതന്നെ യാത്രയ്ക്കൊരുങ്ങണമെന്ന് തീരുമാനിച്ചു.

മനാലിയിൽനിന്നും ദൂരെയുള്ള ഒരു പ്രാന്തപ്രദേശമാണ് ശുരു. ഇവിടെ താമസത്തിനുപറ്റിയ ചെറുകിട ഹോട്ടലുകളുണ്ട്. പർവതാരോഹണത്തിനുപറ്റിയ ഗദ്ദികളെ ഈ ഭാഗത്തന്വേഷിച്ചാൽ കിട്ടും. അല്ലെങ്കിൽ പരിചയസമ്പന്നരായ ഗ്രാമീണരേയും ലഭിക്കും. ഉൾപ്രദേശമായതിനാൽ മഴയുടെ ശല്യം പ്രതീക്ഷിക്കാം. തണുപ്പ് ആ ഭാഗത്ത് ഇപ്പോൾത്തന്നെ രൂക്ഷമാണ്. ഹിമപർവതനിരകൾക്കു തൊട്ടുതാഴെയാണ് ഈ പ്രദേശം.

അടുത്തദിവസം കാലത്ത് 7 മണിയ്ക്ക് ഞങ്ങൾ യാത്രതിരിച്ചു. പ്രധാന റോഡിൽനിന്ന് ഉപവഴിയിലേയ്ക്ക് പ്രവേശിച്ചതോടെ, ഗ്രാമീണാന്തരീക്ഷം പ്രകടമായിത്തുടങ്ങി. വിശാലമായ കൃഷിയിടങ്ങളാണ് പാതയുടെ ഇരുവശത്തും. ദീപാവലിയ്ക്കു മുമ്പായി വിളവെടുപ്പ് കഴി

ഞ്ഞതിനാൽ എല്ലാം ശൂന്യമാണ്. അങ്ങിങ്ങായി പച്ചക്കറി കൃഷികൾ മാത്രം കണ്ടു. ജലവൈദ്യുതപദ്ധതികൾ ഈ ഭാഗത്ത് ധാരാളം കാണാം. 25 കിലോമീറ്റർ ദൂരെയുള്ള പ്രീനി ഗ്രാമത്തിൽനിന്ന് വലിയ പൈപ്പുകൾ വഴി ബിയാസ് നദിയിലെ വെള്ളം കൊണ്ടുവന്ന് 192 മെഗാവാട്ട് വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന AD Hydro ELECTRIC PROJECT ഇവിടെയാണ്.[1] ഇതിന്റെ നിർമാണപ്രവൃത്തികളെല്ലാം അത്ഭുതമുളവാക്കുന്ന ഒരു കാഴ്ചയാണ്.

ഉച്ചയോടുകൂടി ഞങ്ങൾ ശർവരി ഗ്രാമത്തിൽ എത്തി. ശുരുവിൽ തങ്ങാതെ നേരെ ഇങ്ങോട്ടുപോരുകയാണ് ചെയ്തത്. അർജുൻ ഗുഹയിലേക്കുള്ള ട്രെക്കിങ്ങ് ശർവരിയിൽനിന്നാണ് ആരംഭിക്കുന്നത്. 300-ൽപ്പരം കുടുംബങ്ങൾ ഇവിടെ താമസിക്കുന്നുണ്ട്. മലമടക്കുകളിലും താഴ്വരയിലുമൊക്കെയായി ഗ്രാമീണരുടെ വസതികൾ വ്യാപിച്ചുകിടക്കുന്നത് നല്ലൊരു കാഴ്ചയാണ്. ബാജ്റ (റാഗി), ഗോതമ്പ്, നെല്ല്, ചോളം എന്നീ ധാന്യങ്ങളും പ്ലം, ചെറി, അക്രൂട്ട്, ആപ്പിൾ തുടങ്ങിയ പഴവർഗങ്ങളും ഇവിടെ സുലഭമായി കൃഷിചെയ്യുന്നുണ്ട്. ഗോതമ്പിനുപകരം ബാജ്റയുടെ ആട്ടയാണ് ഇവർ ഉപയോഗിക്കുന്നത്. പ്രധാനഭക്ഷണം അരിയാണ്. ചോറും പരിപ്പും ഉരുളക്കിഴങ്ങുമാണ് മിക്കവരും ഉപയോഗിക്കുന്നത്. കുള്ളു ജില്ലയിൽ അരിഭക്ഷണം ഉപയോഗിക്കുന്ന നിരവധി പ്രദേശങ്ങളുണ്ട്. ബ്രാഹ്മണർ, ഠാക്കൂർ എന്നീ വിഭാഗത്തിൽപ്പെട്ടവരാണ് ജനങ്ങളിൽ ഭൂരിഭാഗവും. ഗോത്രവർഗക്കാർ ചെറിയൊരു ശതമാനം മാത്രം. ലോഹാർ (ഇരുമ്പുപണിക്കാർ), സോണാർ (സ്വർണപ്പണിക്കാർ) തുടങ്ങിയ വിഭാഗത്തിൽപ്പെട്ടവർ അവരുടേതായ കുലത്തൊഴിലുകൾ ചെയ്യുന്നു. പൊതുവെ നോക്കുമ്പോൾ, ശർവരി ഗ്രാമീണർ മെച്ചപ്പെട്ട സാമ്പത്തികസ്ഥിതിയുള്ളവരാണ്. ശാന്തിയും സമാധാനവും കളിയാടുന്ന ഒരു കുലീനഗ്രാമം.

മോഹിനി എന്നു പേരുള്ള ഒരു ചെറുപ്പക്കാരി വീട്ടമ്മയുടെ വീടിന്റെ മുകളിലത്തെ നിലയിലാണ് ഞങ്ങൾക്ക് താമസസൗകര്യം ലഭിച്ചത്. താഴത്തെ നിലയിൽ അവർ സകുടുംബം താമസിക്കുന്നുണ്ട്. ഇവർ ഒരു ചെറിയ ഭൂവുടമയാണ്. ആപ്പിൾ, ഗോതമ്പ്, നെല്ല് എന്നിവ കൃഷിചെയ്യുന്ന കൃഷിയിടങ്ങൾ ഗ്രാമത്തിന്റെ മറുഭാഗത്തുള്ള താഴ്വരയിലാണ്. സഞ്ചാരികൾക്കുവേണ്ടിയാണ് മുകളിലെ നാലു മുറികൾ സജ്ജമാക്കിയിരിക്കുന്നത്. അർജുൻ ഗുഹയിലേക്ക് സഞ്ചാരികൾ

---

1. മറ്റു പദ്ധതികൾ ഇവയാണ്. 1, ഹിമാചൽപ്രദേശ് പവർ കോർപ്പറേഷന്റെ SAINJ H.E. Project 100 മെഗാവാട്ട്. 2, KOLDAM (NTPC) 800 മെഗാവാട്ട്. 3, WIND POWER (Holland) -കാറ്റിൽനിന്ന് വൈദ്യുതി. ഓട്ട്, സുന്ദർനഗർ ഭാഗത്തുള്ള നിരവധി പദ്ധതികളും ഈ ഭാഗത്തുൾപ്പെടുന്നു.

വളരെ കുറച്ചുമാത്രമേ വരാറുള്ളൂ. ജലവൈദ്യുതപദ്ധതിയുമായി ബന്ധപ്പെട്ട കരാർ തൊഴിലാളികളും ആ കമ്പനിയിലെ ഉദ്യോഗസ്ഥന്മാരുമൊക്കെയാണ് ഈ ഗ്രാമത്തിൽ താമസം തേടിയെത്തുന്നവർ. ശുദ്ധമായ, നല്ല ഭക്ഷണവും താമസക്കാർക്കുവേണ്ടി ഒരുക്കിക്കൊടുക്കും.

താമസത്തിനുള്ള മുറി തൃപ്തികരമാണോയെന്ന് നോക്കാൻവേണ്ടി ഞാൻ പരിചാരകന്റെ കൂടെ മുകളിലേക്കുപോയി. കൂട്ടുകാർ താഴെ നിന്നതേയുള്ളൂ. വൃത്തിയും വെടിപ്പുമുള്ള മുറികളും, വിരികളും, ടോയ്ലറ്റ് സൗകര്യങ്ങളും എനിയ്ക്ക് നന്നായി ബോധിച്ചു. മുറിവാടക 300 രൂപ മാത്രമേയുള്ളൂ. ഭക്ഷണത്തിന് നിശ്ചയപ്രകാരമുള്ള നിരക്കും ഈടാക്കും. ഞാൻ താഴേയ്ക്കിറങ്ങിവന്നപ്പോൾ, സ്വീകരണമുറിയുടെ കവാടത്തിൽ ഒരു ചെറിയ ദീപം കത്തിച്ചുപിടിച്ച് എന്നെ വണങ്ങാൻവേണ്ടി നിലകൊള്ളുന്ന മോഹിനിയെയാണ് കണ്ടത്. തീവ്രമായ ഭക്തിയുടെ പ്രസരണം ഞാൻ ആ മുഖത്ത് കണ്ടു. കൂട്ടുകാരുടെ മുഖഭാവങ്ങളിൽനിന്ന് അവർ എന്നെക്കുറിച്ച് വേണ്ടതിലധികം മോഹിനിയെ ധരിപ്പിച്ചിട്ടുണ്ടെന്ന് എനിക്ക് മനസ്സിലായി.

സ്വീകരണമുറിയിൽ ഞങ്ങളെ ഉപവിഷ്ടരാക്കിയശേഷം മോഹിനി ഞങ്ങൾക്ക് ചായയും മധുരപലഹാരങ്ങളും നൽകി. ദീപാവലിക്കുവേണ്ടി പ്രത്യേകം തയ്യാറാക്കിയ പലഹാരങ്ങളാണെന്ന് അവർ പറഞ്ഞു. അഞ്ചു കൈലാസങ്ങളെക്കുറിച്ച് മോഹിനി വളരെ ആകാംക്ഷയോടെ എന്നോട് ചോദിച്ചറിഞ്ഞു. മണിമഹേഷ് കൈലാസത്തെക്കുറിച്ചു മാത്രമെ അവർക്ക് വ്യക്തമായ അറിവുള്ളൂ. മനാലിയിൽ താമസിക്കുന്ന മോഹിനിയുടെ ഒരടുത്ത ബന്ധു ഈ യാത്രയ്ക്ക് പോയിട്ടുണ്ട്. അന്നത്തെ യാത്രയയപ്പുയോഗത്തിലും തിരിച്ചുവന്നപ്പോൾ നടത്തിയ സ്വീകരണയോഗത്തിലും ഇവർ പങ്കെടുത്തിട്ടുമുണ്ട്. പക്ഷെ, മോഹിനിയുടെ സ്വപ്നസാക്ഷാൽക്കാരം ചൈനയിലെ കൈലാസ് - മാനസസരോവറാണ്. ഈ ജന്മത്തിൽ ആ യാത്ര ഒരിയ്ക്കലും സാധ്യമാകില്ലെങ്കിലും, മോഹിനി നിത്യേന അവിടേയ്ക്ക് മാനസയാത്ര നടത്തുന്നുണ്ട്. പൂജാമുറിയിൽ, ഒരു നിധിപോലെ, ആ കൈലാസത്തിന്റെ ഫോട്ടോ ഭംഗിയായി ലാമിനേറ്റ് ചെയ്ത് സൂക്ഷിച്ചിട്ടുള്ളത് അവർ എന്നെ കാണിയ്ക്കുകയും ചെയ്തു.

മോഹിനിയ്ക്ക് എന്നോടുള്ള ആരാധന ഞങ്ങൾക്ക് പലവിധത്തിലുമുള്ള ഉപകാരങ്ങൾക്കും ഹേതുവായി ഭവിച്ചു. ലഘുവായ ഉച്ചഭക്ഷണം മാത്രം കഴിച്ച് ഒന്നു വിശ്രമിച്ചശേഷം, ഞങ്ങൾ മോഹിനിയുടെ കൂടെ ഗ്രാമത്തിലെ ക്ഷേത്രത്തിലേക്കു പോയി. ക്ഷേത്രത്തെ സംബന്ധിച്ച വിശദാംശങ്ങളെല്ലാം അവർ പറഞ്ഞുതരികയും ചെയ്തു. ഗ്രാമത്തിന്റെ കുലദേവതയായ ശർവരിമാത സാക്ഷാൽ പാർവതീദേവിത

ന്നെയാണ്. ദേവിയാണ് ഈ ഗ്രാമത്തിന്റെ രക്ഷക. അതിപുരാതന മായ, കരിങ്കല്ലിൽ നിർമിച്ച, ഒരു ക്ഷേത്രമായിരുന്നു ഇത്. അടുത്ത കാലത്താണ് ക്ഷേത്രത്തിന്റെ പുനർനിർമാണം നടത്തി നവീകരിച്ചത്. ഗ്രാമീണരുടെ കൂട്ടായ ശ്രമമായിരുന്നു ഇതിന്റെ പിന്നിൽ പ്രവർത്തി ച്ചത്. ഒരു പൈസപോലും പുറമെനിന്ന് ചോദിച്ചുവാങ്ങിയിട്ടുമില്ല. ക്ഷേത്രഭരണത്തിൽ സ്ത്രീകളും പങ്കാളികളാണ്. അല്ലെങ്കിലും, പുരു ഷമേധാവിത്വം അനുവദിച്ചുകൊടുക്കുന്ന കൂട്ടത്തിലല്ല ഈ ഗ്രാമക്കാർ. കുടുംബം, കൃഷി, കച്ചവടങ്ങൾ ഇതെല്ലാം നിയന്ത്രിക്കുന്നത് സ്ത്രീക ളാണ്. മദ്യപാനത്തിനുവരെ നിയന്ത്രണങ്ങളേർപ്പെടുത്തിയിട്ടുണ്ട്. ഇടു ങ്ങിയ ഗല്ലികളിൽക്കൂടിയും, ഗ്രാമീണവസതികളുടെ പിൻഭാഗത്തുകൂ ടിയും, ചിലപ്പോൾ വസതികളുടെ മുമ്പിൽക്കൂടി ഇടമുറിഞ്ഞു കടന്നും മോഹിനി ഞങ്ങളെ മുമ്പോട്ടു നയിക്കുമ്പോൾ അവർ തുടർച്ചയായി സംസാരിച്ചുകൊണ്ടിരുന്നു. സംസാരം ശ്രദ്ധിക്കുന്നതിനോടൊപ്പം, ഗ്രാമീണരുടെ പച്ചക്കറിത്തോട്ടങ്ങളും നാൽക്കാലിസമ്പത്തും എന്റെ നിരീക്ഷണത്തിനു വിധേയമായി.

തക്കാളി, വെണ്ട, വഴുതന, കാബേജ്, ക്വാളിഫ്ളവർ, മത്തൻ, പയർ തുടങ്ങിയ പച്ചക്കറികൾ ഏതാണ്ടെല്ലാ വീടുകളിലും കായ്ച്ചു നിൽക്കുന്ന കാഴ്ച കണ്ടപ്പോൾ ഞാൻ ഏറെ ആഹ്ലാദിച്ചുപോയി. പക്ഷെ, ചില വീടുകളോടു ചേർന്നുള്ള വിസ്തൃതമായ വയലുകളിൽ ചുവന്ന മുളക്[1] (Red Indian Chilly) കൃഷി ചെയ്തിരിക്കുന്നതു കണ്ട പ്പോൾ അതിനെ പ്രത്യേകം ശ്രദ്ധിക്കാതിരിക്കാൻ എനിക്ക് സാധി ച്ചില്ല. വലിയ പ്ലാസ്റ്റിക് പായകളിൽ മുളക് ഉണക്കാനിട്ടിരിക്കുന്നതും സുഖകരമായ ഒരു കാഴ്ചയാണ്. രാസവളങ്ങളോ കീടനാശിനി പ്രയോ ഗങ്ങളോ ഇവിടെ പതിവില്ലെന്ന് മോഹിനി പറഞ്ഞു. പുകയിലക്കഷാ യവും സോപ്പുലായനിയും വെണ്ണീറും മാത്രമാണ് കീടനാശിനികളായി പ്രയോഗിക്കുന്നത്. പശു, എരുമ, കഴുത എന്നീ വളർത്തുമൃഗങ്ങളുടെ ചാണകവും മൂത്രവും വളമായി ഉപയോഗിക്കുന്നു. ചെമ്മരിയാടിന്റെ

1. Red Indian Chilly- മെക്സിക്കോയാണ് ചുവന്ന മുളകിന്റെ തറവാട്. ആന്ധ്രപ്ര ദേശ്, ഒറീസ്സ, മഹാരാഷ്ട്ര, ബംഗാൾ, രാജസ്ഥാൻ, കാശ്മീർ, കർണാടക, സിക്കിം, ഹിമാചൽപ്രദേശ് എന്നീ സംസ്ഥാനങ്ങളിലാണ് വ്യാപകമായ തോതിൽ മുളകു കൃഷി ചെയ്യുന്നത്. ഇതിൽ 46% ഉം ആന്ധ്രപ്രദേശിലാണ് ഉല്പാദിപ്പിക്കുന്നത്. ഇന്ത്യയിൽ ആകെ 8 ലക്ഷം ഹെക്ടർ സ്ഥലത്ത് ചുവന്ന മുളക് കൃഷിചെയ്യു ന്നുണ്ട്. 2010-2011 ലെ മൊത്തം ഉല്പാദനം 12.24 ലക്ഷം ടൺ ആണ്. ഈ കാലയ ളവിൽ 2.40 ലക്ഷം ടൺ കയറ്റുമതിചെയ്തു; വരുമാനം 1535 കോടി രൂപ. 2011-2012 ൽ 2.41 ലക്ഷം ടൺ കയറ്റുമതിചെയ്തപ്പോൾ വരുമാനം 2144 കോടി രൂപയായി വർധിച്ചു. ലോകരാഷ്ട്രങ്ങൾക്കിടയിൽ ചുവന്ന മുളക് കയറ്റുമതിയിൽ ഇന്ത്യ യ്ക്കാണ് ഒന്നാം സ്ഥാനം. മൊത്തം കൃഷിയുടെ 8% മാത്രമെ കയറ്റുമതി ചെയ്യു ന്നുള്ളൂ. ബാക്കി മുഴുവനും ആഭ്യന്തരമായി ഉപയോഗിക്കുന്നു.

കാഷ്ഠവും നല്ല വളമാണ്. വേപ്പിൻപിണ്ണാക്കും കടലപ്പിണ്ണാക്കും അടിസ്ഥാനവളമായിട്ടും നൽകും. ആവശ്യം കഴിഞ്ഞുള്ള പച്ചക്കറികളും പാലും കുള്ളുവിലോ മനാലിയിലൊ എത്തിച്ച് വിപണനം ചെയ്യാൻ സംവിധാനങ്ങൾ ഒരുക്കിയിട്ടുണ്ട്.

ശർവരിമാത ക്ഷേത്രത്തിലെത്തിയപ്പോൾ അവിടെ ഒരു സംഘം സ്ത്രീകൾ കാത്തുനിൽക്കുന്നുണ്ടായിരുന്നു. മോഹിനി മൊബൈൽ ഫോൺ മുഖേന വിളിച്ചുവരുത്തിയതാണ് ഇവരെയെല്ലാം. എല്ലാവരുംകൂടി ഹാർദ്ദമായി എന്നെ വരവേറ്റു. ഫ്ളാസ്കിൽ ചായയും ചെറിയ പാത്രങ്ങളിൽ പലഹാരങ്ങളുമായിട്ടാണ് ഇവർ വന്നത്. ക്ഷേത്രദർശനത്തിനുശേഷം കഴിയ്ക്കാമെന്നുപറഞ്ഞ് ഞങ്ങൾ മുന്നോട്ടു നടന്നു.

ഒറ്റനോട്ടത്തിൽത്തന്നെ വിസ്മയം ജനിപ്പിക്കുന്ന വിധത്തിലാണ് ക്ഷേത്രം നവീകരിച്ചിട്ടുള്ളത്. ദേവദാരു മരത്തിൽ കൊത്തിയെടുത്ത ദേവീ-ദേവന്മാരുടെ രൂപങ്ങളെക്കൊണ്ടാണ് ചുമരുകൾ 'പാനൽ' ചെയ്തിരിക്കുന്നത്. കരിങ്കൽ നിർമാണത്തിന്റെ വളരെ കുറച്ചു ഭാഗങ്ങൾ മാത്രമെ പുറമെ കാണാൻ കഴിയൂ. ദേവിയുടെ അവതാരരൂപങ്ങളാണ് മുകൾഭാഗത്ത്. ഗോപുരമുഖപ്പ് തിബത്തൻ മാതൃകയിലുള്ള കൊത്തുപണികളാൽ അതിമനോഹരമാക്കിയിട്ടുണ്ട്. ശ്രീകോവിലും വിഗ്രഹവും പഴയപോലെത്തന്നെ നിലനിർത്തിയിരിയ്ക്കയാണെന്ന് പ്രധാന പൂജാരി പറഞ്ഞു. സന്ധ്യാവന്ദനസമയത്ത് എത്തിക്കൊള്ളാമെന്നു പറഞ്ഞ് ഞങ്ങൾ പുറത്തുകടന്നു.

ക്ഷേത്രമുറ്റം വിശാലമാണ്. എല്ലായിടത്തും മാർബിൾ പതിച്ച് ഭംഗിയാക്കിയിട്ടുണ്ട്. പടുകൂറ്റൻ ദേവദാരുവൃക്ഷങ്ങൾ ക്ഷേത്രമുറ്റത്ത് തണൽ വിരിച്ചുനിൽക്കുന്ന കാഴ്ച എത്ര കണ്ടാലും മതിവരില്ല. വൃക്ഷങ്ങൾക്ക് തറ കെട്ടി, മാർബിൾ പതിച്ച്, ഇരിപ്പിടമായി ഉപയോഗിക്കാൻ സജ്ജമാക്കിയിട്ടുമുണ്ട്. സ്ത്രീകളുടെ സംഘം ചൂടുള്ള ചായയും മധുരപലഹാരങ്ങളും അവിടെക്കൂടിയവർക്കെല്ലാം വിതരണംചെയ്തു. അവരുടെയെല്ലാം അപേക്ഷപ്രകാരം പഞ്ചകൈലാസയാത്രയെക്കുറിച്ച് ഞാൻ ചുരുക്കത്തിൽ വിവരിച്ചുകൊടുത്തു. ഇതിന്നിടയിൽ മോഹിനി വിളിച്ചുവരുത്തിയ മൂന്നു ചെറുപ്പക്കാർ ഞങ്ങളുടെയടുക്കൽവന്ന് പരിചയപ്പെട്ടു. അടുത്ത ദിവസം അർജുൻ ഗുഹയിലേക്കുള്ള യാത്രയിൽ തങ്ങളായിരിക്കും സഹായികളെന്ന് അവർ അറിയിക്കുകയുംചെയ്തു. അതിരാവിലെ വരാമെന്നുപറഞ്ഞ് അവർ സ്ഥലംവിട്ടു. പത്താംക്ലാസിൽ പഠിക്കുന്ന കുറച്ചു വിദ്യാർഥികളും ഇതിന്നിടയിൽ എന്നെ കാണാൻ വന്നു. 5-ാം ക്ലാസുവരെ മാത്രമെ ശർവരിയിൽ പഠനസൗകര്യമുള്ളൂ. അതുകഴിഞ്ഞാൽ 15 കി.മീറ്റർ ദൂരെയുള്ള സ്കൂളിൽ പോകണം. 6-ാം ക്ലാസു മുതൽ സംസ്കൃതം നിർബന്ധവിഷയമാണ്.

സന്ധ്യാവന്ദനത്തിന് സമയം ഇനിയും ബാക്കിയുണ്ട്. ക്ഷേത്രക്കമ്മറ്റിക്കാരുമായി കുറച്ചുസമയം സംസാരിച്ചപ്പോൾ ക്ഷേത്രത്തെ സംബന്ധിച്ച പലകാര്യങ്ങളും മനസ്സിലാക്കാൻ സാധിച്ചു.

'- പാണ്ഡവന്മാരുടെ വനവാസക്കാലത്താണ് ക്ഷേത്രത്തിന്റെ ഉത്ഭവം. മനാലിയിൽ കുറേക്കാലം താമസിച്ചശേഷം പാണ്ഡവന്മാർ ഇവിടെവന്ന് താവളമുറപ്പിച്ചു. കൊടുംവനമായിരുന്നു അക്കാലത്ത് ഈ പ്രദേശമെല്ലാം. ആ സമയത്താണ് ഇവർ ശർവരിമാതാ ക്ഷേത്രം സ്ഥാപിച്ചത്. കരിങ്കല്ലിൽ നിർമിച്ച ഒരു കൊച്ചുക്ഷേത്രമായിരുന്നു അന്ന്. മാറിമാറിവന്ന രാജവംശങ്ങളുടെ ഭരണകാലത്തും ക്ഷേത്രം അതുപോലെത്തന്നെ നിലനിന്നു. മാണ്ഡിരാജാവിന്റെ കാലത്താണ് ഈ ക്ഷേത്രത്തിന് പുരോഗതിയുണ്ടായത്. പാണ്ഡവന്മാർ ഇവിടെ താമസിച്ചിരുന്നപ്പോൾ അർജുനൻ മുകളിലുള്ള ഗുഹയിൽ തപസ്സനുഷ്ഠിച്ചിട്ടുണ്ട്. അതുകൊണ്ടാണ് അർജുൻ ഗുഹ എന്ന പേര് കിട്ടിയത്. പിന്നീട് ഈ ഗുഹാമാർഗത്തിൽക്കൂടി പാണ്ഡവർ മണികിരൺ എന്ന സ്ഥലത്തേക്കുപോയി. 100-ൽപ്പരം കിലോമീറ്റർ ദൂരമുണ്ട് മണികിരണിലേക്ക്. ഇത്രയും ദൂരം ദീർഘമുള്ള ഒരു ഗുഹാമാർഗം ഒരത്ഭുതംതന്നെയാണ്. മണികിരണിൽ പരമശിവൻ തപസ്സനുഷ്ഠിച്ചിട്ടുണ്ട്. അവിടത്തെ പാർവതി നദിയിൽ ശിവപത്നിയുടെ കർണാഭരണം വീണുപോയപ്പോൾ, ശേഷനാഗം അതെടുത്ത് നാഗലോകത്തിൽ ഒളിച്ചു. ശ്രീപരമേശ്വരൻ പാർവതിയുടെ കർണാഭരണം വീണ്ടെടുത്തുകൊടുത്തത് ഉഗ്രതപശ്ശക്തികൊണ്ട് വെള്ളത്തെ തിളച്ചുമറിയുന്ന രീതിയിലാക്കിയിട്ടാണ്. മണികിരണിലെ ചൂടുവെള്ളത്തിന് ഇന്നും 170 ഡിഗ്രി സെന്റിഗ്രേഡ് ചൂടുണ്ട്. കിണർപോലെയുള്ള ഒരു പാറക്കുണ്ടിൽ വെള്ളം സദാസമയവും തിളച്ചുമറിയുന്നത് ആർക്കും കാണാം. വലിയൊരു ക്ഷേത്രസമുച്ചയമാണ് ഇപ്പോൾ മണികിരണിലുള്ളത്. മണികിരൺ, മാണ്ഡി രാജാക്കന്മാരുടെ അധീനത്തിലായിരുന്നു. ഇവിടെയുള്ള ഒരു പർവതഭാഗത്താണ് അർജുൻ ഗുഹയുടെ മറുഭാഗം തുറക്കുന്നത്.

'- അർജുൻ ഗുഹയുടെ ആരംഭസ്ഥലമെന്ന നിലയ്ക്ക് ഈ പർവതം മുഴുവനും രാജാവ് ക്ഷേത്രത്തിന്റെ അധീനത്തിലാക്കിക്കൊടുത്തു. ഇന്നും ഈ പർവതം ക്ഷേത്രസ്വത്താണ്. ബ്രിട്ടീഷ് ഭരണകാലത്ത് ഇവിടെനിന്ന് ദേവദാരു, പൈൻ മരങ്ങൾ വ്യാപകമായി മുറിച്ചുനീക്കി. അന്ന് മുറിയ്ക്കാതെ നിലനിർത്തിയ മരങ്ങളാണ് ഇപ്പോൾ ക്ഷേത്രമുറ്റത്തും ചുറ്റുപാടുമുള്ള സ്ഥലത്തും വളർന്നുനിൽക്കുന്നത്. സ്വാതന്ത്ര്യത്തിനു ശേഷമാണ്, ആപ്പിൾ കൃഷി തുടങ്ങാൻ, സ്ഥലം പാട്ടത്തിനു കൊടുക്കുന്നത്. പക്ഷെ, ഭൂമി സ്വന്തമല്ലാത്തതിനാൽ കുടിയാന്മാർ കൃഷിയിൽ വേണ്ടത്ര ശ്രദ്ധചെലുത്തിയില്ല. പരിചരണം ഏറ്റവും മുന്തിയരീ

തിയിൽ ചെയ്യേണ്ട ഒരു കൃഷിയാണ് ആപ്പിൾ കൃഷി. ആരും ശ്രദ്ധിക്കാതായപ്പോൾ കായ്ഫലങ്ങൾ കുറഞ്ഞു. മരങ്ങൾ ഏതാണ്ടെല്ലാം ഉണങ്ങിപ്പോകുകയും ചെയ്തു. കുറേയധികം കാലം ഈ സ്ഥലമെല്ലാം കാടുപിടിച്ചുകിടന്നു. ക്ഷേത്രനവീകരണത്തോടനുബന്ധിച്ച് പുതിയ കമ്മറ്റി നിലവിൽ വന്നപ്പോൾ ആദ്യം ചെയ്തത് കാടുവെട്ടിത്തെളിയിച്ച് ആപ്പിൾ കൃഷി പുനരാരംഭിക്കുകയാണ്. അത്യുല്പാദനശേഷിയുള്ള പുതിയ ഇനം തൈകളാണ് വച്ചുപിടിപ്പിച്ചത്. പക്ഷെ, പരിപാലനം ഞങ്ങൾക്കും ഒരു പ്രശ്നമായി മാറി. ഉല്പാദനം മികച്ച തോതിലാണെങ്കിലും കൂലിച്ചെലവും ഏതാണ്ടത്രതന്നെ വന്നു. അപ്പോഴാണ് ഞങ്ങൾ തികച്ചും നൂതനമായ ഒരാശയം നടപ്പിലാക്കാൻ തീരുമാനിച്ചത്.

'- നവരാത്രിയോടനുബന്ധിച്ച് ക്ഷേത്രത്തിൽ മേള സംഘടിപ്പിക്കാറുണ്ട്. സമീപത്തേയും ദൂരേയുമൊക്കെയുള്ള ഗ്രാമങ്ങളിൽനിന്ന് ജനങ്ങൾ കൂട്ടത്തോടെ വന്നെത്തും. ഭാഗ്യക്കുറി മോഡലിൽ, ക്ഷേത്രക്കമ്മറ്റി കുറേയധികം കൂപ്പണുകൾ തയ്യാറാക്കി വില്പനയ്ക്കുവച്ചു. കൂപ്പണൊന്നുക്ക് 200 രൂപയാണ് ഈടാക്കുന്നത്. ഒരാൾക്ക് എത്ര കൂപ്പൺ വേണമെങ്കിലും വാങ്ങാം. മേളയുടെ അവസാനദിവസം നറുക്കെടുത്ത് വിജയികളെ പ്രഖ്യാപിക്കും. ഒന്നാം സമ്മാനം നേടുന്ന വ്യക്തിക്ക് ക്ഷേത്രംവക ആപ്പിൾ തോട്ടത്തിന്റെ ഒരു വർഷത്തെ ആദായം എടുക്കാം. പരിപാലനം, മറ്റു ശുശ്രൂഷകൾ, വില്പന തുടങ്ങിയ എല്ലാ കാര്യങ്ങളും ആ വ്യക്തിയുടെ പൂർണ നിയന്ത്രണത്തിലാണ്. ക്ഷേത്രത്തിന് ഒന്നും നൽകേണ്ടതുമില്ല. മോട്ടോർ സൈക്കിൾ, ഫ്രിഡ്ജ്, വാഷിങ്ങ്മെഷീൻ തുടങ്ങിയ പ്രോത്സാഹന സമ്മാനങ്ങൾക്കും നറുക്കെടുത്ത് വിജയികളെ പ്രഖ്യാപിക്കും. അഭൂതപൂർവമായ സഹകരണമാണ് ജനങ്ങളിൽനിന്ന് ഈ പദ്ധതിക്ക് ലഭിയ്ക്കുന്നത്. ക്ഷേത്രവരുമാനം ഗണ്യമായ വിധത്തിൽ വർധിക്കുകയും ചെയ്തു.'

ഗ്രാമീണരുടെ ഈ പ്രായോഗികബുദ്ധിയെ ഞാൻ സർവാത്മനാ അഭിനന്ദിച്ചു. സന്ധ്യാവന്ദനത്തിനുശേഷം ദീപാരാധന തൊഴുത് ഞങ്ങൾ മോഹിനിയുടെ കൂടെ താമസസ്ഥലത്തേക്ക് മടങ്ങി. ഇരുൾ പരന്നപ്പോൾ മിതമായ തോതിൽ മഴ തുടങ്ങി. തണുപ്പ് വല്ലാതെ വർധിക്കുകയും ചെയ്തു. മോഹിനി തയ്യാറാക്കിയ രാത്രിഭക്ഷണം തികച്ചും രുചിയുള്ളതായിരുന്നു. സലാഡിൽ ചേർത്തിരുന്ന നല്ല മധുരമുള്ള ഒരുതരം കായ എന്താണെന്ന് എനിക്ക് പിടികിട്ടിയില്ല. കണ്ടാൽ പിഞ്ചുവെള്ളരിപോലെ തോന്നും. 'മീഠാ കരേല' എന്നാണ് ഇതിന്റെ പേരെന്നും വനത്തിലാണ് ഇവ വളരുന്നതെന്നും മോഹിനി വിശദീകരിച്ചു. വൃക്ഷങ്ങളിൽ പടർന്നുകയറിയാണ് ഇവ വളരുന്നത്. കാട്ടുജാ

തിക്കാർ വഴി ഈ ചെടിയുടെ വിത്ത് സംഘടിപ്പിച്ച് തന്റെ തോട്ടത്തിൽ വളർത്തുന്നുണ്ടെന്നും മോഹിനി പറഞ്ഞു.

പ്രാർഥനയ്ക്കുശേഷം, സുഖമായൊരു നിദ്ര കാംക്ഷിച്ച് മൂടിപ്പുതച്ച് കിടക്കുമ്പോൾ ശർവരിമാതാക്ഷേത്രവും അവിടത്തെ ഊഷ്മളമായ സ്വീകരണവും മനസ്സിൽ തളംകെട്ടിനിന്നു.

II

അഞ്ചുമണിയായപ്പോൾ ഉണർന്നെഴുന്നേറ്റ് താഴേയ്ക്കിറങ്ങിച്ചെന്നു. ആരും ഉണർന്നിട്ടില്ല. നേരിയതോതിൽ മൂടൽമഞ്ഞുണ്ട്. പ്രകാശം പരന്നിരുന്നതിനാൽ അടുത്തുള്ള ഗല്ലിയിൽക്കൂടി വെറുതെ നടന്നു. കോൺക്രീറ്റ് വീടുകളൊന്നും ഈ ഗ്രാമത്തിൽ ഇല്ലെന്നുതോന്നി. പുരാതനമായ വീടുകളും അതിന്റെ നിർമാണരീതികളും എത്രയോ നൂറ്റാണ്ടുകൾക്ക് മുമ്പുള്ളതാണെന്ന് ഒറ്റനോട്ടത്തിൽത്തന്നെ ബോധ്യമാകും. മിക്കവീടുകൾക്കും ഒന്നാംനിലയുണ്ട്. മഞ്ഞുകാലത്തെ അതിജീവിയ്ക്കാനാണ് ഇങ്ങനെ വീടുകൾ നിർമ്മിക്കുന്നത്. നടന്നുനടന്ന് ഗല്ലിയുടെ ഒരു കവലയിൽ എത്തിയപ്പോൾ അവിടെയുള്ള ഒരു കൊച്ചുവീടിന്റെ വരാന്തയിൽ ഗ്രാമീണർ ഒന്നിച്ചിരുന്ന് ചായ കുടിയ്ക്കുന്നത് കണ്ടു. നല്ല തണുപ്പുള്ള ആ വെളുപ്പാൻകാലത്ത് ചായ അത്യാവശ്യമായിത്തോന്നിയെങ്കിലും പൈസ കൈവശമില്ലാത്തതിനാൽ ഞാൻ ശങ്കിച്ചുനിന്നു. കടയുടമസ്ഥൻ എന്നെ സ്വാഗതം ചെയ്തപ്പോൾ, തൽക്കാലം പണം കൈവശമില്ലെന്ന് ഞാൻ അറിയിച്ചു. അതൊരു പ്രശ്നമേയല്ലെന്നുപറഞ്ഞ് അദ്ദേഹം എനിയ്ക്ക് നല്ല ചൂടുള്ള ചായ തന്നു.

ഗ്രാമീണരുടെ ചോദ്യത്തിനുത്തരമായി, അർജുൻ ഗുഹ സന്ദർശിക്കാൻ വന്നതാണെന്നു ഞാൻ മറുപടി പറഞ്ഞു. കേരളത്തിൽനിന്നാണെന്നറിഞ്ഞപ്പോൾ എല്ലാവരും അന്തംവിട്ടപോലെയായി. ശ്രീ ശങ്കരാചാര്യർ കേരളീയനാണെന്ന് ഇവർക്കറിയാം. നിലാവുള്ള സമയമായതിനാൽ ഒരു രാത്രി അർജുൻ ഗുഹയ്ക്ക് സമീപം തങ്ങുന്നത് നല്ലൊരു അനുഭവമായിരിക്കുമെന്ന് ഒരുത്തൻ അഭിപ്രായപ്പെട്ടു. അവിടെയുള്ള ഒരു സന്ന്യാസി സഹകരിയ്ക്കുമെന്നും അദ്ദേഹം അറിയിച്ചു. എല്ലാവരോടും നന്ദി പ്രകടിപ്പിച്ച് യാത്രപറഞ്ഞ് തിരിച്ചുനടക്കുമ്പോൾ നിഷ്കളങ്കരായ ഗ്രാമീണരുടെ സ്നേഹത്തെക്കുറിച്ച് ഓർത്തുപോയി.

ആറരമണിയ്ക്ക് മുമ്പ് താമസസ്ഥലത്ത് തിരിച്ചെത്തി. വീട്ടുടമസ്ഥയുടെ അടുക്കള ഉണർന്നതായി കണ്ടു. അവരുടെ കായ്കറിത്തോട്ടം കാണുന്നതിനുവേണ്ടി മെല്ലെ പിൻഭാഗത്തേക്ക് ചെന്നു. പച്ചക്കറികൾക്കിടയിൽ ഞാൻ തിരഞ്ഞത് 'മീഠാ കരേല' എന്ന ചെടിയെയാണ്. ഒറ്റനോട്ടത്തിൽത്തന്നെ അതു കണ്ടെത്തി. പ്ലാസ്റ്റിക് ചരടുകൊണ്ട് ഒരു

പന്തലൊരുക്കി അതിൽ പടർത്താനാണ് ഇവർ ശ്രമിച്ചതെങ്കിലും, ചെടി അടുത്തുള്ള വൃക്ഷത്തിൽ പടർന്നുകയറുകയാണ് ചെയ്തത്. സുഖകരമായ പന്തൽ ചെടിയ്ക്കു താൽപ്പര്യമില്ല. അതിന്റെ വിത്ത് എന്താണോ ആർജിച്ചിരുന്നത്, അതു മാത്രമേ അടുത്തതിലും ചെയ്യൂ. മൃഗങ്ങൾക്കും സസ്യങ്ങൾക്കും പ്രകൃതി ചില നിശ്ചയങ്ങളൊക്കെ ഉണ്ടാക്കിവച്ചിട്ടുണ്ട്. പ്രസവിച്ചുവീണയുടനെ ഒരു പശുക്കുട്ടി അതിന്റെ അമ്മയുടെ മുലപ്പാൽതേടിയുള്ള ശ്രമം ആരംഭിക്കും. മുട്ടകൾ വിരിഞ്ഞ് പുറത്തുവരുന്ന കോഴിക്കുഞ്ഞുങ്ങൾ തള്ളയുടെ ചിറകുകൾക്കിടയിൽ ഒതുങ്ങിക്കൂടുകയെയുള്ളൂ; മുലപ്പാൽ തേടി പോകുന്നില്ല. ആരും പഠിപ്പിക്കാതെത്തന്നെ മൃഗങ്ങൾക്ക് സ്വയം നീന്താൻ കഴിയുന്നു. മനുഷ്യനോ? നീന്തൽ വശമില്ലാത്തവരെ വെള്ളത്തിൽ പിടിച്ചിട്ടാൽ മുങ്ങിമരിയ്ക്കുകതന്നെ ചെയ്യും. വിശേഷബുദ്ധിയുണ്ടെന്നഭിമാനിക്കുന്ന മനുഷ്യന് ഈശ്വരൻ നിശ്ചയിച്ച ഒരു നിബന്ധനയാണ്, അഭ്യാസം (പഠനം) കൊണ്ടുമാത്രമെ[1] നിനക്കെന്തെങ്കിലും നേടാൻ കഴിയൂവെന്ന്. വിശേഷബുദ്ധിയില്ലാത്ത മറ്റെല്ലാ ജീവികളേയും പ്രകൃതിതന്നെ സംരക്ഷിക്കുന്നു.

ചായയുംകൊണ്ടുവന്ന മോഹിനി മീഠാ കരേലയുടെ കുറച്ചുകൂടി വിശേഷങ്ങൾ പറഞ്ഞുതന്നു. പച്ചയ്ക്ക് സബ്ജിയുണ്ടാക്കാൻ ഉത്തമമാണ്. മധുരിക്കുമെന്നു മാത്രം. പഴുത്താൽ വളരെ സ്വാദേറിയ ഒരു മധുരപ്പഴമാണ്. കുരുകളഞ്ഞ് ഉണക്കി സൂക്ഷിച്ചാൽ മഞ്ഞുകാലത്ത് ഉപയോഗപ്പെടുത്തുകയും ചെയ്യാം. പക്ഷെ, വളരെ കട്ടിയേറിയ പുറന്തോടായതിനാൽ കുരു മുളച്ചുകിട്ടാൻ വല്ലാത്ത ബുദ്ധിമുട്ടാണ്. പത്തിൽ ഒന്നു മുളച്ചാൽ ഭാഗ്യം. അതുതന്നെ വളർന്നുകിട്ടാൻ അത്രയ്ക്കധികം പരിചരണം വേണം.

ചില വിത്തുകൾക്ക് പ്രകൃതി ഇത്തരത്തിലുള്ള ചില നിശ്ചയങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണത്തിന്; [2] ആനപ്പനയുടെ വിത്തുകൾക്ക് കഠിനമായ പുറന്തോടാണ്. പന കുലച്ചാൽ ആയിരക്കണക്കിന് വിത്തുകൾ ഒരു കുലയിൽ ഉണ്ടാകും. ഒരു പനയിൽത്തന്നെ മൂന്നോ നാലോ കുലകൾ കാണും. ഇതെല്ലാം മുളച്ചാൽ എന്തായിരിക്കും അവസ്ഥ? ഇവിടെയാണ് പ്രകൃതിയുടെ ഇടപെടൽ കാണാൻ കഴിയുക. കുറുക്കനും മരപ്പട്ടിയുമാണ് പനമ്പഴം തിന്നുന്ന മൃഗങ്ങൾ. തുറസ്സായ പാറപ്പുറത്താണ് ഈ ജീവികൾ വിസർജ്ജിക്കുക; പ്രത്യേകിച്ച് പനമ്പഴം ഭക്ഷിച്ചാൽ. ചുട്ടുപൊള്ളുന്ന പാറപ്പുറത്തുകിടന്ന് ഒരു സീസൺ മുഴുവൻ ഈ വിത്തുകൾ സ്വയം പാകപ്പെടും. അടുത്ത മഴ

1. 'അഭ്യാസേന തു കൗന്തേയ....' - ഭഗവദ്ഗീത
2. caryota urens

ക്കാലത്ത്, വെള്ളം കുത്തിയൊലിച്ചോ മറ്റോ, ഈ കുരുക്കൾ മണ്ണിലെത്തും. ഇതെല്ലാം മുളയ്ക്കുകയും ചെയ്യും. പ്രകൃതിയുടെ മഹാത്ഭുതങ്ങൾക്കു മുമ്പിൽ മനുഷ്യൻ എത്ര നിസ്സാരനാണ്!

ഏഴുമണിയായപ്പോൾ കരൺഠാക്കൂറും അദ്ദേഹത്തിന്റെ സഹായികളായ പ്രകാശ് ഠാക്കൂറും ബിനു ചാവ്ളയും എത്തിച്ചേർന്നു. ഇവരാണ് മലമുകളിലേക്ക് ഞങ്ങളെ നയിക്കുന്നവർ. മോഹിനിയുടെ സാന്നിദ്ധ്യത്തിൽ എല്ലാവരുംകൂടി ഒരു ഹ്രസ്വമായ ചർച്ചനടന്നു. സാധിക്കുമെങ്കിൽ, മുകളിൽ ഒരു രാത്രി തങ്ങാൻ ആഗ്രഹമുണ്ടെന്ന് ഞാൻ അറിയിച്ചപ്പോൾ, അത്തരമൊരു സാഹചര്യം മുൻകൂട്ടി കണ്ടതുകൊണ്ടാണ്, താൻ രണ്ടു സഹായികളെ ഏർപ്പെടുത്തിയതെന്ന് കരൺ ഠാക്കൂർ പറഞ്ഞു. മുകളിൽ ബാബയുടെ ഒരു ചെറിയ ആശ്രമമുണ്ട്. അതിൽ ഒതുങ്ങിക്കൂടാമെന്നുവച്ചാലും കമ്പിളിപ്പുതപ്പുകളും വിരികളും താഴെനിന്ന് കൊണ്ടുപോകണം. റേഷൻ സാധനങ്ങളും പച്ചക്കറികളും കൈവശം കരുതണം. വിറകും വേണ്ടിവരും. ഇതെല്ലാം, ഉച്ചഭക്ഷണമടക്കം, അരമണിക്കൂറിനുള്ളിൽ സംഘടിപ്പിച്ചുതരാമെന്ന് മോഹിനി ഏറ്റു. പ്രാതൽ കഴിച്ച് 9 മണിയ്ക്ക് മുമ്പ് തയ്യാറാകാൻ ഞങ്ങൾ തീരുമാനിയ്ക്കുകയും ചെയ്തു.

ശർവരിമാതാക്ഷേത്രത്തിൽ തൊഴുത്, വഴിപാടുകൾ ചെയ്ത്, പൂജാരിമാർക്ക് ദക്ഷിണകൊടുത്ത് വണങ്ങി ഞങ്ങൾ യാത്ര ആരംഭിച്ചു. ക്ഷേത്രത്തിന്റെ പിൻഭാഗത്തുനിന്നാണ് മുകളിലേയ്ക്കുള്ള വഴി ആരംഭിക്കുന്നത്. ചന്ദനത്തിരി കത്തിച്ചുവച്ച് പർവതത്തെ വണങ്ങിയശേഷം മുകളിലേക്കുള്ള ആദ്യപടവുകൾ കയറി. പടവുകൾ അവസാനിച്ചതോടെ കയറ്റം തികച്ചും കഠിനമായി. ഒരടിയോളം വീതിമാത്രമെ ഈ പാതയ്ക്കുള്ളൂ. പാതയുടെ ഇരുവശത്തും മൂന്നടിയോളം ഉയരത്തിൽ വളർന്നുനിൽക്കുന്ന ഒരുതരം കാട്ടുപുല്ലുകളാണ്. ഇതിന്റെ നാമ്പുകൾ സൂചിപോലെ മൂർച്ചയേറിയതുമാണ്. ദേഹത്തുരസിയാൽ വിട്ടുമാറാത്ത ചൊറിച്ചിൽ ഉണ്ടാകുമെന്ന് കരൺ ഠാക്കൂർ മുന്നറിയിപ്പുതന്നു. മൂടിക്കെട്ടിയ വിധത്തിലുള്ള വസ്ത്രധാരണമായതിനാൽ മുഖമൊഴികെയുള്ള ശരീരഭാഗങ്ങൾ ഭദ്രമാണ്. മഴവെള്ളം കുത്തിയൊലിച്ചുവന്ന ചില സ്ഥലങ്ങളിൽ വഴി അത്യന്തം ദുർഘടമായതിനാൽ പരസഹായം കൂടാതെ കയറാൻ സാധ്യമല്ല. തലേദിവസം മഴപെയ്ത് നനഞ്ഞുകിടക്കുന്നതുകൊണ്ട് ഓരോ അടിവയ്ക്കുമ്പോഴും പാദങ്ങൾ തെന്നിപ്പോകുകയാണ്. നാലടിയോളം താഴ്ചയുള്ള കിടങ്ങുകളിൽനിന്ന് മുകളിലേക്ക് കയറിപ്പറ്റാൻ ഏറെ ബുദ്ധിമുട്ടനുഭവപ്പെട്ടു.

ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ വിശ്രമത്തിനായി ഇരുന്നു. വീതിക്കുറവുള്ള, കുത്തനെ കിടക്കുന്ന, പ്രതലമായതിനാൽ കയറി

വന്ന വഴിയിലേക്ക് തിരിഞ്ഞിരിക്കുകയെ നിർവാഹമുള്ളൂ. തണുപ്പുള്ള കാലാവസ്ഥയാണെങ്കിലും ദേഹം മുഴുവനും വിയർത്തൊഴുകി. ക്ഷീണവും അനുഭവപ്പെട്ടു. [1]ബിസ്കറ്റും വെള്ളവും ആവശ്യാനുസരണം കഴിച്ച് കുറച്ചുസമയം വിശ്രമിച്ചപ്പോൾ സമാധാനമായി.

തുടർന്നുള്ള യാത്രയിൽ ഹെയർപിൻ വളവുകളോടുകൂടിയ കയറ്റങ്ങളാണ് തുടർച്ചയായി വന്നത്. ഓരോ കയറ്റം കയറിക്കഴിയുമ്പോഴും വിശ്രമം ആവശ്യമായിവന്നു. കുത്തനെയുള്ള പർവതഭാഗങ്ങളിൽ അങ്ങിങ്ങായി ദേവദാരു, പൈൻ വൃക്ഷങ്ങളും കുറ്റിച്ചെടികളുമുണ്ടെങ്കിലും അങ്ങോട്ടെത്തിപ്പെടാൻ യാതൊരു മാർഗവും ഇല്ല. അഞ്ചടിയോളം ഉയരത്തിലാണ് ആ ഭാഗങ്ങളിൽ പുല്ല് വളർന്നുനിൽക്കുന്നത്. വൃക്ഷത്തണലിൽ ഇരുന്ന് വിശ്രമിച്ചാൽ ക്ഷീണം മാറിക്കിട്ടും. പക്ഷെ, അങ്ങോട്ടേയ്ക്കൊന്നും അടുക്കാൻ വയ്യ. ക്ഷീണിച്ചവശരായിട്ടപ്പോയപ്പോൾ ഞങ്ങൾ ഉച്ചഭക്ഷണം കഴിയ്ക്കാനായി യാത്ര നിർത്തിവെച്ചു. കയറ്റം കയറുമ്പോൾ വിയർത്തൊഴുകുകയും ഇരുന്ന് വിശ്രമിക്കുമ്പോൾ തണുപ്പുകൊണ്ട് വിറയ്ക്കുകയും ചെയ്യുന്ന ഒരവസ്ഥ.

സമയം 12 മണി കഴിഞ്ഞിരുന്നു. പൊന്തിനിൽക്കുന്ന ചെറിയ പാറകളുടെ ബലത്തിന്റെ വിശ്വാസത്തിൽ, അതിന്മേൽ ഇരുന്ന് ഞങ്ങൾ ഭക്ഷണം സാവകാശത്തോടെ കഴിച്ചു. മോഹിനിയുടെ പച്ചക്കറികൾ കൂട്ടിക്കലർത്തിയ സബ്ജിയും രോട്ടിയും ഏറെ സ്വാദുള്ളതായിതോന്നി. ഭക്ഷണത്തിനുശേഷം നീണ്ടുനിവർന്നൊന്ന് കിടക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും, കിഴുക്കാംതൂക്കായ പ്രതലമായതിനാൽ അതിനു സാധിക്കാതെ വന്നു. മലകയറ്റത്തിൽ പരിചയസമ്പന്നരായി

---

1. എന്റെ യാത്രാവിവരണഗ്രന്ഥങ്ങളിൽ ബിസ്കറ്റും ഗ്ലൂക്കോസ് വെള്ളവും കഴിച്ച് ക്ഷീണമകറ്റുന്നതിനെക്കുറിച്ചുള്ള പരാമർശങ്ങൾ ധാരാളമുണ്ട്. പ്രശസ്തരായ പല വൻകിട കമ്പനികളുടെയും ബിസ്കറ്റുകൾ മാറിമാറി ഉപയോഗിച്ചിട്ടും വലിയ ഗുണമൊന്നും അനുഭവപ്പെട്ടില്ലെന്ന് പല ഹിമാലയസഞ്ചാരി സുഹൃത്തുക്കളും എന്നെ അറിയിച്ചിട്ടുണ്ട്. തൽക്കാലം വിശപ്പൊന്നു മാറാൻ ഉപകരിച്ചുവെന്നാണ് ഇവരൊക്കെ പറഞ്ഞത്. സാധാരണ ഗ്ലൂക്കോസ് ബിസ്കറ്റുകൾ ഉപയോഗിച്ചാൽ ഇതുതന്നെയാണ് സംഭവിക്കുക. എന്റെ അനുഭവത്തിൽ, യാത്രാവേളയിൽ ഏററവും ഉചിതവും ഉപയോഗപ്രദവുമായത് 'ബ്രിട്ടാനിയ' കമ്പനിക്കാരുടെ 'NUTRICHOICE' (NUTRIBIX) ഇനത്തിൽപ്പെട്ട ബിസ്കറ്റുകളാണ്. ഇതിൽ പല ഉപവിഭാഗങ്ങളുണ്ട്; ഉദാ: RAGI. ഏതായാലുംകൊള്ളാം. നിലവാരം കുറഞ്ഞ ഗോതമ്പുപൊടിയും തവിടും കൂട്ടിക്കലർത്തിയുണ്ടാക്കുന്ന പാക്കറ്റിന് പത്തുരൂപമാത്രം ഈടാക്കുന്ന, ഗ്ലൂക്കോസ് ബിസ്കറ്റ് എന്നറിയപ്പെടുന്ന ഇനം ബിസ്കറ്റുകൾ യാത്രാവേളയിൽ ഒട്ടും ഉപകാരപ്രദമല്ല. അതുപോലെത്തന്നെ ക്രീം, കാഡ്ബറി ഇനങ്ങളിൽപ്പെട്ട ബിസ്കറ്റുകളും ഒട്ടും നന്നല്ല. യാത്രാവേളകളിൽ ഇതെല്ലാം ശരീരത്തിന് ഏറെ ദോഷം ചെയ്യും.

കുറിപ്പ്: ഒരുകൊല്ലം ശരാശരി 3500 കോടി രൂപയുടെ ബിസ്കറ്റുകളാണ് ലോകവിപണിയിൽ വിറ്റഴിക്കുന്നത്. ഉപയോഗത്തിൽ ഒന്നാംസ്ഥാനം അമേരിയ്ക്കക്കാണ്. രണ്ടാം സ്ഥാനം ഇന്ത്യയ്ക്കും.

രുന്ന വഴികാട്ടി സുഹൃത്തുക്കൾക്കും ക്ഷീണം ബാധിച്ചതായി തോന്നി. ഒരുപക്ഷെ, ലഗ്ഗേജുംകൂടി ഏറ്റുന്നതുകൊണ്ടാവാം അത്. സിഗരറ്റും പാൻപരാഗും നിരന്തരം ഉപയോഗിക്കുന്നവരാണ് ഇവർ. ഭൂപീന്ദറും ഒട്ടും മോശമല്ല. രൂപ്സിങ്ങ് വല്ലപ്പോഴുമൊന്ന് പുകയ്ക്കും. എത്ര ബോധവൽക്കരണം നടത്തിയിട്ടും ഫലമില്ല.

ഞങ്ങളുടെ കൈവശമുണ്ടായിരുന്ന കുടിവെള്ളം ഏതാണ്ട് അവസാനിക്കാറായിരുന്നു. നീരുറവകളൊന്നും മാർഗമധ്യേ ഇല്ലാത്തതുകാരണം ശുദ്ധജലം ലഭിക്കാൻ ഒരു മാർഗവും കണ്ടില്ല. മുകളിലെത്തിയാൽ ജലത്തിനു ക്ഷാമമില്ലെന്ന് കരൺ ഠാക്കൂർ ആശ്വസിപ്പിച്ചു. ഭക്ഷണത്തിനുശേഷം യാത്ര തുടർന്നപ്പോൾ മഴമേഘങ്ങൾ അങ്ങിങ്ങായി ഉരുണ്ടുകൂടുന്നതുകണ്ടു. തണുത്ത കാറ്റും തുടങ്ങി. അന്തരീക്ഷം ചെറുതായൊന്ന് മങ്ങുകയും ചെയ്തു. അവസാനത്തെ ഊർജംവരെ ഉപയോഗപ്പെടുത്തിയശേഷം, 2 മണിയ്ക്ക് മുമ്പായി ഞങ്ങൾ മുകളിലെ നിരപ്പിൽ എത്തിച്ചേർന്നു. നനഞ്ഞുകിടക്കുന്ന മണ്ണിൽ കണ്ണടച്ച് മലർന്നു കിടന്നപ്പോൾ എന്തെന്നില്ലാത്ത ഒരു നിർവൃതി. പത്തുമിനിറ്റോളം അതുപോലെ കിടന്ന് വിശ്രമിച്ചശേഷം എഴുന്നേറ്റിരുന്ന് ഠാക്കൂർ കൊണ്ടുവന്നുവച്ചിരുന്ന ഒരു കുപ്പിവെള്ളം മുഴുവനും കുടിച്ചു.

പർവതത്തിന്റെ മുകൾ ഭാഗം വിസ്തരിച്ചൊന്നു നിരീക്ഷിക്കുന്നതിനുവേണ്ടി ഞാൻ കൂട്ടുകാരുടെ കൂടെ മുമ്പോട്ട് നടന്നു. അമ്പതടിയോളം ഉയരത്തിൽ നിൽക്കുന്ന ഭീമാകാരത്തിലുള്ള ഒരു പാറയാണ് നിരപ്പിന്റെ ഒത്ത നടുവിൽ. നിരപ്പിന്റെ നാലുഭാഗത്തേക്കും പാറ ചാഞ്ഞ് ഇറങ്ങിക്കിടക്കുകയാണ്. ഞങ്ങൾ കയറിവന്ന ഭാഗത്തിന്റെ നേരെ എതിർവശത്താണ് അർജുൻ ഗുഹ. കയറിവന്ന ഭാഗത്തിന് അഭിമുഖമായിട്ടാണ് ബാബയുടെ ആശ്രമം. ആശ്രമം, ഡാബപോലെയുള്ള ഒരു ഷെഡ്ഡാണ്. ബലമേറിയ ഓക്കുമരത്തിന്റെ തൂണുകളിൽ മരംകൊണ്ടുള്ള മേൽക്കൂര നിർമിച്ച് അതിനുമുകളിൽ ടിൻഷീറ്റ് കൊണ്ട് മേച്ചിൽ നടത്തിയിട്ടുണ്ട്. പഴക്കമേറെയുള്ള ടിൻഷീറ്റിന്റെ ചോർച്ച തടയുന്നതിനായി പ്ലാസ്റ്റിക് ഷീറ്റുകൾകൊണ്ട് വലിച്ചുമുറുക്കി കെട്ടിയിരിക്കയാണ്. ആശ്രമത്തിനു മുമ്പിൽ ചെറിയൊരു പൂന്തോട്ടമുണ്ട്. പാറയിടുക്കിൽക്കൂടി ഒലിച്ചിറങ്ങിവരുന്ന ശുദ്ധജലം ഒരു ഭാഗത്ത് തളംകെട്ടിനിന്ന് പിൻഭാഗത്തേയ്ക്കൊഴുകുന്നു.

ആശ്രമം താഴിട്ട് പൂട്ടിക്കിടക്കുന്നതുകണ്ടപ്പോൾ നിരാശതോന്നി. ബാബ താഴോട്ടിറങ്ങിപ്പോയിരിക്കാം. അത്യാവശ്യ സാധനങ്ങൾ വാങ്ങാൻ ഗ്രാമത്തിലേയ്ക്കിറങ്ങാറുണ്ടെന്ന് പ്രകാശ് ഠാക്കൂർ പറഞ്ഞു. അങ്ങനെയാണെങ്കിൽ ഗ്രാമീണർ പറയുമായിരുന്നു. ആശ്രമത്തിന്റെ ഒരു ഭാഗത്ത് കഴുകാനുള്ള അലുമിനിയപ്പാത്രങ്ങൾ കൂട്ടിവെച്ചിരിക്കു

ന്നതുകണ്ടപ്പോൾ, അദ്ദേഹം മടങ്ങിവരുമെന്നുതന്നെ എനിയ്ക്കു തോന്നി. എന്തായാലും കുറച്ചുസമയം കാത്തിരിയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചു. പാത്രം കഴുകിയെടുത്ത് കരണും പ്രകാശും കട്ടൻചായ തയ്യാറാക്കാനുള്ള ശ്രമം തുടങ്ങി. ഞാനും ഭൂപീന്ദറും ബിനു ചാവ്ളയെ കൂട്ടിനുവിളിച്ച് അർജുൻ ഗുഹ കാണാൻ മറുഭാഗത്തേയ്ക്ക് നടന്നു.

വലിയ കരിങ്കൽ കഷണങ്ങൾ പൊട്ടിത്തകർന്ന് കുന്നുകൂടികിടക്കുന്ന ഒരു ദൃശ്യമാണ് ഒറ്റനോട്ടത്തിൽ അവിടെ കണ്ടത്. ഗുഹയുടെ ലാഞ്ഛനപോലുമില്ല. ഗുഹാമുഖം ഇടിമിന്നലേറ്റ് തകർന്നതാണെന്നും പിൻഭാഗത്തുകൂടി കയറിവന്നാൽ ഗുഹ കാണാമെന്നും ബിനു പറഞ്ഞു. അത് പിന്നീടാകാമെന്ന് തീരുമാനിച്ച് ഞങ്ങൾ തിരിച്ചുപോന്നു. കട്ടൻചായ രുചിച്ചുകൊണ്ട് ആശ്രമത്തിന്റെ മുമ്പിൽ ഇരിയ്ക്കുമ്പോൾ, നേരെ പിൻഭാഗത്തുനിന്ന് ഒരുകെട്ട് വിറകുമായി ബാബ കയറിവന്നു. എല്ലാവരും എഴുന്നേറ്റുനിന്ന് അദ്ദേഹത്തെ വണങ്ങി. രാത്രിയിൽ തണുപ്പ് രൂക്ഷമാണെന്നും പാചകത്തിനും ധൂണി കത്തിയ്ക്കാനും വിറക് ദിവസേന ശേഖരിയ്ക്കേണ്ടതുണ്ടെന്നും ആമുഖമായി പറഞ്ഞുകൊണ്ട് അദ്ദേഹം ഞങ്ങളെ അകത്തേക്ക് ക്ഷണിച്ചു.

ഒന്നൊതുങ്ങിക്കൂടിയാൽ എട്ടുപേർക്കെങ്കിലും ശയിക്കാനുള്ള ഇടം മുറിയ്ക്കകത്തുണ്ട്. തറയിൽ കമ്പിളിയും അതിനുമീതെ ചൗക്കാളവും വിരിച്ച് ഭദ്രമാക്കിയിട്ടുള്ളതിനാൽ തണുപ്പ് ഏൽക്കില്ല. പാചകവും ധൂണിയും ഒരു ഒതുങ്ങിയ മൂലയിലാണ്. ഭിത്തിയിലുറപ്പിച്ച ഒരു മരപ്പലകയിൽ ആരാധനാമൂർത്തികളുടെ ചെറിയ ചിത്രങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. അതിനുതാഴെയായി ജ്വലിക്കുന്ന കണ്ണുകളുള്ള, ജടാധാരിയായ, വയസ്സേറെച്ചെന്ന ഒരു യോഗീശ്വരന്റെ രുദ്രാക്ഷമാലകളിട്ട് അലങ്കരിച്ച ചിത്രവും കണ്ടു. മൊത്തത്തിൽ, വളരെ പവിത്രമായ, കുലീനമായ ഒരിടം.

ധൂണിയിൽനിന്ന് തിളച്ചവെള്ളമെടുത്ത് കടുപ്പത്തിൽ ചായ ഉണ്ടാക്കിയശേഷം ബാബ അത് ഞങ്ങൾക്ക് ആദരപൂർവം തന്നു. ഞങ്ങൾ കരുതിയിരുന്ന പലഹാരങ്ങൾ കരൺ ഒരു പ്ലെയിറ്റിൽ എല്ലാവർക്കും വേണ്ടി എടുത്തുവച്ചു. ചായയും പലഹാരവും കുറേശ്ശെയായി കഴിച്ചുകൊണ്ട് ഞാൻ ബാബയോട് അർജുൻ ഗുഹയുടെയും ആശ്രമത്തിന്റെയും വിവരങ്ങൾ ചോദിച്ചറിഞ്ഞു.

തന്നെ ബാബയെന്ന് വിളിയ്ക്കരുതെന്നും നേപ്പാൾ സ്വദേശിയായ തന്റെ പേര് രാംസിങ്ങ് എന്നാണെന്നും അദ്ദേഹം തുടക്കത്തിൽത്തന്നെ വ്യക്തമാക്കി. സിദ്ധിയോ സാധനയോ മറ്റു കഴിവുകളോ ഒന്നുംതന്നെ തനിയ്ക്കില്ല. ചെറുപ്പത്തിൽത്തന്നെ അനാഥനായി. മനാലിയിൽവച്ച് ഒരു യോഗീശ്വരൻ രാംസിങ്ങിനെ കൂടെക്കൂട്ടി അർജുൻ ഗുഹയിലേക്ക് കൊണ്ടുവന്നു. അദ്ദേഹത്തിന്റെ പേര് നാഗേശ്വരിദാസ് ബീഹാറി ബാബ എന്നായിരുന്നു. തുടർന്നദ്ദേഹം ആ ചരിത്രം പറഞ്ഞുതന്നു.

'– രോഗംമൂലം അവശതയനുഭവിച്ചു കഴിഞ്ഞുകൂടുന്ന ഒരു ചെറുപ്പക്കാരനായിരുന്നു ഞാൻ. ആഹാരംപോലും ലഭിക്കാൻ ബുദ്ധിമുട്ടായിരുന്നു. 30 കൊല്ലം മുമ്പുണ്ടായ ചരിത്രമാണിത്. നാഗേശ്വരിദാസ് ബീഹാറി ബാബ, അർജുൻ ഗുഹയിലായിരുന്നു താമസം. ഞാൻ പരിചാരകനായി കൂടെ താമസിച്ചു. ബാബ വളരെ പ്രശസ്തനായ ഒരു സന്ന്യാസിയാണെന്ന് ക്രമേണ എനിക്കു മനസ്സിലായി. ചിലപ്പോൾ ദിവസങ്ങളോളം ആഹാരമൊന്നും കഴിക്കാതെ അദ്ദേഹം ധ്യാനത്തിലിരിക്കും. ബാബയെ ദർശിക്കാൻ നിരവധിപേർ വരാറുണ്ട്. മാറാരോഗങ്ങൾ, വിവാഹം, സാമ്പത്തികപ്രശ്നങ്ങൾ തുടങ്ങിയ പ്രതിസന്ധികൾക്ക് പരിഹാരം കാണാനാണ് മിക്കവരും വരുന്നത്. ഒറ്റമൂലി മരുന്നിനു വേണ്ടതായ ചെടികൾ ഈ പർവതഭാഗത്ത് എവിടെയൊക്കെയോ ഉണ്ട്. അദ്ദേഹംതന്നെ അത് പറിച്ചെടുത്ത്, സ്വയം അരച്ച് രോഗിക്ക് കൊടുക്കും. ഒരു ഡോസ് കൊണ്ട് രോഗം മാറും. ചില രോഗികളെ ധ്യാനംകൊണ്ട് സുഖപ്പെടുത്തും. ഒരു ഡോസ് മരുന്നുകൊണ്ടാണ് എന്റെ രോഗം തീർത്തും സുഖപ്പെട്ടത്. പ്രതിഫലം സ്വീകരിക്കാറുണ്ട്. പക്ഷെ, അത് മുഴുവൻ പാവപ്പെട്ടവരുടെ ആവശ്യങ്ങൾക്കായി വിനിയോഗിക്കുകയെയുള്ളൂ. സമാധിയാകുന്നതുവരെ ഇതായിരുന്നു അവസ്ഥ. ചിലപ്പോൾ അദ്ദേഹം ഹിമാലയത്തിൽപോകും. മഞ്ഞുകാലത്താണ് അങ്ങനെയുള്ള യാത്ര പതിവ്. ആ സമയത്ത് മനുഷ്യർക്കൊന്നും ഇങ്ങോട്ടു കയറിവരുവാൻ സാധ്യമല്ല. കുംഭമേളയ്ക്കും ശിവരാത്രിക്കും പോകാറുണ്ട്. എവിടെ പോകുമ്പോഴും താഴെ അമ്പലത്തിൽ പറയും. ഭക്തജനങ്ങൾ മുകളിലേക്ക് കയറിവന്ന് ബുദ്ധിമുട്ടാതിരിക്കാനാണ് ഇങ്ങനെ ചെയ്യുന്നത്.'

സന്ദർശകരായി വേറെ സന്ന്യാസിമാരോ യോഗീശ്വരന്മാരോ ഗുഹയിൽ വരാറുണ്ടോയെന്ന എന്റെ ചോദ്യത്തിന് രാംസിങ്ങ് ഒന്നു ചിന്തിച്ചശേഷം മറുപടി പറഞ്ഞു.

'–ബാബ അവസാനകാലംവരെ ഗുഹയിൽ മാത്രമാണ് വസിച്ചത്. ആദ്യകാലത്ത് ഞാനും ഗുഹയിലായിരുന്നു താമസം. സന്ന്യാസിമാരും യോഗീശ്വരന്മാരും ധാരാളമായി വന്നുതുടങ്ങിയതോടെ ഗുഹയിൽ പാചകം ചെയ്യാൻ ബുദ്ധിമുട്ടായി. പുക ഒഴിഞ്ഞുപോകാതെ തളംകെട്ടിനിൽക്കും. ബാബയുടെ നിർദ്ദേശപ്രകാരമാണ് ഈ ആശ്രമം ഉണ്ടാക്കിയത്. പാചകവും എന്റെ കിടപ്പും ഇവിടേയ്ക്കാക്കി. മറ്റാരുമില്ലെങ്കിൽ മാത്രം ഞാൻ ഗുഹയിൽ കിടക്കും. ബാബയുടെ ഈ കൂട്ടുകാരൊക്കെ ഏതുവഴിയെ വരുന്നു, ഏതിലെ പോകുന്നു എന്നൊന്നും ഞാൻ കാണാറില്ല. അതൊക്കെ ഒരു വിസ്മയമായിട്ടാണ് എനിക്കു തോന്നിയിട്ടുള്ളത്. അവരൊക്കെ ദിവ്യന്മാരാണെന്നുമാത്രമേ പറയാൻ കഴിയൂ. ഈ ഗുഹ 100 കിലോമീറ്ററിലധികം നീളത്തിൽ മണികിരൺ

പർവതഭാഗംവരെ നീണ്ടുകിടക്കുന്നുണ്ടെന്ന് ബാബ പറഞ്ഞിട്ടുണ്ട്. ബാബ പുറത്ത് യാത്രയിലായിരുന്നപ്പോൾ, ഒരു രാത്രി, ഗുഹയ്ക്കുള്ളിൽനിന്ന് ആരൊക്കെയോ സംസാരിക്കുന്നത് ഞാൻ വ്യക്തമായി കേട്ടതാണ്. മൂത്രശങ്ക തീർക്കാനായി ഞാൻ ഇവിടെനിന്ന് നിരപ്പിലേക്ക് ഇറങ്ങിയപ്പോഴായിരുന്നു അത്. സമയം 2 മണി കഴിഞ്ഞിരുന്നു. ഭയം മൂലം ഞാൻ ഗുഹാഭാഗത്തേയ്ക്ക് പോയതുമില്ല. നിരവധി അനുഭവങ്ങൾ, കഴിഞ്ഞ 30 വർഷമായി, എനിയ്ക്കിവിടെ ഉണ്ടായിട്ടുണ്ട്."

സമാധിയും തുടർന്നുണ്ടായ സംഭവങ്ങളെയും കുറിച്ച് ഞാൻ ആരാഞ്ഞപ്പോൾ രാംസിങ്ങ് ഒരു നിമിഷം മിഴികളടച്ച് ഇരുന്നശേഷം തന്റെ മറുപടി തുടർന്നു.




ഗുഹയുടെ ഉൾഭാഗം

'-78-ാം വയസ്സിൽ സമാധിയാകുമെന്ന് ബാബ പറയാറുണ്ട്. വയസ്സ് എത്രയായെന്ന് ഞാൻ ചോദിച്ചിട്ടില്ല. ഒരുദിവസം കാലത്ത്, 14 വർഷം മുമ്പ്, അത് സംഭവിച്ചു; ചമ്രംപടിഞ്ഞ് യോഗാസനത്തിൽ ഇരുന്നുകൊണ്ട്. സമാധിമണ്ഡപം നിർമിച്ച് അവിടെ ആരാധന നടത്താനോ മറ്റോ പാടില്ലെന്ന് ബാബ താഴെയുള്ള ഗ്രാമത്തലവനോട് കർശനമായി നിർദ്ദേശിച്ചിരുന്നു. ഈ ഗുഹയ്ക്ക് ഭ്രംശം സംഭവിക്കുമെന്നും ബാബ പറഞ്ഞിരുന്നു. സമാധിയ്ക്കുശേഷം, ഇവിടംവിട്ടുപോകണമെന്ന് ഞാൻ

പലപ്പോഴും ചിന്തിച്ചിരുന്നു. പക്ഷേ, എന്തോ ഒരു ശക്തി എന്നെ തടഞ്ഞുനിർത്തുന്നു. അല്ലെങ്കിലും, ആരോരുമില്ലാത്ത ഞാൻ എവിടെപോകാനാണ്? ബാബയുടെ സമാധിയ്ക്കുശേഷം ഞാൻ ദിവസവും ഗുഹയിൽ വിളക്ക് കത്തിച്ചുവയ്ക്കും. ബാബയുടെ അനുഗ്രഹംകൊണ്ട് അഭീഷ്ടസിദ്ധി ലഭിച്ച നിരവധി ഭക്തജനങ്ങൾ, സമാധിക്കുശേഷവും ഇവിടെ വരാറുണ്ട്. ഗുഹാമുഖം ഇടിഞ്ഞതോടെ അതും നിലച്ചു.'



അർജുൻ ഗുഹ - കൂട്ടുകാർ ഗുഹയിൽനിന്ന് പുറത്തേക്ക്

ഗുഹാമുഖം ഇടിഞ്ഞ സംഭവം രാംസിങ്ങ് ഓർക്കുന്നുണ്ടോയെന്ന് ഞാൻ ചോദിച്ചു.

'- എനിയ്ക്ക് രാത്രിയിൽ ഉറക്കം കുറവാണ്. 7 വർഷം മുമ്പാണ് അതുണ്ടായത്. മൺസൂൺ ആരംഭിച്ചപ്പോൾ പ്രക്ഷുബ്ധമായ കാലാവസ്ഥയായിരുന്നു. ഘോരമായ ഇടിവെട്ടും മഴയും, വീശിയടിക്കുന്ന കാറ്റും. ആളിക്കത്തുന്ന അഗ്നിപോലെ ഒരു മിന്നലും ഒപ്പംതന്നെ ഭൂമി പിളർന്നുപോകുന്നതുപോലെയുള്ള ഒരു ഇടിവെട്ടും. എന്തോ പൊട്ടിപ്പിളർന്നതുപോലെയുള്ള ഒരു ഭീകരശബ്ദവും തുടർന്നുകേട്ടു; ഡയനാമിറ്റ് പൊട്ടുന്നതുപോലെ. ആശ്രമത്തിന്റെ മേൽക്കൂരയിൽ കല്ലുകൾ പതിയ്ക്കുന്ന ശബ്ദവും കേട്ടു. ഞാൻ ബാബയെ ധ്യാനിച്ച് കണ്ണടച്ച് കിടന്നു. കാലത്ത് എഴുന്നേറ്റ് നോക്കിയപ്പോൾ ഗുഹാമുഖം അപ്പാടെ തകർന്നുകിടക്കുന്നു. ഗുഹാമുഖത്തുനിന്ന് 20 അടിയോളം ഉയരത്തിൽ, 10 അടിയോളം നീളമുള്ള ഒരു വലിയ പാറ മുന്നോട്ട് തള്ളിനിന്നിരുന്നു. മഴയും മഞ്ഞും കൊള്ളാതെ ഗുഹാമുഖത്തെ സംരക്ഷിച്ചു

നിർത്തിയിരുന്നത് ഈ കൂറ്റൻ പാറയായിരുന്നു. മഞ്ഞുവീഴ്ച അതിശക്തമാകുമ്പോൾ ഞാൻ ഇവിടെ അഭയം തേടാറുണ്ട്. ഈ ആവരണഭാഗവും അതിന്റെ മുകളിലുള്ള വലിയ പാറക്കെട്ടും ഒന്നടങ്കം ഇടിഞ്ഞു താഴെ വീഴുകയാണുണ്ടായത്."

മഞ്ഞുകാലത്തെക്കുറിച്ചും ഈ പർവതഭാഗത്തുള്ള വന്യമൃഗങ്ങളെക്കുറിച്ചും ഞാൻ ചോദിച്ചപ്പോൾ രാംസിങ്ങ് വ്യക്തമായ മറുപടി തന്നു. ദീപാവലി കഴിഞ്ഞാൽ ശക്തമായ മഞ്ഞുവീഴ്ച തുടങ്ങും. ഡിസംബർ -ജനുവരി മാസങ്ങളിൽ 10 അടിയോളം ഉയരത്തിൽ മഞ്ഞ് വീണുകിടക്കും. എങ്ങോട്ടുനോക്കിയാലും മഞ്ഞുമലകൾ മാത്രം. പ്രാഥമികാവശ്യങ്ങൾക്കുപോലും പുറത്തിറങ്ങാൻ ബുദ്ധിമുട്ടണം. രാപ്പകൽ ഭേദമില്ലാതെ രാംസിങ്ങ് നാലുമാസത്തിലധികംകാലം ഈ ഡാബയിൽ ഒതുങ്ങിക്കൂടുന്നു. സീസൺസമയത്ത് അപൂർവമായിമാത്രം സഞ്ചാരികൾ വരും. കരടി, കുരങ്ങ്, കാട്ടാട് (IBEX), മഞ്ഞുപുലി എന്നിവയാണ് ഈ ഭാഗത്ത് കണ്ടുവരുന്ന വന്യമൃഗങ്ങൾ. സിംഹങ്ങളെ ചിലപ്പോൾ കാണാറുണ്ടെന്ന് രാംസിങ്ങ് പറഞ്ഞപ്പോൾ എനിക്കതത്ര സ്വീകാര്യമായി തോന്നിയില്ല.

കഴിഞ്ഞ 30 വർഷമായി ഒരു സാധുമനുഷ്യൻ തന്റെ യൗവനകാലമെല്ലാം ഈ പർവതമുകളിൽ ഹോമിച്ചുകളഞ്ഞു. രക്ഷകനായി വന്ന ഒരു ഗുരുവിന്റെ ഓർമകളിൽ വിഹരിച്ച് അദ്ദേഹം ഇവിടെ ഒറ്റയ്ക്ക് ജീവിക്കുന്നു. ഗുരുവിന്റെ കൈവശം വന്നുചേർന്ന എണ്ണമറ്റ ധനം, അതർഹിക്കുന്നവർക്ക് വിതരണം ചെയ്യുന്നത് രാംസിങ്ങ് നിസ്സംഗതയോടെ, സാക്ഷിഭാവത്തിൽ, നോക്കിനിന്നു. ഒരു പൈസപോലും രാംസിങ്ങ് ആഗ്രഹിച്ചില്ല. മന്ത്രങ്ങളോ, ശ്ലോകങ്ങളോ, പൂജാവിധികളോ ഒന്നുംതന്നെ അദ്ദേഹത്തിന്നറിഞ്ഞുകൂടാ. നാഗേശ്വരീദാസ് ബീഹാറി ബാബയുടെ ശിഷ്യനാണെന്നു ജനങ്ങളെ തെറ്റിദ്ധരിപ്പിച്ച്, ജാട കാട്ടി ജനങ്ങളെ വഞ്ചിച്ച് ജീവിച്ചിരുന്നുവെങ്കിൽ 'റാംസിങ്ങ് ബാബ'യ്ക്ക് കോടികൾ വരുന്ന സമ്പത്ത് ആർജിക്കാമായിരുന്നു. സുന്ദരിമാരായ ലലനാമണിമാരെ ഉപയോഗപ്പെടുത്തിയാൽ ഇതെളുപ്പം നടക്കും. പക്ഷെ, അദ്ദേഹം നീചമായ ആ പണിയ്ക്ക് നിന്നില്ല. എനിക്ക് രാംസിങ്ങിനോട് വല്ലാത്ത ആരാധനതോന്നി. ഇത്തരത്തിലുള്ള നല്ല മനുഷ്യരും ഈ ഭൂമുഖത്തുണ്ടല്ലോയെന്ന് സമാധാനിക്കുകയും ചെയ്തു.

സമയം നാലുമണി കഴിഞ്ഞതേയുള്ളൂ. ഇടിഞ്ഞുകിടക്കുന്ന കൽക്കൂമ്പാരങ്ങൾക്കു മുകളിൽ കയറിയാൽ ഗുഹാമുഖം ഒരു നോക്കുകാണുവാൻ സാധ്യതയുണ്ടോയെന്ന് ഞാൻ ചോദിച്ചപ്പോൾ, അത് ബുദ്ധിമുട്ടാകുമെന്ന് കരൺ ഠാക്കൂർ പറഞ്ഞു. മേള സമയത്ത് രാംസിങ്ങ് താഴെയായിരുന്നപ്പോൾ താനും കൂട്ടുകാരും ഒരിയ്ക്കലൊരു ശ്രമം നടത്തിയെന്നും, കല്ലുകൾ ഇളകുന്നതുകൊണ്ട് പിൻതിരിഞ്ഞുവെന്നും

അദ്ദേഹം വിശദീകരിച്ചു. പക്ഷെ, രാംസിങ്ങ് അതിനൊരു പോംവഴി പറഞ്ഞുതന്നപ്പോൾ ഞങ്ങൾക്കെല്ലാവർക്കും വലിയ ഉത്സാഹമായി.

'–മുൻഭാഗത്തുള്ള കൂറ്റൻ കല്ലുകൾ മിക്കതും ഇളകുന്നുണ്ട്. ഒരെണ്ണം നിരങ്ങിയാൽ മറ്റുകല്ലുകളും നിരങ്ങും. അതിന്റെ അടിയിൽപ്പെട്ടാൽ വലിയ ദുരന്തമാകും സംഭവിക്കുക. നിരവധി ദിവസത്തെ നിരീക്ഷണംകൊണ്ട് ഞാനൊരു മാർഗം കണ്ടെത്തി. ഇവിടെയും അപകടം പതിയിരിക്കുന്നതിനാൽ ഞാൻ ഇതാർക്കും പറഞ്ഞുകൊടുത്തിട്ടില്ല. ഗുഹാമുഖത്തിന്റെ നേരെ എതിർവശം, ചാഞ്ഞുകിടക്കുന്ന പാറയാണ്. അതിന്മേൽക്കൂടി കയറി പാറയുടെ ഒരു നിരപ്പ് ഭാഗത്ത് എത്തുക. നിരപ്പിന്റെ ഒരു ഭാഗത്തെ പള്ളയിൽക്കൂടി മുമ്പോട്ട് പോകുക. ഒരടിയോളം വീതി മാത്രമെ ഈ ഭാഗത്തുള്ളൂ. അടിതെറ്റിയാൽ കുത്തനെ താഴേയ്ക്ക് പതിയ്ക്കും. മഴ പെയ്ത് വഴുക്കലുള്ള സ്ഥലവുമാണ്. ഇതിനുശേഷം കുത്തനെ താഴോട്ട് ഇറക്കമാണ്. ഇവിടെ പരസഹായം വേണ്ടിവരും. പത്തടിയോളം നീളത്തിൽ വിലങ്ങനെ കിടക്കുന്ന ഒരു കല്ലിന്റെ മുകളിലെത്തിയാൽ ഗുഹാദ്വാരം കാണാം. കൈകൾ പാറയുടെ രണ്ടറ്റത്തും ഉറപ്പിച്ചു നിർത്തി ഗുഹയിലേക്ക് ചാടാം. അല്ലെങ്കിൽ ആരെങ്കിലും കൈകൊടുത്ത് സഹായിച്ചാൽ മതി. പക്ഷെ, ഓരോ അടിയും സൂക്ഷ്മതയോടെ വച്ചുവേണം ഈ ശ്രമം നടത്താൻ.'

ഓരോ കട്ടൻചായ കൂടി തന്ന് ഞങ്ങളെ ഉഷാറാക്കിയശേഷം രാംസിങ്ങ് പിൻഭാഗത്തേക്ക് നടന്നു. എന്തെങ്കിലും അപകടം സംഭവിച്ചാൽ താഴെ ഒരാളുടെ സാന്നിധ്യം അത്യാവശ്യമാണെന്നും, അതുകൊണ്ട് താൻ താഴത്ത് നിൽക്കാമെന്നും രാംസിങ്ങ് അറിയിച്ചു. ഒരു ചെറിയ കെട്ട് പച്ചിലക്കൊമ്പുകൾ കൈവശംവയ്ക്കാൻ ഞാൻ ഭൂപീന്ദറിനോട് നിർദ്ദേശിച്ചു. തീപ്പെട്ടി പോക്കറ്റിലുണ്ടാകണമെന്നും പറഞ്ഞു. ടോർച്ച് എല്ലാവരും കൈവശംവച്ചിരുന്നു. കുടിവെള്ളം കഴുത്തിൽ തൂക്കിയിടുകയും ചെയ്തു.

നല്ലപോലെ പ്രാർഥിച്ച്, കരിങ്കല്ലുമലയെ തൊട്ടുവണങ്ങി ഞങ്ങൾ മുകളിലോട്ടുള്ള പ്രയാണം ആരംഭിച്ചു. രാംസിങ്ങ് പറഞ്ഞതിനേക്കാൾ എത്രയോ അധികം വിഷമതകൾ ഞങ്ങൾക്ക് നേരിടേണ്ടി വന്നു. ഭൂപീന്ദറിന്റെ വലതുപാദം തെന്നിപ്പോയതിനാൽ ദുരന്തത്തിന്റെ അടുത്തുവരെ എത്തി. ഗുഹാമുഖത്തിന്റെ മുകൾഭാഗത്തുള്ള നീളംകൂടിയ പാറയിലെത്തിയശേഷം മാത്രമാണ് മനസ്സിന്റെ പിരിമുറുക്കം കുറഞ്ഞത്. വെള്ളംകുടിച്ച് കുറച്ചുസമയം എല്ലാവരും വിശ്രമിച്ചു. ഏഴുവർഷത്തിലധികമായി അടഞ്ഞുകിടക്കുന്നതിനാലും സൂര്യപ്രകാശവും ശുദ്ധവായുവും ലഭിക്കാത്തതിനാലും ഗുഹാന്തർഭാഗത്തെ വായു ദുഷിച്ചിരിക്കാൻ സാധ്യതയുണ്ട്. അങ്ങനെയുണ്ടെങ്കിൽ, ഗുഹയിലേക്കിറങ്ങുന്നത് തികച്ചും മാരകമായിത്തീരും. പച്ചിലക്കൊമ്പുകൾ ഗുഹയിലേക്കിറക്കി

കുറച്ചധികംനേരം വീശാൻ ഞാൻ കൂട്ടുകാർക്ക് നിർദ്ദേശംകൊടുത്തു. അതുകഴിഞ്ഞ് തീപ്പെട്ടിക്കൊള്ളികളും ഉണക്കപ്പുല്ലും കത്തിച്ച് ഗുഹയുടെ പലഭാഗത്തേക്കും എറിഞ്ഞു. എല്ലാം താഴെക്കിടന്ന് നല്ലപോലെ കത്തിയെരിഞ്ഞു. അകത്തെ വായുവിന് ഒരു കുഴപ്പവുമില്ല എന്നർഥം.

കരൺ ഠാക്കൂർ പാറയിൽ കൈകുത്തി ഏതാനുംനിമിഷം വായുവിൽ തങ്ങിനിന്നശേഷം താഴേക്കുചാടി. എന്റെ ഊഴം വന്നപ്പോൾ കൂട്ടുകാർ, താഴെനിന്ന്, നീട്ടിത്തന്ന കൈകളിൽ ചവുട്ടി ഞാനും ഭദ്രമായി ഗുഹയിലേക്ക് ഇറങ്ങി. അർജുനൻ തപസ്സനുഷ്ഠിച്ച, പാണ്ഡവന്മാരുടെ കാല്പാടുകൾ പതിഞ്ഞ, നാഗേശ്വരിദാസ് ബീഹാറിബാബയും മറ്റു യോഗീശ്വരന്മാരും ധ്യാനത്തിൽ ഇരുന്ന ഗുഹയെ സാഷ്ടാംഗം നമസ്കരിച്ച് ഞാൻ വണങ്ങി. കൂട്ടുകാരും അങ്ങനെ ചെയ്തു. അതിനുശേഷം ചന്ദനത്തിരികൾ കത്തിച്ച് പ്രാർഥിച്ചു. നിലത്തുനിന്ന് കുറച്ചു പൊടിമണ്ണെടുത്ത് ദേഹമാസകലം തൂവുകയും ചെയ്തു.

ടോർച്ച് പ്രകാശിപ്പിച്ച് ഞാൻ ഗുഹാന്തർഭാഗം വിശദമായി പരിശോധിച്ചു. പത്തടിയിലധികം ഉയരമുണ്ട് ഗുഹയ്ക്ക്; വീതിയും അത്രതന്നെ വരും. മുകൾത്തട്ടിലൊ ചുമരുകളിലൊ അലങ്കാരപ്പണികൾ ഒന്നുമില്ല. പരുക്കൻ പ്രതലങ്ങളാണ്. പക്ഷെ, ആകൃതിയ്ക്ക് കോട്ടമൊന്നുമില്ല. ഗുഹ ഇടത്തോട്ടു വളഞ്ഞുകിടക്കുന്ന ദൂരംവരെ മാത്രമേ ടോർച്ചിന്റെ പ്രകാശം എത്തുന്നുള്ളൂ. ശ്വാസതടസ്സങ്ങളോ മറ്റു വിഷമ




അർജുൻ ഗുഹ - കൂട്ടുകാരോടൊത്ത് ഗുഹാമുഖത്ത്

തകളോ തോന്നാത്തതുകൊണ്ട് വളവുവരെ പോകാൻ ഞങ്ങൾ തീരുമാനിച്ചു.

വളരെ സൂക്ഷ്മതയോടെ അതുവരെ എത്തിയപ്പോൾ തുടർന്നുള്ള യാത്രയിൽ ആശങ്ക തോന്നി. ഊരെഴത്തോർത്ത് അല്ലെങ്കിൽ സുതാര്യമായ ഒരു കർട്ടൻ വിരിച്ചിട്ടപോലെയാണ് ഈ ഭാഗത്ത് എട്ടുകാലികൾ വല നെയ്തുറപ്പിച്ചിരിക്കുന്നത്. വലിയ ഇനത്തിൽപ്പെട്ട ഈ ജീവികൾ വലയുടെ പലഭാഗങ്ങളിലായി കാവലിരിയ്ക്കുന്നുമുണ്ട്. മലമ്പ്രദേശങ്ങളിൽ കാണപ്പെടുന്ന ചിലയിനം എട്ടുകാലികൾക്ക് വിഷം വമിപ്പിക്കാൻ കഴിവുണ്ടെന്നു കേട്ടിട്ടുണ്ട്. പക്ഷെ, ഞങ്ങളെ അത്ഭുതപ്പെടുത്തിയ ഒരു വസ്തുത വലയുടെ ഇടതുഭാഗത്തുകൂടി ഒരാൾക്ക് കടന്നുപോകാൻ പാകത്തിൽ വല തട്ടിമാറ്റിയിട്ടുണ്ടെന്നുള്ളതാണ്. ഞാൻ ആ ഭാഗം സൂക്ഷ്മമായി പരിശോധിച്ചു. തട്ടിമാറ്റിയ ഭാഗം പുനർനിർമിക്കുകയാണ് ഒരുകൂട്ടം എട്ടുകാലികൾ. ഗുഹ ഇടത്തോട്ടുതിരിയുന്നതിനാൽ, തുടർന്നുള്ള മാർഗം ഒട്ടും കാണാനും കഴിയുന്നില്ല. ആരൊ ഇതിലെ സഞ്ചരിച്ചിട്ടുണ്ടാകാമെന്ന കൂട്ടുകാരുടെ നിരീക്ഷണം ഒരർഥത്തിൽ ശരിയാണ്. പക്ഷെ, ഗുഹാന്തർഭാഗത്ത് താവളമടിച്ചിട്ടുള്ള നനച്ചീറുകൾ കൂട്ടത്തോടെ പുറത്തേക്കു പറക്കുമ്പോഴും ഇങ്ങനെ സംഭവിക്കാം. കുമയൂൺ ഹിമാലയത്തിലെ പിത്തോരഗഢ് ജില്ലയിലുള്ള 'പാതാൾ ഭുവനേശ്വർ'[1] എന്ന പാതാളലോകത്തെപ്പോലെ ഇവിടെയും നിഗൂഢമായ രഹസ്യസങ്കേതങ്ങൾ ഉണ്ടാകാം. കൂടുതൽ പരീക്ഷണത്തിനു മുതിരാതെ തിരിച്ചുപോരുന്നതാണ് ബുദ്ധി എന്നെനിക്കുതോന്നി. മാത്രവുമല്ല, ഇടിവെട്ടുകൊണ്ടു തകർന്നുപോയ ഒരു ഗുഹയുടെ കീഴ്ഭാഗത്താണ് നിൽക്കുന്നതും. ചിന്നിനിൽക്കുന്ന മേൽക്കൂര ഒന്നടങ്കം താഴോട്ട് പതിച്ചാൽ...?

കൂടുതൽ ചിന്തിക്കാതെ ഞങ്ങൾ തിരിച്ചുപോന്നു. കരൺ ഠാക്കൂറിനെ പൊക്കി ഉയർത്തിയപ്പോൾ അദ്ദേഹം പാറയിൽ അള്ളിപ്പിടിച്ചു കയറി പുറത്തേക്കു കടന്നു. അദ്ദേഹം കൈ തന്ന് സഹായിച്ചപ്പോൾ ഞങ്ങളും ഭദ്രമായി പുറത്തെത്തി. പാറപ്പുറത്ത് ഇരുന്ന് പത്തുമിനിറ്റോളം സമയം വിശ്രമിച്ചശേഷം ഞങ്ങൾ തിരിച്ചുപോന്നു. രാംസിങ്ങ് താഴെ കാത്തുനിൽക്കുന്നുണ്ടായിരുന്നു. ഇത്രയും മഹത്തായൊരു ചരിത്രസംഭവം നേരിട്ടുകാണുവാൻ ഇടയാക്കിത്തന്നതിന് ഞങ്ങളെല്ലാവരും അദ്ദേഹത്തോട് നന്ദിയും കടപ്പാടും അറിയിച്ചു.

ദേഹശുദ്ധിവരുത്തിയശേഷം എല്ലാവരും മുൻവശത്തെ പാറപ്പുറത്ത് വട്ടംകൂടിയിരുന്നു. ചെറിയൊരു തീക്കുണ്ഠം ഒരുക്കിയപ്പോൾ തണുപ്പിന് ആശ്വാസമായി. ഉച്ചയ്ക്കു കണ്ട മഴമേഘങ്ങൾ തീർത്തും അപ്ര

1. ഗ്രന്ഥകാരന്റെ 'ആദികൈലാസയാത്ര' – അധ്യായം 2, പേജ് 28 നോക്കുക.

ത്യക്ഷമായിക്കഴിഞ്ഞിരുന്നു. പ്രസന്നമായ, തെളിഞ്ഞ അന്തരീക്ഷം. നീല സ്സാരി ചുറ്റിയാണ് അന്തരീക്ഷത്തിന്റെ നിൽപ്പ്. വെള്ളിക്കൊലുസ്സു കൾപോലെ ഹിമശൃംഗങ്ങൾ അനുയോജ്യമായ കര തുന്നിച്ചേർത്തു കൊടുത്തിട്ടുണ്ട്. ചേക്കേറുന്നതിനു മുന്നോടിയായി പറവകൾ അന്ത രീക്ഷത്തിൽ പറന്നുല്ലസിക്കുന്നു. സൂര്യൻ താഴ്ന്നിറങ്ങാൻ തയ്യാറെടു ത്തുകഴിഞ്ഞു. കുങ്കുമനിറത്തിൽ ആറാടിയാണ് ചെങ്കതിരോൻ നിൽക്കു ന്നത്; എത്ര വശ്യസുന്ദരമായ ദൃശ്യം.

നിലാവുദിയ്ക്കാൻ ഇനിയും സമയം ബാക്കിയുണ്ട്. രാംസിങ്ങ് ധൂണിയിലെ ചാരം തട്ടിക്കളഞ്ഞ് കത്തിയ്ക്കാൻ തയ്യാറാക്കി. രാത്രി ഭക്ഷണം തയ്യാറാക്കാൻ കൂട്ടുകാർ രാംസിങ്ങിനെ സഹായിച്ചു. ആട്ടയും പച്ചക്കറികളും മറ്റും ഞങ്ങൾ കൊണ്ടുവന്നിരുന്നു. എല്ലാവരുംകൂടി പാചകപ്പണി ചെയ്യുന്നത് ശ്രദ്ധിച്ചുകൊണ്ട് ഞാൻ ഒരു മൂലയിൽ മൂടി പ്പുതച്ച് ഇരുന്നു. വെണ്ടയ്ക്കാത്തോരൻ, ഇളംപച്ചപ്പയർ ചേർത്ത ക്വാളി ഫ്ളവർ എന്നിവയാണ് സബ്ജികൾ; ചുവന്ന വൻപയർ ചേർത്ത കിഴ ങ്ങുകറിയും. കരൺ ഠാക്കൂർ പരത്തിക്കൊടുക്കുന്ന രോട്ടി രാംസിങ്ങ് പെട്ടെന്ന് ചുട്ടെടുക്കുന്നുണ്ട്. എല്ലാം തയ്യാറായപ്പോൾ എല്ലാവരും ഒന്നി ച്ചിരുന്ന് ഭക്ഷണം കഴിച്ചു. മലമുകളിലെ അത്താഴം ഹൃദ്യമായിരുന്നു എന്നു പറയാതെ വയ്യ.

നിലാവുദിച്ചപ്പോൾ എല്ലാവരും നിരപ്പിലേക്ക് ഇറങ്ങിനിന്നു. പൗർണ മിയുടെ പൂർണതയില്ലെങ്കിലും, നിലാവാസ്വദിച്ച് ഞങ്ങൾ അവിടെ യെല്ലാം ചുറ്റിനടന്നു. താഴെയുള്ള താഴ്വരയിൽ, നിലാവിൽ കുളിച്ചു നിൽക്കുന്ന ദേവദാരുവൃക്ഷങ്ങളുടെ നിശ്ചലദൃശ്യം ഒരു മനോഹരമായ പെയിന്റിങ്ങ് പോലെ തോന്നിച്ചു. തണുപ്പ് അസഹ്യമായ വിധത്തിലാ യപ്പോൾ ഞങ്ങൾ താവളത്തിലേക്ക് മടങ്ങി.

രാംസിങ്ങിന്റെ ഡാബയിൽ ഒതുങ്ങിക്കൂടി കിടക്കുമ്പോൾ ഞാൻ പലതും ചിന്തിച്ചുപോയി. പട്ടുകിടക്കയും മറ്റ് ആർഭാടങ്ങളും ഒന്നു മില്ല. ബലക്ഷയം വന്നുകൊണ്ടിരിക്കുന്ന ഒരു കൊച്ചുതാവളത്തിൽ അഞ്ചാറുപേർ അഭയംതേടി കിടക്കുകയാണ്. ഇവിടെ എല്ലാവരും തുല്യ രാണ്. വലിപ്പച്ചെറുപ്പമൊന്നുമില്ല. ജാതിമതഭേദങ്ങളുമില്ല. പുരാതന കാലത്ത് ആശ്രമങ്ങളിൽ ഋഷീശ്വരന്മാരും ശിഷ്യഗണങ്ങളും ഒന്നിച്ചി രുന്ന് പ്രാർഥിക്കുമ്പോൾ "മാ വിദ്വിഷാവഹൈ" എന്നു ചൊല്ലാറുണ്ട്; നമുക്കുള്ളിൽ വിദ്വേഷഭാവമില്ലാതിരിക്കട്ടെയെന്ന്. ജീവിതത്തിൽ ഇതൊക്കെ ഓരോ പാഠമാണ്.

നല്ലപോലെ പ്രാർഥിച്ച് നിദ്രയിലേക്ക് വഴുതിക്കൊണ്ടിരുന്നപ്പോൾ പാണ്ഡവന്മാരും, നാഗേശ്വരിദാസ് ബാബയും, മറ്റു യോഗീശ്വരന്മാരു മായിരുന്നു മനസ്സിൽ....

## ഗ്യു ഗ്രാമത്തിലെ ലാമയുടെ മമ്മി

2009-ലെ ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്ര കഴിഞ്ഞ് മടക്കയാത്രയിൽ താച്ച്ടു എന്ന സ്ഥലത്ത് വിശ്രമിക്കുമ്പോഴാണ് ഗ്യു ഗ്രാമത്തിൽ ഒരു ലാമയുടെ 574 വർഷം പഴക്കമുള്ള മൃതദേഹം, വലിയ കേടൊന്നും സംഭവിക്കാതെ, സൂക്ഷിച്ചുവച്ചിട്ടുണ്ടെന്ന വിവരം അറിയാനിടയായത്. ഈജിപ്തിലെ മമ്മികളിൽ സൂക്ഷിച്ചിട്ടുള്ള മൃതദേഹങ്ങൾക്ക് ഔഷധക്കൂട്ടുകളടങ്ങിയ ലേപനങ്ങൾ പുരട്ടി സംരക്ഷിക്കുന്നതുകൊണ്ടാണ് ശരീരം ജീർണ്ണിയ്ക്കാതെയിരിക്കുന്നത്. ഇത്തരത്തിലുള്ള യാതൊരു പരിചരണവും ചെയ്യാതെ ഒരു മൃതദേഹം ആറുനൂറ്റാണ്ടോളം കേടൊന്നും സംഭവിക്കാതെ നിലനിൽക്കുന്നുവെന്നു കേട്ടപ്പോൾ അതിശയം തോന്നി. ഈ ദിവ്യയോഗിയുടെ മൃതദേഹം നേരിട്ടു കാണണമെന്ന ആഗ്രഹം അപ്പോൾത്തന്നെ മനസ്സിൽ കുറിച്ചിടുകയും ചെയ്തു.

മുൻകൂട്ടി നിശ്ചയിച്ചിരുന്ന യാത്രകളുടെ ബാഹുല്യംകാരണം അടുത്തവർഷം ഗ്യുവിലേക്കുള്ള യാത്ര സാധ്യമായില്ല. ഇതിന്നിടയിൽ ശിംലയിലെ ടൂറിസംവകുപ്പുമായി ബന്ധപ്പെട്ട് അന്വേഷണം നടത്തിയെങ്കിലും വിശദാംശങ്ങൾ മുഴുവൻ ലഭ്യമായില്ല. കിന്നർ ജില്ലയുടെ ആസ്ഥാനമായ റിക്കോങ്ങ്പിയോവിൽ ചെന്ന് അന്വേഷിക്കാനാണ് ഇവർ ഉപദേശിച്ചത്. കിന്നർ കൈലാസം, ശ്രീകണ്ഠ്മഹാദേവ് കൈലാസം, സാറാഹനിലെ ഭീം കാളിക്ഷേത്രം, സാംഗ്ള, ചിത്കുൾ തുടങ്ങി നിരവധി യാത്രകൾക്കിടയിൽ ഞങ്ങൾ റിക്കോങ്ങ്പിയോ വഴി കടന്നുപോയിട്ടുണ്ട്.

2011- ഏപ്രിൽ മാസത്തിൽ ഈ യാത്ര ലക്ഷ്യംവെച്ച് ഞങ്ങൾ ഛായലിൽ ഒത്തുചേർന്നു. ഭൂപീന്ദർ, നരേന്ദർകുമാർ, സൻജയ് എന്നിവരായിരുന്നു സഹയാത്രികർ. ഛായലിലേയും ശിംലയിലേയും ടാക്സിക്കാരോട് അന്വേഷിച്ചപ്പോൾ ടാബൊ വരെയുള്ള വഴിയെക്കുറിച്ചുള്ള അറിവുകിട്ടി. ഛായലിൽനിന്ന് രാംപൂർ- റിക്കോങ്ങ്പിയോ- പൻഗി- ജൻഗി- നംഗ്യ- യൻതാങ്ങ്- ചാങ്കൊ- ടാബൊ വരെ എത്തുമ്പോഴേക്കും 450 കിലോമീറ്ററിനുമേൽ ദൂരം വരും. റിക്കോങ്ങ്പിയൊവിൽ എത്തി മറ്റു വിശദാംശങ്ങൾ അന്വേഷിക്കാമെന്ന ധാരണയോടെ ഞങ്ങൾ യാത്രയ്ക്കു തയ്യാറായി.

രാവിലെ 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രതിരിച്ചു. ഏപ്രിൽ മൂന്നാംവാരം കഴിഞ്ഞിട്ടും മഞ്ഞുവീഴ്ചയ്ക്ക് കുറവൊന്നും കണ്ടില്ല. വഴിമധ്യെ പല സ്ഥലത്തും റോഡിൽ മഞ്ഞുവീണുകിടന്നതുകൊണ്ട് ഗതാഗതതടസ്സങ്ങൾ ഉണ്ടായി. 5 മണി കഴിഞ്ഞപ്പോൾ, രാംപൂർ പിന്നിട്ട്, ജക്റിയിൽ എത്തിച്ചേർന്നു. ശീതക്കാറ്റ് ആഞ്ഞുവീശിക്കൊണ്ടിരുന്നതിനാൽ രാംപൂറിൽ താമസസ്ഥലം ലഭിക്കാൻ തടസ്സം നേരിട്ടപ്പോൾ ജക്റിയിലേക്ക് പോരുകയാണുണ്ടായത്. 160 കി.മീറ്റർ ഇതിനകം സഞ്ചരിച്ചുകഴിഞ്ഞിരുന്നു. രാത്രിയിലെ അസഹ്യമായ തണുപ്പിനെ മറികടക്കാൻ മുറിയിൽ ഹീറ്റർ ഏർപ്പെടുത്തി തന്നതുകൊണ്ട് ഉറക്കം ഒരുവിധം സുഖമായി.



നാക്കോഗ്രാമത്തിലെ ഗ്രാമീണ വസതി

രാവിലെ 10 മണി കഴിഞ്ഞപ്പോൾ മാത്രമെ മൂടൽമഞ്ഞ് മാറി നേരിയതോതിൽ സൂര്യപ്രകാശം പരന്നുകിട്ടിയുള്ളൂ. ഒട്ടും വൈകാതെ ഞങ്ങൾ റിക്കോങ്ങ്പിയോ ലക്ഷ്യംവച്ച് യാത്രതിരിച്ചു. മോങ്ക് ട്രാവൽസ് ഉടമയായ ചന്ദർമോഹനെ കാണുകയെന്നതായിരുന്നു പ്രഥമലക്ഷ്യം. കിന്നർ കൈലാസ് യാത്രാവേളയിൽ ഇദ്ദേഹം വിലമതിക്കാനാവാത്ത സേവനം ചെയ്തുതന്നത് എന്റെ ഓർമയിൽ ഉണ്ടായിരുന്നു. ഞങ്ങളെ ഒന്നിച്ചുകണ്ടപ്പോൾ അദ്ദേഹത്തിന് വളരെ സന്തോഷമായി. ഒന്നിച്ചിരുന്ന് പ്രാതൽ കഴിക്കുന്നതിനിടയിൽ ഞാൻ യാത്രയുടെ ഉദ്ദേശ്യം ചന്ദർമോഹനെ ധരിപ്പിച്ചു. ഭക്ഷണംകഴിച്ചശേഷം അദ്ദേഹത്തിന്റെ ഓഫീസിൽ ഇരുന്ന് ചന്ദർമോഹൻ തനിക്കറിയാവുന്ന വിവരങ്ങൾ പറഞ്ഞുതന്നു.

ഗ്യുവിലെ ലാമയുടെ മമ്മി അദ്ദേഹം നേരിട്ടു കണ്ടിട്ടില്ല. ഓരോ തിരക്കുകൾ കാരണം അതങ്ങനെ നീണ്ടുപോയി. കഴിഞ്ഞ സീസൺ സമയത്ത് ഒരു വിദേശസംഘം, ശിംലയിൽനിന്നുള്ള നിർദ്ദേശാനുസരണം, ചന്ദർമോഹന്റെ ഓഫീസിൽ വന്നു. അവർ പത്തുപേരുണ്ടായിരുന്നു. ദൃശ്യമാധ്യമപ്രവർത്തകരാണ് ഇവർ. ഒരാഴ്ചയോളം ഇവർ റിക്കോങ്ങ്പിയോവിൽ താമസിച്ചു. ലാമയുടെ മമ്മി നേരിൽ കണ്ടിട്ടുള്ള ഒരു ഡ്രൈവറെ പരിചയമുണ്ടായിരുന്നതിനാൽ, അദ്ദേഹത്തെ കണ്ടുപിടിച്ച് ഈ സംഘത്തിന്റെ കൂടെ അയച്ചുകൊടുത്തു. മടക്കയാത്രയിൽ ഈ സംഘം ഇവിടെവന്ന് വീഡിയോ ദൃശ്യങ്ങൾ ചന്ദർമോഹന് കാണിച്ചുകൊടുക്കുകയും ചെയ്തു. ഇതൊരു മഹാദ്ഭുതംതന്നെയാണെന്നാണ് വിദേശസംഘത്തിന്റെ വിലയിരുത്തൽ. ദൃശ്യങ്ങൾ കണ്ടപ്പോൾ ചന്ദർമോഹനും അതുതന്നെ തോന്നി.

ഗ്യുവിലേക്കുള്ള വഴി ഒട്ടും സുഖമല്ല; ഭീതിജനകവുമാണ്. റിക്കോങ്ങ്പിയോ കഴിഞ്ഞാൽ റിബ-തൻഗി-സ്പിലൊ-ഫൂ-ഡുബ്ളിങ്ങ്-യൻതാങ്ങ്-നാക്കൊ എന്നിങ്ങനെയാണ് വഴി പോകുന്നത്. നാക്കൊ എത്തുമ്പോൾ 200 കിലോമീറ്ററോളം ദൂരംവരും. തുടർന്നുള്ള അതിദുഷ്കരമായ റോഡ് മലിങ്ങ്നാള-ചൻഗൊ എത്തുമ്പോൾ 70 കിലോമീറ്ററോളം ദൂരം കൂടിവരും. ഇവിടെനിന്ന് ഗ്യു ഗ്രാമത്തിലേക്ക് ഒരു പരുക്കൻ റോഡ് പോകുന്നുണ്ട്. ദൂരം കൃത്യമായി അറിയില്ല. ഇവിടെയാണ് ലാമയുടെ മൃതദേഹം സൂക്ഷിച്ചിട്ടുള്ളത്. ചൈന അതിർത്തി തൊട്ടടുത്തായതിനാൽ മൂന്നോ നാലൊ സ്ഥലത്ത് കർശനമായ പരിശോധനയുണ്ട്. പാസ്പോർട്ട് ഉണ്ടെങ്കിൽ നന്നായി. അല്ലെങ്കിൽ തിരിച്ചറിയൽ രേഖകൾ വേണം. നേരിയ സംശയമുണ്ടായാൽപ്പോലും യാത്ര നിഷേധിക്കും. മധ്യാഹ്നം കഴിഞ്ഞതിനാൽ തുടർയാത്ര ഇന്ന് അഭികാമ്യമല്ല.

ചന്ദർമോഹനോട് യാത്രപറഞ്ഞ്, അന്നത്തെ രാത്രിത്താവളം കൽപ്പയിൽ ആകാമെന്നുദ്ദേശിച്ച് ഞങ്ങൾ യാത്രതിരിച്ചു. ഈ വഴിയെ യാത്ര ചെയ്യുമ്പോഴൊക്കെ കൽപ്പ എന്ന സുഖവാസകേന്ദ്രത്തിൽ തങ്ങാറുണ്ട്. ഹിമാചൽപ്രദേശിലെ ഏറ്റവും ഹൃദ്യമാർന്ന ഹിൽറിസോർട്ടുകളിൽ കൽപ്പ ഒന്നാംസ്ഥാനത്തുതന്നെയാണ്. ഊട്ടിയിലേക്കു പോകുന്നതുപോലെ അടിവാരത്തുനിന്ന് കറങ്ങിത്തിരിഞ്ഞ് മുകളിലെത്തുമ്പോൾ ഉയരം 9500 അടിക്ക് മുകളിൽവരും. ഇവിടെ നിന്നാൽ കിന്നർ കൈലാസത്തിന്റെ ഒരു വിദൂരദൃശ്യം സാധ്യമാകും. സീസൺ ആരംഭിച്ചിട്ടില്ലാത്തതിനാൽ കൽപ്പയിൽ ഒട്ടും തിരക്കില്ലായിരുന്നു. പർവതമുകളിലായതിനാൽ സന്ധ്യയായപ്പോൾ ഹിമക്കാറ്റ് ആഞ്ഞുവീശാൻതുടങ്ങി. പുറത്തിറങ്ങാൻപോലും വയ്യാത്ത അവസ്ഥ. യാത്രാക്ഷീണം നല്ലപോലെ അനുഭവപ്പെട്ടതിനാൽ അത്താഴം നേരത്തെ കഴിച്ച് ഞങ്ങൾ നിദ്രയ്ക്ക് തയ്യാറായി.

പ്രഭാതം ഏറെക്കുറെ തെളിഞ്ഞുനിന്നതിനാൽ 8 മണിക്ക് മുമ്പു തന്നെ യാത്ര തുടങ്ങി. റിക്കോങ്ങ്പിയൊ അങ്ങാടി കഴിഞ്ഞതോടെ റോഡ് വളരെ ഇടുങ്ങിയ ഒരു കൈവഴിയിലേക്ക് തിരിഞ്ഞു. സത്‌ലജ് നദിയുടെ ഓരംചേർന്നുള്ള ഈ റോഡ് ഒരു ചേരിപ്രദേശത്തുകൂടെ മുമ്പോട്ടുപോകുന്നു. പൊട്ടിപ്പൊളിഞ്ഞ്, കുണ്ടും കുഴിയും നിറഞ്ഞതാണ് ഈ വഴി. വർഷക്കാലത്ത് നദി കരകവിഞ്ഞൊഴുകുന്നതുകൊണ്ടാണ് ഇത്തരമൊരു ദയനീയാവസ്ഥ ഈ റോഡിന് സംഭവിക്കുന്നത്. 10 മണി കഴിഞ്ഞപ്പോൾ ഖാറൊ പാലത്തിന്മേൽക്കൂടി നദിയുടെ മറുഭാഗത്തേക്കു കടന്നു. ഇവിടെ ആദ്യത്തെ പരിശോധന അരമണിക്കൂറിലേറെ സമയം നീണ്ടുനിന്നു. പട്ടാളക്കാർ ലഗ്ഗേജ് അടക്കം വിശദമായി പരിശോധിച്ചു. ഇവിടത്തെ തദ്ദേശീയർക്ക് പ്രത്യേക പെർമിറ്റ് കാർഡുകൾ ഉള്ളതിനാൽ പരിശോധന അത്ര കടുത്തതല്ല.

ഒരു മണിക്കൂർകൂടി യാത്രചെയ്തപ്പോൾ ഫൂ എന്ന ഗ്രാമത്തിൽ എത്തി. ജനവാസം തീരെകുറഞ്ഞ പ്രദേശങ്ങളായിരുന്നതിനാൽ പിന്നിട്ട സ്ഥലങ്ങളിലൊന്നിലും പ്രാതൽ ലഭിക്കാൻ മാർഗ്ഗമുണ്ടായില്ല. ഫൂ സാമാന്യം തിരക്കുള്ള ഒരു അങ്ങാടിയാണ്. ആപ്പിൾകൃഷിയാണ് ഈ മേഖലയിൽ മുഴുവനും. പച്ചക്കറികളും ഇടയ്ക്കെല്ലാം ഉണ്ട്. വൃത്തിഹീനമായ ചുറ്റുപാടുകളാണ് ഈ ഗ്രാമത്തിൽ മുഴുക്കെ കണ്ടത്. കറുത്ത്, കുറുകുറെയുള്ള മലിനജലം കെട്ടിക്കിടക്കുന്ന കാനകളും, തെരുവിൽ നിർബാധം അലയുന്ന നാൽക്കാലികളും, ഈച്ചയാർക്കുന്ന ഭക്ഷണശാലകളും, മദ്യപിച്ചു ലക്കുകെട്ടു തെരുവിൽ കിടക്കുന്ന പുരുഷന്മാരുമൊക്കെക്കൂടിയാകുമ്പോൾ വല്ലാത്ത ഒരു വിരക്തിയാണ് തോന്നിയത്. ചൂടുള്ള പാലും പാക്കറ്റ് ബ്രഡ്ഡും മാത്രം കഴിച്ച് വിശപ്പടക്കി ഞങ്ങൾ ക്ഷണത്തിൽ സ്ഥലംവിട്ടു.

ഫൂ ഗ്രാമം പിന്നിട്ടതോടെ ഭൂപ്രകൃതിയിൽ വല്ലാത്ത മാറ്റം ദൃശ്യമായിത്തുടങ്ങി. വരണ്ടുണങ്ങിക്കിടക്കുന്ന പ്രദേശങ്ങളായതിനാൽ ഇവിടങ്ങളിൽ കൃഷിഭൂമികളൊന്നും കണ്ടില്ല. ചാരനിറംപൂണ്ട പർവതങ്ങളിൽ പച്ചപ്പിന്റെ നേരിയൊരംശംപോലും ഇല്ലെന്നു മാത്രമല്ല, ഇടിഞ്ഞുവീഴാൻ പാകത്തിലെന്നപോലെ തലകുനിച്ചു നിലകൊള്ളുന്ന പർവതശിഖരങ്ങൾ മനസ്സിൽ വല്ലാത്ത ഭീതി പടർത്തുകയും ചെയ്തു. പർവതങ്ങളെ ചുറ്റിത്തിരിഞ്ഞു കയറിപ്പോകുന്ന വഴി അപാരമായ ഉയരത്തിലേക്കാണ് കയറിപ്പോകുന്നത്. സമയം പന്ത്രണ്ടര കഴിഞ്ഞപ്പോൾ ഡുബ്ളിങ്ങ് എന്നൊരു ഗ്രാമത്തിൽ എത്തിച്ചേർന്നു. പാവപ്പെട്ട ഗ്രാമീണരാണ് ഇവിടെ വസിക്കുന്നത്. ഇവിടത്തെ ചെക്ക്-പോസ്റ്റിലും കർശനമായ പരിശോധനകളുണ്ട്. ഉച്ചഭക്ഷണമൊന്നും ലഭിക്കാൻ മാർഗ്ഗമില്ലാത്തതിനാൽ ഓരോ ചായമാത്രം കുടിച്ചുകൊണ്ട് ലിയൊ-യൻതാങ്ങ് ലക്ഷ്യംവച്ച് യാത്ര തുടർന്നു.

ലിയൊ-യൻതാങ്ങ് സാമാന്യം വലിയൊരു ഗ്രാമമാണ്. നാൽക്കാലികളെ ധാരാളമായി ഈ പ്രദേശത്തുകണ്ടു. ഉരുളക്കിഴങ്ങ്, വൻപയർ (രാജ്മാ), ഗ്രീൻപീസ് കൃഷികൾ ഇവിടെ ധാരാളമുണ്ട്. അങ്ങിങ്ങായി ആപ്പിൾമരങ്ങളും കണ്ടു. മുന്നൂറോളംവരും ജനസംഖ്യ. ഇവിടെനിന്ന് നാക്കൊവരെയുള്ള റോഡ് ജീവിതത്തിൽ ഒരിക്കലും മറക്കില്ല. കുത്തനെയുള്ള കയറ്റങ്ങളും ഹെയർപിൻ വളവുകളോടുകൂടിയ അതിദുർഘടമായ മറ്റു കയറ്റങ്ങളും ഒന്നിനുപുറകെ മറ്റൊന്ന് എന്ന ക്രമത്തിൽ തുടർച്ചയായി വന്നുകൊണ്ടിരുന്നു. പാതയുടെ ഒരു ഭാഗം അഗാധമായ താഴ്വരയാണ്. സത്‌ലജ്നദി ഒരു വെള്ളിരേഖപോലെ കുതിച്ചൊഴുകുന്ന സുന്ദരദൃശ്യം വാഹനത്തിൽ ഇരുന്നുകൊണ്ട് കാണാം. അതിർത്തിപ്രദേശങ്ങളായതിനാൽ ടാർ ചെയ്ത റോഡ് നല്ലതുപോലെ സംരക്ഷിക്കുന്നുണ്ടെന്നതുമാത്രമാണ് ഏക ആശ്വാസം. രണ്ടുമണിക്കൂറിലധികം സമയം നീണ്ടുപോയ, മനസ്സിനെ കിടിലംകൊള്ളിക്കുന്ന, ഈ യാത്ര നാക്കൊ എത്താറായപ്പോൾ ഭൂപ്രകൃതിയിൽ വീണ്ടും മാറ്റങ്ങൾ കണ്ടുതുടങ്ങി. അതിവിശാലമായ കൃഷിയിടങ്ങളും, പച്ചപ്പിൽ പൂണ്ടുനിൽക്കുന്ന താഴ്വരകളും, ഇതിന്റെ പിന്നിലായി കാവൽക്കാരെപ്പോലെ നിലകൊള്ളുന്ന ഹിമത്തൊപ്പികളണിഞ്ഞ പർവതരാജന്മാരും മനസ്സിനെ കോരിത്തരിപ്പിക്കും. മൂന്നുമണിയ്ക്ക് മുമ്പ് ഞങ്ങൾ നാക്കൊയിൽ എത്തിച്ചേർന്നു.

സ്വപ്നതുല്യമായ ഒരു സ്ഥലമാണ് നാക്കൊ. ഉയരം 12,500 അടിയ്ക്ക് മേൽവരും. അങ്ങാടിയുടെ താഴ്ഭാഗം മുഴുവനും അതിവിശാലമായ കൃഷിയിടങ്ങളാണ്. മേൽഭാഗത്ത്, നൂറ് മീറ്ററോളം മാത്രം അകലത്തിൽ ഹിമപർവതനിരയും. ഒരു കോട്ടകെട്ടിയപോലെ ഹിമപർവതനിര നാക്കൊ ഗ്രാമത്തെ സംരക്ഷിക്കുന്നു. പർവതനിരയുടെ മറുഭാഗം ചൈന (തിബത്ത്)യുടെ ഭാഗങ്ങളാണ്. തണുപ്പ് അതിരൂക്ഷമാണെങ്കിലും ശ്വാസതടസ്സമൊന്നും തോന്നിയില്ല. അങ്ങാടിയുടെ വീതികുറഞ്ഞ വഴിയുടെ ഇരുവശത്തും ധാരാളം കടകൾ ഉണ്ട്. താമസസൗകര്യത്തെക്കുറിച്ച് അന്വേഷിച്ചറിയാനും മറ്റുമായി ഞങ്ങൾ ഒരു ചെറിയ ചായക്കടയിൽ കയറി. ഭൂപീന്ദർ കടയുടമസ്ഥനുമായി പരിചയപ്പെട്ടശേഷം താമസസൗകര്യങ്ങളെക്കുറിച്ച് ആരാഞ്ഞു. ധീരേന്ദ്രസിങ്ങ് എന്ന് സ്വയം പരിചയപ്പെടുത്തിയ കടയുടമ ഞങ്ങളെ ഓരോരുത്തരെയും പരിചയപ്പെട്ടു. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾ അദ്ദേഹം ആശ്ചര്യപ്പെട്ടുപോയി. ശിംലയിൽ ജോലി ചെയ്തിരുന്നകാലത്ത് അദ്ദേഹം പലപ്പോഴും കർണ്ണാടകത്തിൽ വന്നിട്ടുണ്ട്. നിരവധി കേരളീയരെ ധീരേന്ദ്രസിങ്ങിന് പരിചയക്കാരായുണ്ട്. റിട്ടയർചെയ്തശേഷം സ്വന്തം ഗ്രാമത്തിൽ സ്വസ്ഥമായി കഴിയുന്നു. നേരംപോക്കിനുവേണ്ടി ഒരു ടീസ്റ്റാളും സ്റ്റേഷനറിക്കടയും നടത്തുന്നു. നാക്കൊ ഗ്രാമത്തെക്കുറിച്ചും ഗ്യു ഗ്രാമ

ത്തിലെ ലാമയുടെ മമ്മിയെക്കുറിച്ചും അദ്ദേഹം വിസ്തരിച്ചു പറഞ്ഞു തന്നു.

നാക്കൊ ഗ്രാമത്തിൽ 130 കുടുംബങ്ങൾ ഉണ്ട്. ജനസംഖ്യ എഴുന്നൂറോളം വരും. താഴെ ഭാഗത്ത് കാണുന്ന വിസ്തൃതമായ കൃഷിയിടങ്ങൾ ഇവിടത്തെ ഗ്രാമീണരുടേതാണ്. ഗ്രീൻപീസും ബാർളിയുമാണ് പ്രധാനകൃഷികൾ. ഉരുളക്കിഴങ്ങ്, റാഡിഷ്, വൻപയർ എന്നിവയും ധാരാളമുണ്ട്. മറ്റു പച്ചക്കറികളും ഇടവിളയായി കൃഷിചെയ്യുന്നു. മഴ വളരെ കുറവാണ്. പക്ഷേ, ജലസമ്പത്ത് സമൃദ്ധമാണ്. തൊട്ടുപിന്നിൽ നിലകൊള്ളുന്ന ഹിമപർവതങ്ങളിൽനിന്നുള്ള നിലയ്ക്കാത്ത നീരൊഴുക്കാണ് ഇതിന്റെ കാരണം. അങ്ങാടിയുടെ പിൻഭാഗത്ത് സ്ഥിതിചെയ്യുന്ന നാക്കൊ തടാകം സഞ്ചാരികളുടെ മുഖ്യ ആകർഷണമാണ്. നാക്കൊ ഗ്രാമീണർ ഒരുവിധം സമ്പന്നരാണ്. ഇവിടെനിന്നുള്ള ബാർളി ഹിമാചൽപ്രദേശിലെ മദ്യവാറ്റുകേന്ദ്രങ്ങളിലേക്ക് ഏജന്റുമാർ മുഖേന വാങ്ങിക്കൊണ്ടുപോകുന്നു. യന്ത്രസഹായത്തോടെ മൊരിച്ചെടുത്ത് ടിന്നിലടച്ച ബാർളിക്കും ആവശ്യക്കാർ ഏറെയുണ്ട്. മെയ്മാസം അവസാനമായാൽ സഞ്ചാരികൾ വന്നുതുടങ്ങും. ഒക്ടോബർമാസം അവസാനംവരെ ഇത് തുടരും. വിദേശികളാണ് ഭൂരിഭാഗം സഞ്ചാരികളും.

നാല് ഇടത്തരം ലോഡ്ജുകൾ മാത്രമാണ് ഇവിടെയുള്ളത്. സീസൺസമയത്ത് മാത്രമേ ഇവ തുറക്കാറുള്ളൂ. നാക്കൊയിൽ എത്തുന്ന സഞ്ചാരികൾക്ക് ഗ്രാമീണരുടെ വസതികളിൽ 'പെയിങ്ങ് ഗസ്റ്റ്' വ്യവസ്ഥയിൽ താമസിയ്ക്കാമെന്നുള്ളത് വലിയൊരു സൗകര്യമാണ്. ഒന്നോ രണ്ടോ മുറികൾ സഞ്ചാരികൾക്കുവേണ്ടി ഇവർ സജ്ജമാക്കിവയ്ക്കും. രുചികരമായ ഏതുതരം ഭക്ഷണവും ഇവിടങ്ങളിൽ ലഭ്യവുമാണ്. തുറസ്സായ സ്ഥലങ്ങളിൽ കൂടാരങ്ങൾ കെട്ടിക്കൊടുത്ത് സഞ്ചാരികളെ ആകർഷിക്കുന്ന പതിവും ഇവിടെയുണ്ട്. നാക്കൊയിൽനിന്ന് ടാബൊ വഴി, നിരവധി മൊണാസ്റ്ററികൾ സന്ദർശിച്ച്, ചന്ദ്രതടാകംവരെ സഞ്ചാരികൾ ചെന്നെത്തുന്നു.

നാക്കൊ ഗ്രാമത്തിൽ 10-ാം തരംവരെ മാത്രമെ പഠനസൗകര്യമുള്ളൂ. പ്ലസ്ടു വരെ പഠിക്കാൻ ഫൂ വരെ പോകണം. കോളേജ് വിദ്യാഭ്യാസത്തിന് ദൂരെയുള്ള റിക്കോങ്ങ്പിയൊവരെയും ചെന്നെത്തണം. ദിവസേനയുള്ള പോക്കുവരവ് സാധ്യമല്ലാത്തതിനാൽ അവിടെ താമസിച്ചു പഠിക്കണം. ഈ ഭാഗത്തൊക്കെ സംസ്കൃതം നിർബന്ധ വിഷയമാണ്. നാക്കൊ ഗ്രാമത്തിലെ ജനങ്ങളിൽ ഭൂരിഭാഗവും ഹിന്ദുക്കളാണ്. 1300 വർഷം മുമ്പ് തിബത്തിൽനിന്ന് കുടിയേറിയ ഭോട്ടിയ വർഗക്കാരുടെ പിൻഗാമികളാണ് ഇവർ. ബുദ്ധമതക്കാർ ഇരുപത് ശതമാനത്തോളംവരും.

ഗ്യു ഗ്രാമത്തിലെ ലാമയുടെ മമ്മി ഒരദ്ഭുതംതന്നെയാണെന്ന് ധീരേ

ന്ദ്രസിംഗ് പറഞ്ഞു. 2002-ന് ശേഷമാണ് ഇന്നുകാണുന്ന വിധത്തിൽ ഈ റോഡിന്റെ നിർമ്മാണം തുടങ്ങിയത്. ചൈന അതിർത്തി തൊട്ടടുത്തായതിനാൽ, പരുക്കൻറോഡുകളുടെ പുനർനിർമ്മാണം ഭാരത സർക്കാർ അടിയന്തിരാവശ്യമായി കണക്കിലെടുത്തതുകൊണ്ടാണ് നിർമ്മാണം ധ്രുതഗതിയിൽ തുടങ്ങിയത്. പട്ടാളക്കാർ പാറ പൊട്ടിക്കുമ്പോൾ ഒരു വലിയ കല്ലറ കണ്ടെത്തി. കരിങ്കല്ലുകൊണ്ടു കെട്ടിപ്പടുത്ത ഈ കല്ലറ പൊളിച്ചപ്പോൾ, പട്ടാളക്കാർ അമ്പരന്നുപോയി. അതിന്നുള്ളിൽ, ഉണങ്ങിക്കഴിഞ്ഞ നിലയിൽ, ഒരു മനുഷ്യൻ ചമ്രംപടിഞ്ഞിരിക്കുന്നു! വളരെയധികം കരുതലോടെയാണ് ശവശരീരം പുറത്തെടുത്തത്. ഗ്രാമത്തലവന്മാരുടെ ഒരു കൂട്ടായ്മ ഇതിന്റെ പിന്നിൽ പ്രവർത്തിച്ചു.

കല്ലറയിൽനിന്നുലഭിച്ച ഒരു ഗ്രന്ഥക്കെട്ട് ഭോട്ടിഭാഷയിലുള്ള ലിഖിതത്തിലായിരുന്നു. അതുപ്രകാരം ലാമയുടെ ശവശരീരത്തിന് 574 വർഷം പഴക്കമുണ്ടെന്ന് കണ്ടെത്തി. യാതൊരുവിധത്തിലുള്ള ഔഷധക്കൂട്ടുകളോ, ലേപനങ്ങളോ ഈ ശരീരത്തിൽ പുരട്ടിയിരുന്നില്ല. ഗ്യു ഗ്രാമത്തിൽ ഈ ശരീരം സൂക്ഷിച്ച് ആരാധിക്കാനാണ് ഗ്രന്ഥത്തിൽ നിർദ്ദേശിച്ചിരുന്നത്. അങ്ങനെ ചെയ്താൽ ഈ പ്രദേശത്തിനും അവിടുത്തെ ജനങ്ങൾക്കും ക്ഷേമമുണ്ടാകും. ഗ്യു ഗ്രാമത്തിന്റെ ഗ്രാമത്തലവന്റെ വീട്ടിലാണ് ഒരു വർഷത്തിലധികം കാലം ശരീരം സൂക്ഷിച്ച് ആരാധിച്ചത്. അതിനുശേഷമാണ് പഞ്ചായത്ത് തലത്തിൽനിന്നുള്ള നടപടിപ്രകാരം സ്ഥലം അനുവദിച്ചതും, അതിൽ നിർമിച്ച 200 ചതുരശ്ര അടിയോളം വിസ്തീർണമുള്ള ഒരു കോൺക്രീറ്റ് മുറിയിലേക്ക് ലാമയുടെ ശരീരം മാറ്റിസ്ഥാപിച്ചതും.

രണ്ടായിരാമാണ്ടുവരെ ഈ പ്രദേശത്തൊട്ടാകെ വ്യാപകമായ രീതിയിൽ പ്രകൃതിക്ഷോഭം സാധാരണമായിരുന്നു. മലയിടിച്ചിലും തദ്വാര ഗ്രാമീണറോഡുകളും കൃഷിയിടങ്ങളും വ്യാപകമായി നശിച്ചുപോകുന്നതും എല്ലാവർഷവും പതിവായിരുന്നു. നാൽക്കാലികളുടെ നഷ്ടമായിരുന്നു ഗ്രാമീണരെ ഏറ്റവും ദുഃഖിപ്പിച്ചത്. ലാമയുടെ ശരീരം പ്രതിഷ്ഠിച്ചശേഷം ഇതിനെല്ലാം അറുതിവന്നുവെന്നാണ് ഇവർ പറയുന്നത്. ഗ്യുവിലെ ലാമ ഇപ്പോൾ ഇവരുടെ രക്ഷാപുരുഷനാണ്. ഗ്രാമീണർ സാമ്പത്തികമായി ഉയർന്നുവന്നതും, നാൽക്കാലിനഷ്ടം നിലച്ചതും, മലയിടിച്ചിൽ പേരിനുമാത്രമായി ചുരുങ്ങിയതുമെല്ലാം ലാമയുടെ അനുഗ്രഹം കൊണ്ടാണെന്ന് ഇവർ വിശ്വസിക്കുന്നു. വീടുകളിലും, വിവാഹക്ഷണക്കത്തുകളിലും ലാമയുടെ ചിത്രം നിർബന്ധമായും ഇവർ വെയ്ക്കുന്നു. സഞ്ചാരികളോട് ഇവരാരും ലാമയുടെ ആരാധനാലയത്തെക്കുറിച്ച് ഒരക്ഷരം ഉരിയാടുകയില്ല. ലാമ ഇവരുടെമാത്രം സ്വകാര്യസ്വത്താണെന്നാണ് ഇവർ കരുതുന്നത്. പക്ഷെ, ലാമയെക്കു

റിച്ച് അറിഞ്ഞ് അന്വേഷിച്ചുവരുന്നവർക്ക് ഇവർ എല്ലാവിധ സഹായ സഹകരണങ്ങളും ചെയ്തുകൊടുക്കുകയും ചെയ്യും.

നാക്കൊ തടാകം ദർശിക്കാൻ ധീരേന്ദ്രസിങ്ങ് ഞങ്ങളുടെ കൂടെ വന്നു. അങ്ങാടിയിലെ ഇടുങ്ങിയ ഗല്ലികൾക്കിടയിൽക്കൂടി നടക്കുമ്പോൾ വളർത്തുമൃഗങ്ങളോട് ഇവർ പ്രകടിപ്പിക്കുന്ന കാരുണ്യത്തിന്റെ ഒരേകദേശരൂപം മനസ്സിലാക്കാൻ സാധിച്ചു. യാക്കും പശുവുമാണ് ഇവരുടെ ഇഷ്ടപ്പെട്ട മൃഗങ്ങൾ. ഗല്ലികളിലും വെളിമ്പ്രദേശങ്ങളിലും ഈ മൃഗങ്ങളെ ധാരാളം കാണാം. വീടുകളോടുചേർന്നുള്ള തൊഴുത്തുകളും തീറ്റ വച്ചുകൊടുക്കാൻ നിർമിച്ചിട്ടുള്ള സിമന്റുതൊട്ടികളും തികച്ചും ശുചിത്വമേറിയതുതന്നെയാണ്. ശരാശരി പത്തുലിറ്ററോളം പാൽ ലഭിക്കുന്ന പശുക്കളാണ് ഇവിടെയുള്ളതെന്ന് ധീരേന്ദ്രസിങ്ങ് പറഞ്ഞു. ശീതീകരിച്ച പാൽ താഴോട്ട് റിക്കോങ്ങ്പിയോവരേയും മുകളിലോട്ട് ടാബൊ വരെയും എത്തിക്കുന്നുണ്ടെന്നാണ് സുഹൃത്ത് പറഞ്ഞത്. ശുദ്ധമായ, രുചിയേറെയുള്ള ഇവിടത്തെ പാലിന് പട്ടാളക്യാമ്പുകളാണ് മുഖ്യ വിപണനകേന്ദ്രം. താഴെക്കിടക്കുന്ന വിസ്തൃതമായ കൃഷിയിടങ്ങളിൽനിന്ന് ഉൽപ്പന്നങ്ങൾ മുകളിലെ റോഡുവരെ ചുമന്നെത്തിക്കുന്നത് യാക്ക് മൃഗങ്ങളാണ്. ചൂരു എന്നാണ് ഭോട്ടി ഭാഷയിൽ ഈ മൃഗത്തിന്റെ പേര്.

നാക്കൊ തടാകം അതിമനോഹരമാണ്. ഹിമപർവതങ്ങളുടെ പ്രതിഫലനം തടാകത്തിലെ ശുദ്ധജലത്തിൽ തെളിഞ്ഞുകാണാം. തിബത്തൻ താറാവുകൾ തടാകത്തിൽ ജലസവാരി നടത്തുന്നത് നല്ലൊരു കാഴ്ചയാണ്. സീസൺസമയത്ത് ദേശാടനപ്പക്ഷികൾ ധാരാളം വന്നെത്തുമെന്ന് സുഹൃത്ത് പറഞ്ഞു. ബെല്ലി (ഹിന്ദി പേര് = മജ്നു), പോപ്ളർ എന്നീ വൃക്ഷങ്ങൾ തടാകത്തിനുചുറ്റും തണൽവിരിച്ചുനിൽക്കുന്നുണ്ട്. നാക്കൊയിലും ഇതിനുചുറ്റുമുള്ള അതിവിസ്തൃതമായ പ്രദേശങ്ങളിലും ഈ വൃക്ഷങ്ങൾമാത്രമേ വളരുകയുള്ളൂ. ഉറപ്പേറിയ മരങ്ങളാണ് ഇവ. തടാകത്തിന്റെ തെക്കു-കിഴക്കുഭാഗത്ത് പാവപ്പെട്ട ഗ്രാമീണരുടെ ചേരിയാണ്. കൃഷിഭൂമികളിൽ പണിയെടുക്കുന്ന ഗോത്രവർഗ്ഗക്കാരായ ഇവർ ഇവിടേക്ക് കുടിയേറിയവരാണ്. തടാകത്തെ ഇവർ കുറച്ചൊക്കെ മലിനപ്പെടുത്തുന്നുണ്ടെന്നു പറയാതെവയ്യ.

സമയം അഞ്ചര കഴിഞ്ഞെങ്കിലും മഞ്ഞുവീഴ്ചയുടെ ലക്ഷണമൊന്നും കണ്ടില്ല. പകൽവെളിച്ചം ഏഴരമണിവരെയുണ്ടാകുമെന്ന് സുഹൃത്ത് അറിയിച്ചതിനാൽ ഞങ്ങൾ ഒട്ടും ധൃതി കാണിച്ചില്ല. നാക്കൊയിലെ ബുദ്ധമതമൊണാസ്റ്ററികൂടി സന്ദർശിച്ചശേഷം ഞങ്ങൾ പുറത്തേക്ക് ഇറങ്ങിയപ്പോൾ എതിരെവന്ന ഒരു സുന്ദരിയായ സ്ത്രീയെ ധീരേന്ദ്രസിങ്ങ് അടുത്തേക്ക് വിളിച്ചു. ഞങ്ങൾക്ക് താമസസൗകര്യം ലഭ്യമാക്കാമൊയെന്ന് സുഹൃത്ത് ചോദിച്ചപ്പോൾ അവർ രണ്ടുകയ്യും

കൂപ്പിക്കൊണ്ട് ഞങ്ങളെ വണങ്ങി. അവരെ പിന്തുടരാൻ ആംഗ്യം കാണിച്ച് അവർ മുന്നോട്ടു നടന്നപ്പോൾ, ഞങ്ങൾ ധീരേന്ദ്രസിങ്ങിനോട് പിറ്റേദിവസം കാണാമെന്നു പറഞ്ഞ് മുന്നോട്ടു നടന്നു.



നാക്കൊഗ്രാമത്തിലെ മുത്തശ്ശി

റോഡിൽനിന്ന് ഇരുപതടിയോളം താഴേക്ക് പടവുകളിറങ്ങിവേണം മംഗളാദേവിയുടെ വീട്ടിലേക്ക് എത്തിച്ചേരാൻ. ഞങ്ങളുടെ ലഗ്ഗേജ് എടുക്കാൻ അവരുടെ വേലക്കാരനെ ചുമതലപ്പെടുത്തിയശേഷം ഞങ്ങൾക്കുള്ള മുറികൾ തുറന്നു കാണിച്ചുതന്നു. മുറികൾക്ക് വൃത്തിയും വെടിപ്പുമുണ്ട്. അലക്കിത്തേച്ച കിടക്കവിരിയും തലയിണ ഉറകളും; നിലത്ത് കാർപ്പറ്റും. ചൂടുവെള്ളവും റൂം ഹീറ്ററും ലഭ്യമാണ്. വലിയ മുറി സുഹൃത്തുക്കൾക്കുവേണ്ടിയും ചെറിയത് എനിക്കുവേണ്ടിയും നിശ്ചയിച്ചു. രണ്ടിനുംകൂടി ഒരു ദിവസത്തേക്ക് 500 രൂപയാണ് വാടക. രാത്രിഭക്ഷണത്തിനും പ്രാതലിനുംകൂടി ഒരാൾക്ക് 100 രൂപ വീതം വസൂലാക്കും. ഉച്ചഭക്ഷണം ആവശ്യമുണ്ടെങ്കിൽ, പൊതിഞ്ഞു തരുന്നതിന്, ഒരാൾക്ക് 50 രൂപവീതവും ഈടാക്കും. ഒരു തടസ്സവും പറയാതെ ഞാൻ നിരക്കുകൾ അംഗീകരിച്ചു.

സന്ധ്യമയങ്ങിയതോടെ മൂടൽമഞ്ഞ് വ്യാപിച്ചുതുടങ്ങി. ഹിമശൃംഗങ്ങളിൽനിന്ന് പടർന്നിറങ്ങിയ മഞ്ഞ് നിമിഷങ്ങൾക്കുള്ളിൽ വിശാലമായ താഴ്‌വരകളിലേക്ക് വ്യാപിച്ചു. വെൺമേഘക്കൂട്ടങ്ങൾ താഴേക്കിറങ്ങിവന്ന് താഴ്‌വരയിൽ പുതിയൊരാകാശം സൃഷ്ടിച്ചപോലെ തോന്നിച്ചു. തണുപ്പ് അസഹ്യമായിത്തീരുകയും ചെയ്തു. എട്ടുമണി കഴിഞ്ഞപ്പോൾ മംഗളാദേവി ആഹാരം തയ്യാറായെന്ന് അറിയിച്ചു. കൂട്ടു

കാരുടെ മുറിയിൽ ഒന്നിച്ചിരുന്ന് ഭക്ഷണം കഴിക്കുമ്പോൾ ശുദ്ധമായ സസ്യഭക്ഷണത്തിന്റെ രുചി ഞങ്ങൾക്കെല്ലാം തികച്ചും ആസ്വാദ്യകരമായി അനുഭവപ്പെട്ടു. പച്ചക്കറികളെല്ലാം സ്വന്തം കൃഷിയിടത്തിലേതാണെന്ന് ഗൃഹനായിക പറഞ്ഞു. ഗ്രീൻപീസ് - കിഴങ്ങ് കറിയും, വെണ്ടയ്ക്കത്തോരനും, ഇലക്കറികൾ കൂട്ടിക്കലർത്തിയ സബ്ജിയും, കനലിൽ ചുട്ടെടുത്ത രോട്ടിയുമെല്ലാം ഒന്നിനൊന്നുമെച്ചം. ഭക്ഷണത്തിനു ശേഷം ഓരോ ഗ്ലാസ് കാച്ചിയ പാലും തന്നു. ഇത്രയും രുചിയേറിയ പാൽ ഇതുപോലുള്ള ഹിമാലയഗ്രാമങ്ങളിൽമാത്രമേ ലഭിക്കുകയുള്ളൂ.

കനത്ത തണുപ്പിൽ, റൂം ഹീറ്ററിന്റെ ഇളംചൂടിൽ ശാന്തമായ നിദ്രയാണ് ലഭിച്ചത്.



ഗ്യു ഗ്രാമത്തിലേക്കുള്ള വഴി

## II

മൂടൽമഞ്ഞ് മറകെട്ടിനിന്നതിനാൽ സൂര്യോദയം ഒട്ടും ആകർഷകമായിരുന്നില്ല. പാലിൽ കുറുക്കിയെടുത്ത ബാർലി പ്രാതലായി കഴിച്ച ശേഷം 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. വൈകുന്നേരമാകുമ്പോഴേക്കും നാക്കൊയിൽ തിരിച്ചെത്താനായിരുന്നു ഞങ്ങളുടെ ഉദ്ദേശ്യം. അതുകൊണ്ടുതന്നെ അത്യാവശ്യസാധനങ്ങൾമാത്രം ഒരു ബാഗിൽ നിറച്ച് ബാക്കി ലഗ്ഗേജുകൾ മുറിയിൽ സൂക്ഷിച്ചു. ഉച്ചഭക്ഷണം മംഗളാദേവി പൊതിഞ്ഞുതന്നു.

ഇവിടെനിന്ന് ചൻഗൊ-സംഡൊ വഴി ഗ്യു ഗ്രാമത്തിലേക്ക് 66 കിലോ

മീറ്ററിലധികം ദൂരമുണ്ട്. മനസ്സിനെ കിടിലംകൊള്ളിക്കുന്ന വിധത്തിലുള്ള വഴിയായതിനാൽ, ധീരേന്ദ്രസിങ്ങിന്റെ നിർദ്ദേശാനുസരണം, തലേദിവസം സന്ധ്യയ്ക്കുമുമ്പുതന്നെ ഞങ്ങളുടെ വാഹനം സമഗ്രമായ ഒരു പരിശോധനയ്ക്കുവേണ്ടി അങ്ങാടിയിലെ ഒരു ഗാരേജിൽ കൊടുത്തിരുന്നു. ടയർ, ബ്രേയ്ക്ക്, സ്റ്റിയറിങ്ങ് എന്നിവ ഇത്തരം വഴികളിൽ തികച്ചും കാര്യക്ഷമമായിരിക്കണം. നമുക്ക് ചെയ്യാനുള്ളത് ചെയ്യുക. ബാക്കിയെല്ലാം വിധിയ്ക്ക് വിടുക.

ഏഴരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി. നാക്കൊ ഗ്രാമത്തിന്റെ അടുത്തുള്ള പട്ടാളക്യാമ്പുകൾ പിന്നിട്ട് വഴി, പർവതങ്ങളെ ചുറ്റിക്കറങ്ങി ഉയരങ്ങളിലേക്ക് കയറിത്തുടങ്ങിയതോടെ ഭൂപ്രകൃതിയിൽ സാരമായ മാറ്റങ്ങൾ കണ്ടുതുടങ്ങി. ഒരുതരി പച്ചപ്പുപോലുമില്ലാതെ ഉണങ്ങിവരണ്ട പർവതഭാഗങ്ങൾ റോഡിലേക്ക് ചാഞ്ഞപോലെ നിലകൊള്ളുന്നതു കാണുമ്പോൾ വല്ലാത്ത പരിഭ്രമംതോന്നും. റോഡിനാണെങ്കിൽ വീതിയും കുറവാണ്. മറുഭാഗത്തുനിന്ന് പട്ടാളവാഹനങ്ങൾ വരുമ്പോൾ വളരെ കരുതലോടെവേണം മുന്നോട്ടുപോകാൻ. ഒരുമണിക്കൂറോളം യാത്രചെയ്തുകഴിഞ്ഞപ്പോൾ റോഡ് അതിന്റെ ഭയാനകമായ രൂപം പുറത്തുകാട്ടിത്തുടങ്ങി. ആകാശത്തുകൂടെയെന്നോണം പർവതങ്ങളുടെ മുകൾഭാഗത്തുകൂടിയുള്ള റോഡിന് വീതി വളരെ കുറവാണെന്നതിനുപുറമെ ശ്വാസം നിലച്ചുപോകുന്നതുപോലെയുള്ള, കുത്തനെയുള്ള, കയറ്റങ്ങളും കൂടിയാകുമ്പോൾ ഏതൊരു മനസ്സും പതറിപ്പോകും. റോഡിന്റെ ഇടതുഭാഗത്ത് നോട്ടം ചെന്നെത്താത്ത വിധത്തിലുള്ള അത്യഗാധമായ താഴ്വരയാണ്. ഒരു വെളുത്തനൂലുപോലെയാണ് സത്‌ലജ് നദിയുടെ രൂപം. വാഹനത്തിന്റെ ഇടത് ഭാഗത്തെ മുൻസീറ്റിൽ ഇരുന്നുനോക്കുമ്പോൾ കുത്തനെകിടക്കുന്ന താഴ്വരയുടെ ഭയാനകരൂപം കാണാം.

പലസ്ഥലത്തും വഴിയ്ക്ക് വിള്ളലുകളുണ്ട്. ഇവിടെയൊക്കെ അപകടസൂചന കാണിക്കുന്ന ബോർഡുകളും, ഉയർത്തിക്കെട്ടിയ ഹംപുകളും ഉണ്ട്. ഇതിന്മേൽക്കൂടി വാഹനം കയറ്റിയിറക്കുമ്പോൾ, മഞ്ഞിൽ കുതിർന്ന പ്രതലമായതിനാൽ, വാഹനം ചിലപ്പോൾ തെന്നിപ്പോകും. ഈശ്വരസ്തുതികൾ നിരന്തരം ജപിയ്ക്കുക മാത്രമാണ് ഏകരക്ഷാമാർഗം. 28 കി.മീറ്ററോളം ദൂരം ഇത്തരത്തിൽ യാത്രചെയ്തശേഷം ചാൻഗൊ ഗ്രാമത്തിൽ പ്രവേശിച്ചതോടെ ഭൂപ്രകൃതിയിൽ അപ്പാടെ മാറ്റങ്ങൾ വന്നു. ഗ്രാമീണരുടെ വസതികളും കച്ചവടസ്ഥാപനങ്ങളും തിരക്കുള്ള ഗല്ലികളും ഒക്കെക്കൂടിയായപ്പോൾ മനസ്സ് വീണ്ടും സന്തോഷത്തിൽ ലയിച്ചുചേർന്നു. ഒരു ചെറുകിട ഹോട്ടലിൽക്കയറി ഞങ്ങൾ പൂരിയും കിഴങ്ങുകറിയും കഴിച്ച് വിശപ്പടക്കി.

ചാൻഗൊയിൽനിന്ന് മുന്നോട്ടുള്ള യാത്രയ്ക്ക് എൻട്രി പെർമിറ്റ് എടുക്കണം. പരിശോധന ഇവിടെയും കർശനമാണ്. ഞങ്ങളുടെ അടുത്ത ലക്ഷ്യമായ സംഡൊവിലേക്ക് 40 കി.മീറ്ററോളം ദൂരമുണ്ട്. സമയം 10 മണി കഴിഞ്ഞതിനാൽ വേഗത്തിൽ യാത്രതിരിച്ചു. അതിദുർഘടമായ പാതകൾ പല ഭാഗത്തും ഉണ്ടെങ്കിലും, ഭദ്രമായി യാത്രചെയ്യാവുന്ന ഭാഗങ്ങളും ഇടയ്ക്കെല്ലാം ഉണ്ട്. ഈ പ്രദേശത്ത്, ഉയർന്ന പർവതനിരകളും അഗാധമായ മലയിടുക്കുകളും ഇടകലർന്നു കിടക്കുന്നതിനാൽ റിഫ്റ്റ് വാലി (Rift Valley) പോലെയാണ് തോന്നുക. ഒരു പുൽക്കൊടി പോലും ഈ പ്രദേശങ്ങളിൽ ഇല്ലതാനും. ടാർ ചെയ്ത് വൃത്തിയായി സംരക്ഷിച്ചിട്ടുള്ള റോഡുകളാണെന്നുള്ളത് മാത്രമാണ് ഏക ആശ്വാസം.

പതിനൊന്നരമണി കഴിഞ്ഞപ്പോൾ സംഡൊവിൽ എത്തിച്ചേർന്നു. പരിശോധനയും എൻട്രി പെർമിറ്റ് എടുക്കലും ഇവിടെയും ഉണ്ട്. തുടർന്ന്, പ്രധാനപാതയിൽനിന്ന് ഒരു പരുക്കൻ റോഡിലേക്ക് പ്രവേശിച്ച് ഗ്യു ഗ്രാമം ലക്ഷ്യംവച്ച് ഞങ്ങൾ മുന്നോട്ടുപോയി. മണ്ണിട്ടുനികത്തിയ പുതിയ പാതയായതിനാൽ പലസ്ഥലത്തും വാഹനം ചെളിയിൽ പൂഴ്ന്നുപോയി. അരമണിക്കൂറിലധികം സമയം ഇത്തരത്തിൽ യാത്ര ചെയ്തശേഷം 12 മണിയ്ക്കുമുമ്പായി ഗ്യു ഗ്രാമത്തിൽ പ്രവേശിച്ചു. വഴിയിൽകണ്ട ഒരു ഗ്രാമീണനോട് ലാമയുടെ ആരാധനാലയത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം ഞങ്ങളെ ഒരു കൊച്ചുവീടിന്റെ മുമ്പിലേക്ക് ആനയിച്ചു. ലാമയുടെ മുഖ്യപൂജാരിയുടെ വീടായിരുന്നു അത്.

വീടിന്റെ കൊച്ചുവരാന്തയിൽ ഞങ്ങളെ ആദരപൂർവ്വം ഇരുത്തിയ ശേഷം പൂജാരി ഞങ്ങളോട് സംസാരിച്ചു. വാതിലിന്റെ പിന്നിൽനിന്ന് തലനീട്ടി ഞങ്ങളെ നോക്കിയ തന്റെ അമ്മയോട് ഞങ്ങൾക്കുവേണ്ടി ചായ തയ്യാറാക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. നാക്കൊയിൽവച്ച് ധീരേന്ദ്രസിങ്ങ് വിസ്തരിച്ച കാര്യങ്ങൾ പൂജാരിയും ആവർത്തിച്ചു. പുതിയതായി മറ്റുപല കാര്യങ്ങളും പറഞ്ഞുതരികയും ചെയ്തു.

ചെമ്മൊങ്ങ് ടോബ്, ഗ്യു ഗ്രാമക്കാരനാണ്. ഐ.ടി.ബി.പി.യിലെ പട്ടാളക്കാരാണ് റോഡ് പണിയുമ്പോൾ ലാമയുടെ ശരീരം കണ്ടെത്തിയത്. ചെമ്മോങ്ങിന്റെ ഈ വീട്ടിലാണ് ഒന്നരവർഷത്തോളം ലാമയുടെ ശരീരം സൂക്ഷിച്ചത്. അങ്ങനെയാണ് ചെമ്മൊങ്ങ്, ലാമയുടെ പൂജാരിയായത്. ഗ്രന്ഥക്കെട്ടിലെ ലിഖിതപ്രകാരം ലാമയുടെ നാമം 'ടുൽക്കു സംഗ്ഹ തൻജിൻ' എന്നാണ്. ഇദ്ദേഹം ബുദ്ധമതസന്ന്യാസിയല്ല. പരമസിദ്ധി നേടിയ ഒരു യോഗീശ്വരനായിരുന്നു. ഗുരു എന്ന അർത്ഥത്തിലാണ് ലാമയെന്നു പറയുന്നത്. ഗ്യു ഗ്രാമത്തിൽ അക്കാലത്ത് യോഗസിദ്ധിനേടിയ ഒരു പരമ്പരയുണ്ടായിരുന്നു. അതികഠിന

മായ വരൾച്ചയും, കൃഷികൾ ചെയ്യാനാകാത്തവിധം ഭൂമി നശിച്ചുപോകുകയും ചെയ്തപ്പോൾ ഇതിനൊരറുതി വരുത്താൻവേണ്ടി ലാമ തന്റെ ഗുഹയിൽ തപസ്സിൽ മുഴുകി ഇരുന്നു. ലാമയുടെ സ്വയംസമാധിവരെ ഈ തപസ്സ് നീണ്ടുപോയി. ഈ ഗ്രാമത്തിൽത്തന്നെ തന്റെ ശരീരം സൂക്ഷിച്ച് ആരാധിക്കണമെന്ന് ലാമ തന്റെ ലിഖിതത്തിൽ പറയുന്നുണ്ട്. ജില്ലാ ഭരണകൂടം ഇടപെട്ടതുകൊണ്ടാണ് ഗ്രാമത്തിന്റെ മുകൾഭാഗത്തുള്ള കുന്നിൻപുറത്ത് സർക്കാർവക ഭൂമി അനുവദിച്ചതും ലാമയുടെ ശരീരം ഒരു ചെറിയ കോൺക്രീറ്റ് മുറിയിലേക്ക് മാറ്റിയതും. മൂന്നുനിലകളുള്ള ഒരു വലിയ കെട്ടിടം ഇവിടെ പണിതുടങ്ങിയിട്ടു



ലാമ മമ്മിയുടെ തുടക്കിലുള്ള പ്രോജക്ട് ബോർഡ്

മുണ്ട്. കെട്ടിടം പൂർത്തീകരിച്ചാൽ ലാമയുടെ ശരീരം അവിടേയ്ക്ക് മാറ്റി പ്രതിഷ്ഠിക്കും. ഇപ്പോൾ, കാലത്തും വൈകുന്നേരവും കുറച്ചു സമയം മാത്രം തുറന്ന് പൂജ ചെയ്യുന്നു. പിന്നെ പൂട്ടി ഭദ്രമാക്കിവെക്കും. സന്ദർശകർ വരുമ്പോൾ ചെമ്മൊങ്ങ് കൂടെപ്പോയി നട തുറന്നുകൊടുക്കും. പുറത്തുനിന്നുംവരുന്നവരിൽ ഭൂരിഭാഗവും വിദേശികളാണ്. ഈ ചുറ്റുപാടിലുള്ളവരെല്ലാം ആഴ്ചയിൽ ഒരിക്കലെങ്കിലും ഇവിടെ വന്ന് പ്രാർഥിക്കുന്നുണ്ട്. അവർക്കെല്ലാം ലാമ തങ്ങളുടെ രക്ഷാപുരുഷനാണ്.

ഗ്യു ഗ്രാമത്തിൽ 33 കുടുംബങ്ങൾ വസിക്കുന്നുണ്ട്. ജനസംഖ്യ 300 -ൽ താഴെ. സ്വന്തമായുള്ള കൃഷിഭൂമികളിൽ സ്വയം അധ്വാനിച്ച് ഇവർ

ജീവിക്കുന്നു. ഗോതമ്പ്, ഉരുളക്കിഴങ്ങ്, ഗ്രീൻപീസ് എന്നിവയാണ് മുഖ്യ കൃഷി. മറ്റു പച്ചക്കറികൾ സ്വന്തം ആവശ്യത്തിനുമാത്രം. എട്ടാം ക്ലാസ്വരെ മാത്രമെ ഇവിടെ പഠനസൗകര്യമുള്ളൂ. പിന്നെ സംഡൊ, ടാബൊ എന്നിവിടങ്ങളിൽ പോകണം. മഞ്ഞുകാലം കഴിച്ചുകൂട്ടാനാണ് ഏറ്റവും ബുദ്ധിമുട്ട്. യാക്ക് മൃഗത്തിന്റെ രോമംകൊണ്ട് കമ്പിളിപ്പുതപ്പുകളും ചെമ്മരിയാടിന്റെ രോമംകൊണ്ട് കമ്പിളിവസ്ത്രങ്ങളും നെയ്തുണ്ടാക്കലാണ് ഇക്കാലത്തെ ജോലി.

ഞങ്ങളുടെ വാഹനത്തിൽ ചെമ്മോങ്ങിനേയും കയറ്റി കുന്നിൻമുകളിലേക്ക് യാത്രതിരിച്ചു. അടുത്തകാലത്താണ് പഞ്ചായത്തുകാരുടെ സഹകരണത്തോടെ മുകളിലേക്കുള്ള വഴി ശരിയാക്കിയെടുത്തത്. അതിനുമുമ്പുവരെ കുന്നിൻമുകളിലേക്ക് 2 കി.മീറ്ററോളം ദൂരം നടന്നു കയറണമായിരുന്നു. 10 മിനിറ്റിനുള്ളിൽ ഞങ്ങൾ മുകളിലെത്തി.

താഴിട്ടുപൂട്ടിയ ഇരുമ്പുവാതിലും അതുകഴിഞ്ഞുള്ള മരവാതിലും തുറന്ന് ചെമ്മോങ്ങ് ഞങ്ങളെ അകത്തേക്കാനയിച്ചു. ലാമയുടെ പ്രഥമദർശനംതന്നെ ഞങ്ങളെയെല്ലാവരേയും അത്ഭുതപ്പെടുത്തി. ഒറ്റനോട്ടത്തിൽ, ആ രൂപത്തിന് ജീവനുണ്ടെന്നു തോന്നും. ചില്ലുകൂടിന്റെ തൊട്ടടുത്തായി ഞങ്ങൾ വട്ടംകൂടി ഇരുന്നു. ചെമ്മോങ്ങ് ദീപം തെളിയിച്ചശേഷം ധൂമക്കുറ്റിയിൽ അഷ്ടഗന്ധം പുകച്ചു. ക്ഷണനേരംകൊണ്ട് മുറിയിലാകെ സുഗന്ധവാഹിയായ പുക കുമിഞ്ഞുകൂടി. മണികിലുക്കി, ഭോട്ടി ഭാഷയിൽ സ്തോത്രങ്ങൾ ഉരുവിട്ടശേഷം കൈവശം കരുതിയിരുന്ന പുഷ്പങ്ങൾ അദ്ദേഹം ചില്ലുകൂടിന്റെ മുകളിൽ അർപ്പിച്ചു. ഞങ്ങളോടും അപ്രകാരം പുഷ്പങ്ങൾ അർപ്പിച്ച് പ്രാർഥിക്കാൻ പറഞ്ഞു. പൂജിച്ച ശുദ്ധജലവും പാലും ഞങ്ങൾക്ക് കഴിക്കാൻതന്നശേഷം, പൂജ അവസാനിപ്പിച്ച് ചെമ്മോങ്ങ് എഴുന്നേറ്റു. മുറിയിലെ പുക നിശ്ശേഷം ശമിക്കുന്നതുവരെ ഞങ്ങൾ കുറച്ചുനേരം പുറത്തിറങ്ങിനിന്നു. പിന്നെ അകത്തുകയറി ലാമയുടെ ശരീരം സൂക്ഷ്മതയോടെ വീക്ഷിച്ചുകൊണ്ട് അവിടെ ഇരുന്നു.

തല കാൽമുട്ടിന്മേൽ കുനിച്ചുവച്ച്, ഇരിക്കുന്നതുപോലെയാണ് ലാമയുടെ ശരീരം സൂക്ഷിച്ചിട്ടുള്ളത്. വയസ്സേറെച്ചെന്ന ഒരു മനുഷ്യൻ കൂനിക്കൂടി ഇരിക്കുന്നതുപോലെ തോന്നും. ശരീരം മൊത്തം ഉണങ്ങി ശുഷ്ക്കിച്ചപോലെ തോന്നിക്കും. സൂക്ഷ്മതയോടെ ഓരോ ഭാഗങ്ങളും നോക്കി പഠിച്ചപ്പോൾ വിസ്മയം കൂടിക്കൂടിവന്നു. മുഖം, മൂക്ക്, നെറ്റി, ചെവികൾ, കൈകൾ, ഇടത്തെ കാല് എന്നിവിടങ്ങളിലെ തൊലിയ്ക്ക് വലിയ കുഴപ്പമൊന്നും സംഭവിച്ചിട്ടില്ല. നെഞ്ചുകൂടും അതിനു താഴെയുള്ള ഭാഗങ്ങളും പട്ടുതുണികൊണ്ട് മറച്ചിട്ടുള്ളതിനാൽ ആ ഭാഗങ്ങൾ ദൃശ്യമല്ല. നഗ്നത ഒഴിവാക്കാനാണ് അങ്ങനെ ചെയ്തതെന്ന് പൂജാരി പറഞ്ഞു. കല്ലറ പൊളിക്കുമ്പോൾ കല്ലുകൾതട്ടി ദേഹത്തിനു കുറച്ചു

ക്ഷതങ്ങൾ സംഭവിച്ചുവെന്നും അദ്ദേഹം വ്യക്തമാക്കി. ശിരോചർമ്മത്തിനു മീതെ തലമുടി വളർന്നുനിൽക്കുന്നുണ്ട്. മാറാരോഗങ്ങളും മറ്റു ദുരിതങ്ങളും വന്നുചേരുന്ന ഗ്രാമീണർക്ക് ഒരു ചെറിയ കഷണം മുടി മുറിച്ചു നൽകാറുണ്ട്. അവർ അത് വീട്ടിൽ നിധിപോലെ സൂക്ഷിച്ചാരാധിച്ചാൽ രോഗവിമുക്തിയും ആശ്വാസവും ഉറപ്പാണത്രെ. പക്ഷേ, അത്ഭുതം അതല്ല, മുറിച്ചെടുത്ത മുടി വീണ്ടും വളരുന്നു!

ഇടത്തെ കണ്ണാണ് മറ്റൊരു വിസ്മയം. തുറന്നിരിക്കുന്ന കൺപോളകൾക്കുനടുവിൽ കണ്ണ് കാഴ്ചശക്തിയുള്ളതുപോലെ തോന്നിക്കും. കൃഷ്ണമണിപോലും വളരെ വ്യക്തമാണ്. വലത്തെ കണ്ണ് പാതി അടഞ്ഞനിലയിലാണ്; നാശമൊന്നും സംഭവിച്ചിട്ടുമില്ല. എഴുന്നുനിൽക്കുന്ന മൂക്കിന് ഒരു കേടുമില്ല. ഒട്ടും മങ്ങലേൽക്കാതെ, വെള്ളനിറത്തിലുള്ള പല്ലുകൾ പ്രത്യേകശ്രദ്ധയാകർഷിക്കും. കാൽമുട്ടുകൾ, ഇടത്തെ കൈയിലെ വിരലുകൾ എന്നിവയ്ക്കൊന്നും ഒരു കേടും കണ്ടില്ല. നഖങ്ങൾപോലും അതേപോലെയിരിക്കുന്നു.



ലാമയുടെ മമ്മി ചില്ലുകൂട്ടിൽ

ലാമയുടെ ചിത്രങ്ങൾ ക്യാമറയിൽ പകർത്തിയശേഷം, ലാമയെ സാഷ്ടാംഗം നമസ്കരിച്ച്, പൂജാരിക്ക് ദക്ഷിണ കൊടുത്ത് വണങ്ങി ഞങ്ങൾ മടക്കയാത്രക്ക് തയ്യാറായി. ലാമയുടെ ശരീരം മാറ്റിപ്രതിഷ്ഠി

ക്കുന്നതിനുവേണ്ടി നിർമിക്കുന്ന കെട്ടിടസമുച്ചയം ഞാൻ വിസ്തരിച്ചൊന്നുനോക്കി. അടിഭാഗം മുഴുവനും ആരാധനാമന്ദിരത്തിനുവേണ്ടിയാണ്. ഒന്നാംനില ഒരു മ്യൂസിയമാക്കാനാണ് ഉദ്ദേശിക്കുന്നത്. ഇവിടെനിന്ന് റിക്കോങ്ങ്പിയോവിലേക്കുള്ള വഴിയിൽ ഡുബ്ളിങ്ങ് എന്ന സ്ഥലത്ത് ഒരു ലാമയുടെ വീട്ടിൽ രാക്ഷസന്റേതെന്ന് തോന്നിക്കുന്ന ഒരു മുഴുനീള കൈ സൂക്ഷിച്ചിട്ടുണ്ടത്രെ. തോളിൽനിന്ന് താഴേക്കുള്ള വലിപ്പം കണക്കാക്കുമ്പോൾ ഇത് മനുഷ്യന്റെയല്ല എന്നുറപ്പാണെന്നാണ് പൂജാരി പറഞ്ഞത്. ഇത് എങ്ങനെയാണ് സൂക്ഷിച്ചിട്ടുള്ളതെന്ന് ഇദ്ദേഹത്തിന് അറിഞ്ഞുകൂട. എന്തായാലും ഇത്തരത്തിലുള്ള ഒരു വർഗ്ഗം ഒരുകാലത്ത് ഇവിടെയുണ്ടായിരുന്നു എന്നതാണ് ഇതിന്റെ ആശ്ചര്യം. ഇത്തരം വസ്തുക്കൾ മ്യൂസിയത്തിൽ സൂക്ഷിക്കാൻ തീരുമാനിച്ചിട്ടുണ്ട്. രണ്ടുംമൂന്നുംനിലകളിൽ സന്ദർശകർക്ക് താമസിക്കാനുള്ള സൗകര്യങ്ങൾ ഒരുക്കും. ഇതൊരു ദേശീയതീർഥാടനകേന്ദ്രമാക്കാനാണ് സർക്കാരിന്റെ പദ്ധതി.

പൂജാരിയുടെ വരാന്തയിൽ ഇരുന്ന്, പൊതിഞ്ഞുകരുതിയിരുന്ന ഭക്ഷണം ഞങ്ങൾ കഴിച്ചു. അദ്ദേഹത്തിന്റെ അമ്മ സ്വാദേറിയ സബ്ജി തന്ന് സൽക്കരിക്കുകയും ചെയ്തു. അവിടെ തടിച്ചുകൂടി നിന്ന കുട്ടികൾക്ക്, ഞാൻ തോൾബാഗിൽ കരുതിയിരുന്ന വിദേശനിർമിത ചോക്ലേറ്റുകൾ വിതരണം ചെയ്തു. രണ്ടും മൂന്നും ഓരോരുത്തർക്കും ലഭിച്ചപ്പോൾ നിഷ്കളങ്കരായ ആ കുട്ടികൾ ഏറെ ആഹ്ലാദിച്ചതായി കണ്ടു. എല്ലാവരോടും യാത്രപറഞ്ഞ് ഞങ്ങൾ നാക്കൊ ലക്ഷ്യംവച്ച് യാത്രതുടങ്ങി.

6 മണിക്ക് മുമ്പായി നാക്കൊയിൽ എത്തി. ധീരേന്ദ്രസിങ്ങുമായി വിശേഷങ്ങൾ പങ്കിട്ട്, ഓരോ ചായകുടിച്ച് സൗഹൃദം പ്രകടിപ്പിച്ച് ഞങ്ങൾ പിരിഞ്ഞു. തണുത്തവെള്ളത്തിൽ വിസ്തരിച്ചൊന്നു കുളിച്ചപ്പോൾ നല്ല ഉന്മേഷം തോന്നി. അടുത്തദിവസം 8 മണിയോടെ യാത്ര തുടങ്ങേണ്ടതിനാൽ മംഗളാദേവി രാത്രിഭക്ഷണം നേരത്തെ തന്നു. ശാന്തമായ ഒരു നിദ്രക്കുവേണ്ടി മൂടിപ്പുതച്ചുകിടക്കുമ്പോൾ ടുൽക്കു സംഗ്ഹ തൻജിൻ എന്ന ദിവ്യലാമയുടെ രൂപമായിരുന്നു മനസ്സിൽ തെളിഞ്ഞുനിന്നത്.

## III

ഗാഢനിദ്രയിൽനിന്ന് ഞെട്ടിയുണർന്നപ്പോൾ മനസ്സിനെ കിടിലം കൊള്ളിക്കുന്നവിധത്തിലുള്ള വെടിയൊച്ചയാണ് കേട്ടത്. സ്ഥലകാലബോധത്തിലേക്ക് നിമിഷനേരംകൊണ്ട് എത്തിച്ചേർന്നപ്പോൾ, പുറത്ത്

തുരുതുരാ വെടിയുതിർക്കുന്നതായും സ്ഫോടകാത്മകമായ വിധത്തിൽ പൊട്ടിത്തെറികൾ നടക്കുന്നതായും മനസ്സിലായി. ശരിക്കും ഞെട്ടിവിറച്ചുപോയി. ചൈന അതിർത്തി ഒരു വിളിപ്പാടകലെയാണെന്ന് അറിയാം. ഒരു ചൈനീസ് കടന്നുകയറ്റം സംഭവിച്ചതാണോ? അതോ, തീവ്രവാദികൾ പട്ടാളക്യാമ്പ് ആക്രമിച്ചതാണോ? സമയം ഒന്നരമണി കഴിഞ്ഞതേയുള്ളൂ. തിയ്യതി 2011 മെയ്മാസം 2. എന്തുചെയ്യണമെന്നറിയാതെ സ്തംഭിച്ചു നിൽക്കുമ്പോൾ കതകിൽ ശക്തിയായി മുട്ടുന്നതുകേട്ടു. കതകുതുറക്കാൻ ഞാൻ മടിച്ചുനിന്നപ്പോൾ ഭൂപീന്ദർ എന്നെ വിളിക്കുന്ന ശബ്ദം തിരിച്ചറിഞ്ഞു.

കതകു തുറന്നുനോക്കിയപ്പോൾ കൂട്ടുകാരും മംഗളാദേവിയും ഭർത്താവും കുട്ടികളും, പരിചാരകരുമെല്ലാം ഇടനാഴിയിൽ പരിഭ്രമിച്ച മുഖഭാവങ്ങളോടെ നിൽക്കുന്നതുകണ്ടു. പുറത്ത്, റോഡിനപ്പുറം വെടിയൊച്ചകളും പൊട്ടിത്തെറികളും തുടരുകയാണ്. വീടിന്റെ പിൻഭാഗത്തുകൂടി താഴെയുള്ള താഴ്വരയിലേക്ക് ഓടിരക്ഷപ്പെടാമെന്ന് മംഗളാദേവി പരിഭ്രമത്തോടെ പറഞ്ഞു. ഇടവിട്ടിടവിട്ടുള്ള ആരവം ഞാൻ ഒരു നിമിഷം ശ്രദ്ധിച്ചു. അത് സന്തോഷത്തിന്റേതായ ആർപ്പുവിളിയാണെന്ന് എനിക്കുതോന്നി. കൂട്ടുകാരും ഞാനും കൂടി മുൻവശത്തെ ജനൽ പതിയെ തുറന്നു. വിവിധ നിറങ്ങളിലുള്ള ഗുണ്ടുകൾ ആകാശത്ത് പൊട്ടിവിടരുന്നു. ഗുണ്ടുകളുടെ ശബ്ദവും, വെടിയൊച്ചയും ഒന്നിക്കുമ്പോഴാണ് ഭയാനകമായ ശബ്ദം ഉണ്ടാകുന്നത്.

ഇരുപതടിയോളം താഴെനിന്ന് ഞങ്ങൾ ഒന്നിച്ച് റോഡിലേക്ക് കയറിച്ചെന്നു. മൂടിപ്പുതച്ച ഏതാനും ഗ്രാമീണരും റോഡിൽ കൂട്ടംകൂടി നിൽക്കുന്നുണ്ട്. എന്താണ് സംഭവിക്കുന്നതെന്ന് ആർക്കും അറിഞ്ഞുകൂട. പട്ടാളക്യാമ്പിന്റെ ഭാഗത്തുനിന്നാണ് ഈ വെടിക്കെട്ടിന്റെ ഉദ്ഭവമെന്നുമാത്രം മനസ്സിലായി. പെട്ടെന്നാണ് ചുകപ്പുവെളിച്ചം മിന്നിച്ചുകൊണ്ട് ഒരു സൈനികജീപ്പ് ഞങ്ങളുടെ മുന്നിലായി ചവിട്ടിനിർത്തിയത്. ജീപ്പിൽനിന്ന് ചാടിയിറങ്ങിയ ഓഫീസർ ഞങ്ങളോടായി പറഞ്ഞു – "ആരും പരിഭ്രമിക്കേണ്ട. ബിൻ ലാദൻ എന്ന ഭീകരനെ ഇസ്ലാമാബാദിൽനിന്ന് 60 കി.മീറ്റർ ദൂരെയുള്ള അബട്ടാബാദിൽവച്ച് അമേരിക്കൻ സൈന്യം വെടിവെച്ചുകൊന്നതായി അല്പംമുമ്പ് സന്ദേശം കിട്ടി. അതിന്റെ ആഹ്ലാദപ്രകടനമാണ് നടക്കുന്നത്. ഈ ഗ്രാമക്കാരല്ലാത്ത ആരെങ്കിലും ഇവിടെ സന്ദർശകരായിവന്ന് താമസിക്കുന്നുണ്ടെങ്കിൽ അവർ ഉടനെ മടങ്ങിപ്പോകാൻ തയ്യാറാകണം. 5 മണിക്കു മുമ്പായി എല്ലാ ചെക്ക്പോസ്റ്റുകളും അടയ്ക്കാൻ ഉത്തരവിട്ടുകഴിഞ്ഞു. സ്ഥിതിഗതികൾ വിലയിരുത്തിയശേഷം ഒരാഴ്ചയെങ്കിലും കഴിഞ്ഞുമാത്രമെ വീണ്ടും തുറക്കുകയുള്ളൂ. ഞങ്ങൾ റിക്കോങ്ങ്പിയോവിലേക്കാണ്, കൂടെ വന്നോളൂ."

ലഗ്ഗേജെല്ലാം തലേദിവസംതന്നെ തയ്യാറാക്കിവച്ചിരുന്നതിനാൽ ഞങ്ങൾ ഉടനെ തയ്യാറായി. മംഗളാദേവിയുടെ ബിൽ സംഖ്യ കൊടുത്ത്, അവരോടെല്ലാം യാത്രാനുമതി ചോദിച്ച് ഞങ്ങൾ ക്ഷണത്തിൽ പട്ടാളജീപ്പിന്റെ പിന്നാലെ യാത്രതിരിച്ചു.

സഫലമായ ഒരു യാത്രയുടെ അന്തിമഘട്ടത്തിൽ, കുറച്ചുനേരത്തേക്കാണെങ്കിലും വല്ലാത്തൊരു പ്രതിസന്ധിയിലകപ്പെട്ട കാര്യം വാഹനത്തിൽ ഇരുന്ന് ഓർത്തപ്പോൾ, ഞാൻ മനസ്സിൽ പറഞ്ഞു... ഇതും യാത്രയുടെ ഒരു ഭാഗമാണ്.

# അനുബന്ധം 1

## ഗന്ധർവ്വലോകവും ഗംഗയുടെ അജ്ഞാത ഉറവിടവും

[പ്രമോദ്കുമാർ ചാറ്റർജിയെന്ന ഒരു ബംഗാളി യുവാവ് 1915-ൽ ഗോമുഖിലേക്ക് നടത്തിയ അവിസ്മരണീയമായ ഒരു സഞ്ചാരത്തിന്റെ യാത്രാവിവരണം ബംഗാളി ഭാഷയിലാണ് ആദ്യമായി പ്രസിദ്ധീകരിച്ചത്. ഗോമുഖിൽനിന്ന് ഗന്ധർവ്വലോകത്തേയ്ക്കും തുടർന്ന് ഗംഗയുടെ യഥാർത്ഥ ഉറവിടമായ ഗംഗോത്രി ഹിമാനിയിലെ 'അജ്ഞാതമായ ഗോമുഖി'ലേക്കും ലേഖകൻ എത്തിച്ചേരുന്നു. ഹിമാലയത്തിൽ 'മറഞ്ഞുകിടക്കുന്ന ഭൂപ്രദേശങ്ങൾ' (Hidden Lands) ഉണ്ടെന്നുള്ളത് തർക്കമറ്റ സംഗതിയാണ്. സാധാരണക്കാർക്കൊന്നും ഇത്തരം ഭൂപ്രദേശങ്ങളിൽ എത്തിച്ചേരാൻ കഴിയില്ല. മഹായോഗി ശ്രീവിജയകൃഷ്ണ ഗോസ്വാമി ഈ യാത്രാവിവരണം വായിച്ചശേഷം ഇപ്രകാരം രേഖപ്പെടുത്തുകയുണ്ടായി- "ഗന്ധർവ്വലോകം ഹിമാലയത്തിൽ ഉണ്ട്. ഇതേപോലെയുള്ള മറ്റു തലങ്ങളും ഹിമാലയത്തിൽ ഉണ്ട്. സമാധിഅവസ്ഥയിൽ ഞാൻ ഇതെല്ലാം കണ്ടിട്ടുമുണ്ട്. ഇതെല്ലാം യാഥാർത്ഥ്യമാണ്; ഒട്ടും സംശയിക്കേണ്ട."

ഈ ബംഗാളി യാത്രാവിവരണത്തെ എന്റെ ശ്രദ്ധയിൽപ്പെടുത്തിയതും ഇതിന്റെ ഇംഗ്ലീഷ് പരിഭാഷ എനിക്കയച്ചുതന്നതും മലയാളം എന്നെന്നും ഓർക്കുന്ന 'ഹിറ്റ്മേക്കർ' സിനിമാസംവിധായകനായ ശ്രീ. കെ.എസ്. സേതുമാധവനാണ്. ഹിമാലയത്തെക്കുറിച്ച് നിരവധി ഇംഗ്ലീഷ് ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ള സേതുമാധവന്, ഈ അദ്ഭുതഭൂപ്രദേശത്തെക്കുറിച്ച് നിരവധി സംശയങ്ങൾ ഉണ്ടായിരുന്നു. എന്റെ മൂന്നു ഗ്രന്ഥങ്ങൾ വായിച്ചശേഷമാണത്രെ ഈ സംശയങ്ങൾ കുറെയെങ്കിലും ദൂരീകരിക്കാൻ സാധിച്ചത്. ഹൃദ്യമായ ഗാനരചനാശൈലിയിലൂടെ മലയാളസിനിമയുടെ ഗാനരചനാരംഗത്ത് തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ച, 2010 ഫെബ്രുവരി 10-ന് അന്തരിച്ച, ഗിരീഷ് പുത്തഞ്ചേരിയായിരുന്നു എന്റെ ഗ്രന്ഥങ്ങൾ സേതുമാധവന് സമ്മാനിച്ചത്. സിനിമാസംവിധാനരംഗത്തേക്ക് പ്രവേശിക്കാനുള്ള തയ്യാറെടുപ്പിലായിരുന്ന ഗിരീഷ് പുത്തഞ്ചേരി അതിനുവേണ്ടി തന്റെ ആത്മീയഗുരുവായി നിശ്ചയിച്ചിരുന്നത് സേതുമാധവനെയായിരുന്നു. ഗുരുദക്ഷിണയായി

സമർപ്പിച്ചത് എന്റെ മൂന്നു യാത്രാവിവരണഗ്രന്ഥങ്ങളും! മലയാള സിനി മയിലെ ശ്രീ. മോഹൻലാൽ ഉൾപ്പെടെയുള്ള പ്രമുഖരായ പലർക്കും എന്റെ യാത്രാവിവരണഗ്രന്ഥങ്ങൾ പരിചയപ്പെടുത്തിക്കൊടുത്തതും ഗിരീഷ് പുത്തഞ്ചേരിയായിരുന്നു. ഹിമാലയത്തിന്റെ വശ്യമായ സൗന്ദ ര്യത്തെ അതിരറ്റ് ആരാധിച്ചിരുന്ന ഗിരീഷിന്റെ ആത്മാവിന്റെ പ്രേരണ യാകാം, ഗന്ധർവ്വലോകത്തേയും ഗംഗയുടെ ഉറവിടത്തേയും മലയാളി വായനക്കാർക്ക് അറിയാൻ ഹേതുവായത്. സേതുമാധവൻ എന്ന ഗുരു അതിനൊരു നിമിത്തവുമായി. മൺമറഞ്ഞുപോയ ശിഷ്യന് ഗുരുവിന്റെ എളിയൊരു സമർപ്പണം.....]

1

**ഹി**മാലയത്തിന്റെ ഉൾഭാഗത്തെവിടെയോ ഒറ്റപ്പെട്ടുകിടക്കുന്ന ഒരു താഴ്വരയിൽ മഴവില്ലുപോലെ വളഞ്ഞുകിടക്കുന്ന ഒരു ഭൂപ്രദേശമുണ്ട്. തികച്ചും അജ്ഞാതമായതും ഒരു ഭൂപടത്തിലും അടയാളപ്പെടുത്തിയി ട്ടില്ലാത്തതുമായ ഒരു താഴ്വര. അതിന് പശ്ചാത്തലമൊരുക്കിയപോലെ ആകാശത്തെ തൊട്ടുരുമ്മിക്കൊണ്ട് നില്ക്കുന്ന മഞ്ഞുമൂടിയ പർവത ശിഖരങ്ങൾ! ചുറ്റുമുള്ള, വിസ്തൃതമായ, ഹിമാനികൾ ഈ താഴ്വരയെ ഏറെക്കുറെ ഗുപ്തമാക്കിവച്ചിരിക്കുകയാണ്. എങ്ങോട്ടു നോക്കിയാലും അനന്തമായ ഹിമപ്പരപ്പ് മാത്രം. അങ്ങോട്ടുള്ള യാത്ര ഊഹിക്കുന്നതി നേക്കാൾ ദുഷ്ക്കരംതന്നെ. അഥവാ, ആരെങ്കിലും ആ പ്രദേശത്തെപ്പറ്റി കേട്ടിട്ടുണ്ടെങ്കിൽത്തന്നെയും, ജീവൻ പണയംവച്ചുകൊണ്ട്, മരണവു മായി മല്ലയുദ്ധം ചെയ്തുകൊണ്ട് അവിടംവരെ ചെന്നെത്തുവാൻ ആരാണ് ധൈര്യപ്പെടുക? തീർത്ഥാടകരും സന്ദർശകരും സാമാന്യ മായി യാത്രചെയ്യുക പുണ്യതീർത്ഥങ്ങളിലേക്കൊ പ്രകൃതിരമണീയ മായ സ്ഥലങ്ങളിലേക്കൊ ആയിരിക്കുമല്ലോ. അങ്ങനെയുള്ള സ്ഥല ങ്ങൾ പ്രസിദ്ധമായിട്ടുള്ളതാണ്. പ്രധാന പാതകളിൽതന്നെയാണ് അവ യുടെ സ്ഥാനവും. പതിവുപാതകൾ വിട്ടു സഞ്ചരിക്കാൻ അധിക മാർക്കും താല്പര്യമുണ്ടാകാറില്ല. സുരക്ഷിതവും കേൾവികേട്ടതുമായ സ്ഥലങ്ങൾ സന്ദർശിച്ച് അവർ തൃപ്തരാകുന്നു. ദുർഘടമായ വഴികളി ലൂടെ നടന്ന്, അജ്ഞാതമായ ഒരിടത്തേക്കു ചെല്ലാൻ യാത്രക്കാർ സ്വതവെ വിമുഖരാണ്. അതിദുർഘടമായ കുന്നുകളും മലകളും കയറി ഇറങ്ങണം. ഓരോ ചുവടിലും പ്രാണവായുവിന്നായി ക്ലേശിക്കണം. ഹിമാലയത്തിൽ തീർത്ഥാടകരെ ആകർഷിക്കുന്ന പുണ്യസ്ഥലങ്ങൾ മിക്കവർക്കും അറിവുള്ളതാണ്. കേദാരം, ബദരീനാഥം തുടങ്ങി മഹാ പ്രസ്ഥാനത്തിന്റെ പാതയിലുള്ള പുണ്യസ്ഥലങ്ങൾ പ്രസിദ്ധങ്ങളാണ്. എന്നാൽ, വളരെ കുറച്ചു തീർത്ഥാടകർ മാത്രമെ യമുനോത്രിവരെ യാത്ര ചെയ്യുന്നുള്ളൂ. അതിലും കുറച്ചുപേരെ ഗംഗോത്രിയോളം ചെന്നെത്തുന്നുള്ളൂ. ആ വഴി കഠിനമാണ്.

ഹൃഷികേശം കഴിഞ്ഞാൽ പിന്നെ സഞ്ചാരയോഗ്യമായ പാതകൾ ഒന്നുമില്ല. കുന്നും മലകളും കയറിയിറങ്ങി, വൻപർവ്വതങ്ങളുടെ ഓരത്തുകൂടി അതിനെ മറികടന്ന്, ഒറ്റപ്പെട്ടുകിടക്കുന്ന ഗ്രാമങ്ങൾ തേടിപ്പിടിച്ച് ഗ്രാമീണരുടെ കുടിലുകളിൽ അന്തിയുറങ്ങിവേണം യാത്ര തുടരുവാൻ. പരിചയസമ്പന്നരായ വഴികാട്ടികളെ കിട്ടിയാൽ മാത്രമെ ഇതൊക്കെ സാധ്യമാകൂ. നരഭോജികളായ കടുവകളുടെയും, മറ്റു വന്യമൃഗങ്ങളുടെ ശല്യങ്ങളും തരണംചെയ്യുക ബുദ്ധിമുട്ടേറിയ കാര്യം തന്നെയാണ്. കനത്ത വനമേഖലകൾ കടന്നുകിട്ടാനാണ് ഏറ്റവും ബുദ്ധിമുട്ട്. കാലാവസ്ഥയാണെങ്കിൽ പ്രവചനാതീതവും. കനത്ത മഴയും മഞ്ഞുവീഴ്ചയും തടസ്സങ്ങൾ ഏറെയുണ്ടാക്കുന്നു.

ഏതാനും സംന്യാസിമാരും, യോഗികളും, സത്യാന്വേഷകരും മാത്രമാണ് സാധാരണയായി ഈ വഴി സഞ്ചരിക്കാറുള്ളത്. എന്തും തരണംചെയ്യാൻ തയ്യാറായി വന്നിട്ടുള്ള സാഹസികരായ യാത്രക്കാരേയും അപൂർവമായി കാണാവുന്നതാണ്.

ഇനി, എന്റേതായ യാത്രാവിവരണത്തിലേക്കു കടക്കാം. അതിന് ഒരു ആമുഖമായിട്ടാണ് ഞാൻ ഇത്രയും പറഞ്ഞത്. 1915-ലാണ് കാൽനടയായി ഞാൻ ആദ്യം യമുനോത്രിയിലെത്തിയത്. തുടർന്ന്, ഗംഗോത്രിയിലേക്കും യാത്ര ചെയ്തു. അങ്ങനെ, അവസാനം ഗോമുഖ ഗുഹയിലും എത്തി എന്നു ഞാൻ സന്തോഷിച്ചു. ഗംഗാമാതാവിന്റെ പ്രഥമ ദർശനംതന്നെ എന്നെ കോൾമയിർകൊള്ളിച്ചു. എന്തൊരു പ്രൗഢഗംഭീരമാണ് ആ ഉറവിടം! സന്തോഷാശ്രുക്കളോടെ ആ ദിവ്യഗുഹാമുഖം വീക്ഷിച്ചുകൊണ്ടുനിന്നപ്പോൾ ഭൂമിയിലാണോ സ്വർഗ്ഗത്തിലാണോ ഞാൻ നിൽക്കുന്നതെന്ന് സംശയിച്ചുപോയി. അന്ധനോ ബുദ്ധിയില്ലാത്തവനോ എന്ന വ്യത്യാസമേതുമില്ലാതെപോലും ഈ ചുറ്റുപാടിന്റെ പരിശുദ്ധിയും വിസ്മയവും ആരെയും ഹഠാദാകർഷിക്കും. കൽക്കത്തയിൽനിന്നും തുടങ്ങിയ എന്റെ അതികഠിനമായ യാത്രയിൽ അനുഭവിച്ചുകൂട്ടിയ യാതനകളും ദുർഘടങ്ങളും ഈ ആത്മീയാന്തരീക്ഷത്തിൽ ഉരുകിയൊലിച്ചുപോയതായി അനുഭവപ്പെട്ടു. ഒരു നവചൈതന്യം എന്റെ നാഡീവ്യൂഹങ്ങളിൽക്കൂടി ഒഴുകുന്നതായി തോന്നി.

...ാപ്പമുള്ള വെള്ളത്തിൽ മുങ്ങിക്കുളിച്ച് ഗംഗാമാതാവിന്റെ തിരുനാമം സദാ ഉരുവിട്ട്, ഞാൻ കരയിലേക്കു കയറി വൃത്തിയായി തോർത്തിത്തുടച്ചു. ഹൊ! എന്തൊരു നിർവൃതി. പക്ഷേ, എന്റെ ഗൈഡ് നരനാരായണൻ വെള്ളത്തിൽ ഇറങ്ങാതെ ജലോപരിതലത്തിൽ ഭക്തിപൂർവ്വം തൊട്ടുതലോടി ദേഹത്തു ജലം തളിക്കുക മാത്രമാണ് ചെയ്തത്. അദ്ദേഹത്തിന്റെ ആ പ്രവൃത്തി എന്നെ ക്ഷുഭിതനാക്കി. ജന്മത്തിൽ ഒരിക്കൽപോലും ബുദ്ധിമുട്ടാണ്, ഗംഗയുടെ ഉറവിടത്തിൽ മുങ്ങിക്കുളിച്ച് അവനവന്റെ പാപം കഴുകിക്കളയുക എന്ന കൃത്യം. നരനാരായണന്റെ

'തലതിരിഞ്ഞ,' അപഹാസ്യമായ ഈ പ്രവൃത്തിയെ ഞാൻ ചോദ്യം ചെയ്തു. അദ്ദേഹത്തിന്റെ ഹാസ്യം കലർന്ന മറുപടി ശ്രവിച്ചപ്പോൾ ഞാൻ ഒരു നിമിഷം തരിച്ചുനിന്നുപോയി.

"ഈ നദിയുടെ പ്രഭവസ്ഥാനം ഇതാണെന്ന് എനിക്കു തോന്നുന്നില്ല." എന്റെ വഴികാട്ടി ഏതാണ്ടുറപ്പിച്ചുതന്നെ പറഞ്ഞു. മുന്നിലുള്ള അരുവിയിലേക്ക് അയാൾ വിരൽ ചൂണ്ടി. അവിടെ ആ ഒഴുക്കിന് ഏകദേശം ഇരുപതടി വീതിയുണ്ടായിരുന്നു. "ഇത്രയും പരന്നൊഴുകുന്ന ഒരു അരുവി എങ്ങനെ ഗംഗയുടെ ഉറവിടമാകും?" അയാളുടെ യുക്തിക്ക് ഉറപ്പുണ്ടായിരുന്നു. ആലോചിച്ചു പറഞ്ഞ ആ അഭിപ്രായം എനിക്കും സ്വീകാര്യമായി തോന്നി. എന്നാലും യാഥാർഥ്യം അതുതന്നെയാണ് എന്ന് അറിഞ്ഞതോടെ മനസ്സ് കുറച്ചൊന്നു മ്ലാനമായി. എത്രയധികം ക്ലേശങ്ങൾ സഹിച്ചുകൊണ്ടാണ് മാസങ്ങളോളം നടന്ന് ഇവിടെവരെ എത്തിയത്.

വഴികാട്ടി പറഞ്ഞത്, ശരിയായുള്ള ഗോമുഖ് ഇനിയും ഏറെ ഉയരത്തിലാണെന്നാണ്. "ദൂരെ വടക്കോട്ടു നോക്കൂ...." അയാൾ കൈനീട്ടി പറഞ്ഞു– "വിശാലമായ ഒരു മഞ്ഞിൻപരപ്പ് ക്രമേണ മേലോട്ട് പൊങ്ങി പൊങ്ങി ഒടുവിൽ ഹിമശിഖരങ്ങളുമായി ഒന്നായിച്ചേരുന്നത് കാണുന്നില്ലേ? സാധാരണക്കാർക്കൊന്നും അവിടംവരെ ചെന്നുപറ്റാനാവില്ല. അത് ദേവഭൂമിയാണ്. ആ പാതകൾ ചുറ്റിക്കറങ്ങി ചെന്നെത്തുക അളകാപുരിയിലാണ്. ആ പർവതത്തിന്റെ ഉപരിഭാഗത്താണ് യഥാർഥത്തിലുള്ള ഗോമുഖ്. ആ വഴികളിലെപ്പോഴും കടുത്ത ഹിമവർഷമുണ്ടാകും. ശക്തമായ ഹിമക്കാറ്റ് ആഞ്ഞുവീശിക്കൊണ്ടിരിക്കും. എല്ലാതരത്തിലും അപകടം നിറഞ്ഞ ഒരിടം. കൂടാതെ, മലകൾക്കിടയിൽ ഒരു വിടവുമുണ്ട്. അതും കടന്നുവേണം മുകളിലുള്ള ഗോമുഖിൽ ചെന്നുപറ്റാൻ. ഈ കടമ്പകളെല്ലാം കടന്ന് ഒരു മനുഷ്യൻ അവിടെ ചെന്നെത്തിയെന്നു വിചാരിക്കൂ, എങ്കിൽ അയാൾ തിരിച്ചുവരിക കേവലം മനുഷ്യനായിട്ടല്ല, തികച്ചും ദേവനായിട്ടായിരിക്കും."

ഇതൊക്കെ കേട്ടുകഴിഞ്ഞപ്പോൾ ഞാൻ സ്വയം ഒരു തീരുമാനത്തിലെത്തി; അത്രയും പാടുപെട്ട്, ഗോമുഖ്വരെ ചെന്നെത്തി ഒരു ദേവനായി തിരിച്ചുവരേണ്ടതില്ല. പക്ഷെ, എന്റെ വിധി മറ്റൊന്നായിരുന്നു. മനസ്സിൽ ആലോചിച്ചുറപ്പിച്ചതൊക്കെ എനിക്ക് തീർത്തും മാറ്റേണ്ടി വന്നു. പവിത്രമായ ആ ദേവഭൂമിയിലെ ആ വലിയ മഞ്ഞുഗുഹയെക്കുറിച്ചുതന്നെ ഞാൻ ആലോചിച്ചുകൊണ്ടിരുന്നു. അവർണനനീയമായ ഒരു അനുഭൂതിയിൽ എന്റെ മനസ്സ് തുളുമ്പി. അലൗകികമായ ഒരാവേശത്തിന്റെ തിരത്തള്ളൽ, അതെന്നെ മരണത്തിലേക്കുതന്നെ തള്ളിയിടുമെന്നുതോന്നി. എന്റെ ഭ്രാന്തമായ ഉത്സാഹം ചങ്ങാതിയായ നരനാരായണനിലേക്കും പടർന്നുകയറി. എന്റെ കൂടെ അതിസാഹസികമായ

ഒരു യാത്രയിൽ പങ്കുചേരാൻ അയാളും കച്ചകെട്ടി. പക്ഷെ, എന്തു കൊണ്ടോ അയാളെക്കൂടി കൂട്ടത്തിൽകൂട്ടാൻ മനസ്സനുവദിച്ചില്ല. ഈ നേട്ടം എന്റേതുമാത്രമായിരിക്കണമെന്ന അഹങ്കാരമായിരിക്കാം. അങ്ങനെ അവസാനം ഞാൻ തനിച്ചുതന്നെ ഇറങ്ങിപ്പുറപ്പെട്ടു. അതിനുമുമ്പേ ഞങ്ങൾ അന്യോന്യം പറഞ്ഞുറപ്പിച്ചത് മൂന്നുദിവസംമാത്രമേ അയാൾ എനിക്കുവേണ്ടി താഴെ ഗുഹയുടെ സമീപം കാത്തുനില്ക്കേണ്ടതുള്ളൂ എന്നാണ്. എന്തായാലും എന്റെ കൂടെ പോരുമെന്ന് അയാൾ വാശിപിടിച്ചില്ല. അതുതന്നെ വലിയ ആശ്വാസമായി. അതോടെ എന്റെ മനസ്സും ശാന്തമായി. എന്നോടൊപ്പംചേർന്ന് അയാളുംകൂടി ആപത്തിലകപ്പെടുമല്ലോയെന്ന ആശങ്കയിൽനിന്ന് മനഃസാക്ഷി മുക്തമായി. 1560 മൈലുകളോളം നീണ്ടതാണ് ഗംഗയുടെ പ്രവാഹം. ഹിമാലയത്തിന്റെ ഈ ഭാഗങ്ങളിൽ ഭാഗീരഥി എന്ന പേരിലാണ് ഗംഗ അറിയപ്പെടുന്നത്. ഗഢ്വാൾപ്രദേശത്തുള്ള ഹിമാലയത്തിലാണ് ഗംഗോത്രി എന്ന അതിവിസ്തൃതമായ ഹിമാനി സ്ഥിതിചെയ്യുന്നത്. അതിന്റെ അടിവാരത്തുള്ള ഗോമുഖ് എന്ന ഗുഹയിൽനിന്നാണ് ഉറവപൊട്ടിയാലെന്നവണ്ണം ഗംഗ പുറത്തേക്ക് പെട്ടെന്ന് തള്ളി ഒഴുകിയെത്തുന്നത്. ഇവിടംവരെ സാധാരണയായി പർവതാരോഹകർ നടന്നുകയറി വന്നെത്താറുണ്ട്. പ്രകൃതിയിലെ അത്യത്ഭുതകരമായ ഈ ദൃശ്യവും നോക്കിക്കൊണ്ട് അവരൊക്കെയും അമ്പരന്ന് നില്ക്കാറുമുണ്ട്. ശാന്തഗംഭീരമായ ഒരു ഗുഹാമുഖത്തുനിന്നും ഭൂമിയിലേക്കെടുത്തുചാടുന്ന പെരുത്തായ ഒരു നദീപ്രവാഹം.

ഗുഹയുടെ ഇടത്തും വലത്തും ഭാഗങ്ങൾ നിറയെ മഞ്ഞുമൂടിയ ഊക്കൻപാറകളാണ്. വലത്തുഭാഗം തികച്ചും കിഴുക്കാൻതൂക്കായാണ് കാണപ്പെട്ടത്. ആ വശത്തുകൂടി മല കയറിച്ചെല്ലുക തീർത്തും അസാധ്യമായിരുന്നു. അതേസമയം ഗുഹയോടടുത്തുകിടക്കുന്ന ഇടതുഭാഗത്തുകൂടി മഞ്ഞുമൂടികിടക്കുന്ന പാറക്കല്ലുകളിൽ കാലുറപ്പിച്ചും പൊത്തിപ്പിടിച്ചും കയറാൻ ശ്രമിക്കാമെന്നും തോന്നി. ഈ ഭാഗത്തുകൂടി എങ്ങനെയെങ്കിലും കുറെ ഉയരത്തിലേക്കു കയറിച്ചെല്ലാൻകഴിഞ്ഞാൽ തുടർന്നും ഏറെ ഉയരത്തിലേക്ക് എത്തിച്ചേരാൻ സാധിച്ചേക്കും. അങ്ങനെ യഥാർഥ ഗോമുഖിലേയ്ക്കുള്ള വഴിയുടെ കുറെഭാഗം പിന്നിടാനാകും. ശേഷിച്ച വഴി രണ്ടു ദിവസംകൊണ്ട് പൂർത്തിയാക്കാം. അതു കഴിഞ്ഞ് നരനാരായണനെയും കൂട്ടി എന്റെ ബാക്കിയുള്ള ഹിമാലയ യാത്രയും മുഴുവനാക്കാം. അങ്ങനെയാണ് ഞാൻ മനസ്സിൽ കണ്ടത്. ഏതായാലും ഗുഹയുടെ മുകളിലേക്കു കയറുകതന്നെ എന്ന് ഞാൻ തീർച്ചയാക്കി. അവിടെ എത്തിയതിനുശേഷം പരതിനോക്കാം എന്തെങ്കിലും സൂചനകൾ കിട്ടുമോ എന്നുള്ളത്. ഗുഹയുടെ ഇടതുവശത്തുനിന്നാണ് ഞാൻ അതിന്റെ മുകളിലേക്കു കയറിച്ചെന്നത്. അവിടെ മഞ്ഞ്

വലിയൊരു കൂമ്പാരമായി മലയെ ആകെ പൊതിഞ്ഞുകിടന്നിരുന്നു. ഈ മഞ്ഞുകൂമ്പാരത്തിന് അല്പം താഴെയായി ഒരു നീരൊഴുക്കിന്റെ കളകളാരവം കേട്ടു. അതിനെ പിൻതുടർന്നു ചെന്നപ്പോൾ കണ്ടത് മഞ്ഞുകൂനകൾക്കിടയിലുള്ള വിടവിൽക്കൂടി ഒരു ചെറിയ നീർച്ചാലായി അതാ ഗംഗ.... എന്റെ മനസ്സിൽ പ്രതീക്ഷ ഉണർന്നു. ഈ നീർച്ചാലിന്റെ ഓരംപറ്റി നടന്നാൽ ഒരുപക്ഷെ യഥാർഥത്തിലുള്ള ഗോമുഖിലേക്കു ചെന്നെത്താനായേക്കും.

ധൈര്യം സംഭരിച്ചുകൊണ്ട് ഞാൻ മുമ്പോട്ടുനടന്നു. കുന്നും കുഴിയുമായി ദുഷ്കരമായ പാത. ഏതാനും നിമിഷങ്ങൾക്കുള്ളിൽത്തന്നെ ഞാൻ കഠിനമായി കിതയ്ക്കാൻതുടങ്ങി. എന്റെ കൈയ്യിൽ രണ്ടു ചപ്പാത്തിയുണ്ടായിരുന്നു. കുറച്ചു റവ പാലിൽ കാച്ചിയതും. രണ്ടും ഒരുമിച്ച് ഞാൻ ആർത്തിയോടെ വായ്ക്കകത്താക്കി. നന്നെ പാടുപെട്ടാണ് ഞാൻ നടന്നുനീങ്ങിയിരുന്നത്. എങ്ങനെയോ ശക്തിസംഭരിച്ച് ഞാൻ യാത്ര തുടർന്നു. എന്നിട്ടും അധികദൂരം ചെന്നെത്താൻ പറ്റിയില്ല. ആകെ മൂന്ന് നാഴികയോളമെ നടന്നിരിക്കൂ. പിൻതുടർന്നുവന്ന നീരൊഴുക്കിന്റെ അടയാളമൊന്നും പിന്നീട് കാണാനായില്ല. ഗുഹാമുഖത്തേക്കുതന്നെ ഞാൻ തിരിച്ചു നടന്നു. മനസ്സിലുണ്ടായിരുന്ന പ്രതീക്ഷയൊക്കെ അസ്തമിച്ചു. തൊണ്ട വരണ്ടു. ദാഹം സഹിക്കവയ്യാതെ ഞാനാകെ അവശനായി. തിരിച്ചു നടക്കാതെ വയ്യ. വന്നവഴിക്കുതന്നെയാണ് തിരിച്ചുനടക്കുന്നതെന്ന വിശ്വാസത്തിൽ ഞാൻ വേഗം അടിവെച്ചു തുടങ്ങി. മടക്കയാത്ര ഒട്ടും പ്രയാസമുള്ളതായി തോന്നിയില്ല. അതുകൊണ്ടുതന്നെ മനസ്സിനൊരു ലാഘവം അനുഭവപ്പെട്ടു. അവിടെനിന്ന് ആ ഗുഹാമുഖം കാണാമായിരുന്നില്ല. എന്നാലും അടുത്തെവിടെയോ ആണെന്ന് എനിക്ക് ബോധ്യമുണ്ടായിരുന്നു. യാത്ര തുടങ്ങിയത് വടക്കു പടിഞ്ഞാറ് ലക്ഷ്യമാക്കിയിട്ടായിരുന്നു. അതുകൊണ്ടുതന്നെ മടക്കയാത്ര തെക്കോട്ടാണെന്ന് എനിക്കുറപ്പുണ്ടായിരുന്നു. പക്ഷേ, തോന്നലുകൾ ചിലപ്പോൾ വഴിതെറ്റിക്കുമെന്ന് ആരറിഞ്ഞു! പെട്ടെന്നാണ് ഓർമ വന്നത്, ഞാൻ അങ്ങോട്ടു നടന്നുപോയപ്പോൾ ആ മഞ്ഞുപരപ്പിൽ വഴിയൊന്നുമുണ്ടായിരുന്നില്ല; കൂടാതെ ഇത്രയും വീതിയുള്ള ഒരു ഭാഗത്തുകൂടി ആയിരുന്നില്ലല്ലോ! ഞാൻ തിരഞ്ഞെടുത്ത ഈ മാർഗം എന്നെ എവിടെയും കൊണ്ടുചെന്നെത്തിക്കുമെന്ന് തോന്നുന്നില്ല. ഇരട്ടു പരക്കുംമുമ്പേ ഒരു താവളം കണ്ടെത്തിയേ പറ്റൂ.

പാത എന്നുപറയാൻ തക്കവണ്ണം കൺമുമ്പിൽ ഒന്നുമുണ്ടായിരുന്നില്ല. എങ്ങും ഹിമശിലകളുടെ ധവളിമ മാത്രം. ഒരു പീഠഭൂമിപോലെ ഉയർന്നും താഴ്ന്നും കിടക്കുന്ന ഭൂപ്രദേശം. ചുറ്റും മഞ്ഞ് കൂമ്പാരമായി കിടക്കുന്നു. മുകളിലേക്കു നോക്കിയാൽ നിഴലും വെളിച്ചവും ഇടകലർന്ന അവ്യക്തമായ ഒരു മറയ്ക്കുള്ളിലാണ് ആകാശം എന്നു തോന്നും.

അതിനിടയിലൂടെ അരിച്ചെത്തുന്ന സൂര്യകിരണങ്ങൾ കണ്ടെടുക്കാൻ കണ്ണുകൾ പ്രയാസപ്പെട്ടു. അതുമാത്രമല്ല, ദിവസം മുഴുവൻ മഞ്ഞുമാത്രം കണ്ടുകണ്ട് കണ്ണുകൾ നോവാൻ തുടങ്ങിയിരുന്നു. പോരാതെ കണ്ണുകൾ വല്ലാതെ ചുകന്ന്, വീർത്ത്, നിലയ്ക്കാതെ കണ്ണീർ ധാരയായി ഒഴുകിക്കൊണ്ടിരുന്നു. മനസ്സിൽ ഭയവും ഉത്കണ്ഠയും നിറഞ്ഞു. എങ്കിലും അവിടെത്തന്നെ നിന്ന് ഞാൻ ചുറ്റും നല്ലവണ്ണമൊന്നു നിരീക്ഷിച്ചു. ഏതു വഴിയാണ് ഇനി പേകേണ്ടത്? വഴി തെറ്റിയിരിക്കുന്നു എന്നു ബോധ്യമായി. ഒരു മുൻകരുതലുമില്ലാതെ ഇറങ്ങിത്തിരിച്ചതിനു കിട്ടിയ ശിക്ഷയാണിത്.

**2**

ഞാൻ വലതുവശത്തേക്കു തലതിരിച്ചു. അധികംദൂരെയല്ലാതെ കറുത്ത നിറത്തിലെന്തോ കണ്ണിൽപെട്ടു. അതൊരു ഗുഹയാവാൻ തരമില്ല. ഞാൻ നോക്കിനില്ക്കെ, വലിയൊരു മഞ്ഞുമലയുടെ പുറകിൽ നിന്ന് ആ കറുത്ത പുള്ളി മെല്ലെ മെല്ലെ പുറത്തു വന്നു. അത് ചെറുതായി ചലിക്കുന്നുണ്ടായിരുന്നു. അടുത്തു വന്നപ്പോഴാണ് അതൊരു മനുഷ്യനാണെന്ന് ബോധ്യമായത്. ആ രൂപം കൈയിൽ നീണ്ട ഒരു ദണ്ഡുമായി എന്റെ നേരെ നടന്നടുത്തു. കടും ചുവപ്പുനിറത്തിലുള്ള ഒരു കട്ടിത്തുണികൊണ്ട് ദേഹമാസകലം മൂടിയിരുന്നു. തല ശിരോവസ്ത്രത്താൽ മറച്ചിട്ടുണ്ട്. ശരീരത്തിന് തങ്കനിറം. കട്ടിയേറിയ മീശയുടെ മുകളറ്റങ്ങൾ മേൽപ്പോട്ട് പിരിച്ചുവെച്ച ആ തേജസ്സാർന്ന രൂപം ഒരു ഇന്തോ-ആര്യൻ ക്ഷത്രിയ രാജാവിനെപ്പോലെ തോന്നിച്ചു.

അല്പനേരത്തിനുശേഷം അദ്ദേഹം നടത്തം നിർത്തി അവിടെത്തന്നെനിന്നു. നിശ്ചലനായിനിന്നുകൊണ്ട് തറയിൽ എന്തോ സൂക്ഷിച്ചു നോക്കുകയാണ് എന്നു തോന്നി. ദൂരം കുറച്ചുണ്ടായിരുന്നു. അതുകൊണ്ടുതന്നെ അദ്ദേഹത്തെ അത്ര വ്യക്തമായി എനിക്കു കാണാനായില്ല. കൈയ്യിലെ ദണ്ഡിന്റെ ലോഹം പൊതിഞ്ഞ അറ്റംകൊണ്ട് അദ്ദേഹം ആ മഞ്ഞുകൂന ഒന്നിളക്കി. കുമ്പിട്ടിരുന്ന് വലതുകൈകൊണ്ട് അതിൽനിന്നെന്തോ മാന്തിയെടുത്തു. പിന്നീടത് നെഞ്ചോടു ചേർത്തുവച്ചു. വീണ്ടും അദ്ദേഹം എഴുന്നേറ്റുനിന്ന് ദണ്ഡ് കൈയ്യിലേന്തി ആ പ്രൗഢമായ നടത്തം തുടർന്നു.

എന്റെ നേരെത്തന്നെയാണ് അദ്ദേഹം നടന്നുവന്നിരുന്നത്. ഞാനും മെല്ലെ മുമ്പോട്ടടിവച്ചു. ക്രമേണ ഞങ്ങൾ വളരെ അടുത്തായി. രണ്ടു പേർക്കുമിടയിൽ ഏതാണ്ട് നൂറുവാര അകലംമാത്രം. എത്ര പ്രൗഢഗംഭീരമായ ആകാരം! ഏകദേശം ആറര അടി ഉയരം. അതിനൊത്ത നെഞ്ചളവ്. തെളിവാർന്ന നീലക്കണ്ണുകൾക്ക് മീതെ നനുത്ത കറുകറുത്ത പുരികക്കൊടി. തികച്ചും ദൈവീകമായ പരിവേഷമുള്ള ഒരു രൂപം! കടുംചുവപ്പുനിറത്തിലുള്ള കട്ടികൂടിയ കമ്പിളിയാണ് മുകളിൽ

ചുറ്റിയിരുന്നത്. ടിബറ്റുകാർ ധരിക്കുന്നതുപോലുള്ള രോമം പൊതിഞ്ഞ തുകൽകൊണ്ട് നിർമിച്ച പാദരക്ഷകൾ. കാണുന്നവരിൽ അങ്ങേയറ്റം മതിപ്പുളവാക്കുന്ന, അന്തസ്സും അധികാരവും മുറ്റിനില്ക്കുന്ന രൂപവും ഭാവവും. ആരായാലും ഒന്നുകണ്ടാൽ, തൽക്ഷണം ആദരപൂർവം തല കുനിക്കാതിരിക്കില്ല.

സംസാരിച്ചാൽ കേൾക്കാവുന്ന ദൂരത്തിൽ അദ്ദേഹം എത്തി. ഹിന്ദി ഭാഷയിലുള്ള വർത്തമാനം തുടങ്ങിയത് ഞാൻ തന്നെയാണ്. "വഴി തെറ്റിയിരിക്കുന്നു.... ഞാനാകെ അവശനാണ്. ഗോമുഖിലേക്ക് ഇനിയും എത്ര ദൂരമുണ്ടെന്ന് പറഞ്ഞു തരാമോ?" – അത്ഭുതം തന്നെ. ഒരക്ഷരം ഉരിയാടാതെ, ഒന്നും ശ്രദ്ധിക്കാതെ അദ്ദേഹം എന്നെ കടന്നുപോയി. ഒന്ന് ഇടംകണ്ണിട്ട് നോക്കുകപോലുംചെയ്തില്ല. ഞാൻ പറഞ്ഞത് കേട്ടില്ലായിരിക്കുമോ? ഞാൻ സംശയത്തോടെ നിന്നു. കൺമുമ്പിൽ അറ്റമില്ലാതെ പരന്നുകിടക്കുന്ന മഞ്ഞുപരപ്പിലേക്കായിരുന്നു അദ്ദേഹത്തിന്റെ നോട്ടം. യാതൊന്നും പറയാതെ അദ്ദേഹം മുമ്പോട്ടു നടന്നു. നേരെ ഒരു മഞ്ഞുകൂനയുടെ മുമ്പിൽ ചെന്നുനിന്നു. കൈയ്യിലിരുന്ന ദണ്ഡിന്റെ കീഴറ്റംകൊണ്ട് മഞ്ഞ് വകഞ്ഞു മാറ്റി. കുറച്ചുനേരം അവിടെ എന്തോ തിരയുന്നതുപോലെ ചികഞ്ഞുകൊണ്ടിരുന്നു. കുനിഞ്ഞ്, മുട്ടകൾ പോലെ, തവിട്ടുനിറത്തിലുള്ള സുതാര്യമായതെന്തോ പെറുക്കിയെടുത്ത് നെഞ്ചോട് ചേർത്ത്, കുപ്പായത്തിനുള്ളിൽ തിരുകി വെച്ചു. വീണ്ടും ദണ്ഡ് കൈയ്യിലെടുത്ത് അദ്ദേഹം എഴുന്നേറ്റുനിന്ന് എന്റെ നേരെ പ്രീതിപൂർവം, ചെറുപുഞ്ചിരിയോടെ, ഒന്നുനോക്കി. പിന്നെ, ഒപ്പം പോന്നോളൂ എന്ന് കൈവീശിക്കാണിച്ചുകൊണ്ട് അദ്ദേഹം പതുക്കെ മുമ്പോട്ടു നടന്നു. ആ സഹായഹസ്തത്തിൽ ശ്രദ്ധയും, വിശ്വാസവും സൗഹൃദവുമൊക്കെ മുറ്റിനില്ക്കുന്നതായി എനിക്കു തോന്നി. വളരെക്കാലമായി കാണാതിരുന്ന ഏറെ പ്രിയമുള്ള ചങ്ങാതിയെ ഓർക്കാപ്പുറത്ത് കണ്ടുമുട്ടിയതുപോലെയായിരുന്നു എന്റെ അവസ്ഥ. ഈശ്വരന്റെ കാരുണ്യം എനിക്കായി ഒരു രൂപം ധരിച്ച് മുമ്പിൽ വന്നു നില്ക്കുകയാണോ? ആ ചിന്ത മനസ്സിലെ ഭയങ്ങളെയെല്ലാം അകറ്റി എന്നെ സ്വസ്ഥനാക്കി.

നാട്ടിൻപുറങ്ങളിൽ കാണുന്നതുപോലെയുള്ള ഒരു ഇടുങ്ങിയ വഴിയിൽക്കൂടിയാണ് ഞങ്ങൾ നീങ്ങിക്കൊണ്ടിരുന്നത്. നരനാരായണൻ ഇത്തരമൊരു പാതയെക്കുറിച്ച് സൂചിപ്പിച്ചിട്ടില്ലായിരുന്നു. പക്ഷേ, ഗംഗോത്രിയുടെ വടക്കു-പടിഞ്ഞാറു ഭാഗമാണ് ഇതെന്ന് എനിക്കു തോന്നി.

കുറച്ചു നേരത്തിനുള്ളിൽ, കറുത്ത മിനുസമുള്ള ചരൽത്തരികൾ കൂമ്പാരംകൂടിക്കിടക്കുന്ന ഒരു സ്ഥലത്ത് ഞങ്ങൾ ചെന്നെത്തി. ഇവിടെവെച്ച് എന്റെ പുതിയ ചങ്ങാതി എന്റെ ഭ്രൂമധ്യത്തിൽ തന്റെ വലതു

കൈയിലെ തള്ളവിരൽകൊണ്ട് അമർത്തി എന്തോ മന്ത്രിച്ചു. പിന്നെ, എന്റെ വലതുകൈപ്പത്തിയിൽ മുറുകെ പിടിച്ചു. അദ്ദേഹത്തിന്റെ കൈ എന്റെ മണിബന്ധത്തിൽ അമർന്നപ്പോൾ വല്ലാത്ത ചൂട് അനുഭവപ്പെട്ടു. ഒരു മിന്നൽപോലെ എന്റെ ശരീരമാസകലം ഊർജ്ജം പ്രവഹിക്കുന്നതു പോലെ തോന്നി. എന്റെ എല്ലാ ക്ഷീണവും മാറുകയും ഞാൻ ഊർജ്ജ സ്വലനായി നടത്തം തുടരുകയും ചെയ്തു. അവിടെയെങ്ങും പാറക്ക ല്ലുകൾ തകർന്ന് തുണ്ടുകളായി ചിതറിക്കിടന്നിരുന്നു. മഞ്ഞുമൂടികിട ന്നിരുന്ന പാറകൾക്കിടയിൽ പെട്ടെന്നു കാണാനാകാത്തവിധത്തിൽ കുറ്റിച്ചെടികൾ വളർന്നുനിന്നിരുന്നു. വെള്ളയോ കടുംമഞ്ഞയോ ആയ ചെറിയ ഇലച്ചാർത്തുകൾ. അതിലെ നടന്നുപോകവെ എന്തെന്നറി യാത്ത ഒരു ആനന്ദലഹരിയിൽ എന്റെ മനസ്സ് മുങ്ങിപ്പോകുന്നതുപോലെ. മെല്ലെമെല്ലെ സുഖകരമായ ഒരു ലഹരി എന്റെ ബുദ്ധിയിലാകെ പടർന്നു. ഒപ്പം, ഒട്ടും പരിചയമില്ലാത്ത ഒരു സുഗന്ധവും എന്റെ മൂക്കിലേക്ക് അലയടിച്ചെത്തി. മുമ്പോട്ടു പോകുംതോറും മനസ്സ് മയക്കത്തിലേക്ക് വഴുതിവീണുകൊണ്ടിരുന്നു. ലഹരിയൊ, ഭാംഗ് എന്ന പാനീയമോ കുടി ച്ചതുപോലെയുള്ള ഒരവസ്ഥയിലായി ഞാൻ. തുടർന്ന് മയക്കമോ, സുഷുപ്തിയോ എന്ന് നിർണയിക്കാനാവാത്ത അവസ്ഥ. എന്റെ ഭ്രൂമധ്യം തുടർച്ചയായി തുടിച്ചുകൊണ്ടിരുന്നു. അതെ, ഞാൻ ആകെ മാറിക്കഴിഞ്ഞിരുന്നു. പെട്ടെന്ന് ഞാൻ മയക്കത്തിൽനിന്നുണർന്ന് സമാന്യസ്ഥിതിയിലായി. ചുറ്റും നോക്കിയപ്പോൾ തികച്ചും അപരിചിത മായ പ്രകൃതിപരിസരം. വഴിയിലെവിടെയും മഞ്ഞോ വെൺമയോ കാണാനില്ല. നല്ല വീതിയുള്ള നീണ്ട ഒരു മലഞ്ചെരുവിലൂടെ ഞാൻ സുഗമമായി ഇറങ്ങിപോവുകയായിരുന്നു. മുമ്പിൽ വഴി കാട്ടിയായി മന്ദമെങ്കിലും ദൃഢമായ ചുവടുവയ്പ്പുകളോടെ ആ ഗന്ധർവപുരുഷനും.

അപ്പോഴേക്കും അദ്ദേഹം എന്റെ കൈയ്യിൽനിന്ന് സ്വന്തം കൈ വിടർത്തിക്കഴിഞ്ഞിരുന്നു. എപ്പോഴാണദ്ദേഹം കൈ വിടർത്തി മാറ്റി യത്? എനിക്ക് കൃത്യമായി ഓർക്കാനാകുന്നില്ല. മനസ്സിനെ ബാധിച്ചി രുന്ന ലഹരി അടങ്ങിയിരുന്നു. ഇപ്പോൾ ഉള്ളിൽ നല്ല ഉത്സാഹവും കണ്ണുകൾക്ക് കൂടുതൽ തെളിവും അനുഭവപ്പെട്ടു.

നേരത്തെ സൂചിപ്പിച്ചതുപോലെ ആ ചെരിവ് കുറെ ദൂരത്തേക്കു നീണ്ടു നീണ്ടുപോയി. വഴിയിലെങ്ങും ഒരു പുൽക്കൊടിപോലും കാണാനായില്ല. താഴെ മരതകപ്പച്ചയാർന്ന സമതലം. അതിനെ ചൂഴ്ന്നു നില്ക്കുന്ന മലകൾ വലിയൊരു ഒറ്റക്കൽ മണ്ഡപംപോലെതോന്നി. ചാരനിറമാർന്ന, ആ മലകളിലെങ്ങും പച്ചപ്പിന്റെ ഒരു തുണ്ടുപോലും ദൃശ്യമായിരുന്നില്ല. വൻമതിൽപോലെയുള്ള ആ മലയിൽ ഒരിടത്തു പോലും ഏതെങ്കിലും തരത്തിലുള്ള ഒരു വിള്ളലോ വിടവോ കാണാ നായില്ല. പർവതമതിലിന്റെ എല്ലാ ഭാഗത്തിനും ഒരേ ഉയരം. പ്രകൃതി

യുടെ അസാധാരണമായ സൃഷ്ടിവൈഭവം അവിടെ വിസ്മയിപ്പിച്ചുകൊണ്ട് തലയുയർത്തിനില്ക്കുന്നു. ദൂരെ, സമതലത്തിന്റെ ഹരിതാഭമായ പശ്ചാത്തലത്തിൽ, ഏതോ ക്ഷേത്രഗോപുരത്തിന്റെ ഉയർന്നുനില്ക്കുന്ന അഗ്രഭാഗം അവ്യക്തമായി കാണാൻ കഴിഞ്ഞു. കൂടാതെ വേറെയും പല മന്ദിരങ്ങളും. അവിടെ വലിയൊരു നഗരംതന്നെ സ്ഥിതിചെയ്യുന്നുണ്ടാകണം. ഒരുപക്ഷേ, അവിടേക്കായിരിക്കും ഞങ്ങൾ പോയിക്കൊണ്ടിരിക്കുന്നത് എന്ന് ഞാൻ ഊഹിച്ചു. ഇത്രയും വശ്യതയാർന്ന ഒരിടം മറ്റാരെങ്കിലും കണ്ടിരിക്കാൻ സാധ്യതയുണ്ടോ? എന്തായാലും ഒരു യാത്രാവിവരണത്തിലും ഇങ്ങനെയൊരു സ്ഥലത്തെപ്പറ്റി ഞാൻ വായിച്ചിട്ടില്ല, തീർച്ച.

ഒരു നദീതീരത്താണ് ഞങ്ങൾ എത്തിയതെന്ന് ക്രമേണ എനിക്കു ബോധ്യമായി. നീലച്ഛവികലർന്ന നിറമാണ് നദീജലത്തിന്. അതിന്റെ ഒരു ഭാഗത്ത് അഞ്ച് ചെറുപ്പക്കാർ നിന്നിരുന്നു. എന്റെ രക്ഷകന്റെ പോലെത്തന്നെയാണ് കാഴ്ചയിൽ അവരും. നദിയിലൂടെ സഞ്ചരിക്കാൻ തോണിപോലെ (യാനപാത്രം) ഒന്ന് തയ്യാറാക്കിനിർത്തിയിരുന്നു. വൃത്താകൃതി. അരയ്ക്കൊപ്പം ഉയരം. ഒരു കുണ്ടൻകിണ്ണംപോലെയായിരുന്നു നദിയിൽ കണ്ട ആ തോണി. അകത്ത് പത്തുപന്ത്രണ്ടുപേർക്ക് സുഖമായി ഇരിക്കാം. എന്റെ രക്ഷകനാണ് ആദ്യം തോണിയിൽ കയറിയത്. പിന്നെ എന്നെയും വലിച്ചുകയറ്റി അദ്ദേഹം തോണിയിൽ ഇരുന്നു. "ഇരിക്കൂ"- എന്ന് എന്റെ നേരേയും കൈകാട്ടി. ഇരിക്കാൻ നല്ല കട്ടിയുള്ള മൃദുവായ മെത്തയുണ്ടായിരുന്നു. ആ അഞ്ചു പേരിൽനിന്ന് ഒരാൾ തോണിയിലേക്കു കയറി. എന്നാൽ ഇരിക്കുകയുണ്ടായില്ല. അയാൾ നിന്നുകൊണ്ട്, വഞ്ചിയുടെ വക്കിലൂടെ വലിയൊരു മുളവടി ചലിപ്പിച്ചു. വഞ്ചി ആദ്യമൊന്നു വട്ടംകറങ്ങി. പിന്നെ, മെല്ലെ പോകാൻ തുടങ്ങി. തുടക്കം സാവധാനത്തിലായിരുന്നുവെങ്കിലും, തുടർന്നു ശരംകണക്കെ മറുകരയിലേക്കു പായുകയായിരുന്നു. ഒരു ഭാഗത്തേക്കും തോണി ചായുകയോ ചെരിയുകയോ ഉണ്ടായില്ല. ക്രമേണ തോണി അങ്ങേകരയിലെത്തി. അവിടെ രണ്ടുപേർ കാത്തുനിന്നിരുന്നു. എന്റെ കൂട്ടുകാരെപോലെത്തന്നെയായിരുന്നു അവരുടെ വേഷവിധാനവും. അവരുടെ കയ്യിലുമുണ്ടായിരുന്നു ഓരോ മുളവടി.

കരയ്ക്കടുത്തപ്പോൾ തോണിയിൽനിന്ന് ആദ്യം ഇറങ്ങിയത് എന്റെ കൂട്ടുകാരനാണ്. "ഹോ....വോ...." എന്ന് ഒച്ചവെച്ചുകൊണ്ട് അദ്ദേഹം അവരെ അഭിവാദ്യം ചെയ്തു. അവരും അദ്ദേഹത്തെ ആലിംഗനം ചെയ്ത് സന്തോഷമറിയിച്ചു.

"കൂടെ പോരൂ"- അദ്ദേഹം എന്റെ നേരെ കൈകാട്ടി. അദ്ദേഹം അവരുടെ കൂടെ നടന്നുതുടങ്ങി. ആരും ഒന്നും സംസാരിച്ചിരുന്നില്ല. വളരെ കഴിഞ്ഞാണ് ഞാൻ വിസ്മയത്തോടെ മനസ്സിലാക്കിയത് ഈ

പ്രദേശത്ത് ശീതക്കുളിരോ ഉഷ്ണച്ചൂടോ അനുഭവപ്പെടുന്നില്ല എന്ന സത്യം. നേരത്തെ, മഞ്ഞിൻതാഴ്വരയിലൂടെ നടന്നുകയറവെ ഞാൻ ധരിച്ചിരുന്ന ബനിയൻ വിയർപ്പിൽ ആകെ കുതിർന്ന് ശരീരത്തോട് ഒട്ടിപ്പിടിച്ചിരുന്നുവല്ലോ. എന്നാൽ ഈ മലഞ്ചെരുവിലൂടെ ധൃതിയിൽ ഇറങ്ങവെ ശരീരം തീരെ വിയർക്കുന്നില്ല എന്ന യാഥാർത്ഥ്യം ഞാൻ മനസ്സിലാക്കി. കുറച്ചു ദൂരം നടന്നപ്പോൾ ഞങ്ങൾ ഒരു കവാടത്തിനരികിലെത്തി. കവാടത്തിന് വാതിലുകളുണ്ടായിരുന്നില്ല. അവിടെ കാവലിനും ആളില്ലായിരുന്നു. രണ്ടുവശത്തും കനമുള്ള നല്ല ഉയരത്തിൽ നീണ്ട മതിലുകൾ. കവാടത്തിനു മുകളിലായി ഒരു വലിയ താമരപ്പൂ ഇതളുകൾ വിടർത്തി നില്ക്കുന്നു. പടിക്കൽനിന്ന് അകത്തേക്ക് നല്ലൊരു നീണ്ട ഇടപ്പാത. നേരെ ചെന്നെത്തുന്നത് ഒരു ക്ഷേത്രത്തിലേക്കാണ്. ഇരുവശത്തും തനിയെ വളർന്നുണ്ടായ ചെടികളും മരങ്ങളും. ചന്തമുള്ള ഒരു ഉപവനം. ഈ കവാടം പുതിയൊരു ഭൂപ്രദേശത്തേയ്ക്കുള്ള പ്രവേശനമാർഗമായിരുന്നില്ല. വാസ്തവത്തിൽ അത് നയിച്ചിരുന്നത് സ്വർഗ്ഗം പോലെയുള്ള സ്ഥലത്തേയ്ക്കുതന്നെയായിരുന്നു. ഞങ്ങൾ കവാടത്തിനകത്തേയ്ക്കു കടന്നു. എന്നാൽ, ക്ഷേത്രത്തിലേയ്ക്കുള്ള നടവഴിയിലേയ്ക്കല്ല എന്റെ രക്ഷകൻ കാലെടുത്തു വച്ചത്. അദ്ദേഹം വലത്തോട്ട് തിരിയുകയാണുണ്ടായത്. താമസിയാതെ തൊട്ടുമുമ്പിൽ നല്ല ഉയരമുള്ള ഒരു കെട്ടിടം കണ്ടു. കുറച്ചുകൂടി ഉയർന്ന തറയിൽ പണിതിരിക്കുന്ന സാമാന്യത്തിലധികം വലുപ്പമുള്ള ഒരു കെട്ടിടമായിരുന്നു അത്. അതിനു നാലു വശത്തുമായി നല്ല വീതിയുള്ള വരാന്തകൾ. കെട്ടിടത്തിലേക്കു കയറിച്ചെല്ലാനായി പത്തു ചവിട്ടുപടികളുണ്ടായിരുന്നു. എന്നെ വരാന്തയിലിരുത്തിയതിനുശേഷം അദ്ദേഹം അകത്തേക്കു കടന്നു. അദ്ദേഹം കടന്നുചെന്ന ആ തളത്തിന് വാതിലുകളൊന്നുമുണ്ടായിരുന്നില്ല. അകത്തു നല്ല പ്രകാശമുണ്ടായിരുന്നു. പക്ഷേ, എങ്ങനെയുള്ളതാണെന്ന് എനിക്ക് തിരിച്ചറിയാൻ സാധിച്ചില്ല. അവിടെയിരുന്ന് കാൽകഴപ്പ് മാറ്റണമെന്നൊന്നും എനിക്കു തോന്നിയില്ല. ഒരു നൂറായിരം ചിന്തകൾ എന്റെയുള്ളിൽ മിന്നിമറയുകയായിരുന്നു. പെട്ടെന്ന് ഒരു സ്ത്രീസ്വരം കേട്ടു ഞാൻ തിരിഞ്ഞുനോക്കി. ശ്രദ്ധ ആകർഷിക്കുംവിധം സുന്ദരിയായൊരു പെൺകിടാവ് അവിടെ നില്ക്കുന്നത് കണ്ടു. അവളുടെ സൗന്ദര്യത്താൽ ചുറ്റുപാടും കൂടുതൽ പ്രകാശമാനമാകുന്നതുപോലെ തോന്നി. ശ്രീകോവിലിലെ വിഗ്രഹം പോലെ ശാന്തവും ദീപ്തവുമായ മുഖഭാവം. എന്നോട്, അവളെന്തോ പറയുന്നതുപോലെ തോന്നി. ഞാൻ ഒരു യന്ത്രപ്പാവ കണക്കെ എഴുന്നേറ്റുനിന്നു. എന്റെ കണ്ണുകളിലെ മൗനമായ ചോദ്യത്തിന് അവൾ മൃദുവായൊന്നു ചിരിച്ച് അടുത്തുവന്ന് എന്റെ കൈപിടിച്ചു.

അവളുടെ വസ്ത്രങ്ങൾ വിചിത്രമായിരുന്നു; അതേ സമയം ആകർഷ

കവും. അവളുടെ മാറിടം മറച്ചിരുന്നില്ല. പക്ഷേ, ധാരാളം ആഭരണങ്ങളും പൂമാലകളും അണിഞ്ഞിരുന്നതിനാൽ ആ ഭാഗം മറഞ്ഞുകിടന്നു. അരയിൽ പാവാടപോലെ എന്തോ ഒന്ന് ചുറ്റിയിരുന്നു. മുട്ടോളം നീളത്തിൽ കൈത്തണ്ടയിലും മണിബന്ധത്തിലും രത്നഖചിതമായ വളകളണിഞ്ഞിരുന്നു.

അവൾ എന്നെ അകത്തേക്കാനയിച്ചു. അകത്ത് ഒരു മൂലയിലായി മച്ചിൽനിന്ന് ചങ്ങലയിൽ തൂക്കിയിട്ട ഒരു വിളക്കുണ്ടായിരുന്നു. അത് ഒരു എണ്ണവിളക്കായിരുന്നില്ല എന്നു മനസ്സിലായി. മറ്റെന്തായിരിക്കാം... ഊഹിക്കാനായില്ല. നിറവാർന്ന ശ്വേതപ്രകാശമാണ് അത് പൊഴിച്ചിരുന്നത്. ഇടയിൽ നീലനിറം കലർന്ന രശ്മികൾ. കണ്ണഞ്ചിപ്പിക്കുന്ന പ്രകാശമല്ല. കുളിർമ നല്കുന്ന വെളിച്ചം. ചുറ്റുമുള്ളതെല്ലാം ആ വെളിച്ചത്തിൽ വ്യക്തമായി കാണാമായിരുന്നു. ഞാൻ നിന്നിരുന്നതിന് അരികിലായി ചെറിയൊരു പായ വിരിച്ചിരുന്നു. അതിനുമുമ്പിൽ വച്ചിരുന്ന വലിയൊരു താമരയിലയിൽ ചപ്പാത്തിയടക്കമുള്ള വിഭവങ്ങൾ വിളമ്പിയിരുന്നു. ആദ്യം അവളെന്നെ ആ പായയിൽ ഇരിക്കാൻ നിർദ്ദേശിച്ചു. പിന്നെ, എന്റെ തൊപ്പിയും തലപ്പാവും, കനത്ത മേൽക്കുപ്പായവും ഓരോന്നായി അഴിച്ചുമാറ്റി. ചുമർ തുരന്നുണ്ടാക്കിയ ഒരു ദ്വാരത്തിലാണ് അവൾ അതെല്ലാം കൊണ്ടുവച്ചത്. എന്റെ കുപ്പായവും മറ്റും പകുതിയോളം അതിൽനിന്ന് തൂങ്ങിക്കിടക്കുന്നത് കണ്ടു. തുടർന്ന്, എന്റെ പരുത്തിനിറച്ച കുപ്പായവും, കമ്പിളി ഉടുപ്പും, നീണ്ട കൈയ്യുള്ള ബനിയനും അവൾ അഴിച്ചുമാറ്റി. എന്റെ പാദരക്ഷകളും അവൾ ഊരിയെടുക്കുകയുണ്ടായി. ഏറെ മൃദുവായ ഏതോ തുണിത്തരംകൊണ്ട് അവൾ എന്നെ ആകെ ചുറ്റി പുതപ്പിച്ചു. അവളുടെ കനിവാർന്ന സ്നേഹപ്രകടനങ്ങൾ തടയാൻ എന്റെ പക്കൽ മതിയായ വാക്കുകളുണ്ടായിരുന്നില്ല. അവൾ എന്നെ ഇലയ്ക്കു മുമ്പിലിരുത്തി. വലതു കൈയ്യിലേക്ക് ജലം പകർന്നു. ഞാൻ കൈ കഴുകി. "ഇനി ആഹാരം കഴിക്കാം"– അവൾ കൈകൊണ്ട് സൂചന നല്കി. അവിടെ വന്നെത്തിയ നിമിഷം മുതലെ ഞാൻ ആകെ അന്ധാളിപ്പിലായിരുന്നു. ഇപ്പോഴും നിശ്ചലനായി ഇരിക്കാനെ എനിക്കായുള്ളൂ.

തീരെ സങ്കല്പിക്കാനാവാത്ത ഒരനുഭവം! ഒരു അപ്സരസ്സാണ് എന്റെ കൈപിടിച്ച് കൂടെയിരിക്കുന്നത്. എന്നിട്ടും ഞാൻ വികാരഭരിതനാകുന്നില്ല! എന്തുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്? കാരണം ഇന്നും എനിക്കജ്ഞാതമാണ്. അത് എന്റെ മിടുക്കുകൊണ്ടല്ല എന്നെനിക്ക് വ്യക്തമായി അറിയാം. അവനവന്റെ ഉള്ളിലുള്ള വൈരാഗ്യം എത്രത്തോളം തീവ്രമാണെന്ന് സ്വയം നിർണയിക്കാവുന്നതേയുള്ളൂ.

ഞാൻ ആഹാരം കഴിക്കാൻ തുടങ്ങിയപ്പോൾ അവൾ എഴുന്നേറ്റ് മാറി. ആ ഭക്ഷണം ഏറ്റവും രുചികരമായിരുന്നു. എല്ലാം സസ്യവിഭവ

ങ്ങൾ മാത്രമാണെന്നാണ് എനിക്കു തോന്നിയത്. എന്നാൽ തീർച്ച പറയുവാനും വയ്യ. പലതും മുമ്പേ ഞാൻ രുചിച്ചിട്ടില്ലാത്തതായിരുന്നു. എന്തായാലും ഓരോ വിഭവവും അങ്ങേയറ്റം സ്വാദിഷ്ടമായിരുന്നു. വിഭവ സമൃദ്ധമായ വിരുന്ന് കഴിച്ച് ഞാൻ എഴുന്നേറ്റു. ആ ക്ഷണത്തിൽതന്നെ അവൾ എന്റെ മുമ്പിൽ വന്നെത്തി. കൈപിടിച്ച്, വീണ്ടും വരാന്തയിൽ വൃത്തിയുള്ള മൃദുവായൊരു മെത്തയിൽ കൊണ്ടുചെന്നിരുത്തി. ആദ്യം കയറിച്ചെന്നപ്പോൾ ആ മെത്ത അവിടെ കണ്ടില്ലല്ലോ എന്ന് ഞാനോർത്തു. ഞാൻ ആഹാരം കഴിക്കുന്നതിനിടയിൽ ആരോ മെത്ത എനിക്കായി ഒരുക്കിയിരിക്കണം. "കിടന്നോളൂ"- അവൾ എന്റെ നേരെ കൈ കാട്ടി. ഞാൻ മെത്തയിലിരുന്നതും അവൾ അവിടെനിന്ന് അപ്ര ത്യക്ഷയായി.

ആ മെത്തയിൽ ഇരുന്നുകൊണ്ട് ഞാൻ ആലോചിച്ചു. മഞ്ഞുമല യിൽ കാണാനിടയായ ദേവതുല്യനായ എന്റെ രക്ഷകനും, അതിനു ശേഷമുണ്ടായതും അപ്രതീക്ഷിതങ്ങളായ സംഭവങ്ങളുടെ ഒരു പര മ്പരതന്നെ. അത്യത്ഭുതങ്ങളായ, സുഖകരങ്ങളായ, അസാധാരണങ്ങ ളായ സംഭവപരമ്പരകൾ. ഓർമകളോരോന്നും പ്രകൃതിദൃശ്യങ്ങളായി, അംഗചലനങ്ങളായി, അനുഭൂതികളായി ഇപ്പോഴും മനസ്സിനെ മുഗ്ദ്ധ മാക്കിക്കൊണ്ടിരിക്കുന്നു. നീണ്ട ഒരു ദിവസത്തിന്റെ ആയാസവും ബദ്ധ പ്പാടും കാരണം ഞാനാകെ തളർന്നിരുന്നു. എപ്പോഴാണ് ഞാൻ ഉറ ക്കത്തിലേക്ക് ആഴ്ന്നിറങ്ങിയതെന്ന് കൃത്യമായി ഓർക്കാനാവുന്നില്ല.

**3**

അലൗകികമായ ചുറ്റുപാട്; ഏതോ കിളിയുടെ അതിമധുരമായ കൂകൽ കേട്ടാണ് ഞാൻ ഉറക്കമുണർന്നത്. ഞാൻ മെത്തയിൽ നിന്നെ ഴുന്നേറ്റു. മനസ്സിനും ശരീരത്തിനും ഇതുവരെയും അനുഭവിച്ചിട്ടില്ലാത്ത അത്രയ്ക്കും ഉന്മേഷവും ആനന്ദവും. ഞാൻ വരാന്തയിൽ നിന്നിറങ്ങി, തലേദിവസം വന്നുകയറിയ അതേ പാതയിലൂടെ നടന്നുതുടങ്ങി. ചെന്നെത്തിയത് പുഴക്കരയിൽ. വെയിൽ നന്നായി തെളിഞ്ഞുതുടങ്ങി യിട്ടില്ല. പുഴവക്കത്തെ മണ്ണിന് മാർബിളിന്റെ മിനുസവും തിളക്കവും. ധാരാളം ഫലവൃക്ഷങ്ങൾ ഉയരത്തിൽ വളർന്നുനിന്നിരുന്നു. ഭൂമിയിൽ കാണാത്ത തരത്തിലുള്ള വൃക്ഷങ്ങളായിരുന്നു ഇതെല്ലാം. പേരെടുത്ത് പറയാനാകുന്നില്ലെങ്കിലും പരിചിത വൃക്ഷങ്ങളും ഉണ്ട്. യൂക്കാലിപ്റ്റസി നോട് സാദൃശ്യം തോന്നി ചിലതിന്. മറ്റു ചിലത് പനപോലെയാണ് തോന്നിയത്. ആ പ്രദേശത്തെ ഭൂമിയുടെ ഉപരിതലം പാറപോലെ ഉറ ച്ചതായിരുന്നു. എന്നിട്ടും ചെറുസസ്യങ്ങളും വള്ളികളും സമൃദ്ധമായി വളർന്നുനിന്നിരുന്നു.

ദൂരത്തേക്കു നോക്കിയപ്പോൾ ആരോ രണ്ടുപേർ ആറ്റിലേക്കിറങ്ങു ന്നത് കണ്ടു. പിന്നെ ഞാനും മടിച്ചു നിന്നില്ല. ഞാനും വെള്ളത്തിലേ

ക്കിറങ്ങി. മഞ്ഞോളം തണുപ്പോടെ ഇളം നീലനിറത്തിൽ തെളിവാർന്ന ജലം. മെല്ലെ മെല്ലെ വെയിൽ തെളിഞ്ഞു. ചുറ്റുമുള്ള തരുലതാദികൾ വർണശോഭയോടെ മിഴിതുറന്നു. ആ ഇലച്ചാർത്തുകളിലെ വർണവൈവിധ്യം കണ്ടാൽ മഴവില്ലിലെ നിറങ്ങളേഴും അവിടെ പ്രകാശിച്ചുനില്ക്കുകയാണെന്നു തോന്നി. ആ വർണഭംഗി വരച്ചുകാട്ടാൻ എന്റെ വാക്കുകൾക്കാവുന്നില്ല.

ആറ്റിൽനിന്ന് ഞാൻ കുളിച്ചു കയറി. ചുറ്റുപാടും വിരിഞ്ഞുനിന്ന പുഷ്പങ്ങളുടെ സൗന്ദര്യസമൃദ്ധിയും നുകർന്നുകൊണ്ട് ഞാൻ പിന്നെയും ആ വരാന്തയിലേക്കു നടന്നു. അവിടെയുള്ള വീടുകളും, മേൽക്കൂരകളും, കവാടങ്ങളുമൊക്കെ പണിതിരിക്കുന്നത് പുഴക്കരയിൽ കണ്ട ഉറപ്പാർന്ന ആ മണ്ണുകൊണ്ടായിരുന്നു. മാർബിൾപോലെ മിനുസവും ദൃഢതയുമുള്ള ആ മണ്ണിന് വല്ലാത്തൊരു വെണ്മയാണ്. പെട്ടെന്നു കണ്ടാൽ മഞ്ഞുകട്ടയാണെന്നെ തോന്നൂ.

തിരിച്ചു വന്നപ്പോൾ വരാന്തയിൽ മെത്തയില്ല. ആ സ്ഥാനത്ത് ഉയരം കുറഞ്ഞ ഒരു പീഠം. അവിടെയിരുന്ന് നേരം കളയണമെന്ന് എനിക്കു തോന്നിയില്ല. തലേരാത്രി ആഹാരം കഴിച്ച വിശാലമായ തളത്തിലേക്കു ഞാൻ നേരെ കയറിച്ചെന്നു. മനസ്സിൽ ലേശം സങ്കോചം തോന്നാതിരുന്നില്ല. തളത്തിൽ നല്ല പ്രകാശമുണ്ടായിരുന്നു; സൂര്യപ്രകാശംതന്നെ. ഒരു വശത്തേക്ക് നീങ്ങി ചുമരിനോടുചേർന്ന് നീണ്ട ഒരു വേദി. അപ്പോൾ മാത്രമെ അതെന്റെ ശ്രദ്ധയിൽപ്പെടുകയുണ്ടായുള്ളൂ. വേദിയിൽ പല സാമഗ്രികളും ചിട്ടയിൽ ഒരുക്കിവെച്ചിരുന്നു. കൂട്ടത്തിൽ കണ്ട ശംഖും, സ്വർണച്ചെപ്പും എന്റെ ശ്രദ്ധ പ്രത്യേകമായി ആകർഷിച്ചു. അതുപോലൊരു ശംഖ് അതിനുമുമ്പ് ഞാൻ കണ്ടിട്ടുണ്ടായിരുന്നില്ല. രണ്ടടിയോളം നീളം കാണും. ക്രമേണ വീതി കുറഞ്ഞുകുറഞ്ഞ് അറ്റമെത്തുമ്പോൾ തികച്ചും കൂർത്തത്. നിറം കടുംചുവപ്പായിരുന്നു. ശംഖിന്റെ മുഖം സ്വർണംകൊണ്ട് പൊതിഞ്ഞിരുന്നു.

വേദിക്കു താഴെയായി ചുമരോളം നീളത്തിൽ ഒരു ബെഞ്ച്. അത് ചായപ്പണികൾ ചെയ്ത് ഭംഗിയാക്കി തുകൽ വിരിച്ചിരുന്നു. അതിനു മേലെയായി കാവിനിറത്തിലുള്ള ഏതാനും പാത്രങ്ങൾ. നടുവിലായി ഒരു മണിയും. അതിനടുത്തേക്കു ചെല്ലണമെന്നു കരുതിയപ്പോഴേക്കും അവർ രണ്ടുപേരും എന്റെ ഇടത്തും വലത്തുമായി വന്നുനിന്നു. മഞ്ഞുമൂടിയ പാതയിൽ എന്റെ രക്ഷകനായി വന്ന്, എന്റെ ചുമതല ഏറ്റെടുത്ത ദേവതുല്യനായ മനുഷ്യനും, ഒപ്പം അപ്സരസ്സിനെപ്പോലെ സുന്ദരിയായ യുവതിയും. രണ്ടു പേരും എന്റെ കൈകൾ പിടിച്ച് എന്നെ നോക്കി മധുരമായി മന്ദഹസിച്ചു. എന്റെ മുഖത്ത് പ്രകടമായിരുന്ന പ്രസന്നത അവരെ സന്തോഷിപ്പിച്ചു. എത്ര ഹൃദ്യമായ സ്വരത്തിലാണ് അവർ രണ്ടുപേരും സംസാരിച്ചത്! അതിൽനിന്ന് ഒരേയൊരു വാക്കുമാത്രമെ

എനിക്കു മനസ്സിലാക്കാനായുള്ളൂ... "മിത്രം." അതുമാത്രം. "ചങ്ങാതീ, എന്തേ പുറത്തുതന്നെ നിന്നുകളഞ്ഞത്? അകത്തേക്കു വരൂ"- എന്നായിരിക്കാം അവർ പറയുന്നത് എന്നെനിക്കു തോന്നി. ഞാൻ അകത്തേക്കു കടന്നു. അവരോടൊപ്പം ആ ബഞ്ചിനരികെ ചെന്നുനിന്നു. അദ്ദേഹം ആ സ്ത്രീയോടെന്തോ പതിയെ പറഞ്ഞു. അപ്പോൾത്തന്നെ അവർ അവിടെനിന്ന് പോവുകയും ചെയ്തു.

എന്റെ രക്ഷകന്റെ വേഷവിധാനങ്ങൾ ഞാൻ ശ്രദ്ധാപൂർവം നിരീക്ഷിച്ചു. ആദ്യം കണ്ട ആ കിരീടം ഇപ്പോൾ തലയിലുണ്ടായിരുന്നില്ല. കറുത്തിരുണ്ട് കനമുള്ള മുടി തോളിലേക്കു വീണുകിടക്കുന്നു. കഴുത്തിൽ മൂന്നു ചുറ്റായി സ്വർണാഭരണങ്ങൾ. ഓരോ ചുറ്റിലും താഴെയായി നെഞ്ചോടു ചേർന്നു കിടക്കുന്ന മിന്നിത്തിളങ്ങുന്ന പതക്കങ്ങൾ. കൈത്തണ്ടയിൽ സ്വർണത്തിൽ തീർത്ത തോൾവളകൾ. മണിബന്ധത്തിലെ വളകൾ ചതുരാകൃതിയിലായിരുന്നു. സ്വർണനൂലുകൊണ്ട് ചിത്രപ്പണികൾ ചെയ്ത, തുകൽകൊണ്ടുണ്ടാക്കിയ, ഒരു നാട ഇടത്തെ തോളിലൂടെ അരപ്പട്ടയിൽ ഉറപ്പിച്ചിരുന്നു. മാർവിടം മിക്കവാറും നഗ്നമായിരുന്നു. മേലങ്കിയും കിരീടവും പുറത്തുപോകുമ്പോൾ മാത്രം ധരിക്കാനുള്ളതാകാം എന്നു ഞാൻ ഊഹിച്ചു. മുട്ടോളമെത്തുന്ന കട്ടിയുള്ള ഒരു ചുകന്ന വസ്ത്രമാണ് അദ്ദേഹം അരയിൽ ചുറ്റിയിരുന്നത്. പാദരക്ഷകൾ ധരിച്ചിരുന്നില്ല.

അപ്സരസ്സിന്റെ വേഷവിധാനങ്ങൾ തലേദിവസത്തെപ്പോലെയായിരുന്നു. കറുത്ത് കനമുള്ള തലമുടി കോതിമെടഞ്ഞിട്ടിരുന്നു. ധാരാളം പൂക്കളും മുടിയിൽ ചൂടിയിരുന്നു. നീലക്കല്ലുകൾ പതിച്ച തോടകളാണ് കാതിലിട്ടിരുന്നത്. നെറ്റിയിൽ തിളക്കമാർന്ന ചെറിയൊരു പതക്കം. ഏഴു ചുറ്റുള്ള രത്നാഭരണത്താൽ മാർവിടമാകെ മറച്ചിരുന്നു. വടിവൊത്ത ദേഹം. കൃത്യമായ അരക്കെട്ട്. മണികൾ കിലുങ്ങുന്ന അരപ്പട്ട. അതിനു താഴെയായി മുട്ടോളമെത്തുന്ന നീലപ്പാവാട. പാവാടയുടെ തുമ്പിൽ തൂങ്ങിക്കിടന്നിരുന്ന സ്വർണനൂലുകൊണ്ടുള്ള പൊടിപ്പുകൾ അവളുടെ ചുവടുവെപ്പിന്റെ താളത്തിൽ ചാഞ്ചാടിക്കൊണ്ടിരുന്നു. എന്തു ചന്തമായിരുന്നു അവളുടെ നടത്തത്തിന്! ശരിക്കും അവൾ സൗന്ദര്യംകൊണ്ട് ഒരു ദേവതതന്നെയായിരുന്നു.

ബെഞ്ചിന്മേൽ വെച്ചിരുന്ന സാമഗ്രികൾ സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കവെ, തലേദിവസം മഞ്ഞുകൂനകൾക്കിടയിൽനിന്ന് എന്റെ ആതിഥേയൻ പരതിയെടുത്ത സാധനങ്ങൾ കണ്ടു. ചെറിയൊരു നീലത്തളികയിലാണ് അവ വെച്ചിരുന്നത്. ഞാൻ ചെറിയൊരു സാമർഥ്യം കാട്ടി. തളികയിൽനിന്ന് ഒരെണ്ണമെടുത്ത് എന്റെ ആതിഥേയനോട് നേരിട്ടുതന്നെ ഞാൻ, ഹിന്ദിഭാഷയിൽ, ചോദിച്ചു. "ഈ സാധനം എന്താണ്?"

ഒരു നേരിയ ചിരിയോടെ അദ്ദേഹം മുന്നറിയിപ്പായെന്നോണം പറഞ്ഞു, "ഇനി അത് തിരിച്ചുവയ്ക്കരുത്, അത് നിങ്ങൾക്കുള്ളതാണ്." തുടർന്ന് അദ്ദേഹം വിശദീകരിച്ചു. വാക്കുകളേക്കാൾ അധികം മുദ്രകളായിരുന്നു എന്നുമാത്രം. ആ വസ്തുവിൽനിന്ന് ചെറുതായൊരു അംശം പാലിൽ ചേർത്ത് കഴിച്ചാൽ ഓജസ്സു വർധിക്കും. ജീവന്റെ ഊർജമാണ് ഓജസ്സ്. ഓജസ്സുള്ള ശരീരത്തിനെ ജരാനരകൾ ബാധിക്കില്ല. നൂറു വർഷത്തിൽപ്പരം സുഖമായി ജീവിച്ചിരിക്കാം. ആ പദാർഥത്തിന്റെ പേര് "തുഷാർ ഗോതോൾ" എന്നാണ്.

അത് കേട്ടതോടെ എന്റെ ഉള്ളിൽ ഉറപൊട്ടിയ ആവേശം മറച്ചുവയ്ക്കാൻ ഞാൻ ശ്രമിച്ചില്ല. "നിങ്ങൾ ഇത് ദിവസവും സേവിക്കാറുണ്ടോ? എങ്ങനെയാണ് നിങ്ങൾ ഇത് കഴിക്കുന്നത്?" വലിയ ജിജ്ഞാസയോടെ ഞാൻ ചോദിച്ചു. അതിനു മറുപടിയായി അദ്ദേഹം അവിടെവച്ചിരുന്ന ഭംഗിയുള്ള സ്വർണച്ചെപ്പ് കൈയ്യിലെടുത്തു. പ്രത്യേക രീതിയിലുള്ള അതിന്റെ തിരിയടപ്പു തുറന്നു. ചെപ്പിനകത്ത് വെളുത്ത നിറത്തിൽ ഒരു പൊടി ഉണ്ടായിരുന്നു. അത് എടുക്കാൻ പാകത്തിന് ചെറിയൊരു സ്വർണക്കരണ്ടിയും. അദ്ദേഹം അതിൽനിന്ന് ഒരു കരണ്ടി നിറച്ച് പൊടിയെടുത്തു. എന്റെ തല പിന്നോക്കം ചായ്ച്ച് വായിലേക്ക് ആ പൊടി ഇട്ടുതന്നു. അപ്പോഴേക്കും വീട്ടുകാരി ഒരു വെള്ളിക്കിണ്ണം നിറയെ പാലുമായി അവിടെ എത്തി. അതെന്റെ കൈയ്യിൽതന്ന് അവർ അവിടെ നിന്നുപോയി. നല്ല കട്ടിയുള്ള പാൽ. വിശേഷിച്ചൊരു മണവും രുചിയും. ഞാൻ അതു മുഴുവൻ കുടിച്ചു. കുങ്കുമപ്പൂവും കസ്തൂരിയും അതിൽ ചേർത്തിട്ടുണ്ടെന്നു തോന്നി. അമൃതസമാനമായൊരു പാനീയം. അത് കുടിച്ചതും പുതിയൊരു ഉണർവ്വും, ഉൻമേഷവും എന്നിൽ വന്നുനിറയുന്നത് ഞാൻ അറിഞ്ഞു. അത്ഭുതം തന്നെ! ഇന്നലെ മുതൽ ആനന്ദത്തിന്റെ തിരതള്ളലിൽ, വേലിയേറ്റത്തിൽ, ഞാനാകെ ആമഗ്നനായിരിക്കുകയാണ്. ഓരോ നിമിഷവും ഞാൻ ഒരു അനുഭൂതി നുകർന്നു കൊണ്ടിരിക്കുന്നു. എങ്കിലും ഇത്രയും ഉദാത്തമായ ഒരവസ്ഥ അസഹനീയമായി തോന്നുന്നു. അതെന്നെ ശ്വാസംമുട്ടിക്കുന്നു എന്ന തോന്നൽ. "എന്തുകൊണ്ടാണിങ്ങനെ സംഭവിക്കുന്നത്?" ഞാൻ ചോദിച്ചു. അവർ ഒന്നു പുഞ്ചിരിച്ച് വിശദീകരിച്ചു.

ദേവഭാഷയായ സംസ്കൃതത്തിലാണ് തുടർന്ന് അവർ സംസാരിച്ചത്. സംഗീതം പഠിക്കുന്ന കാലത്ത് സംസ്കൃതത്തിൽ സാമാന്യമായ ഒരറിവ് ഞാൻ സമ്പാദിച്ചിരുന്നു. "ഇത് ഞങ്ങളുടെ ഗന്ധർവരാജ്യമാണ്. ഹിമാലയത്തിന്റെ ഉന്നതതലങ്ങളിൽ ഗംഗാദേവിക്കു ചുറ്റുമായി സ്ഥിതിചെയ്യുന്നു. ഭൗതിക ശരീരത്തിന്റെ നിലനില്പിനാവശ്യമായ ഭൂമിയും, ജലവും, വായുവും ഇവിടെയുണ്ട്. അതുപോലെത്തന്നെ മറ്റു അത്യാവശ്യഘടകങ്ങളും. എന്നാൽ, താഴെ, സമതലത്തിലെ താമ

സക്കാർക്ക് പ്രത്യേകിച്ചും നിങ്ങളുടെ സ്ഥൂലലോകവുമായി താരതമ്യപ്പെടുത്തുമ്പോൾ ഇവിടെയുള്ളതെല്ലാം വിചിത്രവും അഭൗമവും സ്വർഗീയവുമായി അനുഭവപ്പെട്ടുവെന്നുവരാം. മാത്രമല്ല, ഹിമാലയത്തിന്റെ ഉപരിഭാഗങ്ങളിലുള്ള അത്യധികം ശുദ്ധവും സാന്ദ്രത കുറഞ്ഞതുമായ വായു നിങ്ങൾക്ക് പരിചിതവുമല്ല. അതുകൊണ്ടുതന്നെ ഇവിടെ കൂടുതൽ നേരം ചെലവഴിക്കുക നിങ്ങളെ സംബന്ധിച്ചിടത്തോളം വളരെ പ്രയാസമുള്ള കാര്യമാണ്. നിങ്ങളുടെ ഇപ്പോഴത്തെ അവസ്ഥക്കു കാരണം ഇതാണ്."

"ഇനി ഞാൻ കാര്യങ്ങൾ തുറന്നുപറയാം. നിങ്ങൾക്കു ചെറുപ്പമാണ്. ഏതാണ്ട് മുപ്പതു വയസ്സ്, അല്ലേ? നിങ്ങളിൽ ഒരു പുതുജീവനും ചൈതന്യവും വിടർന്നുവരുന്നത് ഞാൻ കാണുന്നു. ലൗകികതയുടെ കടുത്ത പുറന്തോട് നിങ്ങളെ ഇനിയും പൂർണമായി പൊതിഞ്ഞുകഴിഞ്ഞിട്ടില്ല. കാപട്യത്തിലും ഭോഗാലാസ്യതയിലും ഇനിയും മുഴുവനായും നിങ്ങൾ സ്വയം നഷ്ടപ്പെട്ടുകഴിഞ്ഞിട്ടില്ല. അതാണല്ലോ നിങ്ങളുടെ ലോകത്തിന്റെ സ്വതവേയുള്ള ഭാവം. ഹൃദയത്തിന്റെ മുഴുവൻ നൈർമല്യവും പ്രകാശിച്ചുനില്ക്കുന്ന നിങ്ങളുടെ മുഖം ഞങ്ങളുടെ ഗുരു ശ്രദ്ധിച്ചിരുന്നു. നിങ്ങളെ ഇവിടേക്കു കൂട്ടിക്കൊണ്ടുവരുവാനും നിങ്ങളുടെ ഉള്ളിൽ തുടിച്ചുനില്ക്കുന്ന ജിജ്ഞാസ ശമിപ്പിക്കുവാനും അദ്ദേഹത്തിന് ആഗ്രഹം തോന്നി. അതുകൊണ്ടാണ് നിങ്ങൾക്ക് ഇവിടെ താമസിക്കാൻ സാധിച്ചത്. സാധാരണ രീതിയിലുള്ള മാനസികാവസ്ഥയുള്ള ഒരാൾക്ക് അല്ലെങ്കിൽ സ്ഥൂലമായ ഈ ഭൗതികലോകത്തെക്കുറിച്ചു മാത്രം ചിന്തിക്കുകയും ഉത്കണ്ഠപ്പെടുകയും ചെയ്യുന്ന ഒരാൾക്ക് ഞങ്ങളുടെ അനുവാദവും അറിവും കൂടാതെ ഒരു നിമിഷംപോലും ഇവിടെ കഴിച്ചുകൂട്ടുക സാധ്യമല്ല."

"ഇവിടെ കാലത്തിന്റെ ചുറ്റിത്തിരിയലുകളില്ല." അവർ തുടർന്നു പറഞ്ഞു. "കാലാവസ്ഥയോ ഋതുഭേദങ്ങളോ ഞങ്ങളെ ഒരുവിധത്തിലും ബാധിക്കുകയില്ല. ഇവിടെ എപ്പോഴും സുഖകരമായ വസന്ത ഋതുവാണ്. അതുകൊണ്ടുതന്നെ ഇവിടെ ആർക്കും വിഷാദമോ വ്യസനമോ അനുഭവപ്പെടുന്നില്ല."

"പിന്നെ, എന്തുകൊണ്ടാണ് ഇന്ന് രാവിലെ മുതൽ എന്റെ മനസ്സ് മ്ളാനമായിരിക്കുന്നത്?"- ഞാൻ ചോദിച്ചു. "ഇവിടെ വന്നതുമുതൽ ഞാൻ ജീവിതം തികച്ചും ആസ്വദിക്കുകയായിരുന്നു. ഇന്നലെവരെ ഞാൻ പൂർണമായും സന്തോഷവാനുമായിരുന്നു. ഇവിടത്തെ സംഗീതവും നൃത്തവുമെല്ലാം വളരെയധികം ആഹ്ളാദദായകമായിരുന്നു."

ഞാൻ പറഞ്ഞത് ശ്രദ്ധിക്കാതെ ഗന്ധർവി തുടർന്നു. "ശരിയാണ്. ഞങ്ങളുടെ ഉദ്യാനങ്ങളിലും ക്ഷേത്രങ്ങളിലെ പുറംതളങ്ങളിലും മണ്ഡപങ്ങളിലും അരങ്ങേറിയ സംഗീതവിരുന്നിന്റെ രസം തികച്ചും

നിങ്ങൾക്ക് ആസ്വദിക്കാനായത് ഞങ്ങൾ അനുമതി നല്കിയതുകൊണ്ടുമാത്രമാണ്."

എന്നിലെ ഞാനെന്ന ഭാവത്തിനു ലഭിച്ച ഒരു അടി! ഞാൻ ചൊടിച്ചു- "അതെങ്ങനെ? സംഗീതത്തെക്കുറിച്ച് സാമാന്യം നല്ലൊരു ഗ്രഹിതം എനിക്കുണ്ടല്ലോ!"- എന്റെ സ്വരം ദൃഢമായിരുന്നു. അതിൽ ആത്മവിശ്വാസം സ്ഫുരിച്ചിരുന്നു.

അവർ സ്വരം മൃദുവാക്കി എന്നെ കാര്യം പറഞ്ഞു മനസ്സിലാക്കിത്തന്നു. "ഞങ്ങളുടെ സമ്മതപ്രകാരം സൂക്ഷ്മമായ ശബ്ദവീചികൾ നിങ്ങളുടെ ശ്രവണനാളിയിലൂടെ ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങി. നിങ്ങളുടെ ജീവകവചത്തിനെ പോഷിപ്പിക്കുന്ന അതിസൂക്ഷ്മമായ കണികകളായ പ്രാണതരംഗങ്ങൾക്ക് നന്ദി പറയാം. ഒരു കാര്യം തീർച്ചയാണ്, അതായത് ഇതൊക്കെയും സാധ്യമായത്, അതിനുവേണ്ടിയുള്ള അടിത്തറ നിങ്ങളിൽ തയ്യാറാക്കപ്പെട്ടുകഴിഞ്ഞിരുന്നു എന്നതുകൊണ്ടാണ്. അതിദിവ്യമായ ഈ സംഗീതം ആസ്വദിക്കാനും, അതിനെപ്രതി വികാരഭരിതനാകാനും ഒരു സാമാന്യമനസ്സിനു സാധ്യമല്ല. ഹൃദയത്തിന് അത്രയും സൂക്ഷ്മതയുണ്ടായിരിക്കണം; സംവേദനക്ഷമതയും. പ്രാണശക്തി അനുകൂലമായിരിക്കുമ്പോഴെ ഈ തരം അനുഭൂതികൾ സാധ്യമാകൂ. ഈ ചുറ്റുപാടുകൾ സ്വാഭാവികമായും നിങ്ങൾക്ക് അന്യമാണ്. അതാണ് നിങ്ങളുടെ ഇപ്പോഴത്തെ ഈ പ്രതികരണത്തിന് കാരണം. സാരമാക്കേണ്ടതില്ല. അതും കഴിഞ്ഞുപോകും."

എന്റെ മനസ്സ് ശാന്തമായി. "ആവട്ടെ." ഞാൻ തലയാട്ടി. എന്റെ ധിക്കാരവും, തെല്ല് ക്ഷുഭിതമായ അജ്ഞതയും അവർ ഗൗരവമായി എടുത്തിട്ടില്ല. എനിക്കാശ്വാസമായി.

"ഇനിയൊരു കാര്യംകൂടി അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്." ഞാൻ വിനീതനായി. "നിങ്ങളെ സംബന്ധിച്ചിടത്തോളം ഞങ്ങൾ വിചിത്ര ജീവികളാണ്. തികച്ചും മറ്റൊരു വർഗം, അധമരുമാണ്. ജീവിതരീതിയും പാടെ വ്യത്യസ്തമാണ്. എന്നിട്ടും നിങ്ങൾ ഞങ്ങളോട് ഇത്രയും കനിവു കാട്ടുന്നുവല്ലോ. അത്ഭുതം തോന്നുന്നു."

"താഴെഭാഗത്തുള്ള പീഠഭൂമിയിൽനിന്ന് അപൂർവമായിട്ടെ ആരെങ്കിലും ഇവിടംവരെ വന്നെത്താറുള്ളൂ. അതിഥികളായാലും, അപരിചിതരായാലും അവരെപറ്റി ഇവിടെയെല്ലാവർക്കും വലിയ കൗതുകവും ഉത്സാഹവുമാണ്."

താഴെയുള്ള പീഠഭൂമിയിൽനിന്നുള്ളവർ എന്ന് അവർ സൂചിപ്പിച്ചത് ആരെകുറിച്ചായിരിക്കും? തീർച്ചയുണ്ടായിരുന്നില്ല; എന്നാലും ഞാൻ ഊഹിച്ചു. ഭൂമിശാസ്ത്രപരമായി, താഴെ തെക്കോട്ട് നീണ്ടുകിടക്കുന്ന പ്രദേശങ്ങളിലെ താമസക്കാരെ മാത്രമല്ല അവർ ഉദ്ദേശിച്ചിരിക്കുക.

ഉയർന്ന മാനസികാവസ്ഥയിലേക്കു കയറിപ്പറ്റാൻ താല്പര്യമില്ലാത്ത വരെ കൂടി ആ വിശേഷണത്തിൽ അവർ ഉൾപ്പെടുത്തിയിരിക്കണം.

"അതെന്തുകൊണ്ടാണ്?" തികച്ചും പ്രസക്തമായിരുന്നു എന്റെ ചോദ്യം. അങ്ങനെ അവരിൽനിന്നും കൂടുതൽ വിവരങ്ങൾ മനസ്സിലാക്കിയെടുക്കുന്ന കാര്യത്തിൽ ഞാൻ വിജയിച്ചു. അവർ പതുക്കെ കാര്യങ്ങൾ വെളിപ്പെടുത്തി. "അതിനുള്ള കാരണം, താഴെ ലോകത്തുള്ളവർ തെറ്റിദ്ധരിച്ചിരിക്കുന്നത് പ്രത്യക്ഷമായ ഭൗതികശരീരമാണ് തങ്ങൾ എന്നാണ്. അവരുടെ ഹൃദയം മുഴുവനായും ഭൗതികമായ നാമരൂപങ്ങളിൽ കുരുങ്ങിക്കിടക്കുകയാണ്. അവരുടെ അധമമായ വാസനകൾ, മൃഗീയമായ തൃഷ്ണകൾ, അന്തസ്സില്ലാത്ത പ്രവൃത്തികൾ, കേവലം സ്ഥൂലമായ, നശ്വരമായ, ശരീരത്തെ പ്രതിയുള്ള അമിതമായ ആസക്തി- ഇതൊക്കെയും ഇവിടംവരെ വന്നെത്താനും താമസിക്കാനും അവരുടെ വഴിയിൽ പ്രതിബന്ധങ്ങളായി നില്ക്കുന്നു."

"മറ്റൊന്നുകൂടിയുണ്ട്. പശു-പക്ഷികളുടെ മേൽ ആധിപത്യമുറപ്പിച്ചിരിക്കുകയാണല്ലോ മനുഷ്യർ. അവരുടെ വിചാരം തങ്ങൾ മൃഗങ്ങളെക്കാൾ സംസ്കാരമുള്ളവരും അവരെക്കാൾ ഒരുപടി ഉയർന്ന തലത്തിലുള്ളവരും ആണെന്നാണ്. ഈ അഹന്ത തലയിൽ കയറി മനുഷ്യരൊക്കെയും അന്ധരായിത്തീർന്നിരിക്കുന്നു. ശരീരത്തിന്റെ ബലം ഒന്നു മാത്രമാണ് വാസ്തവത്തിൽ അവർക്കു താങ്ങായിട്ടുള്ളത്. അതല്ലാതെ ആത്മീയശക്തിയുടെ ലാഞ്ചനപോലും ഇന്ന് മനുഷ്യസമൂഹത്തിൽ സ്ഫുരിക്കുന്നില്ല. അധമമായ സുഖഭോഗങ്ങളിൽ തൃപ്തി കണ്ടെത്താനാണ് ഇന്ന് മനുഷ്യരുടെ തൃഷ്ണ. മനുഷ്യരും മൃഗങ്ങളും തമ്മിലുള്ള ബന്ധത്തിന്റെ വേരുകൾ ഏറെ ആഴത്തിലുള്ളതാണ്. മനുഷ്യരെപ്പോലെത്തന്നെയാണ് മൃഗങ്ങളും ജീവിക്കുന്നതും, പ്രത്യുല്പാദനം നടത്തുന്നതും ആഹാരം കഴിക്കുന്നതും മരണം സംഭവിക്കുന്നതും. മനുഷ്യൻ സ്വന്തം പ്രവൃത്തികളിലേറെയും നിർവഹിക്കുവാൻ സസ്യമൃഗാദികളെ ആശ്രയിക്കുന്നു. പക്ഷികളുടെയും മത്സ്യങ്ങളുടെയും കാര്യമെടുത്താലും മെച്ചമാണെന്നു പറയാനാവില്ല. മനുഷ്യർ അവയേയും വളരെയധികം ചൂഷണം ചെയ്യുന്നുണ്ട്. ഭൂമിയിലെ സർവവിധ ജീവജാലങ്ങളുടെയും നിലനില്പിനെ മനുഷ്യർ അപകടത്തിലാക്കിയിരിക്കുന്നു."

"തനിക്കു താഴെയുള്ള ജീവജാലങ്ങളെ അടക്കിവാഴുവാനായി മനുഷ്യൻ കണ്ടെത്തിയിട്ടുള്ള തന്ത്രങ്ങൾ അനവധിയാണ്. മൃഗങ്ങളെ കൊല്ലാനുള്ള ഉപായങ്ങൾതന്നെ എത്രയേറെയാണ്! വിരോധാഭാസമായിത്തോന്നാം. എന്നാലും, ഇതേ തന്ത്രങ്ങൾ പ്രയോഗിച്ചുതന്നെ അവർ ധൈര്യപൂർവം പരസ്പരം കൊന്നൊടുക്കുന്നു എന്നതാണ്

സത്യം. അസൂയ, അത്യാഗ്രഹം അതുപോലെയുള്ള മറ്റു ദുഷ്പ്രവണതകൾ തുടങ്ങിയ മനുഷ്യന്റെ മൃഗപാരമ്പര്യത്തിന്റെ ഇത്തരം ശേഷിപ്പുകൾ അവന് ജീവിതത്തിൽ ആഹ്ലാദത്തിനും ആവേശത്തിനും നിമിത്തമാകുന്നു. അറിഞ്ഞോ അറിയാതേയോ തന്റെ ഓരോ പ്രവൃത്തിയിലും പെരുമാറ്റത്തിലും ചിലപ്പോളൊക്കെ മനുഷ്യനിൽ മൃഗീയത തലപൊക്കുന്നുണ്ട്. ഈ ദുഷ്പ്രവൃത്തികൾ കുറെ പേരിലെങ്കിലും സാമാന്യജീവിതരീതിയായി മാറിയിരിക്കുന്നു. നന്മയുടെ പാതയിൽ ചരിക്കുന്ന വളരെ അപൂർവമായവർ ഇതിൽ നിഷേധം പ്രകടിപ്പിക്കുന്നു. പക്ഷേ, അവരുടെ ധർമോപദേശങ്ങളൊന്നും എപ്പോഴും സാധാരണ ജനങ്ങളുടെ കാതുകളിൽ എത്താറില്ല. അഥവാ എത്തിയാൽത്തന്നെയും അവർ അതിന് അർഹിക്കുന്ന ശ്രദ്ധയോ പ്രാധാന്യമോ നല്കാറില്ല."

ദേവിയുടെ വാക്കുകൾ ഒരു നിമിഷം നിലച്ചുപോയി. വിദൂരതയിലേക്കെങ്ങോ ആ കണ്ണുകൾ നീണ്ടു. അവർ എന്തോ ആലോചിക്കുകയായിരുന്നുവോ? അതോ എന്തെങ്കിലും പരിഭ്രമമോ വ്യസനമോ ആ മനസ്സിൽ നിഴൽ വീഴ്ത്തിയതായിരിക്കുമോ? ഒരുപക്ഷേ, മൂന്നും കൂട്ടിച്ചേർത്തതാകാം. ഏതായാലും, ഏതാനും നിമിഷങ്ങൾക്കുശേഷം അവർ വീണ്ടും പറഞ്ഞു തുടങ്ങി. "എത്ര മണ്ടൻമാരാണ് ഈ മനുഷ്യർ! ഇടക്കിടെ അവർ ഹിമാലയത്തിലെ ഏതെങ്കിലും ഉയർന്നകൊടുമുടികൾ കയറിപ്പറ്റാൻ ശ്രമം നടത്തും. എന്നിട്ടോ, അത്, അത്യപൂർവായ, അതീവപുണ്യമാർന്നതായ ഒരു പ്രവൃത്തിയായി അവകാശപ്പെടുകയും ചെയ്യും. സാമ്പത്തികമായി ശക്തിയാർജിക്കാനും അവർക്ക് വലിയ തിടുക്കമാണ്. അതിനുവേണ്ടി പ്രകൃതിയിലെ സുന്ദരവും, നന്മയാർന്നതുമായ എന്തിനെയും നശിപ്പിക്കാൻ അവർക്കു മടിയില്ല. പ്രകൃതിക്കു വിരുദ്ധമായി മുന്നേറുന്നതിലാണ് പൗരുഷവും, മനുഷ്യന്റെ മഹത്വവും എന്ന് അവർ ധരിച്ചുവച്ചിരിക്കുന്നു. ദുർബലരെ ചൂഷണംചെയ്തും സ്വാർഥതാല്പര്യങ്ങൾ സംരക്ഷിച്ചും നാശത്തിന്റെ പാതയിലൂടെ അന്ധമായി മുന്നോട്ടു പോകുകയാണ് മനുഷ്യർ."

"പുരാതനകാലത്തെപ്പോഴോ ദുർഗാഭഗവതി ചണ്ഡനേയും മുണ്ഡനേയും വധിച്ചത് ഇവിടെ എവിടെയോവെച്ചാണ്. അന്ന് ആ അസുരനിഗ്രഹത്തിന്റെ ആവശ്യം ശ്രീഭഗവതി വിശദമാക്കുകയുണ്ടായി. അവർ അസഹനീയമാംവിധം അഹങ്കാരികളും ക്രൂരൻമാരുമായിരുന്നു. അതിക്രൂരമായ അവരുടെ ദുഷ്പ്രവൃത്തികൾ ദേവൻമാർക്കും മനുഷ്യർക്കും ഒരുപോലെ പൊറുക്കാനാവാത്ത വിധത്തിലെത്തിയിരുന്നു. അതുപോലെത്തന്നെയുള്ള സ്വേച്ഛാധിപത്യവും, അനാചാരങ്ങളും ഇപ്പോൾ മനുഷ്യലോകത്തിൽ വളർച്ച പ്രാപിക്കാൻ തുടങ്ങിയിരിക്കുന്നു. സ്വയം 'സംസ്കാരമുള്ളവർ' എന്ന് അഹങ്കരിക്കുന്ന സമൂഹം മുഴുവൻ ഇക്കൂട്ടരുടെ ശക്തമായ മർദ്ദനത്തിനു കീഴെ ഞെരിഞ്ഞമരുകയാണ്. സമാ

ധാനപരമായ സഹവർത്തിത്വത്തിനായി ആഗ്രഹിക്കുന്നവർക്ക് കിട്ടുന്ന സമ്മാനം, കയ്പേറിയ അനുഭവങ്ങൾ മാത്രം."

"അതെന്താണിങ്ങനെ?" ഞാൻ അറിയാതെ ചോദിച്ചുപോയി. അവർ എന്റെ ചോദ്യത്തിന് മറുപടി വ്യക്തമായി പറഞ്ഞു.

"സംസ്കാരസമ്പന്നർ എന്ന് സ്വയം അഭിമാനിക്കുന്ന മനുഷ്യർ, അവർ തങ്ങളെ താരതമ്യം ചെയ്യുന്നത് മൃഗങ്ങളുമായിട്ടാണ്. അതല്ല എങ്കിൽ മൃഗങ്ങളിൽ നിന്നുമാറി ആദ്യമായി മനുഷ്യജന്മമെടുത്ത കാട്ടാളൻമാരുമായിട്ടാണ്. അതോർത്ത് അവർ ആവേശംകൊള്ളുന്നു. ഇങ്ങനെ മനുഷ്യർ തങ്ങളേക്കാൾ താഴ്ന്ന വർഗത്തിൽപ്പെട്ട മനുഷ്യരുമായോ ജന്തുക്കളുമായോ ഇടപഴകിക്കൊണ്ടിരിക്കുന്നു. സ്വന്തം സ്വാർഥതാല്പര്യങ്ങൾ നേടാൻവേണ്ടി അവയെ ഉപകരണങ്ങളാക്കുന്നു. സ്വയം അവയുമായി താരതമ്യം ചെയ്തുകൊണ്ടിരിക്കുന്നു. അങ്ങനെ മനുഷ്യസമുദായം ഇന്ന് തടഞ്ഞുനിർത്താനാവാത്തവിധം അധഃപതിച്ചുകൊണ്ടിരിക്കുകയാണ്. തങ്ങളേക്കാൾ ഉയർന്ന ബോധതലത്തിലുള്ളവരെക്കുറിച്ച് മനുഷ്യന് അറിയാൻ അവസരമുണ്ടാകണം. സ്വന്തം അവസ്ഥ അവരുടേതുമായി താരതമ്യപ്പെടുത്താനുള്ള സന്ദർഭം ലഭിക്കണം. എങ്കിൽ മാത്രമെ അവനവന്റെ സ്ഥിതിയെക്കുറിച്ച് വിവേകപൂർവം വിലയിരുത്താൻ അവനു സാധിക്കൂ. പക്ഷേ എന്തുചെയ്യാം? സ്വന്തം സമൂഹത്തിലുള്ള മഹാപുരുഷന്മാരെപോലും അവൻ ആദരപൂർവ്വം പരിഗണിക്കുന്നില്ല. പിന്നെയാണൊ കൂടുതൽ മികവുറ്റ ഒരു ലോകവുമായി ബന്ധപ്പെടുന്നത്? അതിനായി അവൻ പ്രയത്നിക്കുമെന്ന് ചിന്തിക്കാനാവില്ല."

"മനുഷ്യർക്കിടയിൽ ഒരുമയില്ല. സഹകരണ മനോഭാവവുമില്ല. യാതൊരു വൈമനസ്യവും കൂടാതെ അവർ മറ്റുള്ളവരെ വിമർശിക്കുന്നു. അങ്ങനെ സംഘർഷത്തിന്റെ കനൽ കെടാതെ കത്തിക്കൊണ്ടിരിക്കുന്നു. ചിലകൂട്ടർ സൗഹാർദ്ദവും സന്തോഷവും പരസ്പരധാരണയും തേടിക്കൊണ്ട് ലോകം മുഴുവൻ ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഇതിലൊന്നുപോലും ഒരിടത്തും ഒരിക്കലും അവർ കണ്ടെത്തുന്നില്ല. ഒരായുഷ്കാലം മുഴുവൻ ധൂർത്തടിച്ചുകളഞ്ഞ്, എല്ലാ ശക്തിയും ക്ഷയിച്ച്, എഴുന്നേറ്റുനടക്കാൻപോലും ശേഷിയില്ലാതെ ഒരു മൂലയ്ക്ക് തളർന്ന് ഒതുങ്ങിക്കൂടുന്നവരുമുണ്ട് അനവധി. അവരും ആഗ്രഹിക്കുന്നത് മറ്റുള്ളവരുടെ അധഃപതനമാണ്. ആരോഗ്യകരമായ ചിന്തകളൊന്നുംതന്നെ മറ്റുള്ളവരെക്കുറിച്ച് അവരുടെ മനസ്സിലില്ല."

ഞാനൊരു കലാകാരനാണല്ലോ. ദേവിയുടെ വാക്കുകളുടെ പൊരുൾ ആ നിമിഷംതന്നെ എന്റെ മനസ്സിൽ പതിഞ്ഞു. അതുകൊണ്ടായിരിക്കാം, കൂടുതൽ അറിയാൻ എനിക്കു ജിജ്ഞാസ തോന്നി. "ദേവീ, എന്തുകൊണ്ടാണ് അങ്ങനെ സംഭവിക്കുന്നത്? സ്വന്തം ഉൾപ്രേരണക

ളോട് എന്തുകൊണ്ടാണ് നീതിപുലർത്താൻ കഴിയാത്തത്? ആഗ്രഹമുണ്ട് എങ്കിൽപോലും മനസ്സിന്റെ വിശുദ്ധി കാത്തുസൂക്ഷിക്കാൻ കഴിയാത്തത് എന്തുകൊണ്ടാണ്?"

"ഓരോ മനുഷ്യനിലും വേരുറപ്പിച്ചിരിക്കുന്ന നാലു 'മഹത്തായ' വികാരങ്ങളായ അഹങ്കാരം, ആത്മപ്രശംസ, അസൂയ, അത്യാഗ്രഹം, എന്ന നാലു 'ഗുണങ്ങൾ' മനുഷ്യന്റെ എല്ലാ പ്രവൃത്തികളിലും വ്യക്തമായി പ്രതിഫലിച്ചിരിക്കുന്നു. വാസ്തവത്തിൽ ഈ നാലു പ്രതിബന്ധങ്ങൾ മനുഷ്യന്റെ വിശേഷഗുണങ്ങളായി അവൻ സൗകര്യപൂർവ്വം സ്വയം വിലയിരുത്തുന്നു. ലജ്ജാവഹംതന്നെ. സമർഥനായ ഒരാൾ അത്യാഗ്രഹികൂടിയാകുമ്പോൾ, മറ്റുള്ളവരെ തട്ടിയും തഴഞ്ഞുമാണെങ്കിലും അവനവന്റെ കാര്യം നിഷ്പ്രയാസം സാധിക്കുന്നു. ഇന്നത്തെ ഒരു കലാകാരനും വാസ്തവത്തിൽ പാടുപെടുന്നത് കലയുടെ അഭിവൃദ്ധിക്കോ പ്രചാരത്തിനോ വേണ്ടിയല്ല. അവന്റെ നോട്ടം മുഴുവൻ പ്രതിഫലത്തിൽ മാത്രമാണ്. മനുഷ്യന് സ്വർണ്ണമാണ് ഏറ്റവും ആകർഷകമായ വസ്തു. സ്വർണ്ണം ഭ്രാന്തമായ ഒരാവേശമാണ് നിങ്ങൾക്ക്. അത് കഴിഞ്ഞാൽ പിന്നത്തെ ആവേശം സ്ത്രീകളോടാണ്. ഇത് രണ്ടും നിങ്ങളെ നാശത്തിന്റെ പടുകുഴിയിലേക്ക് തള്ളിവിടുന്നു. മനുഷ്യരൊക്കെയും സമ്പത്തിനായി ആർത്തി പിടിച്ചിരിക്കുന്നവരാണ്. മനുഷ്യന്റെ ദുഷ്ടബുദ്ധിക്കും ഭൗതികമായ മോഹങ്ങൾക്കുമെല്ലാം കാരണമായിരിക്കുന്നത് ധനത്തെ കേന്ദ്രീകരിച്ചുകൊണ്ടാണെന്ന് ചരിത്രം കാണിച്ചു തരുന്നു. അവന്റെ ഇക്കാണുന്ന സമ്പത്തും കച്ചവടവും വ്യാപാരങ്ങളും നാഗരികതയുമൊക്കെ പുരോഗമിച്ചിട്ടുള്ളത് ധനത്തിനെ ആധാരമാക്കിയിട്ടാണ്. വിചിത്രംതന്നെ! മനുഷ്യന്റെ അന്തസ്സിനും അഭിമാനത്തിനും നിദാനം സമ്പത്താണ്. കൈവശമുള്ള ധനത്തിന്റെ അളവു കൂടുന്തോറും സമൂഹത്തിൽ മനുഷ്യനുള്ള സ്ഥാനവും മാനവും ഏറുന്നു."

എനിക്കു വല്ലാത്ത അദ്ഭുതം തോന്നി. "ദേവീ, ഞങ്ങൾ ഒരു സമൂഹത്തിൽ ജീവിക്കുന്നവരാണ്. എന്നാൽ അമ്പരപ്പിക്കുന്ന ആ സത്യം, ആ മട്ടിൽ ഞങ്ങൾ നോക്കിക്കണ്ടിട്ടില്ല. സ്വന്തം അറിവിനെക്കുറിച്ചും, കലകളിലുള്ള പാടവത്തെക്കുറിച്ചും പൊതുവേദികളിൽ ഞങ്ങൾ അഹങ്കരിക്കാറുണ്ട്..."

അപ്പോഴേക്കും അവർ ഇടയിൽ കയറി പറഞ്ഞു– "അറിവിന്റെ മേഖലയിൽ ഇക്കൂട്ടർ ദരിദ്രരും അമ്പരപ്പിക്കുംവിധം തീർത്തും നിസ്സാരരുമാണ്. "എന്നേക്കാൾ കേമനായി ഒരാളുണ്ടായിക്കൂട–" ഒട്ടുമുക്കാലും മനുഷ്യർ വിചാരിക്കുന്നത് ഇത്തരത്തിലാണ്. മുൻനിരയിൽ എത്തിയിട്ടുള്ള ഒന്നോരണ്ടോ പേരെ അവർ ആദരിക്കും. പക്ഷഭേദം കാണിച്ച് കലയുടെയും സംസ്കാരത്തിന്റെയും അഭിവൃദ്ധിയെ തടസ്സപ്പെടുത്തുകയാണ്

അവന്റെ സ്വതവേയുള്ള ശീലം. ഏതെങ്കിലും തരത്തിലുള്ള ഒരു കലാരൂപം അഭ്യസിക്കുവാൻ ആരേയും അവൻ നിർലോഭം പ്രോത്സാഹിപ്പിക്കുന്നില്ല. അതിനുവേണ്ടതായ സാഹചര്യങ്ങൾ ഒരുക്കിക്കൊടുക്കുന്നില്ല. അതിനു പകരമായി, തിരഞ്ഞെടുക്കപ്പെട്ട ഏതാനും കലാകാരന്മാരെ ആദരിക്കുകയും അവർക്ക് ധനവും മറ്റും സമ്മാനമായി നല്കുകയും ചെയ്യുന്നു. വാസ്തവത്തിൽ സമൂഹം അവരെ ഇങ്ങനെ കൂടുതൽ അത്യാഗ്രഹികളാക്കുകയാണ് ചെയ്യുന്നത്. മാത്രമല്ല, അമിതമായ ഉൽക്കർഷേച്ഛയും ഇതുമൂലം അവരിൽ വളരാൻ ഇടയാകുന്നു. സമൂഹത്തിൽ ശ്രേഷ്ഠവും ഉദാത്തവുമായി എന്തെല്ലാമുണ്ടോ അതിന്റെയൊക്കെ നാശത്തിന് മനുഷ്യന്റെ ദുര കാരണമാകുന്നു."

ഒന്നു നിർത്തിയിട്ടാണ് അവർ തുടർന്നു പറഞ്ഞതും അവസാനിപ്പിച്ചതും. "അതുകൊണ്ടാണ് ചിലപ്പോഴൊക്കെ യോഗസാധനകളിൽ ഔന്നത്യമുള്ളവരെ ഞങ്ങൾ ഇങ്ങോട്ടാകർഷിക്കുന്നത്. അവർക്ക് ശുദ്ധമായ മനസ്സും ആത്മാർഥതയുമുണ്ട്. ആത്മീയതയുടെ സർവവിധ തലങ്ങളും ഉൾക്കൊള്ളാനുള്ള കൗതുകമുണ്ട്. അവരുടെ ജീവിതത്തേയും മനസ്സിനേയും ബാധിച്ചിട്ടുള്ള അനാവശ്യവും അധമവുമായ സർവ്വതിൽ നിന്നും ഞങ്ങൾ അവരെ വിമുക്തരാക്കുന്നു. അവരുടെ ഹൃദയത്തെ ഞങ്ങൾ നിർമലമാക്കുന്നു. ജീവിതത്തിന് ധന്യതയേകുന്നു. പുരോഗതിയുടെ പാതയിലേക്കു നയിക്കുന്നു. ആദ്ധ്യാത്മികതയുടെ കൂടുതൽ ഉയർന്ന തലത്തിലേക്കെത്താൻ സഹായിക്കുന്നു. ഇവിടെ വന്നെത്തുന്നവരുടെ മനസ്സിൽ കാര്യങ്ങൾ സൂക്ഷ്മമായി ഗ്രഹിക്കാൻ വേണ്ട ശക്തിയും, കലകളെ അതിന്റെ പൂർണതയിൽ ആസ്വദിക്കുവാനുള്ള കഴിവും ഞങ്ങൾ വളർത്തിയെടുക്കുന്നു. അങ്ങനെ അവർ സ്വന്തം സമൂഹത്തിനൊട്ടാകെത്തന്നെ വലിയ സാന്ത്വനവും സഹായവുമായിത്തീരുന്നു."

"ഇവിടെത്തന്നെ തുടർന്നു താമസിക്കാൻ എനിക്ക് അതിയായ മോഹമുണ്ട്." ധൈര്യം സംഭരിച്ചുകൊണ്ട് ഞാൻ തുറന്നു പറഞ്ഞു. "ജീർണ്ണി ച്ചുകൊണ്ടിരിക്കുന്ന മനുഷ്യസമൂഹത്തിലേക്ക് വീണ്ടും തിരിച്ചുപോകാൻ ഞാൻ ഒട്ടും ആഗ്രഹിക്കുന്നില്ല. ജീർണത ബാധിച്ച, നെറികെട്ട ആ കൂട്ടരുടെ ഇടയിൽ ഇനിയും കഴിച്ചുകൂട്ടുക വയ്യ. ഒരുവിധത്തിലുമുള്ള വിഷാദം ഇന്നെന്നെ അലട്ടുന്നില്ല. എന്നാലും നിങ്ങളുടെ അനുവാദം കൂടാതെ ഇവിടെ തുടർന്ന് താമസിക്കാനാവില്ലല്ലോ. ദയവുചെയ്ത് എന്നോടു കനിവുകാട്ടൂ. ഞാൻ ഒന്നുമായിരുന്നില്ല. ഇവിടെ വന്നുചേർന്നതിനുശേഷം എനിക്ക് പുതിയൊരു ജന്മം കിട്ടി."

"നിങ്ങൾ പോകുകതന്നെ വേണം." ഗൗരവമുറ്റിയതായിരുന്നു അവരുടെ വാക്കുകൾ. "നിങ്ങൾ തീർച്ചയായും തിരിച്ചുപോകണം. കാരണം, പ്രകൃതിയുടെ നിയമങ്ങൾ ആർക്കും മാറ്റാനാവില്ല. പുറംലോകത്തു

നിന്ന് ഇവിടെ വന്നെത്തുന്നവരെല്ലാം ഒരുനാൾ തിരിച്ചുപോയേ പറ്റൂ. പുറമെയുള്ളവർ ഇവിടെ വന്ന് മരിച്ചുപോകുക എന്നത് ഞങ്ങളുടെ താല്പര്യങ്ങൾക്ക് നിരക്കുന്നതല്ല. ഞങ്ങളുടെ അതേഗണത്തിലുള്ള വർക്കുമാത്രമേ ഇവിടെ ഞങ്ങളുടെ ഒപ്പം സ്ഥിരമായി കഴിയാനാകൂ. അവർ തിരിച്ചുപോകേണ്ടതില്ല. ഇവിടെ തുടർന്നും താമസിക്കാൻ അവർക്ക് ഞങ്ങൾ പൂർണസമ്മതം നല്കുന്നു. അവരുടെ പ്രാണനും ആത്മാവും ഈ മണ്ഡലത്തിനോട് യോജിച്ചുപോകുന്നതാണ്. വാസ്തവത്തിൽ, ഇവിടെനിന്ന് പുറത്തുകടക്കണമെന്ന ചിന്ത ലവലേശം പോലും അവരിലുളവാകുന്നില്ല. സ്ഥാനമാനങ്ങളിലൊ സ്വത്തിലൊ ആസക്തിയില്ലാത്തവർ. സഹോദരങ്ങളൊ മാതാപിതാക്കളൊ സുഹൃത്തുക്കളായൊ യാതൊരുവിധ ബന്ധവും അവർ പുലർത്തുന്നില്ല. അങ്ങനെയുള്ളവർക്കു മാത്രമാണ് യഥാർഥത്തിൽ ഇവിടെ കഴിഞ്ഞുകൂടുവാൻ ഞങ്ങൾ അനുമതി നല്കുന്നത്. നിങ്ങളുടെ കാര്യത്തിൽ സ്വകുടുംബമായും സമൂഹവുമായും ഉള്ള ശക്തമായ ബന്ധം പ്രകടമാണ്. കാലങ്ങളായി തുടർന്നുപോരുന്ന കുടുംബപാരമ്പര്യം അതേപടി നിലനിർത്തിക്കൊണ്ടുപോരാനുള്ള പ്രയത്നം; ആചാരാനുഷ്ഠാനങ്ങൾ പാലിക്കുന്നതിൽ കാണിക്കുന്ന വിട്ടുവീഴ്ചയില്ലാത്ത നിഷ്കർഷ, ഇതൊന്നും സങ്കല്പിക്കാൻപോലും ഞങ്ങൾക്കാവില്ല. ഇവിടെ വ്യക്തമായ ഒരു കുടുംബപാരമ്പര്യം ഞങ്ങൾക്കില്ല. 'ഞങ്ങൾ' എന്നും 'അവർ' എന്നുമുള്ള വകതിരിവുമില്ല."

"അത് ശരിയല്ലല്ലോ ദേവി!"– ഇടയിൽ ഞാൻ അല്പം മിടുക്കു കാട്ടി. "നിങ്ങളുടെ ഇടയിലുമുണ്ടല്ലോ അച്ഛനും അമ്മയും സഹോദരങ്ങളുമൊക്കെ."

"ശരിയാണ്." അവർ സമ്മതിച്ചു. "അത് സൃഷ്ടിയുടെ നിമയമാണല്ലോ! പക്ഷേ, ഞങ്ങൾക്കിടയിൽ തീവ്രമായ വൈകാരികബന്ധങ്ങളൊന്നുമില്ല. നിങ്ങളുടെ സമൂഹത്തിലുള്ളതുപോലെ ആരോടും പ്രത്യേകിച്ചൊരു മമതയുമില്ല. സ്വയം നിയന്ത്രിക്കാനാവാത്ത, പരുക്കനായ, കേവലം ലൈംഗികമായ ഭോഗത്തിന്റെ ഫലമായിട്ടല്ലെ നിങ്ങളുടെ സമൂഹത്തിൽ കുഞ്ഞുങ്ങൾ ജനിക്കുന്നത്? രക്തബന്ധത്തിന് നിങ്ങളുടെ ഇടയിൽ വലുതായ പ്രാധാന്യമുണ്ട്. രക്തബന്ധമില്ലാത്തവരൊക്കെയും നിങ്ങൾക്കന്യരാണ്, പുറമെയുള്ളവരാണ്, അത് അയൽക്കാരാണെങ്കിൽക്കൂടി. എന്നാൽ ഇവിടെയങ്ങിനെയല്ല. എല്ലാവരും ഗന്ധർവ്വന്മാരാണ്. അതിനപ്പുറമൊന്നുമില്ല. ഞങ്ങൾ തികച്ചും മറ്റൊരു സൃഷ്ടിയാണ് എന്നുള്ളതാണ് സത്യം. ഞങ്ങൾ തമ്മിൽ തികഞ്ഞ ഒരുമയാണ്, ചേർച്ചയാണ്, പരസ്പരം നല്ല ധാരണയുമാണ്. ലോകത്തിന്റെ മറ്റേതെങ്കിലും ഭാഗങ്ങളിൽ ഹൃദയങ്ങൾ തമ്മിൽ ഇതുപോലെ ഒരു ഐക്യം നിങ്ങൾക്ക് ചിന്തിക്കാനേ ആവില്ല. ഇവിടെ നിങ്ങൾ കാണുന്നത് വലിയ ഒരു

ഗന്ധർവ്വകുടുംബം മാത്രം. വിശാലമായ, സഹജമായ ഒരു ധാരണയുടെ ചരടിൽ ഞങ്ങളെല്ലാംതന്നെ കോർത്തിണക്കപ്പെട്ടിരിക്കുന്നു. പ്രത്യേകിച്ചുള്ള അടുപ്പങ്ങളില്ല, വേർതിരിവുകളില്ല. എന്നാലും ലോകസമ്പ്രദായമനുസരിച്ച് ഞങ്ങൾ പരസ്പരം അച്ഛൻ, അമ്മ, സഹോദരൻ, സഹോദരി എന്നൊക്കെ സംബോധനചെയ്യുന്നു. ഞങ്ങളുടെ രീതികൾ തികച്ചും മനസ്സിലാക്കുക നിങ്ങളെ സംബന്ധിച്ചിടത്തോളം പ്രയാസമുള്ള കാര്യമാണെന്നറിയാം. ഒരുപക്ഷേ, തീരെ സാധിച്ചെന്നും വരില്ല. ഇവരൊക്കെ ഞങ്ങളുടെ സ്വന്തക്കാരാണ്; അവരെല്ലാം അന്യർ. അത്തരം ചിന്തകൾക്കും വികാരങ്ങൾക്കും ഇവിടെ തീരെ സ്ഥാനമില്ല. ഇവിടെ ഒരേയൊരു ബന്ധത്തിനേ പ്രസക്തിയുള്ളൂ. പ്രായപൂർത്തിയായ ഒരു സ്ത്രീയും പുരുഷനും സ്വാഭാവികമായി പരസ്പരം തോന്നുന്ന ആകർഷണമാണത്. സ്വയം അന്യോന്യം സമർപ്പിക്കുവാനുള്ള ആവേശം."

അലൗകികമായ ആ സാമൂഹ്യവ്യവസ്ഥയെക്കുറിച്ച് വിശദമായി ഞാൻ കേട്ടു. ആ വാഗ്ദത്തഭൂമിയിലെ സ്ഥിരം താമസക്കാരാവാനുള്ള എന്റെ മോഹത്തിന് എന്നിട്ടും ഒട്ടും കുറവും വന്നില്ല. എന്റെ ആതിഥേയയുടെ കൈയിൽനിന്ന് അതിനുള്ള അനുമതി കരസ്ഥമാക്കണമല്ലോ. ഗന്ധർവ്വരാജ്യത്തിൽ ശാശ്വതമായി അഭയംതേടാൻ, എന്റെ മനസ്സ് അത്രയ്ക്കും കൊതിച്ചുപോയി. അല്ലെങ്കിലും ആർക്കാണ് അങ്ങനെയൊരു മോഹം തോന്നാതിരിക്കുക?

കൈ കൂപ്പിക്കൊണ്ട് ഞാൻ ദേവിയോട് കിണഞ്ഞപേക്ഷിച്ചു. "ഓ.... ദേവി! എന്നെ കൈവിടരുത്. ഞാൻ എന്റെ ഹൃദയത്തിൽതൊട്ട് അപേക്ഷിക്കുന്നു. എന്റെ സാധാരണ ലോകത്തിലേക്കു തിരിച്ചുപോകാൻ ഞാൻ ഒട്ടും ആഗ്രഹിക്കുന്നില്ല. ആ ഹൃദയം ഒന്നു തുറന്ന്, എനിയ്ക്കനുകൂലമായി ഒരു വാക്കുപറഞ്ഞ് എന്നെ രക്ഷിക്കൂ. ഞാൻ അവിടുത്തെ കാൽക്കൽവീണ് എല്ലാം സമർപ്പിച്ച് അപേക്ഷിക്കുന്നു, ദേവീ..."

എന്റെ അപേക്ഷ അവരിൽ ഒരു ചലനവും ഉളവാക്കിയില്ല. സ്വതസിദ്ധമായ ശാന്തതയോടെയും നിർവികാരഭാവത്തോടെയും ദേവി പറഞ്ഞ മറുപടി ഞാൻ ശ്രദ്ധയോടെ കേട്ടു.

"താങ്കൾക്ക് മാതാപിതാക്കളോടും അടുത്ത ബന്ധുക്കളോടും കടപ്പാടുകളുണ്ട്. ഇവരൊക്കെ താങ്കളിൽനിന്ന് ഏറെ പ്രതീക്ഷിക്കുന്നുണ്ട്. ഇതൊക്കെ നിങ്ങളുടെ സമൂഹത്തിന്റെ ഒരു ആചാരമല്ല, മറിച്ച് ഇതെല്ലാം ജന്മനാൽതന്നെ നിങ്ങളുടെ സമൂഹത്തിലെ ഓരോ വ്യക്തിയിലും വേരോടിയ ഒരു വികാരമാണ്. മരിച്ചുപോയ അടുത്ത ബന്ധത്തിൽപ്പെട്ട എല്ലാവർക്കും വേണ്ടി നിങ്ങൾ ശേഷക്രിയ ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. നിങ്ങൾക്ക് എങ്ങനെ ഇതിൽനിന്നെല്ലാം മോചനം നേടാൻ കഴിയും?

കൂടാതെ, അച്ഛൻ - അമ്മ, ദേവീ- ദേവന്മാർ, ഋഷി - യോഗീശ്വരന്മാർ (മാതാ-പിതാ-ഗുരു-ദൈവം) ഇവരെയൊക്കെ മറന്നുകൊണ്ട് നിങ്ങൾക്കൊരിക്കലും ജീവിതം മുന്നോട്ടു കൊണ്ടുപോകാനാകില്ല."

ഞാൻ ഒരുനിമിഷം ചിന്തിച്ചുനിന്നുപോയി. ദേവി പറഞ്ഞത് ശരി തന്നെയാണ്. എന്റെ സുഖത്തിനുവേണ്ടി ഞാൻ മറ്റെല്ലാം ത്യജിക്കുന്നത് മഹാപരാധമാണ്. ഭൂമിയിൽ ജന്മമെടുത്ത ഓരോരുത്തരും ആ തലത്തിലേക്കുവേണ്ടിമാത്രം സർവേശ്വരനാൽ ട്യൂൺ ചെയ്തുകഴിഞ്ഞവരാണ്. എന്റെ വിധിയെ ഞാൻ മാനിയ്ക്കുകതന്നെ വേണം. കാപട്യങ്ങൾ മാത്രം നിറഞ്ഞ ഭൂമിയിൽനിന്നുള്ളവർക്ക്, ഈ പരിശുദ്ധമായ സ്ഥലം ഒട്ടും യോജിയ്ക്കില്ല. അതെ, ഇത് പരിശുദ്ധന്മാർക്കുള്ള വിശുദ്ധസ്ഥലമാണ്. ഇവിടെ എത്തിപ്പെടാനും ഇവിടെയുള്ളതൊക്കെ കണ്ടനുഭവിക്കാനും സാധിച്ചതുതന്നെ മഹാഭാഗ്യം.

ദേവിയോട് യാത്രപറഞ്ഞ് ഞാൻ പുറത്തേക്ക് നടന്നു. വെറുതെ മൂളിക്കൊണ്ട് പൂന്തോട്ടങ്ങളുടെ ഓരംചേർന്ന് നടക്കുമ്പോൾ ഞാൻ പലതും ചിന്തിച്ചു. ലണ്ടൻ, പാരീസ്, ന്യൂയോർക്ക്, ചിക്കാഗോ തുടങ്ങിയ സ്ഥലങ്ങളിലേക്ക് കൈനിറയെ പണമുണ്ടെങ്കിൽ ആർക്കും ആഡംബരപൂർണമായ കപ്പലുകളിൽ ഉല്ലാസയാത്ര നടത്താം. പക്ഷേ, പണവും, മിടുക്കും, സ്വാധീനവും ഉണ്ടെങ്കിൽപ്പോലും ഈ അദ്ഭുതരാജ്യത്ത് എത്തിപ്പെടാൻ കഴിയുകയില്ല. ആധുനിക സാങ്കേതികവിദ്യയുടെ പിൻബലത്താൽ, ഒരുപക്ഷേ, മനുഷ്യൻ ഈ സ്ഥലത്ത് എത്തിപ്പെട്ടാലൊ? അങ്ങനെ സംഭവിച്ചാൽ, ഈ മരതകസാമ്രാജ്യത്തിന്റെ പരിശുദ്ധി അപ്പാടെ തകർന്നുപോകും. മനുഷ്യർ ഈ ദിവ്യസ്ഥലത്തെ അപ്പാടെ ചൂഷണംചെയ്തു നശിപ്പിക്കുകയുംചെയ്യും. വ്യോമഗതാഗതം ഇനിയും ഏറെ പുരോഗമിക്കുമ്പോൾ ഈ രഹസ്യസ്ഥലവും പുറത്തുവരില്ലെ? ഇല്ല.... ഈശ്വരൻ, പ്രകൃതി അതിനൊരിക്കലും ഇടവരുത്തുകയില്ല. ഈ തലത്തിന്റെ രഹസ്യസ്വഭാവം അതാണ്.

നടന്നു നടന്ന് ഞാൻ ഒരു വീടിന്റെ പൂമുഖത്തെത്തി. അവിടെ കണ്ട ഒരു ഗന്ധർവൻ എന്നെ ഹാർദ്ദമായി സ്വീകരിച്ചു. പൂമുഖത്തളത്തിലെ ചുമരുകൾ നിറയെ പല വിശേഷവസ്തുക്കളും തൂക്കിയിട്ടിരുന്നു. കവചങ്ങൾ, പോർച്ചട്ടകൾ, കൊടുവാളുകൾ, തലയിൽ ധരിക്കുന്ന ഉരുക്കുതൊപ്പികൾ, വൈവിധ്യമാർന്ന ആഭരണങ്ങൾ, ഇതെല്ലാം വിശദമായി എനിക്കു കാട്ടിത്തരുന്നതിനിടയിൽ അദ്ദേഹം ആരെയോ ഒന്നുവിളിച്ചു. ഗൗരവമെങ്കിലും ഏറെ മൃദുലമായിരുന്നു അദ്ദേഹത്തിന്റെ സ്വരം. വിളികേട്ടതും ആ യുവതി വീണ്ടും പൂമുഖത്തളത്തിലേക്കു കടന്നുവന്നു. അദ്ദേഹം എന്തോ ചില നിർദേശങ്ങൾ അവർക്കുകൊടുത്തു. തുടർന്ന് യാത്രപറയാനെന്നോണം അദ്ദേഹം എന്റെ കൈ പിടിച്ചു. വശ്യമധുരമായ മറ്റൊരു ഭാഷയിൽ അദ്ദേഹം എന്നോട് എന്തോ പറഞ്ഞു. എന്താ

യിരിക്കും അദ്ദേഹം പറഞ്ഞിരിക്കുക എന്ന് ഞാൻ ഊഹിച്ചുനോക്കി. പ്രത്യേകിച്ച് എന്തെങ്കിലും ചുമതലകൾ ചെയ്തുതീർക്കാനുണ്ട് എന്നാകാം. അല്ലെങ്കിൽ ഏതെങ്കിലും സംവാദയോഗത്തിൽ പങ്കെടുക്കേണ്ടതുണ്ട്. ഏതായാലും എന്റെ കാര്യങ്ങൾ ശ്രദ്ധിക്കാൻ ആ യുവതി അവിടെത്തന്നെ ഉണ്ടാകുമെന്നും കൂട്ടത്തിൽ അദ്ദേഹം പറഞ്ഞിരിക്കാം. അവരുടെ സംസാരം ശ്രദ്ധിച്ചുകൊണ്ടിരിക്കെ എനിക്കു തോന്നിയിരുന്നത് ഭാഷ എന്തായിരുന്നാലും, അതിൽ സമൃദ്ധമായി സംസ്കൃതപദങ്ങൾ ചേർത്തിട്ടുണ്ട് എന്നതാണ്. മിത്രം, മന്ത്രി, പതി, മണ്ഡൽ, സമിതി, പ്രധാൻ, സത്കാർ തുടങ്ങിയ വാക്കുകൾ ഞാൻ പെറുക്കിയെടുക്കുകയുണ്ടായി. അദ്ദേഹം യാത്ര പറഞ്ഞിറങ്ങവെ, ഞങ്ങളും വരാന്തയിലേക്ക് ഒപ്പം ചെന്നു.

4

ഞങ്ങൾ കവാടംവരെ ഒപ്പം നടന്നു. പിന്നെ വലത്തോട്ട് തിരിഞ്ഞ് ക്ഷേത്രത്തിലേക്കുള്ള പാതയിലൂടെ മുമ്പോട്ടുപോയി. പാതയുടെ ഗാംഭീര്യവും സൗന്ദര്യവും വർണിക്കുക പ്രയാസം. എങ്കിലും ചിലതു മാത്രം എടുത്ത് പറയാൻ ശ്രമിക്കാം. ഒരിടത്ത് ദീർഘചതുരാകൃതിയിൽ സാമാന്യത്തിലധികം നീളമുള്ള ഒരു മണ്ഡപം. അതിനുചുറ്റുമായി പത്തോ പന്ത്രണ്ടോ ഇരിപ്പിടങ്ങൾ. ഒരു നാഴികയോളം നീളമുള്ള വീഥി ചെന്നെത്തുന്നത് ക്ഷേത്രത്തിന്റെ അതിർത്തിയിലാണ്. സാഞ്ചിയിലെ സ്തൂപത്തിന്റെ മാതൃകയാണല്ലോ ആ സ്തൂപത്തിന് എന്നാണെനിക്ക് തോന്നിയത്. സാഞ്ചിസ്തൂപത്തിനേക്കാൾ കുറച്ചുകൂടി ഉയരം കാണും. സ്തൂപത്തിനുമുകളിൽ വലുപ്പക്രമത്തിൽ, ഏറ്റവും വലുതിൽനിന്ന് ഏറ്റവും ചെറുതിലേക്കായി ഏഴു സ്വർണകലശങ്ങൾ ഒരുക്കിവച്ചിരിക്കുന്നു. ഏറ്റവും ചെറിയകലശത്തിൽനിന്ന് ഒരു ത്രിശൂലം ഉയർന്നു നിൽക്കുന്നതുകാണാം. അതുകൊണ്ട് അതൊരു ശിവക്ഷേത്രമായിരിക്കുമെന്ന് ഞാൻ ഊഹിച്ചു.

പാതയിൽനിന്ന് ക്ഷേത്രത്തിലേക്ക് കയറിച്ചെല്ലാൻ ഓരോ അടി ഉയരത്തിൽ മുപ്പതോളം ചവിട്ടുപടികൾ. താഴത്തെ നിലയിൽ കാണാനുള്ളതെല്ലാം യുവതി എന്നെ കൊണ്ടുനടന്ന് കാണിച്ചു. ധാരാളം വെളിച്ചമുള്ള വലിയ വലിയ ഗുഹകൾ. ഒരു ഗുഹയ്ക്കകത്തു മുഴുവൻ പല തരത്തിലുള്ള പാത്രങ്ങളാണ്. ഇനിയൊന്നിൽ നിറയെ എല്ലാവിധത്തിലുമുള്ള പലവ്യഞ്ജനങ്ങൾ. വേറൊരു ഗുഹയിലുണ്ടായിരുന്നത് വലിയൊരു ആയുധശേഖരമായിരുന്നു. നാലാമത്തെ ഗുഹ അടുക്കളയായിരുന്നു. കാഴ്ചയിൽ ഭീമൻമാരെപ്പോലെ തോന്നിക്കുന്ന പത്തുപന്ത്രണ്ടു പേർ പാചകവൃത്തിയിൽ വ്യാപൃതരായിരുന്നു. ചന്ദനം, കുങ്കുമം, തുടങ്ങിയ സുഗന്ധവസ്തുക്കളുടെ സുഖകരമായൊരു സൗരഭ്യം അന്തരീക്ഷത്തിലാകെ മുറ്റിനിന്നിരുന്നു. എല്ലായിടവും ചുറ്റിക്കാണാൻ ഒന്നര

മണിക്കൂറോളം വേണ്ടിവന്നു. ഇത്രയും വലുപ്പമേറിയ ഒരു ക്ഷേത്രം ഇതിനുമുമ്പൊരിക്കലും ഞാൻ കണ്ടിട്ടുണ്ടായിരുന്നില്ല. കോണിപ്പടികൾ കയറി ഞങ്ങൾ മുകളിലെ നിലയിലെത്തി. അവിടെ അധികം ആളുകളുണ്ടായിരുന്നില്ല.

ഞങ്ങൾ ആദ്യം ചെന്നെത്തിയത് സമചതുരത്തിലുള്ള ഒരു വരാന്തയിലാണ്. ഓരോ വശത്തിനും ഏതാണ്ട് അറുപത് വാരയോളം നീളവും, വരാന്തയിൽനിന്ന് ക്ഷേത്രത്തിന്റെ വാതിലിലേയ്ക്ക് ഏകദേശം എൺപത് വാര അകലവുമുണ്ടായിരുന്നു. അവിടെ ചുമരിൽ ആലേഖനം ചെയ്യപ്പെട്ടിരുന്ന ചിത്രങ്ങൾ അപൂർവസുന്ദരങ്ങളായിരുന്നു. നൃത്തമണ്ഡപം ഗംഭീരംതന്നെ. ക്ഷേത്രവും സാമാന്യത്തിലധികം വലുപ്പമുള്ളതായിരുന്നു. ഗോളസ്തംഭത്തിന്റെ ആകൃതി, മുകളിലേക്ക് ഉയർന്നുനിൽക്കുന്ന മകുടം. ക്ഷേത്രത്തിന്റെ ഉൾവശവും നാല്പതുവാരയിൽ കൂടുതൽ നീളവും വീതിയുമുള്ളതായിരുന്നു. പക്ഷേ, പ്രവേശനദ്വാരം തീരെ ചെറുതാണെന്നു തോന്നി. ക്ഷേത്രത്തിന്റെ അകത്ത് നല്ല വെളിച്ചം. അത് നേരിയ പച്ചനിറത്തിലുള്ള ഒരുതരം പ്രകാശമായിരുന്നു. ക്ഷേത്രത്തിൽ ജനലുകളോ വായുസഞ്ചാരത്തിനുള്ള പഴുതുകളോ ഉണ്ടായിരുന്നില്ല. തറയിൽനിന്ന് മകുടംവരെ ഒരൊറ്റ ദ്വാരം പോലും കണ്ണിൽപെട്ടില്ല. പിന്നെ എവിടെനിന്നു കടന്നുവന്നതായിരിക്കാം ഈ അസാധാരണമായ പ്രകാശം! അകത്തെവിടെയോ ഒരു വിളക്കു കത്തുന്നുണ്ടാവും. അതിൽനിന്നുള്ള അപൂർവമായ ഈ വെളിച്ചം അകത്തുള്ളതെല്ലാം പ്രകാശമാനമാക്കിയിരിക്കുന്നു. എന്റെ മുമ്പിലായി കണ്ടത് ചതുരാകൃതിയിലുള്ള ഒരു വേദിയാണ്. അതിലേക്ക് കയറിച്ചെല്ലാൻ ഏതാനും ചവിട്ടുപടികളും. വേദിയുടെ ഒത്തനടുവിലായി അതീവശോഭയാർന്ന ഒരു സുവർണസിംഹാസനം ഉണ്ടായിരുന്നു. അമൂല്യരത്നങ്ങൾ അതിൽ വെട്ടിത്തിളങ്ങിയിരുന്നു. സിംഹാസനത്തിനുമുകളിലായി നാല് സ്വർണസ്തംഭങ്ങളിലായി ഉറപ്പിച്ചിട്ടുള്ള പട്ടുമേലാപ്പ്, അതിനും മുകളിലായി രത്നഖചിതമായ ഛത്രം. ക്ഷേത്രത്തിന്റെ താഴികക്കുടത്തിന് താഴെയായി വരച്ചുചേർത്തിട്ടുള്ള നൂറിതളുകളുള്ള താമരപ്പൂവുമായി ആ പട്ടുകുട ഒരു വെള്ളിച്ചങ്ങലകൊണ്ട് ബന്ധിച്ചിരിക്കുന്നു.

ആറുപടികൾ കയറി ഞങ്ങൾ സിംഹാസനത്തിനു മുമ്പിൽ ചെന്നുനിന്നു. വല്ലാത്തൊരു ഹർഷോന്മാദത്തിലായിരുന്നു ഞാനപ്പോൾ. അതെപ്പറ്റി കൂടുതലായി ഒന്നും പറയാനാവില്ല. എന്നാൽ ഏറ്റവും വലിയ അദ്ഭുതം ഇനിയും കാണാനിരിക്കുന്നതെ ഉണ്ടായിരുന്നുള്ളൂ. സിംഹാസനത്തിനു മുകളിൽ ഒത്തനടുവിലായി ഏതാണ്ട് രണ്ടടി നീളത്തിൽ ഒരു പീഠം ഉണ്ടായിരുന്നു. മഞ്ഞനിറത്തിലുള്ള ഒരുപട്ടുകൊണ്ട് അതാകെ മൂടിയിരുന്നു. അതിന്റെ നടുവിലായി കണ്ട മിന്നിത്തിളങ്ങുന്ന വസ്തു ആദ്യനോട്ടത്തിൽ എന്താണെന്നു വ്യക്തമായി അറിയാനാ

യില്ല. കണ്ണൊന്നു തെളിഞ്ഞപ്പോൾ കണ്ടത് വൈരക്കല്ലിൽ പണിതിട്ടുള്ള ഒരു വിഗ്രഹമാണ്. ഒരു തള്ളവിരലിനേക്കാൾ വലുപ്പമുണ്ടെന്നു പറയാൻ വയ്യ. അതിനുപുറകിലായി മരതകക്കല്ലിൽ തീർത്ത ഒരു ആൽവൃക്ഷം. എട്ടിഞ്ചോളം ഉയരം കാണും. മരതകവൃക്ഷത്തിന്റെ ഹരിതശോഭയും വിഗ്രഹത്തിൽനിന്നുള്ള വൈരപ്രകാശവും പൂമുഖത്തളമാകെ നിറഞ്ഞുനിന്നിരുന്നു.

അദ്ഭുതവും ആനന്ദവുംകൊണ്ട് വാസ്തവത്തിൽ ഞാൻ മതിമറന്നുപോയിരുന്നു. സ്ഥലകാലങ്ങളെക്കുറിച്ച് എനിക്ക് ബോധമില്ലാതായി. പത്മാസനത്തിലെ ധ്യാനനിരതനായ പ്രതിമയിൽനിന്നുള്ള പ്രകാശവും മരതകവൃക്ഷത്തിൽനിന്ന് ഒഴുകിപരക്കുന്ന ഹരിതവെളിച്ചവും അവിടമാകെ സ്വർഗസമാനമാക്കി. ആ നിമിഷം എന്നിൽ നിറഞ്ഞുകവിഞ്ഞ അനുഭൂതിയും ചൈതന്യവും അവർണനീയതതന്നെ. അവിടെ അങ്ങനെ അദ്ഭുതസ്തബ്ധനായിനിൽക്കെ, ഇക്കാണുന്നതെല്ലാം മനുഷ്യനിർമിതമാണെന്ന് വിശ്വസിക്കാൻ എന്റെ മനസ്സ് കൂട്ടാക്കിയില്ല. ആദരണീയയായ എന്റെ ആതിഥേയ നിർന്നിമേഷയായി സാകൂതം എന്നെ നോക്കിനിൽക്കുകയായിരുന്നു. ഞാൻ അവരെ തിരിഞ്ഞുനോക്കി. സന്തോഷത്തോടെ അവർ തലയൊന്നുകുലുക്കി. "ഈ കാണുന്നതെല്ലാം എന്താണ്? ഇതൊക്കെ ഇവിടെ എങ്ങനെ വന്നു?"– എന്റെ ചോദ്യം ഹിന്ദിയിലായിരുന്നു.

എന്റെ ചോദ്യത്തിനു മറുപടിയായി അവർ പറഞ്ഞതു മുഴുവനും എനിക്കു വ്യക്തമായില്ല. എന്നാലും ഏതാണ്ടൊരു രൂപംകിട്ടി എന്നു പറയാം. മരതകം കൊണ്ടുണ്ടാക്കിയിട്ടുള്ള ആ വൃക്ഷം മനുഷ്യനിർമിതമല്ല എന്നു തീർച്ചയാണ്. അതിന്റെ കാലപ്പഴക്കവും കൃത്യമായി പറയാനാവില്ല. ഹിമാലയത്തിലെ ഏതോ ഒരു ഖനിയിൽനിന്നാണ് ഇതേ രൂപത്തിൽ അത് കണ്ടെടുത്തിട്ടുള്ളത്. ആദ്യം ഈ മരതകമരം രത്താൾ മഹാരാജാവിന്റെ കൈവശമായിരുന്നു. പിന്നീട് വജ്രസേന മഹാരാജാവിന്റെ പ്രപിതാമഹൻ രത്താൾ രാജാവിനെ പടയിൽ തോല്പിച്ച് അദ്ദേഹത്തിന്റെ അപൂർവ രത്നശേഖരം മുഴുവൻ കൈക്കലാക്കി. കൂട്ടത്തിൽ ഇതും കൈവശപ്പെടുത്തി. അസാധാരണമായ ശക്തിവിശേഷങ്ങളുള്ളതാണ് ഈ മരകതവൃക്ഷം. ഇത് സ്വർഗീയമായ ഒരു വരദാനമാണത്രെ. ഈ വൃക്ഷത്തിന്റെ ശക്തിബലത്തിലാണ് വജ്രസേന മഹാരാജാവിന്റെ പൂർവ്വികർ ഈ ഭൂപ്രദേശം മുഴുവൻ പോരിൽ ജയിച്ചതും പിന്നീട് ഇവിടെ ക്ഷേത്രം പണികഴിപ്പിച്ചതും. ക്ഷേത്രത്തിനെ കേന്ദ്രമാക്കിക്കൊണ്ട് മഹാരാജാവ് തന്റെ സാമ്രാജ്യം ക്രമേണ വിപുലമാക്കി. മാത്രമല്ല തന്റെ ആധിപത്യത്തിനുകീഴിലുള്ള ഭൂവിഭാഗം മുഴുവൻ ഇനി 'മരതകരാജ്യം' എന്ന പേരിലായിരിക്കണം അറിയപ്പെടേണ്ടത് എന്നും അദ്ദേഹം വിളംബരംചെയ്തു. അങ്ങനെ പഴയ കരാട് രാജ്യം അന്നുമു

തൽക്ക് മരതകരാജ്യം എന്ന പേരിൽ പ്രസിദ്ധമായി. പിന്നീടാണ് കിംപുരുഷവർഷത്തിൽനിന്ന്(ടിബറ്റ്) ഈ വിഗ്രഹം ആരോ ഇവിടെക്കൊണ്ടുവന്ന് പ്രതിഷ്ഠിച്ചത്. അദ്ദേഹത്തിൽനിന്ന് ഗന്ധർവന്മാരുടെ യുവരാജാവായ കനകവജ്രൻ അത് വിലക്കുവാങ്ങി. വിലയായി കൊടുത്തത് ഇരുനൂറു കുതിരകളും കുറെ പെട്ടി സ്വർണ്ണവും. സ്വന്തം ആഭരണങ്ങൾ സൂക്ഷിച്ചിരുന്ന പ്രത്യേകം നിലവറയിലാണ് അദ്ദേഹം ആദ്യം ഈ വൈരവിഗ്രഹം സൂക്ഷിച്ചിരുന്നത്. ഇത്രയും അമൂല്യവും അപൂർവവുമായ രത്നവിഗ്രഹം അവിടെയല്ല സൂക്ഷിക്കേണ്ടതെന്ന് രാജപുരോഹിതനായ ബാലകാശ്യപൻ അഭിപ്രായപ്പെട്ടുവത്രെ. അതിന് അനുയോജ്യമായ സ്ഥലം ഈ ക്ഷേത്രമാണെന്നും അദ്ദേഹം നിർദ്ദേശിച്ചു. അങ്ങനെ കനകവജ്രൻ രത്നവിഗ്രഹം കൊണ്ടുവന്ന് ഇവിടെയുണ്ടായിരുന്ന മരതകവൃക്ഷത്തിന്റെ ചുവട്ടിലായി പ്രതിഷ്ഠിച്ചു. വിഗ്രഹവും വൃക്ഷവും വിഭിന്നയിടങ്ങളിൽ ഇരുന്നിടത്തോളം കാലം രണ്ടിനും ഇത്രയധികം ശോഭ ഉണ്ടായിരുന്നില്ല. എന്നാൽ രണ്ടും ഒരുമിച്ച് ഒരിടത്തായി വെച്ചപ്പോൾ സംഭവിച്ചത് ഒരു മഹാദ്ഭുതം തന്നെയായിരുന്നു. ആ നിമിഷംതന്നെ അത്യുജ്ജ്വലമായ ഒരു ദീപ്തി, നിങ്ങൾ കാണുന്നതുപോലെ ഈ ക്ഷേത്രം മുഴുവൻ വ്യാപിച്ചു. അതിൽപിന്നെ ആരും ഇവിടെ ഒരു വിളക്കുപോലും കൊളുത്തിയിട്ടില്ല. അജ്ഞാതവും നിഗൂഢവുമായ ഒരു ചരിത്രസത്യം അങ്ങനെ എനിക്കായി വെളിപ്പെടുത്തിക്കൊണ്ട് ആതിഥേയ എന്റെ കൈപിടിച്ചു. "വിഗ്രഹത്തിന്റെ അടുത്തുവന്ന് സൂക്ഷിച്ചുനോക്കൂ." അവർ എന്റെ കാതിൽ മന്ത്രിച്ചു.

വീതി അല്പം കൂടുതലായി എട്ടിഞ്ചോളം ഉയരമുണ്ടായിരുന്നു മരതകവൃക്ഷത്തിന്. തായ്ത്തടിയിൽനിന്ന് മേലോട്ട്, കട്ടിയുള്ള ഇലച്ചാർത്തുകളാൽ അഞ്ചുശാഖകളും മറഞ്ഞിരുന്നു. വൃക്ഷത്തിന്റെ മുകൾ ഭാഗം ഒരു കുട നിവർത്തിപ്പിടിച്ചതുപോലെ ആയിരുന്നു. എന്നെ ഏറ്റവും ആകർഷിച്ചത് വൃക്ഷത്തിന്റെ കൊച്ചുകൊച്ചു ഇലകളാണ്. പടർന്നുപന്തലിച്ചു നില്ക്കുന്ന വലിയൊരു വൃക്ഷംപോലെത്തന്നെയായിരുന്നു ഈ അമൂല്യമായ കൊച്ചുമരവും. വൃക്ഷശാഖകളിൽ ഫലങ്ങളുടെ സ്ഥാനത്ത് പറ്റി നിന്നിരുന്ന മാണിക്യകല്ലുകൾ തികച്ചും ചേതോഹരം തന്നെ. പ്രകൃതി സ്വയം രൂപപ്പെടുത്തിയ ആ ദിവ്യ മരതകവൃക്ഷം അനുപമസൗന്ദര്യത്തിന്റെ പ്രതീകമായിരുന്നു.

5

എനിക്ക് വിശപ്പും ദാഹവും തോന്നിയിരുന്നില്ല. ഒട്ടും ക്ഷീണവുമുണ്ടായിരുന്നില്ല. നേരം ഉച്ചയായിരിക്കുന്നുവെന്ന് എന്റെ ആതിഥേയ, ദേവി, പറഞ്ഞപ്പോഴാണ് ഞാനറിഞ്ഞത്. വിശേഷിച്ചൊരു ശക്തിയും ഉത്സാഹവും എന്നിൽ വന്നുനിറഞ്ഞിരിക്കുന്നതുപോലെ തോന്നി. ഏതോ അമരലോകത്തിലെ പ്രജയാണ് ഞാൻ എന്നുതോന്നി.

"ഇപ്പോൾ നമുക്കുപോകാം." ദേവി പറഞ്ഞു; "സന്ധ്യയോടെ വീണ്ടും വരാം." പുറത്തുകടന്നപ്പോൾ നൃത്തമണ്ഡപത്തിലേക്ക് അനവധിപേർ കയറിപോകുന്നതുകണ്ടു. ചിലർ പുറത്തേക്കും വരുന്നുണ്ട്. വേദിയുടെ നടുവിലായി വിരിച്ചിട്ടുള്ള കംബളത്തിൽ ആറുപേർ ഇരുന്നിരുന്നു. കണ്ടാൽ ഗന്ധർവന്മാരാണെന്നുതോന്നും. പലതരത്തിലുള്ള സംഗീതോപകരണങ്ങൾ അവിടെ ഒരുക്കിവച്ചിരുന്നു. അതീവ സുഭഗരായ ഏതാനും യുവാക്കന്മാർ അവയോരോന്നും കയ്യിലെടുത്ത് തിരിച്ചും മറിച്ചും നോക്കുന്നുണ്ടായിരുന്നു. ഒരു തോണിയുടെ ആകൃതിയിൽ തന്ത്രികളോടുകൂടിയ ഒരു ഉപകരണം കണ്ടു. അതിൽ നിന്നുയർന്ന നാദം ഏറ്റവും തെളിവുറ്റതായിരുന്നു.

നൃത്തമണ്ഡപത്തിലെ ചുമർചിത്രങ്ങൾ നോക്കി ഞാൻ ഏറെനേരം നിന്നു. ഓർക്കാപ്പുറത്ത് ഒരാൾ കൺമുമ്പിൽവന്നു പ്രത്യക്ഷപ്പെട്ടു. ഇളം നീലരാശിയോടുകൂടിയ വെളുത്തനിറമായിരുന്നു അദ്ദേഹത്തിന്. മാത്രമല്ല, ശരീരത്തിന് അസാധാരണമായൊരു തേജസ്സും. നിറഞ്ഞ പകൽ വെളിച്ചത്തിലാണ് ഞാൻ അദ്ദേഹത്തെ കണ്ടത്. പലപ്പോഴായി ഇതുപോലെ വേറെയും ചിലരെ ഞാൻ കണ്ടിരുന്നു. ശരീരത്തിന് അസാധാരണമായ നിറഭേദങ്ങളും സുതാര്യതയും ഉണ്ടായിരുന്നു. ചർമത്തിന്റെ നിറം എന്തായാലും അകത്തുനിന്നും ഏതോ പ്രകാശം ശരീരത്തെ ദീപ്തമാക്കുന്നതുപോലെ ആയിരുന്നു. ഈ മനുഷ്യൻ ആർഭാടപൂർവ്വമാണ് വേഷഭൂഷാദികളണിഞ്ഞിരുന്നത്. രത്നഖചിതമായ നിരവധി സ്വർണാഭരണങ്ങളാലുള്ള അലങ്കാരമായിരുന്നു അതെല്ലാം. വീതിയെറിയ മാറിടം പാതി മറച്ചുകൊണ്ട് മോടി പിടിപ്പിച്ച ഒരു തുകൽപട്ടയും ഇടത്തെതോളിൽ അരയോളം നീണ്ടുകിടക്കുന്ന ഉത്തരീയവും ധരിച്ചിരുന്നു. വലത്തുകൈയിൽ ഒരു ദണ്ഡു പിടിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ കണ്ണുകൾ പ്രകാശിച്ചുതിളങ്ങിയിരുന്നു. ഉയരം ഏതാണ്ട് ഏഴടിയോളം വരും. മറ്റെവിടെയെങ്കിലും വച്ചാണ് ഇതുപോലെ വിചിത്രരൂപത്തെ കണ്ടിരുന്നതെങ്കിൽ ഞാൻ അമ്പരന്ന് നിലവിളിച്ചുപോയേനെ. ആ ഭീമാകാരൻ വരാന്തയിൽനിന്ന് നൃത്തമണ്ഡപത്തിലേക്ക് പ്രവേശിക്കുകയായിരുന്നു. അദ്ദേഹത്തിനെ കണ്ടതും പ്രകടമായ ആരാധനാഭാവത്തോടെ എന്റെ ആതിഥേയ മന്ത്രിച്ചു, "ദേവരാജൻ...!"

"ഇന്ദ്രനോ?"– അദ്ഭുതംകൊണ്ട് ഞാൻ വായ പൊളിച്ചുനിന്നു.

"അല്ല.... അല്ല"– അവരുടെ ചിരിയിൽ ഇത്തിരി കുറുമ്പ്. "ഇത് ക്ഷേത്രത്തിന്റെ കാര്യദർശിയാണ്."

അപ്പോഴേക്കും ദേവരാജൻ എന്റെ ആതിഥേയയെ കണ്ടു. ഉടനെ അവരുടെ അടുത്തേക്ക് വരികയും ചെയ്തു. മൃദുവായൊരു ചിരിയോടെ അവർ അദ്ദേഹത്തെ അഭിവാദ്യം ചെയ്തു. അതിനുള്ള പ്രതികരണ

മെന്നോണം അദ്ദേഹം അടുത്തുവന്ന് അവരെ ആലിംഗനംചെയ്ത് ഇരു കവിളിലും ഉമ്മവെച്ചു. അപ്പോഴാണ് അദ്ദേഹം എന്നെ കണ്ടത്. ദേവി യുടെ നേരെ തിരിഞ്ഞ ആ കണ്ണുകളിൽ ഒരു ചോദ്യഭാവം ദൃശ്യമായി രുന്നു.

വളരെ കനിവാർന്ന സ്വരത്തിലാണ് ദേവി എന്നെ അദ്ദേഹത്തിനു പരിചയപ്പെടുത്തിക്കൊടുത്തത്. അവർ പറഞ്ഞതു മുഴുവൻ എനിക്കു മനസ്സിലായി എന്നു പറയാൻ വയ്യ. എന്നാലും എന്നെപ്പറ്റി എന്താണ വർ ധരിച്ചുവെച്ചിരിക്കുന്നതെന്ന് എനിക്ക് മനസ്സിലാക്കാൻ സാധിച്ചു. 'ഹിമാചൽ, ദക്ഷിണ, ആര്യൻ, ഭാരതവർഷ തുടങ്ങിയ വാക്കുകൾ എന്റെ ശ്രദ്ധയിൽപെട്ടു. "ഹിമാലയത്തിന്റെ തെക്കുഭാഗത്തുനിന്നുവന്ന ആര്യ വംശജനായ ഭാരതീയൻ എന്നായിരിക്കുമോ അവർ എന്നെ വിശേഷി പ്പിക്കുന്നത്?"

വിസ്മയകരമായ ഒരു അറിവിന്റെ തുടിപ്പുമായാണ് ഞാൻ ക്ഷേത്ര ത്തിൽനിന്നും തിരിച്ചുവന്നത്. ഇന്ത്യയുടെ വടക്കേ അറ്റത്തുള്ള ഹിമ ഭൂമിയുടെ ഭാഗമാണ് ഈ പ്രദേശം. മാത്രമല്ല, ഇത് ദേവന്മാരുടെ വിഹാര ഭൂമികൂടിയാണ്. യക്ഷ-ഗന്ധർവ്വ-കിന്നരന്മാർ എന്ന് പുരാണങ്ങളിൽ പറയുന്നുണ്ടല്ലോ. ആ പ്രദേശം എന്നെ സംബന്ധിച്ചിടത്തോളം വള രെയേറെ ആസ്വാദ്യകരമായി എന്നുപറയാതെവയ്യ. സൗന്ദര്യലഹരി യിൽ മതിമറന്നുകൊണ്ടായിരിക്കണം ദേവന്മാർ ഇവിടം രൂപകല്പന ചെയ്തിട്ടുണ്ടാവുക. രാജകീയപ്രൗഢിമുറ്റിനിൽക്കുന്ന സൗന്ദര്യവും, യാതൊരു സംഘർഷങ്ങളുമില്ലാത്ത അന്തരീക്ഷവുമുള്ള ഈ മരതക രാജ്യം എന്റെ കണ്ണിൽ വാഗ്ദത്തഭൂമിതന്നെയായിരുന്നു. നിറഞ്ഞ സൗഹൃദം, മനസ്സുതുറന്ന പെരുമാറ്റം, തികഞ്ഞ മര്യാദ ഇവയെല്ലാം ഒത്തുചേർന്ന അവിടുത്തെ പ്രജകളുടെ പെരുമാറ്റം ആ ഭൂപ്രകൃതിക്കു തികച്ചും യോജിച്ചതായിരുന്നു. ലോകത്തിന്റെ മറ്റുഭാഗങ്ങളിൽ നിര ന്തരം അസ്വസ്ഥത സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന പ്രശ്നങ്ങളൊന്നുംതന്നെ അവിടെ ഉണ്ടായിരുന്നില്ല. ആധുനികതയും ഭൗതികമായ പുരോഗതിയും ചേർന്ന പുറംലോകത്തിൽ സൃഷ്ടിച്ചു കൊണ്ടിരിക്കുന്നത് അഭംഗിയും അസ്വസ്ഥതയും ആണല്ലോ. പുകയും പൊടിയും നിറഞ്ഞ ചേരികൾ, വായു-ജല- മലിനീകരണങ്ങൾ, ചപ്പുചവറുകൾ നിറഞ്ഞ നടവഴികൾ, നിർബാധംവീശുന്ന കാറ്റിന്റെ ഗതിമുടക്കുന്ന ആകാശംമുട്ടെയുള്ള കെട്ടി ടങ്ങൾ, ഈ വകയൊന്നും മരതക രാജ്യത്തിലെ ജനജീവിതത്തെ അലോസരപ്പെടുത്തിയിരുന്നില്ല. ഇവിടെ കാലുകുത്തുന്ന നിമിഷംമു തൽ ഇവിടത്തെ അന്തരീക്ഷം നിശ്ചയമായും ആരിലും അങ്ങേയറ്റം മതിപ്പുളവാക്കുന്നതായിരിക്കും.

6

അവിടെയൊക്കെ ചുറ്റിനടന്ന് സ്ഥലങ്ങളെല്ലാം കാണണമെന്ന് ഞാൻ ആഗ്രഹിച്ചു. അതിനുള്ള അനുമതി നല്കണമെന്ന് ഞാൻ ദേവിയോട് അഭ്യർഥിച്ചു. വടക്കുഭാഗത്തേക്ക് വിരൽചൂണ്ടിക്കൊണ്ട് അവർ പറഞ്ഞു, "ഇന്ന് ആ ഭാഗത്തേക്കു പൊയ്ക്കോളൂ. പലതും അവിടെ കാണാനുണ്ട്." ഞാൻ ഉത്തരഭാഗത്തേക്കു നടന്നുതുടങ്ങി. അസാധാരണം എന്ന വിശേഷണംതന്നെയാണ് ഇതിനു യോജിക്കുക. കാരണം എന്റെ മുപ്പതുവർഷത്തെ ആയുസ്സിനിടക്ക് ഇത്രയധികം ഉത്സാഹവും ആവേശവും ഞാൻ മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ല. കുറച്ചുദൂരം ഞാൻ നടന്നു. വഴിയുടെ രണ്ടു വശങ്ങളിലുമായി ചെറിയ ഉദ്യാനങ്ങൾ. അവിടവിടെയായി കണ്ട ഏതാനും വീടുകൾ, വെള്ളപൂശിയതുപോലെ അവ മഞ്ഞുമൂടികിടക്കുന്നു. പക്ഷേ, വാസ്തവത്തിൽ അത് മഞ്ഞ് ആയിരുന്നില്ല. അത്രയ്ക്കുള്ള തണുപ്പൊന്നും അവിടെ ഇല്ലായിരുന്നു. പിന്നെ മഞ്ഞുപോലെയുള്ള ഈ വസ്തു എവിടെനിന്നുവന്നു? നമ്മുടെ വീടുകൾ വെള്ളപൂശാൻ ഉപയോഗിക്കുന്ന കുമ്മായമായിരുന്നില്ല അത്; തീർച്ച. കണ്ണിന് വിശേഷിച്ചൊരു കുളിർമനല്കുന്ന വെൺമ. വീടുകളുടെ രൂപത്തിനുമുണ്ടായിരുന്നു ഒരു പ്രത്യേകത. ഇഷ്ടികയുണ്ടാക്കുന്ന ചൂളയുടെ രൂപത്തിലായിരുന്നു അതിന്റെ നിർമിതി. മേൽക്കൂരയ്ക്ക് കുംഭാകൃതിയും.

ഓരോ വീടിന്റെയും മുൻവശത്തായി ചെറിയൊരു പൂന്തോട്ടമുണ്ടായിരുന്നു. ഉദ്യാനത്തിലേക്ക് പ്രവേശിക്കാനായി ഭംഗിയുള്ള ഒരു കവാടം. പ്രത്യേകിച്ച് അലങ്കാരങ്ങളൊന്നുമില്ലാത്ത പടിവാതിൽ. എന്നാലും ശ്രദ്ധയാകർഷിക്കുന്ന എന്തോ ഒരു ഭംഗി അതിനുണ്ടായിരുന്നു. ഈ വീടുകളിലെ താമസക്കാർ ആരാണെന്നറിയാൻ എനിക്കു കൗതുകം തോന്നി. ആദ്യത്തെ പടിവാതില്ക്കൽ നില്ക്കാതെ ഞാൻ കടന്നുപോയി. രണ്ടാമത്തെ കവാടത്തിനടുത്തെത്തിയപ്പോൾ എട്ടുവയസ്സോളം പ്രായം തോന്നിക്കുന്ന ഒരു കുട്ടിയെ കണ്ടു. അവന്റെ മുടിയെല്ലാം കോതിമിനുക്കി നെറുകയിൽ കെട്ടിവച്ചിരുന്നു. പുറമെ ഒരു തലപ്പാവും. സ്വർണ്ണക്കമ്മലുകളും മാറിൽ രത്നാഭരണങ്ങളും ആ കുട്ടി അണിഞ്ഞിരുന്നു. കാണാൻ ഭംഗിയുണ്ടായിരുന്നുവെങ്കിലും ആവശ്യത്തിലധികമാണല്ലോ ആഭരണങ്ങൾ എന്നുതോന്നിപ്പോയി. സ്വതവേതന്നെ സുഭഗനാണ് കുട്ടി. മുഖത്താണെങ്കിൽ അലൗകികമായൊരു തേജസ്സും.

കൈയിൽ സ്വർണ്ണനിർമ്മിതമായ ചെറിയൊരു ദണ്ഡുംപിടിച്ച് അവൻ പടികടന്നുവന്നു. എന്നെ കണ്ടതും അവൻ വഴിയിൽത്തന്നെ നിന്നുപോയി. ഏതാനും നിമിഷം ആ കുട്ടി അമ്പരപ്പോടെ എന്നെ സൂക്ഷിച്ചുനോക്കി. ഞാനും അവനെ നോക്കിക്കൊണ്ട് അവിടെത്തന്നെ നിന്നു.

പോലുള്ള ഒരു മണം എന്റെ മൂക്കിൽ വന്നടിച്ചു. ആ ഗന്ധം എന്തിൽ നിന്നായിരിക്കുമെന്ന് എനിക്കൂഹിക്കാനായില്ല. ഞാൻ ചുറ്റും തിരിഞ്ഞു നോക്കി. തളത്തിന്റെ മൂന്നുഭാഗത്തും ഉയർന്ന പീഠങ്ങളുടെ മീതെ പല ആകൃതിയിലുള്ള നിരവധി വസ്തുക്കൾ കൂട്ടിവെച്ചിരിക്കുന്നു. ഓരോന്നും അതിമനോഹരമായിരുന്നു. മുറിയുടെ നാലുമൂലകളിലായി വെളുവെളുത്ത ചുമരിൽ ചെറിയചെറിയ അറകൾ. അവയിലോരോന്നിലും അപൂർവശില്പഭംഗിയോടുകൂടിയ പ്രതിമകൾ. തളത്തിന്റെ ഒരു വശത്ത് പലതരത്തിലുള്ള പാത്രങ്ങൾ ഒരുക്കിവച്ചിരുന്നു. മഞ്ഞനിറവും, തിരിയടപ്പുകളും, വിചിത്ര ആകൃതിയിലുമുള്ള പാത്രങ്ങൾ. നീണ്ടതും കുറുകിയതും ചതുരാകൃതിയിലുള്ളതുമായ പാത്രങ്ങൾ. ചിലതിന് നിലക്കടലയുടെ ആകൃതി, ചിലത് മഞ്ഞനിറത്തിൽ, ചിലത് ഇരുണ്ട തവിട്ടു നിറത്തിലും ആയിരുന്നു. ഭക്ഷണമുറിയായിരിക്കാം അതെന്ന് ഞാൻ ഊഹിച്ചു. നെഞ്ചോളം ഉയരത്തിൽ ചുമരിൽ നിരനിരയായി പലകകൾ പാകി മോടിപിടിപ്പിച്ചിരുന്നു.

ആരുടേയും അനുവാദത്തിനുകാത്തുനിൽക്കാതെ അതിലൊരു പാത്രം ഞാൻ കൈയിലെടുത്തു. എന്നെത്തന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്ന കുട്ടി പെട്ടെന്ന് ഓടിപ്പോയി വെള്ളനിറത്തിലുള്ള ഒരു കിണ്ണമെടുത്തുകൊണ്ടുവന്നു. ചുമരിലെ അറയിൽനിന്ന് എന്തോ ഒരു ദ്രാവകമെടുത്ത് കരണ്ടികൊണ്ട് കിണ്ണത്തിലേക്കു പകർന്നു. ഞാൻ കൈയ്യിലെടുത്ത പദാർഥത്തിൽനിന്ന് ഒരു കഷണം പൊട്ടിച്ചെടുത്ത് അവൻ പാലുപോലുള്ള ആ ദ്രാവകത്തിലേക്കിട്ടു. അതവിടെവെച്ച് ക്ഷണത്തിൽ അവൻ ഒരു സ്പൂൺ എടുത്തുകൊണ്ടുവന്നു. ദ്രാവകത്തിലിട്ട പദാർഥം അതിനകം വീർത്തുപൊങ്ങിയിരുന്നു. അത് കിണ്ണത്തിന്റെ വക്കോളം പതഞ്ഞുപൊങ്ങിക്കഴിഞ്ഞിരുന്നു. കുട്ടി വലിയ ഉത്സാഹത്തോടെ അതിൽനിന്ന് കുറച്ച് കരണ്ടിയിൽ കോരിയെടുത്ത് എന്റെ വായിലേക്കിട്ടു. അമൃതോപമം തന്നെ. അത്രക്കും സ്വാദിഷ്ടം. അപ്പോഴാണ് എനിക്ക് മനസ്സിലായത്, ഇത്രനേരമായി ഞാൻ നുകർന്നുകൊണ്ടിരുന്ന ഗന്ധം എന്തിന്റേതായിരുന്നുവെന്ന്: ഇവരുടെ പ്രിയപ്പെട്ട ഭോജ്യമായിരന്നു അത്. 'നിറവാടിക' എന്നാണ് അതിനെ അവർ പറഞ്ഞിരുന്നത്. മനസ്സിനൊട്ടാകെ ആസ്വാദ്യകരമായ ഒരു രുചിയും മണവും എനിക്കു മറക്കാനാവില്ല. ഇനി വേറൊന്നും വേണ്ടതില്ല എന്ന സംതൃപ്തി. സാധാരണരീതിയിൽ നമ്മൾ കഴിക്കുന്ന ഭക്ഷണപദാർഥങ്ങൾക്കോരോന്നിനും അതിന്റേതായ ഒരു രുചിയുണ്ട്. അതാകട്ടെ ശരീരത്തിനെമാത്രം ബാധിക്കുന്നതാണ്. എന്നാൽ നമ്മുടെ മനസ്സിനെയും സ്പർശിക്കുന്ന ചില ഗന്ധങ്ങളുണ്ട്. ഉദാഹരണത്തിന് പൂക്കളുടെ വാസന. എന്നാൽ അന്ന് ആദ്യമായി ഞാൻ നുകർന്ന ആ മണം എല്ലാ ഉപമകൾക്കും അപ്പുറത്തായിരുന്നു.

അപ്പോഴേക്കും ഭീമാകാരനായ ഒരു പുരുഷൻ വീടിന്റെ അകത്തുനിന്നുവന്നു. മുട്ടോളമെത്തുന്ന മഞ്ഞപ്പട്ടാണ് അയാൾ ഉടുത്തിരുന്നത്. കണങ്കാലിൽ മൂന്നുചുറ്റുള്ള, മണിച്ചാർത്തുള്ള പൊൻതള. പാദരക്ഷകൾ ധരിച്ചിരുന്നില്ല. ഇടത്തെകൈയിൽ എനിക്കപരിചിതമായ ഒരുപകരണം, ഇടത്തെ തോളിൽ ചാരിവെച്ചിരിക്കയാണ്. അയാൾ പടികടന്ന് വഴിയിലേക്ക് വന്ന് കുട്ടിയോട് എന്തോ തിരക്കി. 'പ്രിയാത്മാ' എന്ന വാക്കുമാത്രമേ എനിക്കു മനസ്സിലാക്കാനായുള്ളൂ. കുട്ടി പറഞ്ഞ മറുപടി കേട്ടിട്ടാകണം അയാൾ എന്റെ നേരെ തിരിഞ്ഞു. അരികിലേക്കുവന്ന് ഏറെ സന്തോഷം പ്രകടിപ്പിച്ചുകൊണ്ട് അയാൾ എനിക്ക് മുഖാമുഖം നിന്നു. കുഴപ്പം പിടിച്ച ഒരു പ്രശ്നം പെട്ടെന്ന് പരിഹരിക്കാനായല്ലോ എന്ന സന്തോഷമായിരുന്നു ആ മുഖത്ത്.

വീണ്ടും അയാൾ കുട്ടിയുടെ നേരെ തിരിഞ്ഞ് എന്തോ പറഞ്ഞു. അതെന്താണെന്ന് അപ്പോൾ എനിക്ക് വ്യക്തമായില്ല. എന്നോട് ഒരു വാക്കുപോലും ഉരിയാടാതെ അയാൾ നടന്നകന്നു. എങ്കിലും 'സ്വാഗതമരുളുന്നു' എന്ന മട്ടിലൊരു പുഞ്ചിരി അയാൾ എനിക്കു സമ്മാനിച്ചു. അയാൾ പോയതും കുട്ടി എന്റെയരികിൽവന്ന് കൈ പിടിച്ചു. വളരെ ആദരപൂർവ്വം, അതിമനോഹരമായ അവരുടെ ശ്വേതഭവനത്തിലേക്ക് എന്നെ ആനയിച്ചു. നേരത്തെ അദ്ദേഹം എന്തായിരിക്കാം പറഞ്ഞിട്ടുണ്ടാവുക എന്ന് അപ്പോൾ എനിക്ക് ഊഹിക്കാനായി. അസാമാന്യമെന്നു തോന്നിച്ച ആ പുരുഷൻ സാക്ഷാൽ ബലരാമന്റെ അവതാരമായിരിക്കുമോ? വളരെ വേണ്ടപ്പെട്ട ഒരു സ്നേഹിതൻ എന്ന പോലെയായിരുന്നു ആ കുട്ടിയുടെ പെരുമാറ്റം.

പൂമുഖവാതില്ക്കൽത്തന്നെ വീട്ടുകാരി നിന്നിരുന്നു; ഒരു വിഗ്രഹത്തിന്റെ രൂപസൗകുമാര്യം. എന്റെ ആതിഥേയ ദേവിയേക്കാൾ അല്പം കൂടി പ്രായമേറുമെന്നുതോന്നി. അവരിലും ഒരു ഇളംനീലച്ഛവി പ്രകടമായിരുന്നു. കടുംനീലനിറത്തിലുള്ള രത്നാഭരണങ്ങൾ അവരുടെ മാർവിടം ഏതാണ്ട് മറച്ചിരുന്നു. കുട്ടി അകത്തേക്കു കടന്നപ്പോൾ അവന്റെ നിഴലായി ഞാനും അവനെ അനുഗമിച്ചു. അകത്തളത്തിൽ കണ്ട എല്ലാ വസ്തുക്കൾക്കും ഒരു രജതശോഭയായിരുന്നു. തൂണുകളിൽ തൂക്കിയിട്ടിരുന്ന ആയുധങ്ങൾ പ്രയോഗത്തിനല്ല, അലങ്കാരത്തിനാണ് എന്നാണെനിക്കു തോന്നിയത്.

അമ്മയുടെ അരികത്തുചെന്ന് കുട്ടി സംസാരിച്ചത് ഒരുപക്ഷേ എന്നെക്കുറിച്ചായിരിക്കാം. അവർ മറുപടിയൊന്നും പറഞ്ഞില്ല. എങ്കിലും കുട്ടി എന്റെ കൈപിടിച്ചു വലിച്ചുകൊണ്ട് മുമ്പോട്ടുനടന്നു. വിശാലമായ മറ്റൊരു തളത്തിൽ ഞങ്ങൾ പ്രവേശിച്ചു. അപ്പോൾ മാത്രമാണ് കുട്ടി എന്റെ കൈ വിട്ടത്. പല തരത്തിലുള്ള സാധനങ്ങൾ അവിടെ വൃത്തിയായി ഒതുക്കിവെച്ചിരുന്നു. അകത്തേക്കു കടന്നതും തേനിന്റേതു

പോലുള്ള ഒരു മണം എന്റെ മൂക്കിൽ വന്നടിച്ചു. ആ ഗന്ധം എന്തിൽ നിന്നായിരിക്കുമെന്ന് എനിക്കൂഹിക്കാനായില്ല. ഞാൻ ചുറ്റും തിരിഞ്ഞു നോക്കി. തളത്തിന്റെ മൂന്നുഭാഗത്തും ഉയർന്ന പീഠങ്ങളുടെ മീതെ പല ആകൃതിയിലുള്ള നിരവധി വസ്തുക്കൾ കൂട്ടിവെച്ചിരിക്കുന്നു. ഓരോന്നും അതിമനോഹരമായിരുന്നു. മുറിയുടെ നാലുമൂലകളിലായി വെളുവെളുത്ത ചുമരിൽ ചെറിയചെറിയ അറകൾ. അവയിലോരോന്നിലും അപൂർവശില്പഭംഗിയോടുകൂടിയ പ്രതിമകൾ. തളത്തിന്റെ ഒരു വശത്ത് പലതരത്തിലുള്ള പാത്രങ്ങൾ ഒരുക്കിവച്ചിരുന്നു. മഞ്ഞനിറവും, തിരിയടപ്പുകളും, വിചിത്ര ആകൃതിയിലുമുള്ള പാത്രങ്ങൾ. നീണ്ടതും കുറുകിയതും ചതുരാകൃതിയിലുള്ളതുമായ പാത്രങ്ങൾ. ചിലതിന് നിലക്കടലയുടെ ആകൃതി, ചിലത് മഞ്ഞനിറത്തിൽ, ചിലത് ഇരുണ്ട തവിട്ടു നിറത്തിലും ആയിരുന്നു. ഭക്ഷണമുറിയായിരിക്കാം അതെന്ന് ഞാൻ ഊഹിച്ചു. നെഞ്ചോളം ഉയരത്തിൽ ചുമരിൽ നിരനിരയായി പലകകൾ പാകി മോടിപിടിപ്പിച്ചിരുന്നു.

ആരുടേയും അനുവാദത്തിനുകാത്തുനിൽക്കാതെ അതിലൊരു പാത്രം ഞാൻ കൈയിലെടുത്തു. എന്നെത്തന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്ന കുട്ടി പെട്ടെന്ന് ഓടിപ്പോയി വെള്ളനിറത്തിലുള്ള ഒരു കിണ്ണമെടുത്തുകൊണ്ടുവന്നു. ചുമരിലെ അറയിൽനിന്ന് എന്തോ ഒരു ദ്രാവകമെടുത്ത് കരണ്ടികൊണ്ട് കിണ്ണത്തിലേക്കു പകർന്നു. ഞാൻ കൈയ്യിലെടുത്ത പദാർഥത്തിൽനിന്ന് ഒരു കഷണം പൊട്ടിച്ചെടുത്ത് അവൻ പാലുപോലുള്ള ആ ദ്രാവകത്തിലേക്കിട്ടു. അതവിടെവെച്ച് ക്ഷണത്തിൽ അവൻ ഒരു സ്പൂൺ എടുത്തുകൊണ്ടുവന്നു. ദ്രാവകത്തിലിട്ട പദാർഥം അതിനകം വീർത്തുപൊങ്ങിയിരുന്നു. അത് കിണ്ണത്തിന്റെ വക്കോളം പതഞ്ഞുപൊങ്ങിക്കഴിഞ്ഞിരുന്നു. കുട്ടി വലിയ ഉത്സാഹത്തോടെ അതിൽനിന്ന് കുറച്ച് കരണ്ടിയിൽ കോരിയെടുത്ത് എന്റെ വായിലേക്കിട്ടു. അമൃതോപമം തന്നെ. അത്രക്കും സ്വാദിഷ്ടം. അപ്പോഴാണ് എനിക്ക് മനസ്സിലായത്, ഇത്രനേരമായി ഞാൻ നുകർന്നുകൊണ്ടിരുന്ന ഗന്ധം എന്തിന്റേതായിരുന്നുവെന്ന്. ഇവരുടെ പ്രിയപ്പെട്ട ഭോജ്യമായിരന്നു അത്. 'നിറവാടിക' എന്നാണ് അതിനെ അവർ പറഞ്ഞിരുന്നത്. മനസ്സിനൊട്ടാകെ ആസ്വാദ്യകരമായ ഒരു രുചിയും മണവും എനിക്കു മറക്കാനാവില്ല. ഇനി വേറൊന്നും വേണ്ടതില്ല എന്ന സംതൃപ്തി. സാധാരണരീതിയിൽ നമ്മൾ കഴിക്കുന്ന ഭക്ഷണപദാർഥങ്ങൾക്കോരോന്നിനും അതിന്റേതായ ഒരു രുചിയുണ്ട്. അതാകട്ടെ ശരീരത്തിനെമാത്രം ബാധിക്കുന്നതാണ്. എന്നാൽ നമ്മുടെ മനസ്സിനെയും സ്പർശിക്കുന്ന ചില ഗന്ധങ്ങളുണ്ട്. ഉദാഹരണത്തിന് പൂക്കളുടെ വാസന. എന്നാൽ അന്ന് ആദ്യമായി ഞാൻ നുകർന്ന ആ മണം എല്ലാ ഉപമകൾക്കും അപ്പുറത്തായിരുന്നു.

പെട്ടെന്ന് ഏതാണ്ട് ഇരുപത്തിനാല് വയസ്സ് പ്രായം തോന്നിക്കുന്ന ഒരു യുവാവ് തളത്തിലേക്ക് കടന്നുവന്നു. മോടിപിടിപ്പിച്ച ഒരു അരപ്പട്ട അയാൾ ധരിച്ചിരുന്നു. അതിനുതാഴെയായി മുട്ടോളം നീണ്ടുകിടക്കുന്ന ഒരു നീലപ്പട്ട്. ഉത്തരീയം കഴുത്തിൽചുറ്റി, അതിന്റെ ഒരറ്റം പിന്നിലേക്കു തൂങ്ങിക്കിടന്നിരുന്നു. എന്റെ കൈ കടന്നുപിടിച്ചുകൊണ്ട് അയാൾ സംസാരിച്ചുതുടങ്ങി. പുറത്തേക്കു വിരൽ ചൂണ്ടിക്കൊണ്ട് അയാൾ പറഞ്ഞതിൽനിന്ന് രണ്ടേരണ്ടു വാക്കുകളാണ് എനിക്കു മനസ്സിലായത്. 'നൃത്തവും സംഗീതവും.' ഞങ്ങൾ പുറത്തിറങ്ങി വീടിന്റെ മുൻവശത്തുള്ള വഴിയിൽക്കൂടി നടക്കാൻ തുടങ്ങി. സ്വർണ്ണത്തിൽ പൊതിഞ്ഞ് കൊത്തുപണികൾ ചെയ്ത ഒരു ദണ്ഡ് എന്റെ പുതിയ ചങ്ങാതി കൈയിൽ പിടിച്ചിരുന്നു. ഒരു സർപ്പത്തിന്റെ ഫണംപോലെയായിരുന്നു അതിന്റെ കൈപ്പിടി.

ഞങ്ങൾ വേഗത്തിൽ നടന്നു. ഏതാനും അടിവച്ചപ്പോഴേക്കും ഇടതുവശത്തുള്ള വീട്ടിൽനിന്ന് ചുകന്ന പട്ടുടുത്ത ഭീമാകാരനായ ഒരു പുരുഷൻ ഇറങ്ങിവന്നു. അതുവരെ അവിടെ കണ്ടിരുന്ന ആളുകളിൽനിന്നൊക്കെ വ്യത്യസ്തമായിരുന്നു അയാളുടെ മുഖഛായ. മാത്രമല്ല, അയാൾ മുടി നീളത്തിൽ പുറകിലേക്ക് പിന്നിയിട്ടിരുന്നു. മറ്റുപുരുഷന്മാരെല്ലാം മുടി നെറുകയിലേക്ക് കയറ്റി കെട്ടിവച്ചിരിക്കുന്നതായിട്ടാണ് കണ്ടത്. പുറത്തേക്കിറങ്ങുമ്പോൾ തലയിൽ പ്രത്യേകമായൊരു തലപ്പാവും അവർ ധരിച്ചിരുന്നു. ഇദ്ദേഹമാണെങ്കിൽ തല മറച്ചിരുന്നില്ല. ഒരുകൈയിൽ തൊപ്പിയുടെ ആകൃതിയിൽ കറുത്ത നിറത്തിൽ എന്തോ പിടിച്ചിരുന്നു. കട്ടികൂടിയ ഒരു തുണികൊണ്ടാണ് അതുണ്ടാക്കിയിരുന്നത്. മറ്റേകൈയിൽ ഒരു ദണ്ഡും. മറ്റൊരു വ്യത്യാസവും അയാൾക്കുണ്ടായിരുന്നു; കമ്പിളികൊണ്ടുള്ള ഒരു മേലുടുപ്പ് അയാൾ ധരിച്ചിരുന്നു.

## 7

ടിബറ്റുകാരുടെ മട്ടിലായിരുന്നു അയാളുടെ മുഖഛായ. ഉയർന്നുനിൽക്കുന്ന കവിളെല്ലുകൾ. ആദ്യനോട്ടത്തിൽത്തന്നെ അയാൾ അവിടത്തുകാരനല്ലെന്ന് മനസ്സിലാകും. ഇവിടെയുള്ളവരുടെ മുഖത്തിന് വിശേഷിച്ചൊരു ഭംഗിയുണ്ട്. അത് ആര്യവംശജരുടെ ഇടയിൽ കാണുന്നതുപോലെ സൗമ്യവും എന്നാൽ ദീപ്തവുമായ മുഖഭാവം. എന്നാൽ ഇയാളുടെ ആകാരം ദൃഢമായിരുന്നു. എടുത്തുപറയത്തക്ക അന്തസ്സോ അഴകോ ഉണ്ടായിരുന്നില്ല. നിറം സുവർണമായിരുന്നില്ല; ചെമ്പിന്റേതായിരുന്നു. കവിളുകൾക്ക് നല്ല തുടുപ്പ്.

അയാൾക്ക് പ്രായം തോന്നിച്ചിരുന്നു. എങ്കിലും നല്ല പ്രസരിപ്പും ഉത്സാഹവും ഉണ്ടായിരുന്നു. അയാളുടെ വായിൽ മുൻവശത്തെ രണ്ടു പല്ലുകളുണ്ടായിരുന്നില്ല. താടിയോ, മീശയോ ഉണ്ടായിരുന്നതിന്റെ ലക്ഷണവുമില്ലായിരുന്നു.

അയാളുടെ കൈവശമുണ്ടായിരുന്ന ദണ്ഡിന്റെ പിടിയിലെ സ്വർണ വളയവും അതിൻമേൽ ഘടിപ്പിച്ചിരുന്ന ആനക്കൊമ്പുകൊണ്ടുള്ള ഗോളവും അതുവരെ ഞാൻ ശ്രദ്ധിച്ചിരുന്നില്ല. അതൊരു മന്ത്രവടി ആയിരിക്കുമോ? ഞാൻ സംശയിച്ചു. വഴിയിൽ അദ്ദേഹം പെട്ടെന്നു നിന്നു. കൈ മേലോട്ടുയർത്തി വായുവിൽ ആ ദണ്ഡ് വട്ടത്തിൽ ചുഴറ്റാൻ തുടങ്ങി. ഏതാനുംതവണ അങ്ങനെ വടിവീശിയപ്പോഴേക്കും വലിയൊരു പക്ഷി ആകാശത്തിൽനിന്ന് വട്ടത്തിൽ കറങ്ങി താഴേക്കുവരുന്നത് എന്റെ കണ്ണിൽപെട്ടു. ആ പക്ഷി മെല്ലെ പറന്നിറങ്ങി അയാളുടെ തലയിൽവച്ചിരുന്ന തൊപ്പിയിൽ വന്നിരുന്നു. പാലിന്റെ വെണ്മയായിരുന്നു അതിന്റെ തൂവലുകൾക്ക്. നീലകൊക്കും ചുകന്ന കണ്ണുകളും കഴുത്തിനുചുറ്റും ഇളംനീലനിറത്തിൽ ഒരു വലയവുമുണ്ടായിരുന്നു. അയാൾ ആ പക്ഷിയെ തന്റെ തലയിൽനിന്നെടുത്ത് ദണ്ഡിൽവച്ചു. എന്റെ ചങ്ങാതി അയാളുടെ കൈയിലുണ്ടായിരുന്ന ദണ്ഡ് പക്ഷിയുടെ നേരെ നീട്ടി. ഭീഷണിപ്പെടുത്തുകയായിരുന്നില്ല; സൗഹൃദത്തോടുകൂടിയായിരുന്നു അങ്ങനെ ചെയ്തത്. യാതൊരു ഭയവും ശങ്കയും കൂടാതെ പക്ഷി അതിലേക്ക് ചാടിവന്നിരുന്നു.

പരവതാനി കണക്കെ തറയിൽ പാകിയിരുന്ന വെണ്ണക്കല്ലിൽകൂടി നടന്ന് ഞങ്ങൾ ഒരു പാലത്തിനരികിലെത്തി. എന്റെ ചങ്ങാതിയുടെ നിർദ്ദേശപ്രകാരം ആ പക്ഷിപിടുത്തക്കാരൻ വേഗത്തിൽ നടന്ന് പാലത്തിന്റെ അപ്പുറത്തെവിടെയോ അപ്രത്യക്ഷനായി. താഴെയുള്ള അരുവിയിലെ തെളിവാർന്ന നീലജലം കളകളാരവത്തോടെ ഒഴുകിക്കൊണ്ടിരുന്നു. തുടർന്ന് ഞങ്ങൾ കണ്ടത് അതിമനോഹരമായ ഒരു ഉദ്യാനമാണ്. പൂന്തോട്ടത്തിൽ അല്പംമാറി അത്യന്തം ശില്പഭംഗിയുള്ള ഒരു മാളികയും ഞങ്ങൾകണ്ടു. എന്റെ കൂട്ടുകാരൻ നല്കിയ വിവരണത്തിൽ നിന്ന് മൂന്നുവാക്കുകൾ മാത്രമേ എനിക്കു മനസ്സിലാക്കാനായുള്ളൂ. 'സമാകർഷണം', 'ദർഭ', 'പരമേഷ്ഠി' എന്ന വാക്കുകളായിരുന്നു അത്. പൂന്തോട്ടത്തിൽ മൂന്നടിവീതിയിൽ പതിനഞ്ചടിയോളം നീളത്തിൽ വില്ലിന്റെ ആകൃതിയിൽ ഒരു പാലമുണ്ടായിരുന്നു. അതിന്റെ രണ്ടുവശങ്ങളിലും മൂന്നടി ഉയരത്തിൽ ഉടനീളം കൈവരികളുണ്ടായിരുന്നു. അതിൽ പല വർണത്തിലുള്ള പൂക്കൾ വിടർന്നുനിൽക്കുന്ന വല്ലികൾ പടർന്നുചുറ്റിയിരുന്നു. പാലത്തിന്റെ രണ്ടറ്റത്തുമായികണ്ട കവാടങ്ങൾ ആരുടെയും ശ്രദ്ധയാകർഷിക്കുന്നതായിരുന്നു. ആ പാലം പണിതീർത്ത ശില്പിയുടെ പ്രാവീണ്യവും സാങ്കേതികപരിജ്ഞാനവും അദ്ഭുതാവഹം തന്നെ. അലൗകികമായ സിദ്ധികളുള്ള ഒരു ശില്പിയാണ് ആ പാലം നിർമ്മിച്ചതെന്ന് എന്റെ സ്നേഹിതൻ പറഞ്ഞുതന്നു. എത്ര കുറ്റമറ്റതായിരുന്നു ആ ശില്പചാതുരി. ദേവലോകത്തിലെ മഹാശില്പിയായ വിശ്വകർമ്മാവുമായി ഈ ശില്പിക്കു ബന്ധമുണ്ടെന്നും അദ്ദേഹം വെളിപ്പെടുത്തി.

കുറെ ദൂരെയായി മഞ്ഞണിഞ്ഞ ഒരു പർവതശിഖരം ഞാൻ കണ്ടു. എന്റെ നേരെ മുമ്പിലായി ഇങ്ങുനിന്നങ്ങോളം വിശാലമായ ഹിമതലം. വാസ്തവത്തിൽ അത് വളരെ വലിയ ഒരു ഹിമാനിയായിരുന്നു. അത് ക്രമേണ ഉയരം വർധിച്ച് ആ പർവതനിരയുടെ കാൽച്ചുവട്ടിലെത്തുന്നു. എന്റെ ചങ്ങാതി എന്നോടു ചോദിച്ചു – "സ്നേഹിതാ, വാസുദേവസ്വാമി പറഞ്ഞല്ലോ, അങ്ങ് ഭാഗീരഥിയുടെ ഉദ്ഭവസ്ഥാനവും തേടിവന്നിരിക്കുകയാണ് എന്ന്. അന്വേഷണത്തിനിടയിൽ ഇവിടെനിന്ന് അല്പം തെക്കുമാറി ഒരിടത്ത് അങ്ങ് വന്നുചേർന്നു അല്ലേ? അവിടെ വന്നപ്പോഴേക്കും വഴിതെറ്റി ആകെ പരവശനായി എന്നും സ്വാമി പറഞ്ഞു. അവിടെവച്ചാണല്ലോ ആര്യാവാസുദേവൻ അങ്ങയെ കണ്ടുമുട്ടിയത്. കയ്യോടെ ഇവിടേക്കു കൊണ്ടുപോരികയുംചെയ്തു. അങ്ങയിൽ അസാധാരണമായ എന്തോ സ്വാമി കണ്ടുവെന്ന് തീർച്ച. അതുകൊണ്ടുമാത്രമാണ് തികച്ചും മൂന്നുദിവസം അങ്ങേക്ക് ഇവിടെ താമസിക്കാനായത്. അങ്ങേയ്ക്ക് ഭാഗീരഥിയുടെ ഉദ്ഭവസ്ഥാനം കാട്ടിക്കൊടുക്കണമെന്നാണ് ഇന്ന് എനിക്കുകിട്ടിയിരിക്കുന്ന നിർദേശം. അതിനുശേഷം, എളുപ്പവഴിയിലൂടെ, അങ്ങേയ്ക്ക് എത്തേണ്ടിടത്ത് എത്തിക്കുകയും വേണം."

കൈകൾ മുമ്പോട്ടുനീട്ടിക്കൊണ്ട് അദ്ദേഹം തുടർന്നു; "ആ പർവതം കാണുന്നില്ലേ? ഭാഗീരഥിയുടെ ഉദ്ഭവം അവിടെനിന്നാണ്. അടുത്തു ചെന്നാൽ കാണാം. പർവതത്തിന്റെ മുകളിൽനിന്ന് ജലം താഴെയുള്ള ഗർത്തത്തിലേക്കു പതിക്കുന്നു, അതോടെ, ആ മഞ്ഞുപരപ്പിന്നടിയിൽ അപ്രത്യക്ഷമാവുകയും ചെയ്യുന്നു. പിന്നെ, വീണ്ടും ദർശനം സാധ്യമാകുന്നത് നിങ്ങൾ പറയുന്ന ഗോമുഖ് ഗുഹയിലാണ്. അവിടെ ഈ പുണ്യസരിത്ത് എല്ലാവർക്കും ദർശനമരുളുന്നു. വേഗം വരൂ.... അടുത്തുനിന്ന് നമുക്കാ ജലപാതം കാണാം."

ഭൂമിയിലെ ഏറ്റവും പവിത്രയായ, ഏറ്റവും ആരാധ്യയായ നദി. അനാദികാലം മുതലെ കവിതയ്ക്കും, ആത്മീയമായ ഭയഭക്തിബഹുമാനങ്ങൾക്കും പ്രചോദനമരുളിക്കൊണ്ട് പ്രവഹിക്കുന്ന ഗംഗ. ജീവിതത്തിനും മരണത്തിനും ഒരുപോലെ പുണ്യംനൽകുന്ന പ്രവാഹം. അതിന്റെ മൂലസ്രോതസ്സിലേക്കാണ് ഞാൻ നടന്നുചെല്ലുന്നത്! ഞാനാകെ കോരിത്തരിച്ചുപോയി.

ചങ്ങാതി എന്റെ കൈ എത്തിപ്പിടിച്ചു. ക്രമേണ ഉയരം ഏറിയേറി വരുന്ന ഹിമപ്പരപ്പിലൂടെ സുഗമമായി നടന്നുചെല്ലാൻ അതെന്നെ സഹായിച്ചു. ഞാൻ ഓർത്തുപോയി. ഇതുപോലെത്തന്നെയാണ് ആദ്യദിവസം എന്റെ കൈപിടിച്ച് ആര്യവാസുദേവൻ എന്നെ മരതകരാജ്യത്തിലേക്കു നയിച്ചത്. ഏതാണ്ട് ഒന്നര നാഴികയോളം നടന്നതിനുശേഷമാണ് ഞങ്ങൾ പർവതത്തിന്റെ അടിവാരത്തിലെത്തിയത്.

അവിടെ കാറ്റുംപൊടിയും ഒന്നുമുണ്ടായിരുന്നില്ല. ഹിമപ്പരപ്പിന്റെ അവസാനമായി കൺമുമ്പിൽ തൂവെള്ളയായ ഒരൂക്കൻ പർവതം. സാക്ഷാൽ ശിവന്റെ, മഹാദേവന്റെ പൊട്ടിച്ചിരി അവിടെ ഘനീഭവിച്ച് ഒരു മഞ്ഞുമലയായി നില്ക്കുകയാണോ!

ആ മലകയറ്റം ക്ഷീണംതന്നെയായിരുന്നു. എന്നാൽ രസാവഹവും. വളഞ്ഞും തിരിഞ്ഞുമുള്ള കയറ്റത്തിൽ ഇടയ്ക്കിടെ വലുതും ചെറുതുമായ മഞ്ഞുകൂനകൾ. കാലൊന്നു വഴുതിപ്പോയാൽ... ആ ചിന്ത തന്നെ ഭയാനകമായിരുന്നു. പർവതാരോഹകന്റെ ഒരടി തെറ്റിയാൽ പ്രാണൻ പോയതുതന്നെ. സദാസമയവും സഹായഹസ്തവുമായി മകരന്ദൻ എന്നെ അനുഗമിച്ചു. ആ വഴികൾ ആപത്തൊന്നും കൂടാതെ ഞാൻ തരണംചെയ്തു. അന്യനായ ഒരു സാധാരണക്കാരന് തനിയെ വന്നെത്താൻ പറ്റുന്ന സ്ഥലമേയല്ല ഇത്. വലിയൊരു സംഘം ഷെർപ്പകളും, വഴികാട്ടികളും, ഡോക്ടർമാരും പിന്നെ റിപ്പോർട്ടർമാരും, ഫോട്ടോഗ്രാഫർമാരും സഹായത്തിനില്ലാതെ ഒരാൾക്കും ഇവിടംവരെ നടന്നുകയറാനാവില്ല, തീർച്ച.

ഇവിടെ ചെറുവിമാനങ്ങൾക്ക് പറന്നിറങ്ങാൻ പ്രയാസമൊന്നുമില്ല. പക്ഷേ ആകാശത്തുനിന്നു നോക്കിയാൽ താഴെകാണുക അന്തമില്ലാത്ത മഞ്ഞിൻപരപ്പുകൾ മാത്രമായിരിക്കും. കണ്ണിന് മടുപ്പ് തോന്നാം. എന്നാലത് സ്വാഭാവികമായ ഒരു മറവാണ്. തത്കാലത്തേക്കെങ്കിലും ഒരു രക്ഷമാത്രം. പക്ഷേ, ഭാവിയിൽ സ്ഥിതിയെന്താകും. വിദേശികളുടെ കണ്ണിൽനിന്ന് ഈ പ്രദേശത്തിന് ഒഴിഞ്ഞുമാറി നില്ക്കാനാകുമോ? സന്ദർശകരുടെ കടന്നുകയറ്റത്തെ എത്രനാൾ ചെറുത്തുനില്ക്കാനാകും.

വീണ്ടും അരമണിക്കൂർ നേരത്തെ കയറ്റം. ഞങ്ങൾ മലയുടെ തോൾഭാഗത്തെത്തി എന്നു പറയാം. അവിടെനിന്നാണ് ആ ഗർത്തം ഞാൻ ആദ്യമായി കണ്ടത്. ഞങ്ങൾ കയറിയ മലയ്ക്കും മറ്റൊരു വമ്പൻ മലയ്ക്കും ഇടയിലായിരുന്നു ആ ഗർത്തം. ഞങ്ങൾ പർവതത്തിനു നേർക്കുനേരെയായിനിന്നു. ആ മലയെ കെട്ടിപ്പിടിച്ചുകൊണ്ടെന്നപോലെ കാണപ്പെട്ട വലിയൊരു മഞ്ഞുകട്ടയുടെ നേരെ വിരൽചൂണ്ടിക്കൊണ്ട് എന്റെ സ്നേഹിതൻ പറഞ്ഞു - "നോക്കൂ, കണ്ണുനിറയെ കണ്ടോളൂ." അയാളുടെ സ്വരത്തിൽ വല്ലാത്തൊരു ആനന്ദം മുഴങ്ങിനിന്നിരുന്നു.

തൂവെള്ളനിറത്തിൽ ഒരു പശുവിന്റെ തല, നോക്കിക്കൊണ്ടിരിക്കെ, കൺമുമ്പിൽ വ്യക്തമായി തെളിഞ്ഞുവന്നു. ഒരു സാധാരണ പശുവിന്റെ തലയേക്കാൾ നാലിരട്ടി വലുപ്പം കാണും. ഒരു മതിലിന്റെ ചെരിവിൽക്കൂടി പുറത്തേക്ക് എത്തിനോക്കുന്നതുപോലെയായിരുന്നു അത്. ഞങ്ങൾ നിന്നിടത്തുനിന്ന് ഇരുപതുവാരയോളം മാത്രം അകലമെയുണ്ടായിരുന്നുള്ളൂ. അല്പം തുറന്നുപിടിച്ചിരിക്കുന്ന വായ്ക്കകത്തു

നിന്നും മഞ്ഞുരുകി പാലുപോലെ വെൺമയാർന്ന രണ്ടു നീർച്ചാലുകൾ ഒഴുകിവരുന്നു. ഇരുപത്തിരണ്ടടിയോളം ഉയരത്തിൽനിന്ന് പർവതത്തിന്റെ ചെരിവിലൂടെ അടിവാരംവരെ അതൊഴുകിയെത്തുന്നു. താഴെയുള്ള ഗർത്തത്തിൽ വീണുനിറയുന്ന വെള്ളം ഏറെ തിടുക്കത്തിൽ എന്നപോലെ ആ മഞ്ഞുപരപ്പിന്റെ ഉള്ളിലേക്കുകടന്ന് പാടെ മറഞ്ഞുപോകുന്നു. മകരന്ദൻ കൈകൾകൂപ്പി ധ്യാനനിമഗ്നനായി നിന്നു. അർധനിമീലിതമായ നേത്രങ്ങൾ, ഏതോ അഗാധചിന്തയുടെ ഭാവം. ഒച്ചയൊതുക്കി അദ്ദേഹം പ്രാർഥനാമന്ത്രങ്ങൾ ഉരുവിട്ടുകൊണ്ടിരുന്നു. "ഇതാണ് ഗോമുഖം... അപൂർവം ചില ഭാഗ്യശാലികൾക്കേ ഈ ദർശനസുകൃതം ലഭിക്കൂ. സ്വർഗഗംഗ, ഭൂമിയിൽ പിറവിയെടുക്കുന്ന പവിത്രസ്ഥാനം...."

ഗംഗാമാതാവിന്റെ ഉദ്ഭവസ്ഥാനം ദർശിച്ച് ധന്യതനേടാനുള്ള ഭാഗ്യമാണ് എനിക്ക് സിദ്ധിച്ചത്. അദ്ഭുതവും ആനന്ദവുംകൊണ്ട് സ്വയം മറന്നുപോയ നിമിഷങ്ങൾ. ഞാൻ നില്ക്കുന്നത് ഭൂമിയിലോ സ്വർഗത്തിലോ! ആ അന്തരീക്ഷത്തെ മുഴുവൻ വലയംചെയ്തിരിക്കുന്നത് അത്യപൂർവമായ പവിത്രതയും നിഗൂഢതയുമാണ്. അന്ധനായാലും അവിശ്വാസിയായാലും ഈ അനുഭൂതി അവരെ സ്പർശിക്കാതിരിക്കില്ല.

"വരൂ സ്നേഹിതാ, നിങ്ങൾക്ക് പോകേണ്ട സ്ഥലത്തേക്കു ഇനി നമുക്കു നടക്കാം." – മകരന്ദന്റെ വാക്കുകൾ എന്നെ വിളിച്ചുണർത്തി. ഏതാനും നിമിഷം മാത്രമാണല്ലോ അവിടെനിൽക്കാൻ കഴിഞ്ഞത് എന്നോർത്ത് മനസ്സ് സങ്കടപ്പെട്ടു. ഏതോ ഉയരങ്ങളിൽനിന്ന് പെട്ടെന്ന് താഴത്തേക്കിറങ്ങിവന്ന പ്രതീതി. എന്തെങ്കിലുമൊന്ന് പറയാൻ എനിക്കിടകിട്ടിയില്ല. അതിനുമുമ്പേ അയാൾ എന്റെ കൈ കടന്നുപിടിച്ച് മലയിറങ്ങാൻ തുടങ്ങി. ഇത്ര പെട്ടെന്ന് അവിടം വിട്ടുപോരാൻ എന്റെ മനസ്സു സമ്മതിച്ചില്ല. എങ്കിലും...

എന്റെ ശരീരവും മനസ്സും എന്റെ അധീനത്തിലല്ല എന്നുതോന്നി. ഞാൻ എനിക്കുതന്നെ പിടികിട്ടാത്ത ഒരു ഉന്മത്താവസ്ഥയിലായിരുന്നു. മകരന്ദന്റെ ഓരംചേർന്ന് സാവധാനം ഞാൻ മലയിറങ്ങി. വഴിയിലെവിടെയോവച്ച് എന്തോ എന്റെ കയ്യിൽ തന്നുകൊണ്ട് അയാൾ പറഞ്ഞു, "ഇതു തിന്നോളൂ." മൂന്നുതവണയായി വായ നിറച്ച് ഞാനത് അകത്താക്കി. ഞങ്ങൾ നടന്നു. തുടർന്നു മലയിറങ്ങി. ഗംഗോത്രി എന്ന ഹിമാനിയും കടന്ന് ഗോമുഖ് എന്ന് പരക്കെ അറിയപ്പെടുന്ന സ്ഥലത്ത് ഞങ്ങളെത്തി. നേരം ഉച്ചതിരിഞ്ഞു. അപ്പോഴേക്കും ഞാൻ സാമാന്യസ്ഥിതിയിലായിരുന്നു. ഓർമയും ബോധവും തിരിച്ചുകിട്ടിക്കഴിഞ്ഞിരുന്നു.



"താങ്കളെ ഞാൻ ഗംഗോത്രിക്ഷേത്രത്തിൽ എത്തിക്കാം. ദേവി അങ്ങനെയാണ് നിർദേശിച്ചിരിക്കുന്നത്." മകരന്ദൻ ഉറപ്പിച്ചുപറഞ്ഞു.

വൈകുന്നേരമായപ്പോഴേക്കും ഗംഗോത്രിക്ഷേത്രത്തിന്റെ ഗോപുരം അകലെനിന്നുകാണാറായി. "ദാ... അവിടെ... നോക്കൂ, ചങ്ങാതീ നമ്മൾ എത്തിക്കഴിഞ്ഞു" - ഞാൻ മകരന്ദനോട് വിളിച്ചുപറഞ്ഞു. എന്റെ പുറകിലായാണ് അയാൾ നടന്നിരുന്നത്. ഞാൻ തിരിഞ്ഞുനോക്കി... അവിടെ മകരന്ദനുണ്ടായിരുന്നില്ല... അയാൾ എവിടെ?... എവിടെ?

സുരക്ഷിതമായ ഒരു സ്ഥാനത്ത് എന്നെ എത്തിച്ചതിനുശേഷം അയാൾ നിശ്ശബ്ദനായി, തന്ത്രപൂർവം അപ്രത്യക്ഷനാവുകയായിരുന്നു. യാത്രപറയാതെ സ്വയം മറഞ്ഞുപോയ സുഹൃത്ത് എത്ര വലിയൊരു ശൂന്യതയാണെന്നോ എന്റെ മനസ്സിൽ സൃഷ്ടിച്ചത്!

അവസാനമായി ഒരുവാക്കു പറയാൻപോലും അയാൾ എനിക്ക് അവസരം തന്നില്ലല്ലോ... എന്റെ മനസ്സിൽ നിറഞ്ഞുതുളുമ്പിയ വികാരങ്ങൾ, എന്റെ ഹൃദയേശ്വരനുമായിമാത്രം ഞാൻ പങ്കുവയ്ക്കട്ടെ.



## അനുബന്ധം - 2

### എന്റെ ഹിമാലയയാത്രകൾ - ഒരു വിശദീകരണം

ഒക്ടോബർ 16, 2015- ലെ മലയാളം വാരികയിൽ ശ്രീ. സംവിദാനന്ദ് എഴുതിയ ലേഖനം പലരും ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ വായിക്കാനിടയായി. 2003 മുതൽ, എഴുത്തുകളും ഫോണിൽക്കൂടി തെറിവിളികളും പിന്നീട് കുറെ വർഷങ്ങൾക്കുശേഷം എന്റെ ഇ-മെയിൽ വഴിയും ഇതുപോലുള്ള സന്ദേശങ്ങൾ ലഭിച്ച ഒരു വ്യക്തിയെന്ന നിലയിൽ ഇതിനൊന്നും പ്രതികരിച്ച് എന്റെ സമയം നഷ്ടപ്പെടുത്തുവാൻ ഞാൻ ഒട്ടും ആഗ്രഹിച്ചില്ല. പക്ഷെ, പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച കറന്റ് ബുക്സിനെവരെ അവഹേളിക്കുന്ന തരത്തിൽ എഴുതികണ്ടപ്പോൾ കുറച്ചുകാര്യങ്ങൾ എഴുതണമെന്നുതോന്നി.

എന്റെ 'തപോഭൂമി ഉത്തരഖണ്ഡ്' പേജ് 18-ൽ പ്രശസ്ത പണ്ഡിതനും കവിശ്രേഷ്ഠനുമായ ശ്രീ.വിഷ്ണുനാരായണൻ നമ്പൂതിരി 'പ്രവേശകം' എന്ന പേരിൽ ഒരു കുറിപ്പ് എഴുതിയിട്ടുണ്ട്. പേജ് 19 രണ്ടാം ഖണ്ഡികയിൽ, നിരവധി ഹിമാലയയാത്രകൾ നടത്തിയ അദ്ദേഹം, ഹിമാലയത്തിന്റെ വിവിധഭാവങ്ങളെ സസൂക്ഷ്മം വിലയിരുത്തുന്നുണ്ട്. അദ്ദേഹത്തിന്റെ ചില വരികൾ ഉദ്ധരിക്കട്ടെ... 'ഗോമുഖിനടുത്ത് പുഷ്പാവാസത്തിൽ തപസ്സുചെയ്യുമ്പോൾ, വിജനമായൊരു സ്ഥലത്ത് സംഭാഷണ ശബ്ദങ്ങൾ അടുത്തുകേട്ടതായി ഋഷിവരിഷ്ഠനായ തപോവനസ്വാമികൾ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്; ഒരിക്കൽമാത്രം. സൂക്ഷ്മശരീരികളും അതീന്ദ്രീയമേഖലകളും ഉണ്ടാകാം...' തുടർന്ന്, ഖണ്ഡികയുടെ അവസാനഭാഗത്ത് ശ്രീ.വിഷ്ണുനാരായണൻ നമ്പൂതിരി പറയുന്നു- 'അവനവന്റെ വാസനയ്ക്കും വിശ്വാസത്തിനും ചേർന്നപടി ഇവയെ കൈക്കൊള്ളാം, അഥവാ ഉപേക്ഷിക്കാം.'

ഇതേ പുസ്തകത്തിന്റെ ആമുഖത്തിൽ പേജ് 8-ൽ ഞാനും ഒരു കാര്യം വ്യക്തമായി പറഞ്ഞിട്ടുണ്ട്... 'ഒരു കാര്യം വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. വിശ്വാസം ആരിലും അടിച്ചേൽപ്പിക്കാൻ ബോധപൂർവ്വമായ ഒരു ശ്രമവും ഞാൻ നടത്തിയിട്ടില്ല. ഇക്കാര്യത്തിൽ, ഈ പുസ്തകത്തിന്റെ 'പ്രവേശക'ത്തിൽ ശ്രീ.വിഷ്ണുനാരായണൻ നമ്പൂതിരി പറഞ്ഞതുപോലെ ഞാനും പറയുന്നു, വിശ്വാസികൾക്ക് വിശ്വസിക്കാം അല്ലാത്തവർക്ക് തള്ളിക്കളയാം.' ഒരുകാര്യം വളരെ വ്യക്തമായി ഞാൻ പറയുന്നു; ഞാനൊരു തികഞ്ഞ ഈശ്വരവിശ്വാസിയാണ്. അപ്പോൾ, സ്വാഭാവികമായും, ഞാൻ ആധ്യാത്മികതലത്തിലുള്ള രചനകൾ

നടത്തുന്നത് വിശ്വാസികൾക്കുവേണ്ടിയാണ്. അല്ലാത്തവർക്ക് അന്ധവിശ്വാസമെന്ന് പറയാം, അതിനെ വിമർശിക്കാം. അവർക്ക് അതിനുള്ള സർവ സ്വാതന്ത്ര്യവുമുണ്ട്. പക്ഷെ, എഴുതാനുള്ള ആ സ്വാതന്ത്ര്യം ഗ്രന്ഥകാരനുമുണ്ടല്ലോ.

'ഉത്തർഖണ്ഡിലൂടെ' എന്ന ആദ്യ രചനയെപ്പറ്റി ചില കാര്യങ്ങൾ പറയാനുണ്ട്. 2001-ൽ എനിക്ക് കൈലാസ്മാനസസരസ്സ് യാത്രയ്ക്കുള്ള വിദേശമന്ത്രാലയത്തിന്റെ അനുമതി ലഭിച്ചപ്പോൾ എന്റെ ഗുരുനാഥനായ പണ്ഡിതരത്നം കെ.പി. നാരായണപ്പിഷാരോടിമാസ്റ്ററുടെ കീഴിൽ സംസ്കൃതം പഠിച്ചുകൊണ്ടിരിക്കുന്ന കാലഘട്ടമായിരുന്നു. അന്ന്, 35 ദിവസത്തോളം നീണ്ടുപോകുന്ന ഈ യാത്രയെക്കുറിച്ച് മാസ്റ്റർക്ക് വളരെ ആകാംക്ഷയുണ്ടായിരുന്നു. 1930-ൽ തപോവനസ്വാമികൾ എഴുതിയ ചില ലേഖനങ്ങൾ വായിച്ചതായുള്ള നേരിയ ഒരോർമ്മ അദ്ദേഹത്തിനുണ്ടായിരുന്നു. 'ഹിമഗിരിവിഹാരം' ഇന്നത്തെ രീതിയിൽ 2001-ൽ പ്രസിദ്ധീകരിച്ചിരുന്നില്ല. എന്റെ പുസ്തകം പ്രസിദ്ധീകരിച്ചതിനു ശേഷമാണ് ചിന്മയാമിഷൻ ആ ഗ്രന്ഥം പുറത്തിറക്കിയത്. പിഷാരോടി മാസ്റ്റർ നിരവധി സുഹൃത്തുക്കളോട് കൈലാസത്തെപ്പറ്റി അന്വേഷിച്ചു. അതൊക്കെ കാളിദാസന്റെയും മറ്റു ആർഷകവികളുടെയും ഭാവനമാത്രമാണെന്നാണ് മിക്കവരും അഭിപ്രായപ്പെട്ടത്. യുഗങ്ങൾക്കുമുമ്പ് കൈലാസം സ്ഥിതിചെയ്തിരുന്ന സ്ഥലം കാണിക്കാനാവും കൊണ്ടുപോകുന്നതെന്നും ചിലർ അഭിപ്രായപ്പെട്ടു; അതിന്റെ അടുത്തെങ്ങോ ഒരു കൊച്ചുതടാകം കണ്ടേക്കാമെന്നും. ഇത്തരമൊരു സാഹചര്യത്തിലാണ് ഞാൻ യാത്രക്ക് തയ്യാറായത്. ആയിരക്കണക്കിന് വർഷങ്ങൾക്കുമുമ്പ് ഭാരതത്തിലെ ഋഷീശ്വരന്മാർ കൈലാസത്തിലേക്ക് യാത്രചെയ്ത പരമ്പരാഗതതീർത്ഥയാത്രാമാർഗത്തിലൂടെത്തന്നെയാണ് ഭാരതസർക്കാർ ഈ യാത്ര സംഘടിപ്പിക്കുന്നത്. കൈലാസവും 15000 അടിയോളം ഉയരത്തിൽ, സമുദ്രം പോലെ തോന്നിക്കുന്ന, മാനസസരസ്സും നേരിട്ടു കണ്ടനുഭവിച്ച് നിറഞ്ഞ സായൂജ്യത്തോടെയാണ് ഞാൻ തിരിച്ചെത്തിയത്. ഒരാഴ്ചയ്ക്കുള്ളിൽത്തന്നെ പിഷാരോടിമാസ്റ്ററുടെ നേതൃത്വത്തിൽ തൃശൂർ സാഹിത്യഅക്കാദമിയിൽ ഒരു പൗരസ്വീകരണവും നടന്നു. യോഗം ഉദ്ഘാടനം ചെയ്ത സുകുമാർ അഴീക്കോട് മാഷിന്റെ സാഗരഗർജ്ജനം അന്നവിടെ തടിച്ചുകൂടിയ സദസ്സ് ആവോളം ആസ്വദിക്കുകയും ചെയ്തു. കൈലാസവും മാനസസരസ്സും കാളിദാസ ഭാവന മാത്രമാണെന്നായിരുന്നു തന്റെ വിശ്വാസമെന്നും അത് യാഥാർത്ഥ്യമാണെന്നറിയുന്നത് മഹത്തായ ഭാരതസംസ്കാരത്തിന്റെ ഒരു പ്രജയായ തനിക്ക് അത്യധികം ചാരിതാർത്ഥ്യം നല്കുന്നുവെന്നും അദ്ദേഹം എടുത്തുപറഞ്ഞു. ഇതൊക്കെ വെറും തട്ടിപ്പാണെന്നും ഞാൻ ഹിമാലയത്തിൽ എവിടെയോ പോയി ഒരു പർവതത്തിന്റെ ചിത്ര

മെടുത്തുവന്ന് ജനങ്ങളെ വഞ്ചിക്കുകയാണെന്നും ചിലരൊക്കെ പറഞ്ഞുനടക്കുന്നത് എന്റെ ചെവിയിലും എത്തിയിരുന്നു. തുടർന്ന്, 2 വർഷത്തിനുശേഷം 2003-ൽ എന്റെ കൈലാസ യാത്രാവിവരണഗ്രന്ഥം പുറത്തിറങ്ങുകയും ചെയ്തു. മലയാളി വായനാസമൂഹം ഈ പുസ്തകത്തെ സർവാത്മനാ സ്വീകരിക്കുകയും ചെയ്തു. പതിനായിരത്തിൽ ഒന്ന് എന്ന കണക്കിൽ അന്നും വിമർശകർ ഉണ്ടായിരുന്നു. എന്റെ പുസ്തകം പുറത്തിറങ്ങിയശേഷം കോട്ടയത്ത്വച്ച്നടന്ന ഒരു സ്വീകരണ യോഗത്തിൽവച്ചാണ് എനിക്കുമുമ്പ് ഈ റൂട്ടിലൂടെത്തന്നെ 1996-ൽ കൈലാസയാത്രനടത്തിയ ശ്രീ. സുരേഷ്ബാബുവിനെ പരിചയപ്പെട്ടത്. ശ്രീ. സുരേഷ്ബാബു ഇന്ത്യൻ ഓവർസീസ് ബാങ്കിലെ ഓഫീസറാണ്. മറ്റു മൂന്നുപേർ കൂടി ഉണ്ടായിരുന്നു എന്ന് പിന്നീട് അറിയാനും കഴിഞ്ഞു.

തുടർന്നാണ്, മലയാള മനോരമയുടെ ഒരു സംഘം പത്രപ്രവർത്തകർ കാഠ്മണ്ഡു വഴി കൈലാസയാത്ര ചെയ്തത്. കേരളത്തിലുടനീളം ഇവർ കൈലാസ ഫോട്ടോപ്രദർശനം നടത്തുകയും ചെയ്തു. ലക്ഷോപലക്ഷം ജനങ്ങളാണ് ഈ പ്രദർശനങ്ങൾ വീക്ഷിച്ചത്. തുടർന്നുള്ള വർഷങ്ങളിൽ, ആയിരക്കണക്കിന് മലയാളികൾ കൈലാസദർശനം നടത്തി ആത്മസാക്ഷാത്ക്കാരം നേടി. എന്റെ അറിവിൽ അവിശ്വാസികൾ കേരളത്തിൽ ഒരു ശതമാനം പോലുമില്ല. അവരിൽനിന്നുതന്നെ ഈശ്വരവിശ്വാസത്തിലേക്കുവന്ന നിരവധിപേരെ എനിക്കറിയാം. ചുരുക്കിപ്പറഞ്ഞാൽ, 2003- നുശേഷം കേരളത്തിലെ ഹൈന്ദവജന സമൂഹത്തിന് വമ്പിച്ച രീതിയിലുള്ള ആധ്യാത്മികോന്നതി കൈവന്നിട്ടുണ്ട്. ഈ മാറ്റം ക്ഷേത്രങ്ങളുടെ പ്രവർത്തനങ്ങളിൽനിന്ന് ബോധ്യമാകും. ഭാരതസംസ്കാരം അമൂല്യമായതാണെന്നും, നമ്മുടെ വേദ-ഉപനിഷത്-പുരാണേതിഹാസങ്ങൾ ഓരോ കാലഘട്ടങ്ങളിൽ ഈ പുണ്യഭൂമിയിൽ യഥാർഥത്തിൽ സംഭവിച്ചതാണെന്നും തിരിച്ചറിയുമ്പോൾ സ്വാഭാവികമായും വിശ്വാസികളുടെ ആത്മാഭിമാനം ആകാശത്തോളം ഉയരും. മറ്റു മതങ്ങളിൽപ്പെട്ടവരുടെ ഇത്തരം സഞ്ചാരകൃതികൾ വായിക്കുമ്പോൾ ആ മതവിഭാഗങ്ങളിൽപ്പെട്ടവർക്കും ആത്മസാക്ഷാത്ക്കാരം ഉണ്ടാകും. എന്റെ നാല് ഗ്രന്ഥങ്ങളും വിശ്വാസികളുടെ നിലവാരം ഉയർത്തുന്നതിൽ നല്ലൊരു പങ്ക് വഹിച്ചിട്ടുണ്ട്. ആൽബർട്ട് ഐൻസ്റ്റീൻ ഭാരതീയവേദാന്തത്തിന്റെ ചുവടുപിടിച്ച് തുടങ്ങിവച്ച പരീക്ഷണങ്ങൾ, പിന്നീട് നോബൽ സമ്മാനം നേടിയ നിരവധി പടിഞ്ഞാറൻ ശാസ്ത്രജ്ഞന്മാർ ഏറ്റെടുക്കുകയും ഭാരതീയ ഋഷീശ്വരന്മാരുടെ ആയിരക്കണക്കിന് വർഷങ്ങൾക്ക് മുമ്പുള്ള ദർശനങ്ങളുടെ സത്ത കണ്ടെത്തി ബോധ്യപ്പെടുകയും ചെയ്തത് ആധുനിക ലോകത്തിന് അറിവുള്ളതാണ്. ക്വാണ്ടം ഫിസിക്സ് ഇന്നെവിടെ

എത്തിനില്ക്കുന്നുവെന്നും നമുക്കൊക്കെ അറിയാം. ഓരോ ഭാരതീയനും ഇതിൽ അഭിമാനം കൊള്ളേണ്ടതാണ്. ഇതിനെ സംബന്ധിച്ചുള്ള നിരവധി ആധികാരികപഠനങ്ങൾ എന്റെ പുസ്തകത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്.

ലോകോത്തരമായ ഈ സംസ്കാരത്തിന്റെ ജന്മഭൂമിയാണ് നമ്മുടെ ഹിമാലയം. അഞ്ചരലക്ഷത്തോളം ചതുരശ്രകിലോമീറ്റർ വിസ്തീർണ്ണത്തിൽ നീണ്ടു-പരന്നു-ഉയർന്നു കിടക്കുന്ന ഈ ഹിമഭൂമിയിൽ 26000 അടിവരെ ഉയരത്തിലുള്ള 600-ൽപ്പരം കൊടുമുടികളുണ്ട്. ഇതിൽ കിഴക്കൻ ഹിമാലയം, ജമ്മുകാശ്മീർ ഹിമാലയം, കുമയൂൺ ഹിമാലയം, ഗഡ്വാൾ ഹിമാലയം, ഹിമാചൽപ്രദേശ് ഹിമാലയം എന്നിങ്ങനെ അഞ്ചു ഖണ്ഡങ്ങൾ ഭാരതഭൂമിയിലാണ്. ഇതിന്റെ മൊത്തം വിസ്തീർണ്ണം 165,000-ത്തോളം ചതുരശ്രകിലോമീറ്റർ വരും. ഇവിടെയുള്ള സപ്തനദികളുടെ തീരത്ത് പർണശാലകൾ കെട്ടിയും എണ്ണമറ്റ ഗുഹകളിൽ തപസ്സിരുന്നുംകൊണ്ടാണ് ആർഷഋഷീശ്വരന്മാർ ഈ അമൂല്യമായ സാഹിത്യസൃഷ്ടികൾക്ക് രൂപംകൊടുത്തത്. വിശ്വാസികൾ ഇതൊക്കെ ഇന്നും ഓർമ്മയിൽ ആത്മനിർവൃതിയോടെ ഓർക്കുന്നു. ഭാരതത്തിന് പുറത്തുള്ള ബുദ്ധിജീവികളും പണ്ഡിതന്മാരും ശാസ്ത്രജ്ഞന്മാരും ആശ്രമജീവിതം നയിക്കുന്നവരും ഹിമാലയത്തിലേക്ക്, ഓരോ വർഷവും, ലക്ഷക്കണക്കിന് ഒഴുകിയെത്തുന്നു. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ഭരണകാലത്തിനു മുമ്പും അതിനുശേഷവും തിബത്ത് ഉൾപ്പെടെയുള്ള ഭാരതഭൂഖണ്ഡത്തിലേക്ക് അന്വേഷണാത്മകമായ സഞ്ചാരങ്ങൾ നടത്തിയ നിരവധി വിദേശികളുണ്ട്. പിന്നീട്, ബ്രിട്ടീഷ് ഭരണകാലത്ത് ഇവരുടെയൊക്കെ പല രചനകളും 'ബ്രിട്ടീഷ് ജേർണലു'കളിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭകാലത്ത് ഇവരിൽ പലരും സഞ്ചാരസാഹിത്യകൃതികളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. വിദേശത്ത് 'ബെസ്റ്റ്സെല്ല'റായ ഇത്തരം കൃതികളുടെ തർജ്ജമകളൊന്നും നമുക്ക് ലഭിച്ചിട്ടുമില്ല.

തിബത്ത് എന്ന നിഗൂഢഭൂമിയെക്കുറിച്ചുള്ള നിരവധി ഗ്രന്ഥങ്ങളുടെ സ്ഥിതിയും ഇതുതന്നെ. രാജൻ കാക്കനാടന്റെ പ്രശസ്തമായ ഹിമാലയ യാത്രാവിവരണഗ്രന്ഥങ്ങൾക്കുശേഷം, ഹിമാലയം മലയാളികൾക്ക് അപ്രാപ്യമായിരുന്നു. ഇന്നത്തെ സ്ഥിതിയോ? 2003-നുശേഷം തൊണ്ണൂറിലധികം ഹിമാലയയാത്രാവിവരണഗ്രന്ഥങ്ങൾ മലയാളത്തിൽ പ്രസിദ്ധീകരിച്ചുകഴിഞ്ഞിട്ടുണ്ട്! എല്ലാ ഗ്രന്ഥങ്ങളും മലയാളികൾ രണ്ടു കൈയും നീട്ടി സ്വീകരിച്ചു. ആധ്യാത്മികോന്നതി എന്നു ഞാൻ നേരത്തെ സൂചിപ്പിച്ചത് ഇതൊക്കെ മനസ്സിലാക്കിയിട്ടാണ്. ഹിമാലയം എഴുത്തുകാർക്ക് നല്കുന്നത് വ്യത്യസ്താനുഭൂതികളാണ്. ഓരോരുത്തരുടേയും സമീപനമനുസരിച്ചാവും അത്. ഒരാൾക്കുണ്ടായ

അനുഭവങ്ങൾ മറ്റൊരു എഴുത്തുകാരന് ഉണ്ടായിക്കൊള്ളണം എന്നില്ല. ക്രിയായോഗം ശരിയായ രീതിയിൽ അഭ്യസിച്ചവർക്ക് അതിന്റെ ഗുണം തീർച്ചയായും അനുഭവവേദ്യമാകും. വേദങ്ങൾ, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഭഗവദ്ഗീത, ഭാഗവതം, ഇതിഹാസകൃതികൾ എന്നിവയിലൊക്കെ വിശദീകരിച്ചിട്ടുള്ള ഈ ശാസ്ത്രം തനി സയൻസ് തന്നെയാണ്. പതാഞ്ജലിമഹർഷി പിന്നീട് ഇതിനെ ക്രോഡീകരിച്ച് പതാഞ്ജലിയോഗസൂത്രമെന്ന ഗ്രന്ഥമാക്കുകയും ചെയ്തു. ക്രിയാ യോഗത്തിന് ഇരുപത് ശതമാനത്തോളം മാത്രമേ സ്ഥൂലശരീരവുമായി (Physical body) ബന്ധമുള്ളൂ. ബാക്കി എൺപത് ശതമാനവും സൂക്ഷ്മ ശരീരവുമായി (Nuclear body) ബന്ധപ്പെട്ടതാണ്. ഈ ന്യൂക്ലിയർ ബോഡിയെത്തന്നെയാണ് ഈശ്വരാംശമെന്ന് പറയുന്നത്. ആധ്യാത്മികവൃത്തികൊണ്ട് അതിനെ ഇണക്കിയെടുക്കുന്നതാണ് ക്രിയായോഗം. ശാസ്ത്രീയമായി ഇത് അഭ്യസിച്ച ഒരു യോഗിക്ക് അല്ലെങ്കിൽ സാധകന് പലവിധത്തിലും ജനങ്ങളെ സഹായിക്കാൻ സാധിക്കും. പക്ഷെ, ഇതുകൊണ്ട് ധനം ആർജ്ജിക്കരുതെന്നുമാത്രം.

ശ്രീ. സംവിദാനന്ദ് പുച്ഛിക്കുന്നതുപോലെ മൂക്കിൽക്കൂടി ശ്വാസം വലിച്ചുവിടുന്നതല്ല ക്രിയായോഗം. അദ്ദേഹത്തിന്റെ മറ്റു പരാമർശങ്ങൾക്ക് ഞാൻ മറുപടി പറയാം. ചതുർധാമത്തിൽപ്പെട്ട ഗംഗോത്രി ധാമത്തിലും ബദരീധാമത്തിലും ഞാൻ നിരവധി തവണ പോയിട്ടുണ്ട്. കിഴക്കൻ ഹിമാലയം, ജമ്മുകാശ്മീർ ഹിമാലയം, കുമയൂൺ ഹിമാലയം, ഗഢ്വാൾ ഹിമാലയം, ഹിമാചൽപ്രദേശ് ഹിമാലയം എന്നീ ഖണ്ഡങ്ങളിലും നിരവധി, നിരവധി യാത്രകൾ നടത്തി. 1998 മുതൽക്കാണ് ഞാൻ ഹിമാലയയാത്രകൾ തുടങ്ങിയത്. 2015 ജൂലൈ വരെ ഹിമാലയത്തിലെ 87 വിവിധ ലക്ഷ്യങ്ങൾ ഞാൻ പൂർത്തിയാക്കി. 2006 മുതല്ക്കുള്ള യാത്രകളുടെയെല്ലാം വീഡിയോ ദൃശ്യങ്ങളും ഫോട്ടോകളും എന്റെ വെബ്സൈറ്റ് www.mkramachandran.orgൽ ചേർത്തിട്ടുണ്ട്. പോയ സ്ഥലങ്ങളുടെയൊക്കെ തെളിവുകൾ ആവശ്യമാണെന്ന് 2005- ൽ പുറത്തിറങ്ങിയ 'തപോഭൂമി ഉത്തർഖണ്ഡ്' എന്ന ഗ്രന്ഥത്തിന്റെ പ്രകാശനത്തിനുശേഷം എനിക്ക് ബോധ്യപ്പെട്ടതുകൊണ്ടാണ് വെബ്സൈറ്റ് തുടങ്ങിയത്. ഇതേക്കുറിച്ച് ഈ ലേഖനത്തിൽ പിന്നീട് വിസ്തരിക്കാം. എന്റെ യാത്രകളിൽ, അതിർത്തിപ്രദേശങ്ങളിൽക്കൂടിയുള്ള നിരവധിയാത്രകൾ ഉണ്ട്. ഇത്തരം യാത്രകൾക്ക് ആവശ്യമായ പെർമിറ്റുകൾ, ഇന്നർലൈൻ പെർമിറ്റുകളടക്കം, എവിടെനിന്നൊക്കെ എടുക്കണമെന്നും മറ്റുമുള്ള നടപടിക്രമങ്ങൾ എനിക്ക് ഹൃദിസ്ഥമാണുതാനും. മനാഗ്രാമം, മനാച്ചുരം, സതോപന്ത് തടാകം, ഗോമുഖ് തുടങ്ങിയ സ്ഥലങ്ങളിൽ സഞ്ചരിക്കുമ്പോൾ പെർമിറ്റ് ആവശ്യമാണെന്ന് ആ ഭാഗങ്ങൾ സഞ്ചരിച്ചിട്ടുള്ള ഒരു കൊച്ചുകുഞ്ഞിനുപോലും അറിയാം. എന്റെ

പുസ്തകങ്ങൾ വായിച്ചിട്ടുള്ള പട്ടാളക്കാർ ഹിമാലയഖണ്ഡങ്ങളിൽ വേണ്ടത്രയുണ്ട്. ഇവരുടെ സഹായത്തോടെ ബന്ധപ്പെട്ട ഓഫീസർമാർ ഞൊടിയിടയിൽ പെർമിറ്റ് അനുവദിച്ച സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. ഒരു ഗ്രന്ഥകാരന് കിട്ടുന്ന ഇത്തരം ആദരവുകൾ എന്നെ പലപ്പോഴും വികാരഭരിതനാക്കിയിട്ടുണ്ട്. സ്ഥലത്തെ അഡീഷനൽ ജില്ലാ മജിസ്ട്രേറ്റുമാരുടെ അനുമതിയോടെയും ഞാൻ യാത്രകൾ ചെയ്തിട്ടുണ്ട്. അതുകൊണ്ട് പട്ടാളത്തിന്റെയും പെർമിറ്റിന്റെയും കാര്യം പൊക്കിക്കാണിച്ച് സംവിദാനന്ദ് എന്നെ വിരട്ടാൻ നോക്കണ്ട.

മൂന്നാമത്തെ ശ്രമത്തിലാണ് അന്നെനിക്ക് ഗോമുഖ് യാത്ര സാധ്യമായത്; 2001-ലെ കൈലാസ് യാത്രയ്ക്കുശേഷം. ആ യാത്രയിൽ തപോവൻവരെ പോകണമെന്നും 'മായി' എന്ന കർണാടകക്കാരിയായ യോഗിനിയമ്മയെ കാണണമെന്നും ആഗ്രഹിച്ചിരുന്നു. അതിന്നപ്പുറത്തേക്കുള്ള അനന്തമായ ഗംഗോത്രി ഗ്ലേഷിയറിലേക്കുള്ള യാത്രയെക്കുറിച്ചോ ഗുഹാവാസികളായ സന്ന്യാസിമാരെക്കുറിച്ചോ എനിക്കൊട്ടും അറിവുണ്ടായിരുന്നുമില്ല. തപോവനിൽ മായിയുടെ ഗുഹയും അവിടെയുള്ള മറ്റുഗുഹകളും അന്നെനിക്ക് വിസ്മയമായിരുന്നു. മായിയെ കാണാൻ എനിക്ക് സാധിച്ചില്ല. തുടർന്നാണ് നോർജിങ്ങ് ഷേർപ്പയെ പരിചയപ്പെടുന്നതും പിറ്റേദിവസം യാത്രക്ക് ഒരുങ്ങിയതും. കൈലാസയാത്രയിൽനിന്ന്, ദുഷ്ക്കരമായ ഹിമാലയ യാത്രകൾ ചെയ്യുമ്പോൾ അനുവർത്തിക്കേണ്ടതായ മുൻകരുതലുകളെക്കുറിച്ച് ഞാൻ നല്ലപോലെ പഠിച്ച് മനസ്സിലാക്കിയിരുന്നു. സ്പെയർ ട്രെക്കിങ്ഷൂ ഇല്ലാതെ നോർജിങ്ങിനൊപ്പം പോകാൻ അതുകൊണ്ടുതന്നെ ഞാൻ തെല്ലു സംശയിക്കുകയുംചെയ്തു. സേർ ബഹാദൂർ എന്ന ഷെർപ്പയാണ് അതിനു ധൈര്യംതന്നതും. തുടർന്ന് നടന്ന സംഭവങ്ങളെല്ലാം 'തപോഭൂമി ഉത്തർഖണ്ഡ്' എന്ന രണ്ടാമത്തെ രചനയിൽ വിസ്തരിച്ചിട്ടുണ്ട്. ക്രിയായോഗത്തിന്റെ ശാസ്ത്രീയമായ വശങ്ങളെക്കുറിച്ച് ആദ്യമായി അറിഞ്ഞതും ഈ സംന്യാസിമാരിൽ നിന്നാണ്. ഗുഹാവാസികളായ സംന്യാസിമാരെക്കുറിച്ചോ, ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ഭരണകാലത്തും അതിനുശേഷവും ഭാരത- തിബത്തൻ ഹിമാലയമേഖലകളിൽ നിരന്തരം സഞ്ചരിച്ച് ഇത്തരം സംന്യാസിമാരുമായി അഭിമുഖം നടത്തി പുസ്തകങ്ങളും ജേർണലുകളും പ്രസിദ്ധീകരിച്ച വിദേശികളെക്കുറിച്ചോ എനിക്കൊരു ഊഹംപോലും അക്കാലത്ത് ഉണ്ടായിരുന്നില്ല. തപോവനിൽനിന്നും മടങ്ങിവരുമ്പോൾ ഗംഗോത്രി എത്തുന്നതുവരെ എന്റെ ചിന്തകൾ ഞാൻ കണ്ടുമുട്ടിയ സംന്യാസിമാരെക്കുറിച്ചുള്ള ആശ്ചര്യംതന്നെ യായിരുന്നു. എനിക്ക് ഇക്കാര്യം ഹിമാലയയാത്രകളിൽ പ്രാവീണ്യം നേടിയ ആരോടെങ്കിലും പറയാതെവയ്യ എന്നായി. ഗംഗോത്രിയിലെ STD ബൂത്തിൽനിന്ന് ഞാൻ

പ്രശസ്ത നിരൂപകനും സഞ്ചാര സാഹിത്യകാരനുമായ ശ്രീ. ആഷാ മേനോനെ വിളിച്ച് വിശദമായി സംസാരിക്കുകയും ചെയ്തു. ഇതേക്കുറിച്ച് ഒട്ടും ഉപേക്ഷകൂടാതെ എഴുതണമെന്നും അദ്ദേഹം അപ്പോൾത്തന്നെ നിർദ്ദേശിക്കുകയും ചെയ്തു. നാട്ടിൽ തിരിച്ചെത്തിയശേഷം കൊല്ലങ്കോട്ടുള്ള അദ്ദേഹത്തിന്റെ വസതിയിൽവച്ചു ഈ വിഷയത്തെക്കുറിച്ച് ദീർഘമായി ചർച്ച ചെയ്യുകയുമുണ്ടായി.

ഭാരതസംസ്കാരം രൂപപ്പെട്ട കാലത്തുതന്നെ ഗുഹാവാസികളായ ഋഷീശ്വരന്മാരെക്കുറിച്ച് നിരവധി നിരവധി അറിവുകൾ ലഭിച്ചിരുന്നു. തിയോസഫിക്കൽ സൊസൈറ്റിയുടെ സ്ഥാപകയായ മാഡം ബ്ലോവസ്കിയ്ക്ക് അവരുടെ ജന്മനാടായ റഷ്യയിൽവച്ചുണ്ടായ ബോധോദയമാണ് അവരെ മധ്യതിബത്തിൽ എത്തിച്ചതും അതീന്ദ്രിയശക്തിയുള്ള സംന്യാസിമാരെ നേരിൽ കാണാനും ഹേതുവായത്. തിയോസഫിക്കൽ സൊസൈറ്റിയുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചിരുന്ന ഡോ. ആനിബസന്റ് ഇത്തരം യോഗീശ്വരന്മാരെ കണ്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. അന്വേഷണാത്മകമായ നിരവധി സംരംഭങ്ങൾ അതിനുശേഷം ഉണ്ടായിട്ടുമുണ്ട്. ഇതേക്കുറിച്ചുള്ള എണ്ണമറ്റ രചനകളും ഉണ്ട്. ഹിമാലയം നിഗൂഢമായ ഒരത്ഭുതലോകം തന്നെയാണ്. ഇതെക്കുറിച്ചൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. പക്ഷെ, എന്റെ ഈ അനുഭവങ്ങൾ ക്രോഡീകരിച്ച 'തപോഭൂമി ഉത്തർഖണ്ഡ്' പ്രസിദ്ധീകരിച്ച ശേഷം എനിക്കു ലഭിച്ച ഭീഷണിക്കത്തുകൾ, മൂന്നോ നാലോ മാത്രം, ഞാൻ അവഗണിച്ചു കളഞ്ഞു. കാരണം, നൂറുകണക്കിനാണ് അനുകൂലമായ പ്രതികരണങ്ങൾ അടങ്ങിയ കത്തുകൾ ലഭിച്ചത്. ഫോൺ വിളികളും, SMS സന്ദേശങ്ങളും എണ്ണമറ്റവയും! നേരിൽ വന്നുകണ്ടു സംസാരിച്ചവർ അതിലും കൂടുതലും. നിരവധിപേർ ആവശ്യപ്പെട്ടത്, ഇത്തരം സിദ്ധികളുള്ള മഹാത്മാക്കളെക്കുറിച്ച് ഒരു ആധികാരികമായ ലേഖനം അടുത്ത പുസ്തകത്തിൽ പ്രസിദ്ധീകരിക്കണം എന്നായിരുന്നു. നിരന്തരം ഹിമാലയയാത്രകളിലായിരുന്ന ഞാൻ ഈ വിഷയത്തെക്കുറിച്ച് ഗഹനമായ പഠനങ്ങൾതന്നെ നടത്തി. വിലയേറിയ സഹായസഹകരണങ്ങൾ പലരിൽനിന്നും ലഭിക്കുകയുമുണ്ടായി. ഇതിന്നിടയിലും, ഫോണിൽക്കൂടിയുള്ള ഭീഷണികളും തെറിയഭിഷേകം നടത്തുന്ന കത്തുകളും തുടർന്നിരുന്നു.

ഓരോ വർഷവും യാത്രകൾക്ക് പുറപ്പെടുമ്പോൾ ബന്ധുമിത്രാദികളുടെതായ കൂട്ടായ്മ സംഘടിപ്പിച്ചിരുന്നു. ഞാൻ യാത്രാലക്ഷ്യം വിശദീകരിച്ചുകഴിഞ്ഞാൽ പിന്നെ നിരവധിപേർ യാത്രാമംഗളം നേരും. തിരിച്ചുവരുമോയെന്ന് ഉറപ്പില്ലാത്ത ദുർഘടമായ യാത്രകളായിരുന്നു അന്നത്തേത്. അതിനുശേഷം ഭക്ഷണം ഒന്നിച്ചിരുന്നു കഴിച്ച് പിരിയുകയും ചെയ്യും. 2006-ലെ ആദികൈലാസയാത്രക്ക് പോകുമ്പോ

ഴാണ് ഇത്തരത്തിലുള്ള അവസാനത്തെ കൂട്ടായ്മനടന്നത്. അതിനുശേഷം ഇത്തരം ഒരു ചടങ്ങ് ഞാൻ നിർത്തിവച്ചു. ഇതിന്റെ കാരണം ആരോടും പറഞ്ഞതുമില്ല. ഇപ്പോൾ പറയാതെ വയ്യ എന്ന സ്ഥിതിയിലായിപ്പോയി. യാത്രാമംഗളം നേരുന്ന ചടങ്ങുകൾ ഇനിയും തുടർന്നാൽ ആ യോഗത്തിൽ ബോംബ് പൊട്ടുമെന്നായിരുന്നു ഭീഷണി! ഇത്തരം സാമൂഹ്യദ്രോഹികളുടെ ഭീഷണിയെക്കുറിച്ച് ഞാൻ പുല്ലുവിലപോലും കണക്കാക്കുന്നില്ല. പക്ഷെ, നിരപരാധികളായ സുഹൃത്തുക്കളുടെ രക്ഷ എന്റെയും ചുമതലയിൽപ്പെടുമല്ലോ.

'ആദികൈലാസയാത്ര' എന്ന മൂന്നാമത്തെ പുസ്തകം സുകുമാർ അഴീക്കോടുമാഷിന്റെ നേതൃത്വത്തിൽ, തൃശൂർ സാഹിത്യ അക്കാദമിയിൽവച്ച്, ഭംഗിയായി അവസാനിക്കുന്നതുവരെ എനിക്ക് നല്ല മാനസിക പിരിമുറുക്കം ഉണ്ടായിരുന്നു. കാരണം, ഈ വിഘടിത ഗ്രൂപ്പിന്റെ ഭീഷണി, പതിവുപോലെ അന്നും ഉണ്ടായി. പുസ്തകം പുറത്തിറങ്ങിയശേഷം ആദികൈലാസം, പഞ്ചകൈലാസം ഇതൊന്നും ഇല്ലെന്നും ഇതൊക്കെ ജനവഞ്ചനയാണെന്നുംമറ്റും പറഞ്ഞ് കത്തുകളും ഭീഷണികളും പതിവുപോലെ തുടർന്നു. അതിലെ പതിനൊന്നാം അധ്യായത്തെക്കുറിച്ച് ഒരക്ഷരംപോലും ഇവർ പറഞ്ഞതുമില്ല. ആ യാത്രയിൽ ഉണ്ടായ ഒരു അവിഹിത കൂട്ടുകെട്ടിന്റെ വിവരണം ഞാൻ ആ ഗ്രന്ഥത്തിൽ വിസ്തരിച്ചിരുന്നു. CLOUD BURST എന്ന പ്രതിഭാസംമൂലമുണ്ടായ തോരാത്തമഴയും മലയിടിച്ചിലും നീണ്ടുനിന്നപ്പോൾ തീർഥാടകസംഘം മറ്റൊരു മാൽപ്പ ദുരന്തത്തിൽപ്പെട്ടുപോകുമോ എന്നായി അവസ്ഥ. ദമ്പതികൾ എന്ന വ്യാജേന സംഘത്തിൽ ഉണ്ടായിരുന്ന നരേന്ദ്രസിംഗും ഭാര്യ തരുളും ഇതിലെ മുഖ്യ കഥാപാത്രങ്ങളാകുകയുംചെയ്തു. ഇവർ പ്രണയജോടികൾ മാത്രമായിരുന്നു. ഗുൻജിയിൽവച്ചു ഈ രഹസ്യം പുറത്താകുകയും ഇവർ കഴിഞ്ഞ ആറുദിവസമായി ക്യാമ്പിൽ തങ്ങാതെ ഗ്രാമീണരുടെ കൂടെ ഒളിച്ചുതാമസിക്കുകയായിരുന്നുവെന്നും കണ്ടുപിടിച്ചു. ഇന്തോ-തിബത്തൻ ബോർഡർ പോലീസിലെ ഫാർമസിസ്റ്റ് ആയിരുന്നു നരേന്ദ്ര സിംഗ്. പട്ടാളത്തിലെ ഓഫീസർമാർ വാരാണസിയിലെ ഇദ്ദേഹത്തിന്റെ ഭാര്യയുമായി ബന്ധപ്പെട്ടു. അവർ വാരാണസിയിലെ വീട്ടിൽ സസുഖം വാഴുന്നു! ഉടൻതന്നെ ഇദ്ദേഹത്തെ അറസ്റ്റ് ചെയ്യുകയുംചെയ്തു. ഒരുമാസമോ അതിലധികം ദിവസങ്ങളോ വ്രതമെടുത്ത് ഒരു സംഘം തീർഥാടകർ അതിദുഷ്ക്കരമായ മലമടക്കുകളില്ക്കൂടി യാത്ര ചെയ്യുമ്പോൾ, ഇതുപോലെയുള്ള സംഭവങ്ങൾ അരങ്ങേറുന്നത് വിശ്വാസികളുടെ മനോധൈര്യം തകർക്കും .

ഈ സംഭവം ഞാൻ എന്റെ രചനയിൽ ഉൾപ്പെടുത്തിയെന്നതാണ് എതിർഗ്രൂപ്പിന്റെ ആദ്യത്തെ ആരോപണം. അവസാനം കൊടുത്തിട്ടുള്ള

ചിത്രങ്ങളിൽ ഒന്നിൽ തരുളിന്റെ പേരുപറഞ്ഞ് അവരെ ചൂണ്ടിക്കാണിച്ചു എന്നതാണ് ഗുരുതരമായ മറ്റൊരു ആരോപണം. ഇത് സ്ത്രീസമൂഹത്തെ ഒന്നടങ്കം ആക്ഷേപിക്കുന്നതാണത്രെ! പക്ഷെ, 2012- വരെ ആയിരക്കണക്കിനു വനിതാവായനക്കാരിൽ ഒരു സ്ത്രീപോലും ഇതൊരു ആക്ഷേപമാണെന്ന് എന്നോട് പറഞ്ഞിട്ടില്ല. എന്നാൽ അതിനുശേഷം, ബോംബെയിലെ ബാബ അറ്റോമിക് റിസർച്ച് സെന്ററിലെ ഒരു യോഗത്തിൽവച്ചു ഒരു സംഘം സ്ത്രീകൾ തരുളിന്റെ പേര് ചിത്രത്തിന്റെ അടിക്കുറിപ്പിൽനിന്ന് നീക്കം ചെയ്യുന്നതല്ലേ ഭംഗി എന്ന് എന്നോട് ഒരു നിർദ്ദേശംവച്ചു. പുതിയ പതിപ്പുമുതൽ ആ പേര് നീക്കംചെയ്തു.

തരുളിനെക്കുറിച്ച് പുസ്തകത്തിൽ എഴുതാത്ത ചില വസ്തുതകൾ ഇവിടെ കുറിക്കാം. ഇവരെക്കൂടാതെ പത്ത് സ്ത്രീകളാണ് ഈ സംഘത്തിൽ ഉണ്ടായിരുന്നത്. ഗുൻജിയിൽനിന്നുള്ള തുടർയാത്രയിൽ സ്ത്രീകൾ ഒറ്റക്കെട്ടായി നിന്ന് തരുളിനെ ഒറ്റപ്പെടുത്തി. ഇവരെ ഗുൻജിയിൽ പത്തുദിവസം താമസിപ്പിക്കാനും, ആദികൈലാസയാത്ര കഴിഞ്ഞ് തിരിച്ചുവരുമ്പോൾ തിരിച്ചുകൊണ്ടുപോകാമെന്നും ഞങ്ങളുടെ ലെയ്സൻ ഓഫീസർ പട്ടാളത്തിന്റെ കമാണ്ടറോട് അഭ്യർഥിച്ചുവെങ്കിലും അദ്ദേഹം രൂക്ഷമായ ഭാഷയിൽ പ്രതികരിക്കുകയാണ്ചെയ്തത്. തരുളിനെ ഡൽഹിയിൽ തിരിച്ചെത്തിക്കുന്നതുവരെയുള്ള ചുമതല ലെയ്സൻ ഓഫീസർക്കാണെന്നും ഇവരുടെ ചുമതല ഏറ്റെടുക്കാൻ സാധ്യമല്ലെന്നും അദ്ദേഹം വ്യക്തമാക്കി. അങ്ങനെ തരുൾ തന്റെ കുതിരക്കാരനായ പ്രഹ്ലാദ്സിങ്ങിന്റെ കൂടെ തനിച്ച് അടുത്ത ലക്ഷ്യമായ, 20 കിലോമീറ്റർ ദൂരമുള്ള, കുടി ഗ്രാമത്തിലേക്ക് യാത്രതിരിച്ചു. നടന്നു യാത്രചെയ്തിരുന്ന ഞാനും എന്റെ സഹായി രാജുവും, നാംഫ ഗ്രാമത്തിന് നാല് കിലോമീറ്ററോളം മുമ്പ്, വിജനമായ കുന്തിനദിയുടെ തീരത്തുള്ള ഒരു ചെറിയ പാറപ്പുറത്ത് ആകെ മൂടിപ്പുതച്ച് ഇരിക്കുന്ന ഒരു രൂപത്തെ ദൂരെനിന്നും കണ്ടു. അലറിക്കുതിച്ചൊഴുകുന്ന നദിയുടെ തൊട്ടടുത്താണ് ഈ പാറ. ഇതാരാണെന്നറിയാൻ ഞങ്ങൾ യാത്രനിർത്തി. തല മുഴുവനും സ്കാർഫുകൊണ്ട് മൂടിക്കെട്ടിയിരുന്നുവെങ്കിലും രാജു ഇവരെ തിരിച്ചറിയുകയും ഇത് തരുളാണെന്ന് എന്റെ ചെവിയിൽ അടക്കം പറയുകയുംചെയ്തു. ഞാൻ അവരെ വിളിച്ച് കാര്യം തിരക്കി. ദയനീയമായി എന്നെ നോക്കിയഷം, 'പാപത്തിന്റെ കൂലിയാണിതെന്ന്' അവർ മന്ത്രിച്ചു. പ്രഹ്ലാദ്സിംഗ് തന്നെ തെറിവിളിച്ച് കുതിരപ്പുറത്തുനിന്ന് ഇറക്കിവിട്ടുവെന്നും കല്ലിൽതട്ടി കാലിൽ മുറിവുപറ്റി എന്നും തനിയ്ക്കിനി ജീവിതത്തിൽ ആശ ഒട്ടുമില്ലെന്നും അവർ പറഞ്ഞു. കുന്തിനദിയിൽ ചാടി ആത്മഹത്യചെയ്യാനാണ് അവരുടെ

ഭാവമെന്ന് എനിക്കുതോന്നി. തെറ്റ് മനുഷ്യസഹജമാണെന്നും കഴിഞ്ഞതൊക്കെ മറക്കാനും ഞാൻ അവരെ ഉപദേശിച്ചു. ക്ഷീണിച്ച് അവശയായിക്കഴിഞ്ഞിരുന്ന തരുളിന് ഞാൻ ബിസ്കറ്റും അണ്ടിപ്പരിപ്പും ഗ്ലൂക്കോസ് വെള്ളവും കൊടുത്തു. കാലിലെ മുറിവ് മരുന്നുവെച്ച് ബാൻഡേജ് ഇട്ടുകൊടുക്കുകയുംചെയ്തു. രാജു ആദ്യം വിസമ്മതിച്ചുവെങ്കിലും എന്റെ നിർബന്ധംമൂലം ഒരു തോളിൽ താങ്ങുകൊടുത്ത് തരുളിനെ അടുത്ത ക്യാമ്പിൽ എത്തിക്കാൻ തയ്യാറായി.

നാംഫയിൽവച്ചു പ്രശ്നം പരിഹരിച്ചു. കുതിരക്കാർ ഒന്നടങ്കം എതിർത്തതുകൊണ്ട്, ഡാബക്കാരന്റെ സഹായത്തോടെ ഒരു കുതിരയെ ഏർപ്പാടാക്കി തരുളിനെ കുടിഗ്രാമംവരെ എത്തിക്കാൻ ലെയ്സൻ ഓഫീസർ നടപടിയെടുത്തു. കുടിഗ്രാമത്തിൽ ഒരു കുടുംബത്തോടൊപ്പം താമസിപ്പിച്ചുവെന്നും മടക്കയാത്രയിൽ അവരെ കൂടെ കൊണ്ടുപോയിയെന്നും അവർ ഭദ്രമായി ഡൽഹിയിൽ എത്തിച്ചേർന്നുവെന്നും പിന്നീടറിഞ്ഞു. ഈ തരുൾ സംഭവം കുത്തിപ്പൊക്കാനും ഞാൻ സ്ത്രീവർഗത്തെ അപമാനിക്കാൻ ശ്രമിച്ചുവെന്നും പറഞ്ഞുനടന്നു പ്രശ്നങ്ങൾ ഉണ്ടാക്കാൻ ഈ ചെറിയ ഗ്രൂപ്പ് പല ശ്രമങ്ങളും നടത്തുകയുണ്ടായി. പക്ഷെ, ഒരാൾപ്പോലും അവർക്ക് അനുകൂലമായി പ്രതികരിക്കാൻ ഉണ്ടായതുമില്ല! കൈലാസ് മാനസസരോവർ യാത്രാവിവരണഗ്രന്ഥത്തിലെ ഒരു വാചകത്തിൽ കയറിപ്പിടിച്ച് പ്രശ്നങ്ങൾ ഉണ്ടാക്കാൻ അന്ന് ശ്രമം നടത്തിയിരുന്നു. ഭാരതസർക്കാരിന്റെ നിരോധനമൊന്നും ഇല്ലെങ്കിലും മാസമുറയുള്ള സ്ത്രീകൾ ഈ യാത്രയിൽനിന്നു ഒഴിഞ്ഞുനില്ക്കുന്നതാണ് അഭികാമ്യമെന്നു മാത്രമെ ഞാൻ എഴുതിയുള്ളൂ. അന്ന് ഈ യാത്രയ്ക്ക് 33 ദിവസം വേണ്ടിവന്നിരുന്നു. രണ്ടോമൂന്നോ സ്ത്രീകൾ അതിന്റെ കാരണം എന്താണെന്ന് ചോദിച്ചപ്പോൾ ഞാനത് വിശദീകരിച്ചുകൊടുത്തു. പിന്നെ, ഒരു സ്ത്രീപോലും പ്രതികരിച്ചതുമില്ല. ലഹളകൂട്ടിയ പുരുഷന്മാരിൽ ചില സാഹിത്യകാരന്മാരും ഉണ്ടായിരുന്നു. ശബരിമല യാത്രയ്ക്ക് മാസമുറയുടെ പ്രായത്തിലുള്ള സ്ത്രീകൾക്ക് സർക്കാർ കർശനമായ വിലക്ക് ഏർപ്പെടുത്തിയിട്ടുണ്ടല്ലോ എന്നു ഞാൻ പ്രതിഷേധക്കാരനോട് തിരിച്ചുചോദിച്ചപ്പോൾ, 'ബൂർഷ്വാ സർക്കാരുകൾ നശിക്കട്ടെ' എന്നുപറഞ്ഞ് ഫോൺ താഴെവച്ചു.

മാസമുറയുള്ള (MENSES) സ്ത്രീകൾ ക്ഷേത്രദർശനംപോലെയുള്ള ആചാരങ്ങളിൽനിന്ന് ഒഴിഞ്ഞുനിൽക്കുന്നതാണ് ഭാരതസംസ്കാരത്തിന് യോജിച്ചത്. ഇതേക്കുറിച്ച് വിവാദങ്ങൾ നടക്കുന്ന ഒരു കാലഘട്ടമാണ് ഇപ്പോൾ. സ്ത്രീകളുടെ ശാരീരികമായ ഒരു ധർമം മാത്രമാണ് ഇതെന്നും, അതുകൊണ്ട് ആചാരാനുഷ്ഠാനങ്ങളിൽനിന്ന് അവരെ അക

റ്റിനിർത്തുന്നത് സ്ത്രീസമൂഹത്തിനോടുള്ള ഒരു വെല്ലുവിളിയാണെന്നും ഒരു കൂട്ടർ വാദിക്കുന്നു. ഭാരതസംസ്കാരത്തിൽ സ്ത്രീകൾക്ക്, ആചാര്യന്മാർ, സമുന്നതമായ ഒരു സ്ഥാനം കല്പിച്ചുനൽകിയിട്ടുണ്ട്. ശ്രുതി-സ്മൃതി-പുരാണേതിഹാസങ്ങൾ എന്നിവയിലൊക്കെ ഇത് കാണാം. പണ്ടുകാലത്ത് ഈ ആചാരങ്ങളെല്ലാം സ്ത്രീകൾ കൃത്യതയോടെ അനുഷ്ഠിച്ചിരുന്നു. ഇന്നത്തെ അണുകുടുംബത്തിൽ ഇത്തരം ആചാരാനുഷ്ഠാനങ്ങൾക്കൊക്കെ പ്രായോഗികമായ നിരവധി ബുദ്ധിമുട്ടുകളുണ്ടെന്നതും വാസ്തവമാണ്. പക്ഷെ, വ്രതാനുഷ്ഠാനങ്ങളും ക്ഷേത്രദർശനവും മാസമുറയുള്ള സ്ത്രീകൾ ഒഴിവാക്കുന്നതുതന്നെയാണ് നമ്മുടെ സംസ്കാരത്തിന് യോജിച്ചത്. സ്ത്രീകൾക്ക് ഇതിനോട് വിയോജിപ്പുണ്ടാകുമെന്ന് തോന്നുന്നുമില്ല. വാസ്തവത്തിൽ എന്താണ് ഈ സമയത്ത് നടക്കുന്നത്? മാസമുറയുള്ള സ്ത്രീകളുടെ ഗർഭാശയം എല്ലാമാസത്തിലും ഒരു പ്രജയ്ക്കുവേണ്ടിയുള്ള വിപുലമായ തയ്യാറെടുപ്പുകൾ നടത്തുന്നുണ്ട്. ഒരുമാസത്തിൽ 10 ദിവസം മാത്രമെ, സാധാരണഗതിയിൽ, ഗർഭധാരണം നടക്കുകയുള്ളൂ. പുതിയ ഒരു പ്രജയ്ക്കുവേണ്ടി, ഗർഭാശയഭിത്തികളിൽ കൊഴുപ്പ്, മൂലകങ്ങൾ തുടങ്ങിയ നിരവധി സന്നാഹങ്ങൾ ഇതിന്നിടയിൽ ഒരുക്കിക്കഴിഞ്ഞിട്ടുണ്ടാകും. പ്രകൃതിയുടെ ഏറ്റവും വലിയ അത്ഭുതങ്ങളിൽ ഒന്നാണ് ഇത്. പുരുഷ SPERM, സ്ത്രീയുടെ അണ്ഡവുമായി യോജിക്കുമ്പോൾ മാത്രമെ Fertilisation നടക്കുകയുള്ളൂ. മുൻകരുതലുകളെടുത്ത് ഗർഭധാരണം ഒഴിവാക്കപ്പെടുമ്പോൾ ഈ പ്രജനനം നടക്കുകയില്ല. അതോടുകൂടി, പതിനായിരക്കണക്കിന് അണ്ഡങ്ങളിൽനിന്ന് പ്രജനനത്തിനായി തയ്യാറെടുത്ത അണ്ഡം മറ്റുള്ളവയോടൊപ്പം Dead ആകുന്നു. ഒരു കൂട്ടമരണമാണ് ഇവിടെ സംഭവിക്കുന്നത്. പ്രജയ്ക്കുവേണ്ടി ഗർഭാശയഭിത്തികളിൽ സ്വരൂപിച്ച്വച്ചിട്ടുള്ള എല്ലാ വസ്തുക്കളും പൊട്ടിയൊലിച്ച് പുറത്തേക്ക് തള്ളിക്കളയുന്ന പ്രക്രിയയാണ് മാസമുറ. ഒരു ശുദ്ധീകരണ പ്രക്രിയയാണ് ഗർഭപാത്രത്തിൽ നടക്കുന്നത്. ഭാരതീയ ആചാരമനുസരിച്ച് മരിച്ചാലും ജനിച്ചാലും പുല ആചരിക്കണം. പുലയുള്ളപ്പോൾ ക്ഷേത്രദർശനം, പൂജാമുറിയിൽ കയറുക എന്നിവ ചെയ്യാറില്ല. ഇതുകൊണ്ടാണ് 30 ദിവസത്തിലധികം നീണ്ടുപോകുന്ന ഹിമാലയ യാത്രകളിൽനിന്ന് മാസമുറയുള്ള സ്ത്രീകൾ ഒഴിഞ്ഞുനിൽക്കുന്നതാണ് അഭികാമ്യമെന്ന് ഞാൻ എഴുതിയത്. ഈ സമയത്ത് വിവിധ ഹോർമോണുകളുടെ പ്രവർത്തനവും ശരീരത്തിന് അനുകൂലമല്ലാത്തതിനാൽ വിശ്രമം ആവശ്യവുമാണ്. സ്ത്രീശരീരം, മൊത്തത്തിൽ, ഈ സമയത്ത് Negetive Energy രൂപപ്പെട്ട നിലയിലായിരിക്കുകയും ചെയ്യും. താൽപ്പര്യമുള്ളവർക്ക് ആചാരാനുഷ്ഠാനങ്ങൾ പിന്തുടരാം, അല്ലാത്തവർക്ക് അവരുടെ ഇഷ്ടത്തിനനുസരിച്ച് പ്രവർത്തിക്കാം.

'ആദികൈലാസയാത്ര' എന്ന പുസ്തകത്തിൽ കുടിഗ്രാമത്തിലെ യോഗിനിയമ്മയായ ശാന്തി സൌക്യാനി(കാക്കി)യെക്കുറിച്ചുള്ള ഒരത്ഭുത സംഭവം വിവരിച്ചിട്ടുണ്ട്. യോഗസിദ്ധികൊണ്ട് ശരീരത്തെ അഗ്നിവർണ്ണമാക്കിമാറ്റുന്ന ഒരു പ്രതിഭാസമാണിത്. യഥാർത്ഥ ക്രിയായോഗികൾക്ക് ഇത് സാധ്യമാണ്. ഈ പുസ്തകത്തിലെ പതിനൊന്നാം അദ്ധ്യായം വായിക്കുമ്പോൾ ഇതെക്കുറിച്ചൊരു ഏകദേശജ്ഞാനം കിട്ടും. കാക്കിക്ക് ഇല്ലാത്ത സിദ്ധികൾ ഞാൻ ഉണ്ടാക്കിക്കൊടുത്തു എന്നാണ് വിമർശനം. കാക്കിയുടെ സമാധിക്കുശേഷം ഇന്തോ-തിബത്തൻ ബോർഡർ പോലീസ് ഇവരെക്കുറിച്ച് ഒരു ഗ്രന്ഥം ഹ്.ന്ദിഭാഷയിൽ പ്രസിദ്ധീകരിച്ചു. പട്ടാളം ഇവരെ എങ്ങനെ മാനിക്കുന്നുവെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ശ്രേഷ്ഠമായ ഒരു യോഗപരമ്പരയിലെ കണ്ണിയായിരുന്നു കാക്കി.

കാക്കിയെക്കുറിച്ച് വായിച്ചശേഷം എന്നെ ഒരാൾ ഫോണിൽ ബന്ധപ്പെട്ട് ദീർഘസമയം സംസാരിച്ചു. കേരളം എക്കാലവും ഓർക്കുന്ന, ആത്മീയചൈതന്യത്തിന്റെ ഉത്തമോദാഹരണമായ, യുഗപ്രഭാവനായ ശ്രീനാരായണഗുരുദേവൻ എന്ന യോഗീശ്വരൻ തന്റെ ദേഹം അഗ്നിക്കുതുല്യമാക്കിയ ഒരു സംഭവം ഗുരുദേവന്റെ ശിഷ്യൻ കോട്ടുകോയിക്കൽ വേലായുധൻ എഴുതിയ ജീവചരിത്രത്തിൽ വിസ്തരിച്ചിട്ടുണ്ടെന്നു ഇദ്ദേഹം എന്നെ അറിയിച്ചു. ശ്രീനാരായണഗുരുദേവ പ്രസ്ഥാനവുമായി ബന്ധപ്പെട്ട ചില വ്യക്തികളുമായി സംസാരിച്ചപ്പോൾ അവർ ഇക്കാര്യം സ്ഥിരീകരിച്ചു. വർഷങ്ങൾക്കുശേഷമാണ് ഈ ഗ്രന്ഥം എനിക്ക് വായിക്കാൻ സാധിച്ചത്. കോട്ടുകോയിക്കൽ വേലായുധൻ 1975-ൽ പ്രസിദ്ധീകരിച്ച 'ശ്രീനാരായണഗുരു ജീവിതചരിത്രം' എന്ന ഗ്രന്ഥത്തിലെ ചില പ്രസക്തഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം. (അദ്ധ്യായം-16).

'തണ്ണീർമുക്കത്തുവച്ചുതന്നെ എനിക്ക് സാക്ഷാത്ക്കരിക്കാൻ കഴിഞ്ഞ ഒരു സംഭവം കൂടിയുണ്ട്. 'കളത്ര' എന്ന വീട്ടിൽവച്ച് ഒരു രാത്രിയിൽ അസമയത്ത് സ്വാമിതൃപ്പാദങ്ങൾ കിടക്കുന്ന മുറിയിൽ കിടക്കുവാൻ എന്നോട് കല്പ്പിച്ചു... തൃപ്പാദങ്ങളോടുകൂടെ ഉണ്ടായിരുന്ന ശിഷ്യന്മാർ നേരത്തെ പറഞ്ഞിട്ടുണ്ട്, സ്വാമികൾ ശയിക്കുന്ന മുറിയിൽ മറ്റാരുംതന്നെ കിടക്കുന്നത് ഇഷ്ടമല്ലെന്ന്. ഉറക്കത്തിന്റെയും ക്ഷീണത്തിന്റെയും ഇടയിൽ ഞാൻ ഇതൊക്കെ അല്പ്പാൽപ്പം അറിയുന്നുണ്ട്. കുറച്ചുസമയം അങ്ങനെ കഴിഞ്ഞപ്പോഴേക്കും എന്തെന്നില്ലാത്ത ഒരു തേജഃപുഞ്ജം എന്നെ ഈ കിടപ്പിൽത്തന്നെ മുകളിതപാണിയാക്കി. ആ പ്രഭ മുറിക്കകം മുഴുവനും തിളങ്ങിക്കൊണ്ടിരുന്നു. സൂക്ഷിച്ചു ഞാൻ നോക്കിയപ്പോൾ തൃപ്പാദങ്ങളുടെ മുഖത്തുനിന്നാണ് അത് ഉത്ഭവിച്ചതെന്നറിയാൻ കഴിഞ്ഞു. ഏതാനും നിമിഷങ്ങൾക്കു ശേഷം ഒരു ദീർഘ

നിശ്വാസവും തേജഃസങ്കോചവും സ്വാമികളിൽ പ്രകടമായി. യോഗാസനം വിട്ടെഴുന്നേറ്റു ആ സംയമി വരാന്തയിലേക്ക് നടക്കുമ്പോൾ ഞാൻ കതകിന്റെ ഒരുവശത്ത് തോൾചാരിനിന്ന് മുഖത്തേയ്ക്കൊന്നു നോക്കി. ചെമ്പരത്തിപ്പൂ തോല്ക്കുന്ന മുഖവർണ്ണം!'

അദ്ധ്യായം 21-ലെ ഒരു ഉദ്ധരണികൂടി വായിക്കുക. വൈക്കം സത്യാഗ്രഹത്തോടനുബന്ധിച്ച്, 1922-ൽ വിശ്വമഹാകവി രവീന്ദ്രനാഥ ടാഗോർ ശ്രീനാരായണഗുരുദേവനുമായി ഒരേ വേദിയിൽ സംഗമിച്ചു. ടാഗോർ എത്തിച്ചേരുന്നതുവരെ ഗുരുദേവൻ, ദീർഘസമയം, അടച്ചിട്ടമുറിയിൽ സമാധിധ്യാനത്തിൽ ഇരിക്കുകയായിരുന്നു. കോട്ടുകോയിക്കൽ തുടർന്നെഴുതുന്നു: 'ടാഗോർ വൈദികമഠത്തിലേക്ക് കാൽവച്ചപ്പോൾ ഗുരുദേവൻ കതകുതുറന്നു പുറത്തുവന്നു. ഗുരു ഒരു തേജോമയമായ ബിംബം പോലെ വിളങ്ങുന്നുണ്ടായിരുന്നു... ശിവഗിരി വിടുന്നതിനുമുമ്പായി ടാഗോർ തന്റെ അനുചരനായ സി.എഫ് ആൻഡ്രൂസിനോടെന്നപോലെ പ്രസ്താവിച്ചു– 'ഞാൻ ലോകത്തിന്റെ പല ഭാഗത്തും സഞ്ചരിച്ചുവരികയാണ്. ഇതിനിടയ്ക്ക് പല മഹർഷിമാരെയും കണ്ടിട്ടുണ്ട്. എന്നാൽ നാരായണഗുരുവിനേക്കാൾ മികച്ചതൊ അദ്ദേഹത്തിന് തുല്യമൊ ആയ ഒരു മഹാത്മാവിനെ എങ്ങുംതന്നെ കണ്ടിട്ടില്ല. അനന്തതയിലേക്കു നീട്ടിയിരിക്കുന്ന അദ്ദേഹത്തിന്റെ യോഗനയനങ്ങളും ഈശ്വരചൈതന്യം തുളുമ്പുന്ന മുഖതേജസ്സും മറ്റു വൈശിഷ്ട്യങ്ങളും ഒരിക്കലും മറക്കത്തക്കതല്ല.'

അതീന്ദ്രിയശക്തികൾ സ്വായത്തമാക്കിയ ഒരുവലിയ യോഗപരമ്പരയിൽപ്പെട്ടവർ കേരളത്തിലും ഉണ്ടായിരുന്നു. പ്രഭാകര സിദ്ധയോഗികൾ, നടരാജഗുരു, ചട്ടമ്പിസ്വാമികൾ, നീലകണ്ഠതീർത്ഥപാദസ്വാമികൾ, സ്വാമി ആത്മാനന്ദ (ഇദ്ദേഹം ബ്രിട്ടീഷ് ഭരണകാലത്ത് കൊല്ലം ജില്ലയിൽ പോലീസ് സൂപ്രണ്ട് ആയിരുന്നു) തുടങ്ങിയവർ ഇവരിൽ ചിലരായിരുന്നു.

ആർഷഭാരതത്തിലെ ഋഷീശ്വരന്മാരെക്കുറിച്ചും യോഗീശ്വരന്മാരെക്കുറിച്ചും ലോകമെമ്പാടുമുള്ള ശാസ്ത്രജ്ഞന്മാരും മറ്റുബുദ്ധിജീവികളും പുലർത്തുന്ന മതിപ്പ് പരക്കെ അറിവുള്ളതാണ്. ഇതെക്കുറിച്ചൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. അല്പബുദ്ധികളായ അവിശ്വാസികൾക്ക് ഇവരെയൊന്നും ഒട്ടും ദഹിക്കുകയില്ല. പക്ഷെ, ഒന്നോർക്കുക. ഇന്ത്യൻ പ്രസിഡന്റ് ആയിരുന്ന, പ്രഗത്ഭശാസ്ത്രജ്ഞനും ബുദ്ധിജീവിയുമായിരുന്ന APJ അബ്ദുൾ കലാമിന്റെ പുതിയ പുസ്തകത്തിന്റെ പേര് "TRANSCENDENCE- My Spiritual Experience with Pramukh Swamiji" എന്നാണ്. TRANSCENDENCE എന്ന വാക്കിന്റെ അർത്ഥം അതീന്ദ്രിയം എന്നാണ്. TRANSCENDENTAL form of meditation എന്നാൽ അതീന്ദ്രിയ ധ്യാനം. സൂക്ഷ്മശരീരത്തിലെ (ന്യൂക്ലിയർ ബോഡി) സൂക്ഷ്മകോശങ്ങ

ളായ പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിവയെ മെഡിറ്റേഷൻ കൊണ്ട് ഇണക്കിയെടുക്കുന്നതാണ് ഈ പ്രക്രിയ. സൂക്ഷ്മശരീരം ഈശ്വരാംശമാണ് (God's Particles= ദൈവകണം). പക്ഷെ, അവിശ്വാസികൾക്ക് ഇതെല്ലാം പോത്തിന്റെ ചെവിയിൽ വേദം ഓതുന്നതുപോലെയാകും.

'ആദികൈലാസയാത്ര', 'ദേവഭൂമിയിലൂടെ' എന്ന എന്റെ ഗ്രന്ഥങ്ങൾ വായിച്ചശേഷം ഭാരതസർക്കാരിന്റെ ഉന്നതകേന്ദ്രങ്ങളിൽനിന്ന് എനിക്ക് ഫോൺ വിളികൾ വന്നിട്ടുണ്ട്. മലയാളികളായ ഓഫീസർമാർ പുസ്തകം വായിച്ച് വിസ്തരിച്ചുകൊടുക്കുന്ന അറിവുപ്രകാരമാണ് വടക്കേ ഇന്ത്യക്കാരനായ ഒരു ഉന്നതോദ്യോഗസ്ഥൻ ഡൽഹിയിൽനിന്ന് എന്നെ ബന്ധപ്പെട്ടത്. കൈലാസ് യാത്രാമാർഗത്തിലെ ഗ്യാർബിയാങ്ങിൽ ചൈനക്കാർ ഇന്ത്യൻ അതിർത്തിയിൽ അതിക്രമിച്ചുകടന്ന് 2 കിലോമീറ്ററോളം ദൂരത്തിൽ ഒരു റോഡ് നിർമ്മിച്ചത് ഞാൻ എഴുതിയിരുന്നു. ഇന്ത്യൻ ആർമി ഇടപെട്ട് ഇത് തടയുകയും ഈ പാത ഉപയോഗശൂന്യമാക്കുകയും ചെയ്തു. ഈ സ്ഥലം ഞാൻ നേരിൽ കണ്ടിരുന്നു. അപ്പോഴാണ്, ചൈനക്കാർ ഇവിടെ ലഘുലേഖകൾ വിതറിപ്പോയിരുന്നു എന്നറിഞ്ഞത്. ഈ ലഘുലേഖ ഒരു കുതിരക്കാരന്റെ കൈവശം സൂക്ഷിച്ചിരുന്നത് എന്നെ കാണിക്കുകയും ചെയ്തു. 'പ്രാതൽ ധാർചുലയിൽ, ഉച്ചഭക്ഷണം അൽമോറയിൽ, രാത്രി ഭക്ഷണം ഡൽഹിയിൽ' എന്നായിരുന്നു ചുവന്ന അക്ഷരങ്ങളിൽ, തിബത്തൻ ഭാഷയിൽ, എഴുതിയിരുന്നത്. ഒരു ദിവസംകൊണ്ട് ഇന്ത്യയെ കീഴടക്കും എന്നാണ് ഇതിന്റെ നിഗൂഢമായ അർഥം. ആഭ്യന്തരവകുപ്പിലെ ഒരു ഉന്നത ഉദ്യോഗസ്ഥനാണ് എന്നോട് വിശദാംശങ്ങൾ തിരക്കിയത്. ഞാൻ ഇതെല്ലാം വിശദീകരിച്ചു കൊടുക്കുകയുംചെയ്തു. ഇത്തരം പ്രദേശങ്ങളിലൂടെയും മഞ്ഞുഭൂമിയടക്കമുള്ള അതിർത്തി പ്രദേശങ്ങളിലൂടെയും സഞ്ചരിച്ച് യാത്രാവിവരണം എഴുതുമ്പോൾ, തന്ത്രപ്രധാനമായ ഈ പ്രദേശങ്ങളുടെ വിശദാംശങ്ങൾ എഴുതരുതെന്ന് അദ്ദേഹം നിർദ്ദേശിച്ചു. ഭാരതഭൂമിയുടെ സുരക്ഷ പരമപ്രധാനമാണ്. ചാരന്മാർ രാജ്യത്തിനകത്തും ഉണ്ട്. ഇത്തരം പ്രശ്നങ്ങൾ നേരിൽ കാണുമ്പോൾ മന്ത്രാലയത്തെ കത്തു മുഖേന അറിയിക്കാനും അദ്ദേഹം നിർദ്ദേശിച്ചു. ഈ പ്രദേശത്ത് ജോലി ചെയ്തിരുന്ന ഒരു പട്ടാളക്കാരൻ പിന്നീടൊരിക്കൽ എന്നെ നേരിൽ വന്നു കാണുകയുണ്ടായി. ഗുൻജി മുതൽ നബിധാങ് വരെയുള്ള ഭാരത സൈനിക സന്നാഹങ്ങൾ പൂർവാധികം ശക്തിപ്പെടുത്തിയിട്ടുണ്ടെന്ന് ഇദ്ദേഹം പറഞ്ഞു.

കോഴിക്കോട് CBI ഓഫീസിലെ ഒരു ഓഫീസറും കഴിഞ്ഞവർഷം എന്നെ നേരിൽ കാണുകയുണ്ടായി. സിക്കിമിലെ കെച്ചിയോപാൽറി

തടാകത്തിലേക്കുള്ള വഴിയിലെ വനാന്തരത്തിൽ സ്ഥിതിചെയ്യുന്ന അതിപുരാതനമായ ബുദ്ധമൊണാസ്ട്രിയെക്കുറിച്ച് ഇദ്ദേഹം ചോദിച്ചു. ഈ മൊണാസ്ട്രിയിൽനിന്നും ഒരു തുരങ്കമാർഗം തൊട്ടടുത്ത് സ്ഥിതി ചെയ്യുന്ന തിബത്തിലേക്ക് ഉണ്ടെന്ന് തദ്ദേശീയർ പറഞ്ഞ വിവരം ഞാൻ 'ദേവഭൂമിയിലൂടെ' എന്ന ഗ്രന്ഥത്തിൽ എഴുതിയിരുന്നു. മുകൾ ഖണ്ഡികയിൽ വിവരിച്ച ഗ്യാർബിയാങ്ങിനെക്കുറിച്ചും ഇദ്ദേഹം വിവരങ്ങൾ ആരാഞ്ഞു. ഇതെല്ലാം മുകളിലേക്ക് റിപ്പോർട്ട് ചെയ്യാനാണെന്നും ഓഫീസർ പറഞ്ഞു. സി.ബി.ഐ എന്നാൽ ദുരൂഹതയുള്ള കൊല ക്കേസുകൾ അന്വേഷിക്കാനും വൻകിട അഴിമതിയാരോപണങ്ങളുടെ സത്യാവസ്ഥ കണ്ടെത്താനുമുള്ള കേന്ദ്രസർക്കാരിന്റെ ഒരു വകുപ്പാണെന്നാണ് മിക്കവരുടേയും ധാരണ. പക്ഷെ, ആഭ്യന്തര സുരക്ഷയടക്കമുള്ള നിരവധി ചുമതലകൾ ഈ വകുപ്പിന് ഉണ്ടെന്നാണ് മനസ്സിലാക്കിയത്.

കേന്ദ്രസർക്കാരിന്റെ സുപ്രധാനമായ മറ്റൊരു വകുപ്പിൽനിന്നും എന്നെ നേരിൽ വിളിച്ചു സംസാരിച്ചിട്ടുണ്ട്. ഹിമാലയഭാഗത്തുള്ള ഭാരത ഭൂഖണ്ഡത്തിന്റെ ഉപഗ്രഹ ചിത്രീകരണങ്ങളടക്കമുള്ള ചുമതലകൾ ഈ വകുപ്പിനാണ്. ഇവർ എനിക്കയച്ചുതന്ന ഇ-മെയിൽ സന്ദേശത്തിൽ ഗംഗോത്രി- ഗോമുഖ് ഭാഗത്തുള്ള നിരവധി ഹിമഭൂമികളെക്കുറിച്ചുള്ള പഠനങ്ങളും ചിത്രങ്ങളുമുണ്ട്. എനിക്കുള്ള വ്യക്തിപരമായ കത്തിൽ, ഒരു പ്രത്യേക അടിക്കുറിപ്പുമുണ്ട്. സന്ദേശത്തിൽ അടക്കം ചെയ്തിട്ടുള്ള പഠനങ്ങളും ചിത്രങ്ങളും അത്യന്തം കോൺഫിഡൻഷ്യലാണെന്നും യാതൊരു കാരണവശാലും മറ്റൊരാൾ കാണരുതെന്നും മുന്നറിയിപ്പു തന്നിട്ടുണ്ട്. കേരളത്തിൽ നിന്നുള്ള ഒരു ശാസ്ത്രജ്ഞൻ ഈ വകുപ്പിലുണ്ട്. ഈ ഭാഗത്തുള്ള ഗ്ലേഷിയറുകളും, 600-ൽപ്പരം ഗ്ലേഷിയർതടാകങ്ങളും അമ്പരപ്പിക്കും വിധം വിസ്താരത്തിലുള്ളതാണ്. ഞാൻ നടന്നു പോയ വഴികളും സ്പോട്ട് ചെയ്തിട്ടുണ്ട്. ഭാരതഭൂമിയുടെ അതിർത്തി പ്രദേശങ്ങളുടെ സുരക്ഷയുടെ ഭാഗമായിട്ടാണ് മുൻകരുതൽ വേണമെന്ന് നിഷ്ക്കർഷിക്കുന്നത്. ഖാറ്റ്ലിങ്ങ് ഗ്ലേഷിയറിനെക്കുറിച്ച് 2016 മെയ്മാസത്തിൽ വിശദമായ ഒരു ഫീൽഡ് സർവെയ്ക്കും ഇവർ ഉദ്ദേശിക്കുന്നുണ്ട്.

വിദേശികളായ ഹിന്ദുസന്ന്യാസിമാർക്ക് ഹിമാലയത്തിൽ സഞ്ചരിക്കാൻ പ്രത്യേക പെർമിറ്റുകൾ വേണം. നടപടിക്രമങ്ങൾ കടുത്തതുമാണ്. ഭാരതീയർക്കും നടപടിക്രമങ്ങളുണ്ടെങ്കിലും അത്ര കടുത്തതല്ല. പക്ഷെ, പത്തുവർഷം മുമ്പ് നിലവിലിരുന്ന എളുപ്പമായ അവസ്ഥയല്ല ഇപ്പോൾ. രാജ്യത്തിന്റെ സുരക്ഷയുടെ ഭാഗമായിട്ടാണ് deep ഹിമാലയത്തിൽ യാത്രചെയ്യാൻ, പ്രത്യേകിച്ച് അതിർത്തി പ്രദേശങ്ങളിൽക്കൂടി, കടുത്ത നിയന്ത്രണം ഏർപ്പെടുത്തിയിട്ടുള്ളത്. പ്രധാനമന്ത്രി ശ്രീ. നരേന്ദ്രമോദിയും സിനിമാ നടൻ ശ്രീ. രജനീകാന്തും തങ്ങളുടെ ഗുരുക്ക

ന്മാരെ കാണുവാൻ നിഗൂഢമായ ഹിമഭൂമിയിൽ എത്താറുണ്ടെന്നുള്ളത് അത്ര രഹസ്യമായ കാര്യമൊന്നുമല്ല. മലയാളികളായ ശ്രീ. ജ്ഞാന സ്വരൂപനും ശ്രീ. അജിതും ഒരു വർഷത്തിലധികം സമയം സതോപന്ത് ഭാഗത്തും, തളിപ്പറമ്പ് സ്വദേശിയായ ഒരു ഹോമിയൊ ഡോക്ടർ ശിവ ലിംഗ് കൊടുമുടിയുടെ താഴെയും തപസ്സനുഷ്ഠിക്കുന്നുണ്ടെന്ന് കണ്ണൂർ ക്കാരനായ എന്റെ സുഹൃത്ത് ശ്രീ. ഹരിശങ്കർ ഈയിടെ പറയുക യുണ്ടായി. 2015 സെപ്തംബർ 30, ഒക്ടോബർ 1,2 തിയ്യതികളിൽ ഇദ്ദേഹം ഗോമുഖിൽ ഉണ്ടായിരുന്നു. എന്റെ 'തപോഭൂമി ഉത്തർഖണ്ഡ്' വായിച്ച്, ഭ്രാന്തമായ ഒരാവേശത്തോടെ 2006-ൽ ഗോമുഖിലേക്ക് ഒറ്റയ്ക്ക് യാത്ര ചെയ്ത ഒരു ചെറുപ്പക്കാരനാണ് ഹരിശങ്കർ. കോളേജ് അധ്യാപകനായ ഇദ്ദേഹം ഇതിനകം നിരവധി ഗോമുഖ് യാത്രകൾ നടത്തിക്കഴിഞ്ഞു. അത്ഭുതകരമായ പല അനുഭവങ്ങളും ഇദ്ദേഹത്തിന് ഹിമാലയത്തിൽ ഉണ്ടായിട്ടുണ്ട്.

2015 സെപ്തംബറിൽ ഗോമുഖിന്റെ അവസ്ഥ അത്യന്തം ഭീകരമായി രുന്നുവെന്ന് ഹരിശങ്കർ പറഞ്ഞു. ഗോമുഖിൽനിന്നു തപോവനിൽ എത്തുന്നതിനുമുമ്പ്, ഗോമുഖ് ഗ്ലേഷിയറിന്റെ ഒരു ഭാഗത്ത് വലിയൊരു വിള്ളൽ (crack) ഉണ്ടായിട്ടുണ്ട്. വലിയൊരു ഭാഗം ഇടിഞ്ഞുപോയിട്ടു മുണ്ട്. തപോവനിലുള്ള പല ഗുഹകളും അപ്രത്യക്ഷമായി. മൂവായിരം അടിയോളം താഴ്ചയുള്ള ഗർത്തങ്ങളും രൂപപ്പെട്ടുകഴിഞ്ഞിരിക്കുന്നു. നേപ്പാളിൽ കഴിഞ്ഞവർഷമുണ്ടായ ഭയാനകമായ ഭൂമികുലുക്കം ഹിമാലയത്തിന്റെ പലഭാഗത്തും പ്രത്യാഘാതങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. ഈ ഭൂമികുലുക്കത്തിനുശേഷം, ബ്രിട്ടനിലെ 'സെന്റർ ഫോർ ദി ഒബ് സെർവേഷൻ & മോഡലിംഗ് എർത്ത്ക്വേക്സ്' നടത്തിയ പഠനങ്ങളുടെ റിപ്പോർട്ട് പുറത്തുവന്നിട്ടുണ്ട്. കാഠ്മണ്ഡുവിന്റെ ഭൗമോപരിതലത്തിൽ നിന്ന് പതിനൊന്ന് കിലോമീറ്റർ താഴെ ഒരു വിള്ളൽ രൂപപ്പെട്ടിട്ടുണ്ട്. ഇത് കനത്ത മറ്റൊരു ഭൂകമ്പംകൂടി ഉണ്ടാക്കിയേക്കാം. ഭൗമപാളികൾ കൂട്ടിയിടിക്കുമ്പോൾ ഉണ്ടാകുന്ന കടുത്ത മർദമാണ് ഭൂചലനത്തിന് കാരണം. ഇന്ത്യ-നേപ്പാൾ ഭൗമപാളികളുടെ കൂട്ടിയിടിമൂലം ഹിമാലയം ഉയരുന്നു. ചിലപ്പോൾ താഴുകയും ചെയ്യുന്നു. 2015 ഏപ്രിലിലെ ഭൂകമ്പത്തിനുശേഷം ഹിമാലയം 60 സെന്റീമീറ്റർ താഴ്ന്നു എന്നാണ് ഗവേഷകരുടെ കണ്ടെത്തൽ. കൂട്ടിയിടിമൂലം ഭൗമോപരിതലത്തിൽനിന്ന് 20 കിലോമീറ്റർ താഴെ ഭൗമപാളികളിൽ ചെരിവും അതുമൂലം ഗർത്ത ങ്ങളും രൂപപ്പെട്ടിട്ടുണ്ടെന്നും ഈ ഗവേഷണറിപ്പോർട്ടിൽ പറയുന്നു. 8700-ൽ പ്പരം ആളുകളാണ് ഈ ദുരന്തത്തിൽ മരിച്ചുപോയത്.

അമേരിക്കയിലെ കൊളംബിയ യൂണിവേഴ്സിറ്റിയിലെ ജിയോഫി സിസ്റ്റ് മൈക്കിൾ സ്റ്റെക്ലർ, ബംഗളാദേശിലെ ധാക്ക യൂണിവേഴ്സി റ്റിയിലെ ജിയോളജിസ്റ്റ് സയിദ് ഹുമയൂൺ അക്തർ എന്നിവർ ചേർന്ന്

നടത്തിയ ഒരു പഠന റിപ്പോർട്ട് 'നേച്ചർ ജിയോസയൻസ്' ഈയിടെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഭാരതത്തിന്റെ കിഴക്കൻ സംസ്ഥാനങ്ങൾ, ബംഗളാദേശിലെ ധാക്ക തുടങ്ങിയ സ്ഥലങ്ങൾ അത്യുഗ്രശേഷിയുള്ള ഭൂകമ്പംമൂലം സമീപഭാവിയിൽ തകർന്ന് നാമാവശേഷമാകുമെന്നാണ് ഈ റിപ്പോർട്ടിൽ പറയുന്നത്. ധാക്ക മനുഷ്യവാസം സാധ്യമല്ലാത്ത രീതിയിൽ തകർന്നു തരിപ്പണമാകും. കെട്ടിടങ്ങൾ, റോഡുകൾ, മനുഷ്യർ എല്ലാം ഭൂമിക്കടിയിലെ അഗാധഗർത്തങ്ങളിലേക്ക് താഴ്ന്നുപോകും. ഭാരതത്തിലെയും ബംഗളാദേശിലെയും 62,000 ചതുരശ്ര കിലോമീറ്റർ പ്രദേശം ഈ അത്യുഗ്ര ചലനത്തിൽ വിറകൊള്ളും. മൊത്തം 14 കോടി ജനങ്ങളെ ഇത് സാരമായി ബാധിക്കും. ഗംഗ, ബ്രഹ്മപുത്ര നദീതടങ്ങൾക്കു താഴെയുള്ള ഭൗമപാളികൾക്കുണ്ടാകുന്ന വൻചലനമാണ് ഈ ഭൂമികുലുക്കത്തിന് കാരണമാകുക എന്നാണ് റിപ്പോർട്ടിൽ പറയുന്നത്. ഭാരതഭൂഖണ്ഡത്തിലെ മൊത്തം ഹിമാലയ ഭാഗങ്ങളെ ഇത് സാരമായി ബാധിക്കും.

ഹിമാലയത്തിലെ പ്രധാനപ്പെട്ട നദികളുടെയെല്ലാം ഉത്ഭവസ്ഥാനം ദൂരെ നിന്നും, ചിലതൊക്കെ അടുത്തുനിന്നും വീക്ഷിക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട്. തിബത്തിലെ കൈലാസത്തിന്റെ വിദൂരമായ നാല് കോണുകളിൽനിന്ന് ബ്രഹ്മപുത്ര-സിന്ധു-സത്‌ലജ്-കർണാലി നദികളുടെ ഉത്ഭവസ്ഥാനത്തിന്റെ വിദൂരക്കാഴ്ച ദർശിക്കാൻ ആ യാത്രയിൽ കഴിഞ്ഞു. ഗംഗയുടെ ഉത്ഭവമായ ഗോമുഖും, മന്ദാകിനിയുടെ ഉത്ഭവമായ കേദാർനാഥിലെ തടാകവും, അളകനന്ദയുടെ ഉത്ഭവമായ ബാൽക്കുണ്ഡ് കൊടുമുടിയിലെ സ്ഥാനവും, ബിയാസ്നദിയുടെ ആരംഭസ്ഥലമായ ഹനുമാൻഡിബ്ബഹിമാനിയിലെ വ്യാസകുണ്ഡും, രാവിനദിയുടെ ഉത്ഭവവും, ചന്ദ്ര, ഭാഗ നദികളുടെ ഹിമാചൽപ്രദേശിലെ ഉത്ഭവസ്ഥാനവും (പിന്നീട് ഇത് ചന്ദ്രഭാഗയായി ചെനാബ് നദിയിൽ ലയിക്കുന്നു), ഹിമാചൽപ്രദേശിലെ ശ്രീകണ്ഠ് മഹാദേവ് കൈലാസത്തിലെ ഗ്ലേഷിയറിൽനിന്ന് ഉത്ഭവിക്കുന്ന നയൻഗംഗാ നദിയുടെ ആരംഭസ്ഥാനവും, കാലാപാനിയിലെ കാളിനദിയുടെ തിരുപുറപ്പാടും വളരെ അടുത്തുനിന്ന് ദർശിക്കാനും സാധിച്ചു. സരസ്വതിനദിയുടെ ഉത്ഭവത്തിന്റെ രണ്ടാംഘട്ടം മനാഗ്രാമത്തിൽ ആർക്കും ദർശിക്കാവുന്നതാണ്. സപ്തനദികളിൽ ലയിക്കുന്ന നിരവധി പോഷകനദികളുടെ ഉത്ഭവസ്ഥാനങ്ങളും ദർശിക്കാൻ എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്.

ഓഫ്സീസണിൽ, ദുഷ്കരമായ മഞ്ഞുഭൂമികളിൽക്കൂടി യാത്രകൾ ചെയ്ത് ലക്ഷ്യത്തിലെത്താൻ കഴിഞ്ഞത് വലിയൊരു നേട്ടമായി ഞാൻ കരുതുന്നു. നാലാമത്തെ പുസ്തകത്തിലെ മണിമഹേഷ് - കിന്നർ കൈലാസയാത്രകൾ, ചൂഡേശ്വർമഹാദേവ് യാത്ര ഇത്തരത്തിൽപ്പെട്ടതാണ്. ബിജ്ലി മഹാദേവ്, അർജുൻ ഗുഹ എന്നിവിടങ്ങളിലേക്കുള്ള

യാത്രകളും ഓഫ് സീസൺ യാത്രകളാണ്. മഞ്ഞുഭൂമി പ്രചണ്ഡമായിത്തീരുന്ന ജനുവരി/ ഫിബ്രവരി മാസങ്ങളിലെ യാത്രകൾ അവിസ്മരണീയമായ അനുഭൂതികളാണ് എനിക്ക് സമ്മാനിച്ചത്. ഇത്തരം യാത്രകളുടെ ദൃശ്യങ്ങൾ എന്റെ വെബ് സൈറ്റിൽ ടോപ്അപ് ചെയ്യാറുമുണ്ട്. ചിത്രങ്ങളിലെ തിയ്യതികൾ സൈറ്റ് നോക്കുന്നവർ ശ്രദ്ധിക്കുന്നുണ്ട് എന്നാണ് അറിഞ്ഞത്. യാത്രചെയ്തതിന്റെ തെളിവും അതാണല്ലോ. ഇത്രയും വിസ്തരിച്ചെഴുതാൻ കാരണം, എന്റെ യാത്രകൾ കേവലം ഗോമുഖ് തപോവൻ, ബദരിധാമം എന്നിവിടങ്ങളിൽ മാത്രം ഒതുങ്ങുന്നതല്ല എന്നറിയിക്കാനാണ്.

വിമർശനങ്ങൾ മാത്രം എന്നെക്കുറിച്ചും മറ്റു ഹിമാലയം എഴുത്തുകാരെക്കുറിച്ചും എഴുതിയ സംവിദാനന്ദ് എന്റെ പുസ്തകങ്ങൾ വായിച്ചിട്ടില്ല എന്നാണ് എനിക്ക് ബോധ്യമായത്. ഇദ്ദേഹം എഴുതിയിട്ടുള്ള വിമർശനങ്ങൾ മുഴുവനും ഊമക്കത്തുകൾ മുഖേനെയും മറ്റു സന്ദേശങ്ങൾവഴിയും എനിക്ക് ഓരോ പുസ്തകം പ്രസിദ്ധീകരിച്ചുകഴിയുമ്പോഴും കിട്ടിയിട്ടുള്ളതാണ്. അപ്പോൾ ഇതെല്ലാം ഒരു സംഘം ആൾക്കാർ സംവിദാനന്ദന് ഓതിക്കൊടുത്തിട്ടുള്ളതാണ്. ഇവരെല്ലാം ഞാൻ മുമ്പ് സൂചിപ്പിച്ച നിരീശ്വരവാദി സംഘം തന്നെയാണ്. നാലാമത്തെ പുസ്തകം തിരുവനന്തപുരത്തുവച്ച് യശഃശരീരനായ ഉത്രാടംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് പ്രകാശനംചെയ്ത് ഒരാഴ്ച കഴിഞ്ഞപ്പോൾ പതിവുപോലെ വധഭീഷണി ഉണ്ടായി. മുമ്പ് ഇത്തരം ഭീഷണികൾ STD ബൂത്തുകളിൽനിന്നായിരുന്നു; ചിലപ്പോഴൊക്കെ നെറ്റ് ഫോണിൽ നിന്നും. വധഭീഷണി വന്ന മൊബൈലിലേക്ക് ഞാൻ ഉടനെ തിരിച്ചുവിളിച്ചപ്പോൾ ഫോൺ ഓഫാണ് എന്ന സന്ദേശംവന്നു. എന്നെ അടുത്ത് പരിചയമുള്ള ഒരു പോലീസ് ഓഫിസറെ വിളിച്ച് ഞാൻ ഈ നമ്പർ കൊടുത്തു. അദ്ദേഹം തിരുവനന്തപുരത്തെ DGP ഓഫിസുമായി ബന്ധപ്പെട്ട് അന്വേഷിച്ചപ്പോൾ, വധഭീഷണി വന്നത് അവിടെയുള്ള ഉള്ളൂർ ലെയിനിലുള്ള ഒരു വീട്ടിൽനിന്നാണെന്ന് കണ്ടെത്തി. അഞ്ചു പുരുഷന്മാർ മാത്രം താമസിക്കുന്ന ഒരു വാടകവീടാണത്. തുടർനടപടികൾക്കായി, തൃശൂർ പോലീസിൽ ഞാൻ പരാതി കൊടുത്തശേഷം തുടരന്വേഷണം നടത്താമെന്ന് ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർ പറഞ്ഞുവെങ്കിലും DGP ഓഫീസിലെ സുഹൃത്തുക്കളോട് അങ്ങനെ ചെയ്യേണ്ടയെന്നു പറഞ്ഞ് ഞാൻ പിൻവാങ്ങി. ഞാനായിട്ട് ഒരാൾക്കും ബുദ്ധിമുട്ടുണ്ടാക്കണ്ടയെന്നാണ് തോന്നിയത്.

ഹിമാലയത്തിൽ ആരും തപസ്സുചെയ്യുന്നില്ലെന്നും, താപസന്മാരുടെ അനുഗ്രഹങ്ങളും സിദ്ധികളുമൊക്കെ കെട്ടുകഥകളാണെന്നും സംവിദാനന്ദൻ എഴുതിക്കണ്ടു. ഇതെല്ലാം കാണാനും അനുഭവവേദ്യമാകാനും സാധിച്ചിട്ടില്ലാത്തതുകൊണ്ട് അദ്ദേഹം ഇതൊക്കെ നിഷേധിക്കുന്നു.

അത് അദ്ദേഹത്തിന്റെ സ്വാതന്ത്ര്യം. ഇതിനൊക്കെ ഒരു നിയോഗവും വേണം. പഞ്ചനക്ഷത്ര സൗകര്യങ്ങളിൽ മുങ്ങിത്തുടിച്ച്, ഊരുചുറ്റി ഹിമാലയത്തിൽ സഞ്ചരിക്കുന്നവർക്കൊന്നും ഇത്തരം അനുഭൂതികൾ ഒരിക്കലും കൈവരില്ല. നവീന നൂറ്റാണ്ടുകളിൽ മുഗൾ-ബ്രിട്ടീഷ് ഭരണ കാലം മുതൽ, ഇതെല്ലാം അനുഭവിച്ചറിഞ്ഞ ലക്ഷക്കണക്കിനാളുകൾ ഇന്ത്യയിലും വിദേശങ്ങളിലുമുണ്ട്. അതിനുമുമ്പ് ജീസസ് ക്രൈസ്റ്റും മുഹമ്മദ് നബിയും അശരണരായ ജനങ്ങൾക്ക് അനുഗ്രഹങ്ങളും ആശ്വാസങ്ങളും നല്കിയത് ചരിത്രസത്യങ്ങളാണ്. പുരാണേതിഹാസ കാലഘട്ടങ്ങളിലും ഇതൊക്കെ ഭാരതഭൂമിയിൽ നടന്നു. വിശ്വാസി കളോട് പറയാനുള്ളതാണ് ഇതെല്ലാം. അല്ലാത്തവർക്ക്, 'കാട്ടുകോഴിക്ക് എന്ത് സംക്രാന്തി'- എന്ന പഴമൊഴി മാത്രം ആധാരം.

ആത്മീയത കുത്തിനിറച്ച ഹിമാലയൻ യാത്രാവിവരണങ്ങൾ മുഴു വനും അന്ധവിശ്വാസങ്ങൾ പ്രചരിപ്പിക്കുന്നവയാണെന്നും ഇതെല്ലാം കെട്ടുകഥകൾ ആണെന്നും സംവിദാനന്ദ് രോഷംകൊള്ളുന്നു. വേദോപ നിഷത്തുകളും പുരാണേതിഹാസങ്ങളും കെട്ടുകഥകൾ ആണെന്ന് വിശ്വസിക്കുന്നവർക്കും പ്രചരിപ്പിക്കുന്നവർക്കും ഹിമാലയൻ യാത്രാ വിവരണങ്ങൾ മറിച്ചാകാൻ തരമില്ലല്ലോ. ഏതുതരം ഗ്രന്ഥങ്ങൾ വായി ക്കണമെന്ന് തീരുമാനിക്കുന്നത് വായനക്കാരുടെ മൗലികസ്വാതന്ത്ര്യ ത്തിൽപ്പെട്ട കാര്യമാണ്. ആത്മീയഗ്രന്ഥങ്ങളും ഹിമാലയയാത്രാവിവ രണങ്ങളും വായിക്കാൻ ഇവിടെ ആരും ആരേയും നിർബന്ധിക്കുന്നില്ല.

'അനന്തസിദ്ധികളുള്ള ഋഷിമാരൊക്കെ ഹിമാലയത്തിൽ ഒളിഞ്ഞി രുന്നിട്ടും രാജ്യത്തെ അഴിമതിയിലൊ കള്ളത്തരം പെരുകുന്നതിലൊ ജനങ്ങളെ കൊള്ളാക്കൊല ചെയ്യിക്കുന്നതിലൊ ഇത്തരം നിഗൂഢ സന്ന്യാസിമാർക്ക് ഇടപെടാൻ സാധിക്കുന്നില്ലല്ലോ' എന്ന് സംവിദാനന്ദ് അത്ഭുതം കൂറുന്നു. എന്റെ 'ആദികൈലാസയാത്ര' വായിച്ചിരുന്നു വെങ്കിൽ അദ്ദേഹം ഈ വരികൾ എഴുതുമായിരുന്നില്ല. ഇതിലെ പതിനൊന്നാം അധ്യായം പേജ് 185, 186ൽ ഞാൻ സ്വയം ഈ ചോദ്യ ങ്ങൾ ചോദിച്ച് അതിനുള്ള മറുപടി വിസ്തരിച്ച് എഴുതിയിട്ടുണ്ട്. വിമർശനങ്ങൾ എഴുതുമ്പോൾ, ചുരുങ്ങിയപക്ഷം, ആ ഗ്രന്ഥം ഒന്ന് വായിച്ചുനോക്കുക. വല്ലവരും പറഞ്ഞുകേട്ടത് എഴുതാതിരിക്കുക.

ആത്മീയതയും ഹിന്ദുവികാരങ്ങളും പ്രകടിപ്പിക്കുന്നവയാണ് എന്റെ പുസ്തകങ്ങൾ എന്നാണ് മറ്റൊരാക്ഷേപം; തൃശ്ശൂർ കറന്റ് ബുക്സ് ഇതിന് കൂട്ടുനില്ക്കുന്നുവെന്നും. ആത്മീയത ഉൾക്കൊള്ളുന്ന ഗ്രന്ഥങ്ങൾ പ്രസാധകന്മാർ പ്രസിദ്ധീകരിക്കരുതെന്നാണൊ സംവിദാനന്ദ് ഉദ്ദേശിക്കുന്നത്? അങ്ങനെയാണെങ്കിൽ വേദോപനിഷത് - പുരാണേതിഹാസങ്ങൾ തുടങ്ങിയ ഹിന്ദുമതഗ്രന്ഥങ്ങളും മറ്റുമതവിഭാഗങ്ങളുടെ ബൈബിൾ, ഖുറാൻ എന്നിത്യാദി വിശുദ്ധ

ഗ്രന്ഥങ്ങളും ഇവയിൽനിന്നെല്ലാം ഉരുത്തിരിഞ്ഞുവന്ന നിരവധി നിരവധി മറ്റുപ്രസിദ്ധീകരണങ്ങളും പ്രസിദ്ധീകരിക്കുന്നത് നിർത്തിവയ്ക്കണമെന്നാണൊ? മതഗ്രന്ഥങ്ങളുടെ പലഭാഗങ്ങളും പാഠ്യവിഷയങ്ങളുമാണെന്ന് ഓർക്കുക. ഭാരതത്തിന്റേതുപോലുള്ള ഒരു സെക്കുലർരാഷ്ട്രത്തിന്, വിവിധമതങ്ങളുടെ ചിന്തകളും അവരുടെ വികാരങ്ങളും മാനിക്കേണ്ടത് അവശ്യം ആവശ്യമാണ്. അതാണ് ഒരു രാഷ്ട്രത്തിന്റെ കെട്ടുറപ്പും. എല്ലാ പ്രസാധകന്മാരും പ്രധാനമായി ലക്ഷ്യമിടുന്നത് അവർ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളുടെ മാർക്കറ്റിംഗ് തന്നെയാണ്. അതിലവർ ജാതിമതപരിഗണനകൾ നോക്കാറില്ലായെന്നാണ് എന്റെ അറിവ്. പ്രശസ്തമായ നിരവധി പ്രസിദ്ധീകരണക്കാർ വിദേശത്തും ഇന്ത്യയിലുമുണ്ട്. ഇവരുടെ കാറ്റലോഗ് പരിശോധിച്ചാൽ ഈ സത്യം ബോധ്യമാകും. മിയാമിയിൽ സൈക്കോഫാർമക്കോളജി വിഭാഗം തലവനായിരുന്ന ഡോക്ടർ ബ്രിയാൻവീയസ് MD ആത്മാവിനെക്കുറിച്ച് നിരവധി ശാസ്ത്രീയ പഠനങ്ങൾ നടത്തി പ്രസിദ്ധീകരിച്ച പുസ്തകമാണ് 'Same soul many bodies'. പ്രസിദ്ധീകരിച്ച വർഷംതന്നെ 15 ലക്ഷം കോപ്പികൾ വിറ്റഴിഞ്ഞ ഒരു പുസ്തകമാണിത്! ആത്മാവിനെക്കുറിച്ച് ഭാരതീയ ഋഷീശ്വരന്മാർ സമർഥിക്കുന്ന വസ്തുതകൾ നൂറുശതമാനവും വാസ്തവമാണെന്ന് ഡോക്ടർ അടിവരയിട്ട് പറയുന്നുണ്ട്. ഇദ്ദേഹം ഹിന്ദുവർഗീയത പ്രോത്സാഹിപ്പിക്കുകയാണെന്ന് ആരെങ്കിലും പറയുമോ? അല്പബുദ്ധികൾക്ക് എന്തും വിളിച്ചുപറയാം. ഹിന്ദുവർഗീയത ഇളക്കിവിടുന്ന തരത്തിലുള്ള ഒരു വികാരവും എന്റെ പുസ്തകങ്ങളിൽ ഇല്ല. എല്ലാമതങ്ങളും മഹത്തരമാണെന്നും അതെല്ലാം നല്ലരീതിയിൽ ഉൾക്കൊള്ളണമെന്നും ഉള്ള ആശയംതന്നെയാണ് ഞാൻ പ്രകടിപ്പിച്ചിട്ടുള്ളതും. മറ്റുമതങ്ങളുടെ കാതലായ ഉദ്ധരണികളും കൊടുത്തിട്ടുമുണ്ട്. ഞാനും കറന്റ് ബുക്സും ഹിന്ദുവർഗീയത പ്രോത്സാഹിപ്പിക്കുന്നുവെന്ന ആരോപണം എത്ര അർത്ഥശൂന്യമാണ്. പ്രധാനപ്പെട്ട പ്രസാധകർക്കെല്ലാം സ്ക്രീനിംഗ് കമ്മിറ്റിയുണ്ട്. അവർ രചനകൾ വേണ്ടതുപോലെ പരിശോധിക്കുന്നു, പ്രസിദ്ധീകരണയോഗ്യമാണെന്നു കണ്ടാൽ പ്രസിദ്ധീകരിക്കുന്നു. അത്രമാത്രം.

ഹിമാലയത്തിലെ ഗുഹകൾ, അതിൽ അധിവസിക്കുന്ന സംന്യാസിമാർ, സിദ്ധന്മാർ, യോഗികൾ, ഇതെല്ലാം സംവിദാനന്ദ് നിഷേധിക്കുന്നു. പക്ഷെ, രണ്ടോ മൂന്നോ ഗുഹകൾ ബദരീധാമത്തിൽ കണ്ടതായി ഇദ്ദേഹം പറയുന്നുമുണ്ട്. പരമപുച്ഛത്തോടെയാണ് അദ്ദേഹം ഈ വിഷയം കൈകാര്യം ചെയ്യുന്നത്. ഹൃഷികേശിൽനിന്ന് 22 കിലോമീറ്റർ യാത്രചെയ്താൽ വസിഷ്ഠഗുഹ കാണാം. ഇവിടെനിന്ന് ഗംഗാതടത്തിലൂടെ മറുഭാഗത്തുവന്നാൽ അരുന്ധതീ

ഗുഹയും കാണാൻകഴിയും. കേരളീയനായ പുരുഷോത്തമാനന്ദജി യാണ് ഈ ഗുഹയിൽ ദീർഘകാലം താമസിച്ചത്. ബദരി-കേദാർ യാത്രയിൽ ഈ ഗുഹകൾ സന്ദർശിച്ച് തൊഴുതുവണങ്ങിയാണ് ആയിക്കണക്കിനു ആളുകൾ തുടർയാത്രചെയ്യുന്നത്. ഗുഹ എന്താണെന്നും, അവിടം എങ്ങനെ വാസയോഗ്യമാക്കാമെന്നും അതിൽ പൂജാദികർമ്മങ്ങൾ ചെയ്യുന്നത് എങ്ങനെയാണെന്നും സാധാരണ യാത്രികർക്ക് അനുഭവവേദ്യമാക്കാനുള്ള ഏറ്റവും എളുപ്പ മാർഗം ഇവിടത്തെ ഗുഹകൾ തന്നെയാണ്. ബദരിയിൽനിന്ന് മനാഗ്രാമത്തിൽ എത്തിയാൽ വ്യാസമുനി തപസ്സുചെയ്ത ഗുഹ കാണാം. മനാഗ്രാമം കടന്ന് മുന്നോട്ടുപോയാൽ സത്യസായിബാബ വസിച്ചിരുന്ന ഗുഹയുണ്ട്. അളകാപുരി-ബാൽക്കുണ്ഡ് കൊടുമുടി കളുടെ താഴെക്കൂടി രണ്ട് - രണ്ടരദിവസം സഞ്ചരിച്ചാൽ സതോപന്ത് തടാകവും അതിന്റെ പരിസരത്തുള്ള ഗുഹകളും കാണാം. ഇവിടെ പല കാലഘട്ടങ്ങളിലും സന്ന്യാസിമാർ താമസിച്ചിരുന്നു. ചെറുതും വലുതുമായ അറുപതോളം തടാകങ്ങളും ഈ ഹിമഭൂമിയിലുണ്ടെന്ന് ഈ വഴിയെ നിരവധിതവണ യാത്രചെയ്ത തദ്ദേശീയർ പറയുക യുണ്ടായി. ഭിക്ഷാംദേഹികളായ സന്ന്യാസിവേഷക്കാർ താമസിക്കുന്ന നിരവധി ചെറിയ ഗുഹകൾ ചതുർധാമങ്ങളിലുണ്ട്. ഗോമുഖ് - തപോവൻ ഭാഗത്ത് നിരവധി ഗുഹകൾ കാണാം. മായിയെന്ന വൃദ്ധ സന്ന്യാസിനിയമ്മയുടെയും ഇസ്രയെലിൽ നിന്നുള്ള ഒരു യുവ യോഗിനിയുടെയും വാസം വർഷങ്ങളോളം ഇവിടെയായിരുന്നു. തപോവൻ കഴിഞ്ഞാൽ നന്ദൻവൻ, അമർഗംഗ, ആകാശഗംഗ, ചൗക്കംബ, റുഡുഗെയ്റ, കീർത്തി, സ്തംബ്, ജോഗു, ഖാറ്റ്ലിങ്ങ് എന്നിങ്ങനെ ഈ ഹിമപ്രപഞ്ചം വ്യാപിച്ചുകിടക്കുന്നു.

അത്യന്തം ദുഷ്ക്കരമായ ഈ ഹിമഭൂമിയിലൊരിടത്ത് നീലതലാബ് എന്ന ഒരു തടാകമുണ്ടെന്നും അതിനുചുറ്റും ഗുഹകളുണ്ടെന്നും ഇവിടെ ഒരു യോഗിനിയമ്മ വസിക്കുന്നുണ്ടെന്നും എന്റെ സുഹൃത്ത് ഹരിശങ്കർ ഒരിക്കൽ പറയുകയുണ്ടായി. ഡൽഹിയിൽനിന്നുള്ള ഒരു സംഘം പരി സ്ഥിതി ശാസ്ത്രജ്ഞന്മാരും 'ടൈംസ് ഓഫ് ഇന്ത്യ'യുടെ ലേഖകനും ഇവിടം സന്ദർശിച്ച്, ഒരുരാത്രി അവിടെ തങ്ങിയശേഷം, മടക്കയാത്രയി ലാണ് ഹരിശങ്കർ ഇവരെ കണ്ടുമുട്ടിയതും സംസാരിച്ചതും. കുമയൂൺ ഹിമാലയത്തിലെ 'പാതാൾ ഭുവനേശ്വർ' ഗുഹ കണ്ടാൽ ഇതൊരു മനസ്സും സ്തംഭിച്ചുപോകും. അൽമോറ ജില്ലയിലെ ഗംഗോളിഘട്ടിന്നടു ത്താണ്, വനമധ്യത്തിൽ, ഈ ഗുഹാവിസ്മയം. 'ആദികൈലാസയാത്ര' രണ്ടാം അധ്യായത്തിൽ ഞാൻ ഇതേക്കുറിച്ച് വിശദമായി വിസ്തരി ച്ചിട്ടുണ്ട്. പാമ്പ് ഇഴഞ്ഞു നീങ്ങുന്നതുപോലെ വേണം ഇടുങ്ങിയ ഗുഹാമാർഗത്തിൽക്കൂടി ബഹുദൂരം സഞ്ചരിക്കുവാൻ. ലക്ഷ്യത്തി

ലെത്തിയാൽ വിസ്മയങ്ങ ളുടെ ഒരു അത്ഭുതലോകത്തിലാണ് എത്തി പ്പെടുക. 50–60 അടിയോളം ഉയരവും അതിനുതക്ക വീതിയുമുള്ള നിരവധി ഗുഹകളാണ് ഇവിടെയുള്ളത്. ചാന്ദ് രാജാക്കന്മാരുടെ ഭരണ കാലത്താണ് ഈ ഗുഹ കണ്ടെത്തിയത്. അക്കാലത്ത് ഇവിടെ ദിവ്യ ഋഷീശ്വരന്മാരുടെ വാസസ്ഥലമായിരുന്നു. സൂര്യനെ ദർശിക്കാൻ സാധ്യമല്ലെങ്കിലും സൂര്യപ്രകാശം ആവോളം ഇവിടെ ലഭിക്കുന്നുണ്ട്. ഭാരതസർക്കാരിന്റെ നിയന്ത്രണത്തിലുള്ള ഈ പ്രദേശത്ത് കനത്ത സുരക്ഷാ സംവിധാനങ്ങളാണ് ഏർപ്പെടുത്തിയിട്ടുള്ളത്. ഗുഹകളെ ക്കുറിച്ച് പുച്ഛിച്ച് സംസാരിക്കുന്നവർ ആദ്യം പാതാൾ ഭുവനേശ്വർ സന്ദർശിക്കട്ടെ.

കുമയൂൺഹിമാലയത്തിലെ ഭാഗേശ്വറിൽനിന്നാണ് പശ്ചിമ പിണ്ഡാരി ഗ്ലേഷിയറിലേക്കുള്ള ട്രെക്കിംഗ് ആരംഭിക്കുന്നത്. നന്ദാദേവി കൊടുമുടിയുടെ വടക്കുകിഴക്കാണ് ഈ വിസ്തൃതമായ ഹിമഭൂമി. ഗ്ലേഷിയറിൽക്കൂടി 60 കിലോമീറ്ററിലധികം നടന്നാൽ ഈ ഹിമപ്രപഞ്ച ത്തിന്റെ ഒരേകദേശരൂപം കിട്ടും. ഓരോ സെക്കന്റിലും അപകടം പതിയിരിക്കുന്ന കഠിനമായ യാത്രയാണിത്. ഇവിടെയുള്ള നിഗൂഢ ഹിമസങ്കേതങ്ങളിൽ യോഗീശ്വരന്മാർ വസിക്കുന്നുണ്ടെന്നു ആധികാരി കമായി, അറിയാൻകഴിഞ്ഞു. കുമയൂൺ ഹിമാലയത്തിലെ കാലാപാനി യിൽ, മലമുകളിൽ, വേദവ്യാസൻ തപസ്സുചെയ്തെന്ന് വിശ്വസിക്കുന്ന ഒരു ഗുഹയുണ്ട്. 2001–ലും 2006–ലും ഈ വഴി യാത്രചെയ്തപ്പോൾ ഞാൻ ഈ ഗുഹ കണ്ടിരുന്നു. സ്വാതന്ത്ര്യത്തിനുമുമ്പ് ഇവിടെ ഋഷീശ്വര ന്മാർ തപസ്സുചെയ്തിരുന്നു. പിന്നീട്, ഈ ഭാഗങ്ങൾ തന്ത്രപ്രധാനമായ പട്ടാളമേഖലയാക്കി മാറ്റിയപ്പോൾ, താപസന്മാർ ഇവിടെനിന്ന് ഒഴിഞ്ഞുപോയി. 2015–ലെ ഭാരതസർക്കരിന്റെ കൈലാസ് മാനസസരസ് [illegible]യിൽ പങ്കെടുത്ത പാലക്കാട്ട് നിന്നുള്ള അഞ്ചുപേരടങ്ങുന്ന ഒരു [illegible] ഈ ഗുഹയുടെ ചിത്രങ്ങൾ പകർത്തുകയുണ്ടായി. മാനസ [illegible] എന്ന വിശാലമായ തടാകത്തിന്റെ പല നിഗൂഢഭാഗങ്ങളിലും അതീന്ദ്രിയശക്തിയുള്ള ദിവ്യന്മാർ വസിക്കുന്നുണ്ടെന്നാണ് അറിയാൻ കഴിഞ്ഞത്.

ജമ്മുകാശ്മീരിലെ അമർനാഥ് തീർഥാടനം വളരെ പ്രശസ്തമാണ്. ഒരുമാസം നീണ്ടുനിൽക്കുന്ന ഈ തീർഥാടനം ഭാരതസർക്കാരിന്റെ കനത്ത സുരക്ഷയിലാണ് നടത്തുന്നത്. തീർഥാടനകാലത്തുമാത്രം ഈ ഗുഹയിൽ പ്രത്യക്ഷമാകുന്ന മഞ്ഞുശിവലിംഗം ഭക്തർക്ക് നേരിട്ടുദർശിക്കാം. അതോടൊപ്പംതന്നെ, ഒരു ഗുഹയിലേക്ക് എത്തി പ്പെടാനുള്ള ബുദ്ധിമുട്ടുകൾ അനുഭവവേദ്യമാകുകയും ചെയ്യും. നൂറ്റാണ്ടുകൾക്കുമുമ്പ് ഈ ഗുഹാസങ്കേതം ദിവ്യയോഗീശ്വരന്മാരുടെ താവളമായിരുന്നു. ഇതുകൂടാതെ, ഇതിനോടനുബന്ധിച്ചുള്ള

പ്രദേശങ്ങളിൽ ഗുഹകളുണ്ടെന്ന് ഈ പ്രദേശത്ത് സേവനമനുഷ്ഠിക്കുന്ന പട്ടാളക്കാർ പറയുകയുണ്ടായി. ഒരുകാലത്ത് ഇതെല്ലാം യോഗീശ്വരന്മാരുടെ അധിവാസസ്ഥലങ്ങളായിരുന്നു. ജനവാസം വർധിച്ചപ്പോൾ സന്ന്യാസിമാർ ഒഴിഞ്ഞുപോകുകയും പല ഗുഹകളും കൊച്ചു ആരാധനാകേന്ദ്രങ്ങളായി മാറുകയും ചെയ്തു.

കിഴക്കൻ ഹിമാലയത്തിൽപ്പെട്ട സിക്കിമിലെ സെമുഗ്ലേഷിയർ ഭാഗത്തുള്ള നിഗൂഢഹിമഭൂമികളിൽ ഗുഹാവാസികളായ സന്ന്യാസിമാരെ കണ്ടതായി ബ്രിട്ടീഷ് ഭരണകാലത്തുള്ള ജേർണലുകളിൽ രേഖപ്പെടുത്തിയിട്ടുണ്ടെന്ന് അത് വായിച്ചവർ പറയുകയുണ്ടായി. ഇക്കാലത്തും അവിടെ ഉത്തമസന്ന്യാസിമാർ വസിക്കുന്നുണ്ടെന്നാണ് പലരും പറയുന്നത്. തദ്ദേശവാസികളും മലകയറ്റത്തിൽ സഹായിക്കുന്നവരുമായ ഗോത്രവർഗക്കാരും ഇതുറപ്പിച്ചുപറയുന്നു. തിബത്തിലേക്ക് കടന്നാൽ, മധ്യതിബത്ത് ഭാഗങ്ങളിൽ നിരവധി ഗുഹകളുണ്ടെന്നും അതിൽ മിക്കഗുഹകളിലും ലാമമാർ അധിവസിക്കുന്നുണ്ടെന്നും ഈ ഭാഗത്ത് സഞ്ചരിച്ച് ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ച വിദേശികൾ എഴുതിയിട്ടുണ്ട്. 'ആദികൈലാസയാത്ര' പേജ് 238-ലെ അടിക്കുറിപ്പിൽ ഈ ഗ്രന്ഥങ്ങളുടെ വിശദാംശങ്ങൾ കാണാം. തിബത്ത്, ഭാരതഭൂമിയുടെ ഭാഗമായിരുന്നകാലത്ത് ഇവിടെയുള്ള ഗുഹകളിൽ ഋഷീശ്വരന്മാർ വസിച്ചിരുന്നു. ലാമമാർ ഇവരുടെ ശിഷ്യന്മാരായിരുന്നു. സ്വാതന്ത്ര്യത്തിനുശേഷം ഭാരതീയ യോഗാചാര്യന്മാർ ഭൂരിഭാഗവും സ്വദേശത്തേക്ക് മടങ്ങിയെങ്കിലും, ഇന്ത്യ-തിബത്ത് അതിർത്തിയിലുള്ള 21 ചുരങ്ങളിൽക്കൂടി ഇവർ സഞ്ചാരം തുടർന്നിരുന്നു. തിബത്തിനെ ചൈന ആക്രമിച്ചു കീഴടക്കിയശേഷമാണ് ഇത് നിലച്ചുപോയത്.

ദേവഭൂമിയായ ഹിമാചൽപ്രദേശിലൂടെ സഞ്ചരിച്ചാൽ ഗുഹകളുടെ ഒരു കേദാരംതന്നെ കാണാം. കിന്നർകൈലാസ് യാത്രയുടെ ഒന്നാം ദിവസത്തെ ട്രെക്കിങ്ങിൽ രാത്രികഴിച്ചുകൂട്ടുന്നത് വിസ്താരമേറെയുള്ള ഒരു ഗുഹയിലാണ്. ഈ യാത്രയിലെ മഹാപ്രദക്ഷിണവഴിയിൽ വാസയോഗ്യമായ ഗുഹകളുണ്ട്. ഇവിടെയൊക്കെ ഒരുകാലത്ത് യോഗീശ്വരന്മാർ വസിച്ചിരുന്നു. പട്ടാളമേഖലയായി മാറിയപ്പോൾ, തുടർന്നു വന്ന പരമ്പര പാർവതീദേവിയുടെ പ്രതിഷ്ഠയുള്ള നിഗൂഢഭാഗങ്ങളിലേക്ക് മാറിപ്പോയി. മണിമഹേഷ് കൈലാസ യാത്രയുടെ ഒന്നാം ദിവസത്തെ താവളം 14000 അടിയോളം ഉയരമുള്ള ഡാൻചൊ എന്ന ഉയർന്ന പ്രതലത്തിലാണ്. ഇവിടെ ഗുഹകളുണ്ട്. സീസൺ കഴിഞ്ഞാൽ ഇവിടെ സന്ന്യാസിമാർ താമസിക്കാൻ വരാറുണ്ടെന്ന് ആട്ടിടയന്മാരായ ഗദ്ദിവർഗ്ഗക്കാർ പറഞ്ഞിരുന്നു. മണിമഹേഷ്കൈലാസം കഴിഞ്ഞ് വീണ്ടും ബഹുദൂരം സഞ്ചരിച്ചപ്പോൾ ഒരു തടാകക്കരയിൽ എത്തിയെന്നും ഇവിടം വിസ്മയങ്ങളുടെ ഒരു

ലോകമാണെന്നും ബോംബെയിൽനിന്നുള്ള ഒരു സംഘം ചെറുപ്പക്കാർ യാത്ര കഴിഞ്ഞുവന്ന് എന്നെ അറിയിച്ചു. ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്രയിൽ ദീർഘദൂരത്തിലുള്ള ഗുഹാമാർഗങ്ങൾകാണാം. ഈ യാത്രയിലെ അഞ്ചാംദിവസത്തെ ട്രെക്കിങ്ങിൽ ഭീംദ്വാർ ഗുഹാമുഖമുണ്ട്. ഇതിന്റെ മറുഭാഗം കുനിഹാർ എന്ന സമതല പ്രദേശത്താണ്. 150കിലോമീറ്ററോളം ദൂരം ഈ ഗുഹാമാർഗ ത്തിനുണ്ടെന്നു പറയുന്നു. കുനിഹാറിൽപ്പോയി ഞങ്ങൾ ഗുഹാക്ഷേത്ര ത്തിലും തുടർന്നുള്ള മാർഗത്തിൽക്കൂടി പ്രത്യേകാനുമതിയോടെ കുറച്ചധികം ദൂരവും സഞ്ചരിച്ചു. ഭാരതസർക്കാരിന്റെ നിയന്ത്രണ ത്തിലാണ് കുനിഹാർഗുഹ. സഞ്ചാരയോഗ്യമല്ലാത്തതിനാലും അപകടം പതിയിരിക്കുന്നതിനാലും കനത്ത ഇരുമ്പുപടിവച്ച് പൂട്ടി ഭദ്രമാക്കിയിട്ടുണ്ട്. ദിവ്യഋഷീശ്വരന്മാരുടെ സഞ്ചാരമാർഗം ഇത്തരം ഗുഹാമാർഗങ്ങളിൽക്കൂടിയായിരുന്നു. വനവാസക്കാലത്ത് പാണ്ഡവ ന്മാർ ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്ര നടത്തിയത് ഈ ഗുഹാ മാർഗത്തിൽക്കൂടിയാണ് എന്നാണ് വിശ്വാസം.

കുള്ളുവിന്റെ അടുത്തുള്ള ബിലാസ്പൂർ ജില്ലയിലെ ഗോവിന്ദ്സാഗർ തടാകത്തിന്റെ മുകൾഭാഗത്തുള്ള നൈനാദേവി ക്ഷേത്രം വളരെ പ്രസിദ്ധമാണ്. ശക്തിപീഠങ്ങളിൽപ്പെട്ട ഒന്നാണ് ഈ ക്ഷേത്രം. പർവതമുകളിലുള്ള ഈ ക്ഷേത്രത്തിന്റെ അടിവാരഭാഗത്ത്, തടാകക്കരയിൽ ഒരു ഗുഹയുണ്ട്. ശിവഗുഹ എന്നറിയപ്പെടുന്ന ഈ ഗുഹ ഭാരതസർക്കാരിന്റെ നിയന്ത്രണത്തിലാണ്. ഗുഹാമുഖം, കീഴോട്ടുപരന്ന് ഇടുങ്ങിയതായതിനാൽ മലർന്നു കിടന്നുവേണം താഴേക്ക് എത്തുവാൻ. തുടർന്ന് ഒരാൾക്കു മാത്രം പോകാൻ പറ്റുന്ന ഇടുങ്ങിയവഴി പിന്നിട്ടാൽ വിസ്താരമേറിയ ഗുഹാന്തർഭാഗത്ത് എത്താം. ഇവിടെ ശിവപാർവതി പ്രതിഷ്ഠയുള്ള ഒരു കൊച്ചുക്ഷേത്ര മുണ്ട്. 50 വർഷം മുമ്പുവരെ ഇവിടെ ദിവ്യസന്ന്യാസിമാർ വസിച്ചി രുന്നുവെന്ന് പ്രായമേറെച്ചെന്ന തദ്ദേശീയർ അറിയിച്ചു. ഇവിടെനിന്ന് 170 കിലോമീറ്റർ ദൂരെയുള്ള സരോർ എന്ന കുഗ്രാമത്തിൽ വാഹനഗതാഗതം അവസാനിക്കുന്നിടത്തുനിന്ന് മലമുകളിലേക്ക് ഒരുപാതയുണ്ട്. 2 കിലോമീറ്ററോളം ദൂരമുള്ള ഈ ദുഷ്ക്കരമായപാത അവസാനിക്കുന്നത് ശിവഗുഹയിലാണ്. സത്‌ലജ്നദിയിലേക്ക് ലയിക്കുന്ന ഒരു പ്രവാഹം ഗുഹയ്ക്ക് താഴെനിന്ന് ആരംഭിക്കുന്നു. അഗാധമായ ഒരു കയമാണ് ഇവിടം. 10 അടിയോളം ഉയരത്തിൽ ഗുഹ മുകളിലേക്ക് നീണ്ടുകിടക്കുന്നു. കരിങ്കല്ലിൽ ഉരുകിച്ചേർന്നപോലെ സ്ഥിതിചെയ്യുന്ന 181 സ്വയംഭൂവിഗ്രഹങ്ങൾ ഇവിടെ കാണാം. താഴെ ഗ്രാമത്തിലുള്ള ഒരു പൂജാരി ഇവിടെ നിത്യപൂജ നടത്തുന്നുണ്ട്. ഓഫ്സീസണിൽ ഈ പ്രദേശമാകെ മഞ്ഞുമൂടിക്കിടക്കുമ്പോൾ,

ദിവ്യസന്ന്യാസിമാർ ചില പ്രത്യേക മുഹൂർത്താവസരങ്ങളിൽ ഇവിടെ വന്നുചേരുന്നുണ്ടെന്ന് ഗ്രാമീണർ പറഞ്ഞു. പ്രകൃതിദത്തമായ ഒരു അത്ഭുതഗുഹയാണ് ഈ ശിവഗുഹ. പുരാവസ്തുവകുപ്പിന്റെ നിയന്ത്രണത്തിലല്ല ഈ ഗുഹ.

ഹിമാലയത്തിൽ മാത്രമല്ല, ഭാരതഭൂമിയുടെ മറ്റുസമതല പ്രദേശങ്ങളിലും നിരവധി ഗുഹകളുണ്ട്. നാസിക്കിലെ പഞ്ചവടിയിലും, ഗോദാവരി -നർമദ നദീതടങ്ങളിലെ ഗുഹകളിലും ദിവ്യസന്ന്യാസിമാർ വസിച്ചിരുന്നു. ആ പരമ്പരയിലെ ചിലരൊക്കെ ഇക്കാലത്തും ഇവിടങ്ങളിൽ വന്നുപോകുന്നുണ്ട്. തമിഴ്നാട്ടിലെ തിരുവണ്ണാമലയിൽ രമണ മഹർഷി തപസ്സനുഷ്ഠിച്ചു സിദ്ധികൈവരിച്ച വിരൂപാക്ഷഗുഹ ആർക്കും ദർശിക്കാവുന്നതാണ്. 1914 മുതൽ നിരവധി വർഷം അദ്ദേഹം ഇവിടെ താമസിച്ചു. മലമുകളിലുള്ള വിരൂപാക്ഷഗുഹയുടെ 300 അടിയോളം താഴെയുള്ള മാമരത്തുഗുഹയിലും ഈ മഹാത്മാവ് വസിച്ചിരുന്നു. തിരുവണ്ണാമലയിലെ ഗിരിപ്രദക്ഷിണമാർഗത്തിലെ മലമുകളിൽ നിരവധി ഗുഹകളുണ്ട്. പൗർണമിദിവസങ്ങളിൽ ഇവിടെ ഇക്കാലത്തും ദിവ്യയോഗീശ്വരന്മാർ വരുന്നുണ്ട്. നാലഞ്ചുവർഷങ്ങൾക്കുമുമ്പ്, തമിഴ്നാട്ടിൽ ബിസിനസ്സ്കാരനായ എന്റെ സുഹൃത്ത് രാജേന്ദ്രനോടൊപ്പം ഗിരിപ്രദക്ഷിണം നടത്തുമ്പോൾ വഴിമധ്യെ ഒരിടത്ത് ഒരു സംഘം വിദേശമാധ്യമപ്രവർത്തകർ തങ്ങൾക്ക് മലമുകളിലെ ഒരു ഗുഹയിലുണ്ടായ അനുഭവം വിവരിക്കുന്നത് കേട്ടു. ഗുഹയിൽവച്ചു റെക്കോർഡ് ചെയ്ത ഒരു യോഗിയുടെ ഇന്റർവ്യൂ താഴെവന്ന് പരിശോധിച്ചപ്പോൾ ഒന്നുംതന്നെ ക്യാമറയിൽ പതിഞ്ഞുകിട്ടിയില്ലത്രേ! അതിനുമുമ്പും, പിന്നീടും എടുത്ത ദൃശ്യങ്ങൾ വളരെ വ്യക്തമായി പതിഞ്ഞിട്ടുമുണ്ട്. ഈ വാർത്ത വൈകുന്നേരത്തെ പത്രത്തിൽ വലിയ പ്രാധാന്യത്തോടെ കൊടുത്തിട്ടുമുണ്ടായിരുന്നു. ഒരു അമേരിക്കൻ-ബ്രിട്ടീഷ് ടെലിവിഷൻ സംഘം കാവേരി നദീഭാഗത്തുള്ള ഒരു ദിവ്യയോഗീശ്വരന്റെ അമാനുഷമായ സിദ്ധികൾ ചിത്രീകരിച്ചതിന്റെ ദൃശ്യങ്ങൾ എന്റെ വെബ്സൈറ്റിൽ കൊടുത്തിട്ടുണ്ട്. മറ്റുയോഗികളുടെ ഇത്തരം കഴിവുകളും ഇതിൽ കാണാവുന്നതാണ്. പക്ഷെ, അപൂർവം ചിലർ മാത്രമെ യോഗസിദ്ധികൾ പ്രദർശിപ്പിക്കാൻ തയാറാവുകയുള്ളൂ.നാഷണൽ ജ്യോഗ്രഫിക്കൽ ചാനൽ, വർഷങ്ങൾക്കുമുമ്പ്, നിഗൂഢമായ ഹിമഭൂമികളിൽ വസിക്കുന്ന ഗുഹാവാസികളായ ദിവ്യസന്ന്യാസിമാരുടെ ഏതാനും ഷോട്ടുകൾ ഒളിക്യാമറയിൽ ചിത്രീകരിച്ചത് പ്രദർശിപ്പിച്ചിരുന്നു. നൂറ്റാണ്ടുകളായി, ഭാരതത്തിൽ, യോഗസിദ്ധികൾ നേടിയ ദിവ്യന്മാരുടെ ഒരു പരമ്പര ജീവിച്ചുവരുന്നുണ്ട്. ഈ കണ്ണികൾ ഇന്നും സജീവമാണ്. ഇവരെ കണ്ടെത്തണമെങ്കിൽ അതിനു നിയോഗമുള്ളവർക്കെ സാധിക്കുകയുള്ളൂ. പോൾബ്രണ്ടൻ എന്ന

ബ്രിട്ടീഷുകാരന്റെ 'A search in secret India' എന്ന ഗ്രന്ഥം വായിച്ചാൽ ഇതേക്കുറിച്ചുള്ള ഒരേകദേശധാരണ ലഭിക്കും. പക്ഷെ, അല്പന്മാർക്കും തർക്കബുദ്ധികൾക്കും ഇതൊന്നും ദഹിക്കില്ല.

ഗുഹകളെക്കുറിച്ചും ഗുഹാവാസികളെക്കുറിച്ചും ധാരാളം പഠനങ്ങൾ നടന്നിട്ടുണ്ട്. ഗുഹകളെക്കുറിച്ചുള്ള പഠനത്തിന് 'സ്പീലിയോളജി' എന്നാണ് ശാസ്ത്രനാമം. ഗുഹകളുടെ കാലപ്പഴക്കം നിർണയിക്കുക, മനുഷ്യവാസമുണ്ടായിരുന്നോ എന്നറിയുക, ഗുഹകൾ എങ്ങനെയുണ്ടാകുന്നു എന്നറിയുക, പ്രകൃതിദത്തമായ കാലാവസ്ഥാ വ്യതിയാനങ്ങളിൽ ഗുഹകൾ അപ്രത്യക്ഷമാകുന്നതിനെക്കുറിച്ച് പഠിക്കുക തുടങ്ങി നിരവധി വിഷയങ്ങൾ യുറേനിയം-തോറിയം ഡേറ്റിങ്ങ് മുഖേന ഈ ശാസ്ത്രശാഖ കണ്ടെത്താൻ ശ്രമിക്കുന്നു. ഗുഹാവാസികളെക്കുറിച്ച് ആധികാരികമായ പല വിവരങ്ങളും ഇവർ കണ്ടെത്തിയതായി അറിയുന്നു.

ഗുഹകളെക്കുറിച്ച് വിമർശിക്കുന്നവർ, ഞാൻ മേൽഖണ്ഡികകളിൽ സൂചിപ്പിച്ച ഗുഹകളെങ്കിലും ഒന്ന് സന്ദർശിക്കുവാൻ ശ്രമിക്കുക. ഒരു സാമാന്യവിവരമെങ്കിലും ഗുഹകളെക്കുറിച്ച് അപ്പോൾ അറിയാൻ കഴിയും. ഡീപ്ഹിമാലയത്തിലും മറ്റു നിഗൂഢഹിമഭൂമികളിലും വസിക്കുന്ന ഉത്തമസന്ന്യാസിമാരെ ഇവർക്ക് അപ്രാപ്യമാകുമെന്ന് ഉറപ്പാണ്. അതിനു നിയോഗമുള്ളവർക്ക് അത് സാധിക്കുകയും ചെയ്യും. സിനിമാ നടൻ ശ്രീ രജനികാന്തിനെപ്പോലുള്ളവർക്കും അതുപോലെ ആത്മാർപ്പണമുള്ളവർക്കും ഇതൊക്കെ സാധിക്കുമ്പോൾ അതിൽ അസൂയപ്പെട്ടിട്ട് എന്തുകാര്യം? തർക്കബുദ്ധിയുള്ളവർക്ക് 'ഗോയ്ഥേ' യുടെ വാക്കുകൾ യോജിയ്ക്കും: 'നിങ്ങൾ ഒരു വിലയില്ലാത്ത സാധനമാണെന്ന് ഗ്രഹിക്കാൻ വേണ്ടിയാണ് പ്രകൃതി നിങ്ങളെ മനുഷ്യനായി സൃഷ്ടിച്ചത്.'

ഗോമുഖ്-തപോവൻ യാത്രചെയ്താൽ ഹിമാലയം മുഴുവൻ കണ്ടു, അനുഭവിച്ചറിഞ്ഞു എന്നാണ് ധാരണയെങ്കിൽ അതുതെറ്റാണ്. ആദ്യത്തെ രണ്ട് ഗോമുഖ് യാത്ര കഴിഞ്ഞപ്പോൾ എനിയ്ക്കും ഇങ്ങനെയൊരു അഹന്ത ഉണ്ടായിയെന്ന് സമ്മതിക്കുന്നു. പിന്നീട്, ഭാരതഭൂമിയിലെ അഞ്ച് ഹിമാലയഖണ്ഡങ്ങളിലും നിരവധിതവണ യാത്ര ചെയ്തപ്പോൾ ഹിമാലയം എന്താണെന്ന ഒരു സാമാന്യവിവരണം ലഭിച്ചു. അപ്പോഴാണ് അറിയുന്നത്, ഞാനടക്കമുള്ള ആയിര ക്കണക്കിന് യാത്രികർ കണ്ടാസ്വദിച്ച ഗോമുഖ് യഥാർത്ഥ ഗോമുഖ് അല്ലെന്ന്! 'ശുചിയാകാശഗാമിനി'യായ ഗംഗ, ഭൂമിയിൽ പതിക്കുന്ന വിശുദ്ധ സ്ഥലം മറ്റൊരു തലത്തിലാണ്. മനുഷ്യദൃഷ്ടിയിൽനിന്ന് ഒളിഞ്ഞു കിടക്കുന്ന ഇത്തരം തലങ്ങൾ ഹിമാലയമെന്ന പ്രപഞ്ചത്തി ലുണ്ട്. അപ്പോഴാണ് ഹിമാലയം നിഗൂഢഭൂമിയായി മാറുന്നത്. 'ഷാൻഗ്രില'

എന്ന സ്ഥലവും ഇത്തരത്തിൽപ്പെട്ട ഒരു തലത്തിലാണ്. ഹംഗേറിയൻ വൈജ്ഞാനികനായ അലക്സാണ്ടർ സോമ ദ് കൊറോസ് 1883-ൽ പ്രസിദ്ധീകരിച്ച തന്റെ ലേഖനത്തിൽ, ഭാരതത്തിന്റെ 45'നും 50'നും ഇടയിൽ ഉത്തരഅക്ഷാംശത്തിൽ (North Latitude) ആണ് ഈ അത്ഭുത ഭൂവിഭാഗം സ്ഥിതിചെയ്യുന്നതെന്നതിന് ഭൂമിശാസ്ത്രപരമായ തെളിവുകൾ നിരത്തിയത്. ബ്രിട്ടീഷ് തിയോസെഫിസ്റ്റ് എ. ഡേവിഡ്നീൽ ഷാൻഗ്രിലയിലേക്കുള്ള പ്രവേശനം സാധ്യമാകുന്നതിന്റെ ശാസ്ത്രീയവശം രേഖപ്പെടുത്തിയിട്ടുണ്ട്. അതീന്ദ്രിയമായ യോഗപരിശീലനത്തിലൂടെ ഭൂമിയുടെ ഗുരുത്വാകർഷണത്തെ അതിജീവിക്കാൻ തക്കവണ്ണമുള്ള വൈദഗ്ധ്യം നേടിയാൽ ശരീരഭാരം കുറയ്ക്കാമെന്നും, അപ്രകാരം അത്ഭുതകരമായ വേഗതയിൽ മറ്റുതലങ്ങളിലേക്ക് എത്താൻ കഴിയുമെന്നും ഇദ്ദേഹം സമർത്ഥിക്കുന്നുണ്ട്. പ്രശസ്തചിത്രകാരനും റഷ്യൻ സഞ്ചാരിയുമായ നിക്കോളാസ് റോറിച്ച് തന്റെ 'സംഭാല' എന്ന ഗ്രന്ഥത്തിൽ, തിബത്തൻ ലാമമാരിൽ നിന്നറിഞ്ഞ ഇത്തരം നിഗൂഢ തലങ്ങളെക്കുറിച്ച് വിശദീകരിക്കുന്നുണ്ട്. 1954-ൽ പ്രസിദ്ധീകരിച്ച ജെയിംസ് ഹിൽട്ടന്റെ 'LOST HORIZON' എന്ന ഗ്രന്ഥത്തിലും ഈ പ്രത്യേക തലത്തെക്കുറിച്ചാണ് പറയുന്നത്. 1931-ൽ ബാസ്കൂൾ എന്ന സ്ഥലത്തുനിന്ന് പെഷാവാറിലേക്കുള്ള യാത്രാമധ്യേ ഹെലികോപ്ടർ അപകടം സംഭവിച്ച് ഹിമാലയത്തിലെ ഒരു നിഗൂഢതാഴ്വരയിൽ കുടുങ്ങിപ്പോയ ഇംഗ്ലീഷുകാരെ ഷാൻഗ്രിലയിലെ ഒരു ലാമ സംരക്ഷിക്കുന്നതാണ് ഇതിലെ പ്രതിപാദ്യവിഷയം. അനശ്വരതയെപ്പറ്റി, കാലരാഹിത്യത്തെ (TIMELESSNESS) പ്പറ്റി, അമർത്യതയെപ്പറ്റി പരിപൂർണ ബോധ്യമുള്ളവരാണ് ഇവർ.[1]

യഥാർത്ഥ ഗോമുഖ് മേൽവിവരിച്ചതുപോലെയുള്ള ഒരു തലത്തിൽ മറഞ്ഞുകിടക്കുകയാണ്. ഇത്തരം നിഗൂഢസ്ഥലങ്ങൾ ഹിമാലയത്തിൽ വേറെയും ഉണ്ട്. 1915-ൽ പ്രമോദ്കുമാർ ചാറ്റർജി എന്നൊരു ബംഗാളി യുവാവ് യഥാർത്ഥ ഗോമുഖിലേക്ക് നടത്തിയ അതിസാഹസികമായ ഈ യാത്രയെക്കുറിച്ചുള്ള യാത്രാവിവരണം 'ദി ഹെറിറ്റെജ്' എന്നൊരു ഇംഗ്ലീഷ് മാസിക പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതിന്റെ കോപ്പി എനിക്കയച്ചുതന്നത് മലയാള സിനിമയിലെ പഴയതലമുറയിലെ പ്രശസ്തസംവിധായകനായ ശ്രീ. കെ. എസ്. സേതുമാധവനാണ്. ഇതിന്റെ മലയാളതർജ്ജമ ഈ പുസ്തകത്തിന്റെ ഒന്നാം അനുബന്ധമായി കൊടുത്തിട്ടുണ്ട്. ആത്മീയതേജസ്സ് തിളങ്ങി വിളങ്ങി നില്ക്കുന്ന

1. ഫിസിയ്ക്കൽ സയൻസിന് തെളിയിക്കാൻ സാധിക്കാത്ത ഇത്തരത്തിലുള്ള നിരവധി വിഷയങ്ങൾ ഈ ഭൂമിയിലുണ്ട്. ESOTERIC SCIENCE എന്നാണ് ശാസ്ത്രജ്ഞന്മാർ ഇതിനെ വിളിക്കുന്നത്. ESOTERIC SCIENCE എന്നാൽ Mysterious, ഗോപ്യമായ സയൻസ് എന്നാണ് അർത്ഥം. OCCULT എന്നാൽ Dealing with Supernatural Secret; ആതീന്ദ്രിയമായ.

ഒരു 'ഗുരു'വാണ്, മഞ്ഞുഭൂമിയിൽ വഴിതെറ്റി മരണത്തെ മുഖാമുഖം കണ്ട ഈ സഞ്ചാരിയെ രക്ഷപ്പെടുത്തിയതും യഥാർത്ഥ ഗോമുഖിൽ എത്തിച്ചതും. ലോകമെമ്പാടുമുള്ള ശാസ്ത്രജ്ഞന്മാർ തുറന്നുസമ്മതിക്കുന്ന ഒരു വസ്തുതയാണ്, ഈ ഭൂമിയുടെ ഇരുപത് ശതമാനംപോലും മനുഷ്യർക്ക് അറിയാൻ സാധിച്ചിട്ടില്ലായെന്ന്. ഇത് പഴയകണക്കാണ്. പുതിയ പഠനങ്ങൾ ഭൂമിയുടെ പത്ത് ശതമാനം മാത്രമെ കാണുവാനും അനുഭവവേദ്യമാക്കാനും സാധിച്ചിട്ടുള്ളൂവെന്നാണ്! കോടാനുകോടി ട്രില്യൻ കിലോമീറ്റർ, പ്രകാശവർഷംകൊണ്ടുപോലും ചെന്നെത്താൻ കഴിയാത്ത, വിസ്തീർണതയിൽ കിടക്കുന്ന ഈ മഹാപ്രപഞ്ചത്തെക്കുറിച്ചുള്ള നമ്മുടെ അറിവ് ശതമാനക്കണക്കിൽപ്പോലും പറയാൻ കഴിയാത്ത അത്രയും നിസ്സാരവുമാണ്! ഭൂമിയുടെ ഒരു കൊച്ചുതരിയിൽ മാത്രം ഒതുങ്ങുന്ന നിസ്സാരന്മാരായ ഈ മനുഷ്യരാണ് ഈ പ്രപഞ്ചത്തെ വെല്ലുവിളിക്കുന്നത്. നമ്മൾ എത്രത്തോളം ചുരുങ്ങിപ്പോകുന്നു എന്നോർക്കുക.

'ഗുരു' എന്നാൽ ആത്മസാക്ഷാത്ക്കാരം സിദ്ധിച്ച ഒരു മഹാത്മാവ് എന്നാണർത്ഥം; സർവവ്യാപിയായ പരമാത്മാവും താനും ഒന്നുതന്നെ എന്ന അറിവ് നേടിയ വ്യക്തി. ഹിമാലയത്തിൽ മാത്രമല്ല ഗുരുക്കന്മാർ ഉള്ളത്, മറിച്ച്, അത് ലോകത്തെമ്പാടുമുണ്ടെന്നു മനസ്സിലാക്കുക. ലോകത്തിൽ ഇന്ന് ജീവിച്ചിരിക്കുന്നവരിൽ ഏറ്റവും കൂടുതൽ വായനക്കാരുള്ള എഴുത്തുകാരനാണ് ബ്രസീൽകാരനായ പൗലോ കൊയ്ലോ. 160 രാജ്യങ്ങളിൽ, ദശലക്ഷക്കണക്കിന് വായനക്കാരാണ് ഇദ്ദേഹത്തിന്റെ 'ദി പിൽഗ്രിമേജ്,' 'ദി ആൽക്കെമിസ്റ്റ്' എന്നീ ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളത്. ദി പിൽഗ്രിമേജിൽ ഗ്രന്ഥകാരൻ തന്റെ ഗുരുവായ എലിയാസ് പെട്രസ് എന്ന വ്യക്തിയെ വിവരിക്കുന്നുണ്ട്. ഫ്രാൻസിലെ സെന്റ് ജീൻ പെഡ്ഡി തുറമുഖത്തുനിന്ന് സാന്തിയാഗോവിലേക്കുള്ള 700 കിലോമീറ്റർ ദൂരം കാൽനടയായി ഗ്രന്ഥകാരൻ സഞ്ചരിച്ചത് തന്റെ ഗുരുവിന്റെ കൂടെയാണ്. യാത്രയിലുണ്ടായ അഭൗമമായ അനുഭവങ്ങൾ പൌലോ കൊയ്ലോയുടെ ജീവിതം തന്നെ മാറ്റിമറിച്ചു. അദ്ദേഹത്തിന്റെ ചില വരികൾ ശ്രദ്ധിക്കുക: 'വിധിയുടെ കുറിമാനങ്ങൾ, ഒരാൾക്കും മാറ്റാൻ സാധിക്കുകയില്ല'; 'സ്വന്തം ആത്മാവിലേക്ക് ശ്രദ്ധതിരിക്കുക. അതിന് അറിയാത്തതായി ഒന്നും തന്നെയില്ല'; 'ആത്മധൈര്യം ഉള്ളവർക്കേ പ്രകൃതിയുടെ മനസ്സ് അറിയാൻ കഴിയൂ'; 'ജീവിതത്തിലെ അനുഭവങ്ങൾ ഓരോന്നും ഓരോ നിയോഗങ്ങളാണ്'; 'അപൂർവം ചിലർക്കുമാത്രമേ അവരുടെ ജീവിതത്തിന്റെ ദൗത്യം മനസിലാകുന്നുള്ളൂ. അവർ ആ ലക്ഷ്യത്തിലേക്ക് മുന്നേറി ജീവിതസാഫല്യം നേടുന്നു.'

ഗുരു, മാസ്റ്റർ, അതീന്ദ്രീയധ്യാനത്തിലൂടെ പ്രകൃതിയെ ജയിച്ചവർ,

ലാമ, ഗേഷി, സംശുദ്ധമായ രീതിയിൽ ജീവിതം നയിക്കുന്ന മറ്റു സന്ന്യാസിമാർ തുടങ്ങിയവരെല്ലാം വിശാലമായ ഹിമസാമ്രാജ്യത്തിന്റെ ഒഴിച്ചുകൂടാൻപറ്റാത്ത കണ്ണികൾതന്നെയാണ്. ഇത്തരം സിദ്ധി നേടിയവർ ഭാരതഭൂമിയുടെ മറ്റു സമതലപ്രദേശങ്ങളിലും വേണ്ടത്ര യുണ്ട്. ഇവരിൽ മിക്കവരും 'പിനിയൽഗ്രന്ഥി'(PINEAL GLAND)യെ ഉത്തേജിപ്പിച്ച് അമാനുഷസിദ്ധികൾ നേടിയവരാണ്. പിനിയൽ ഗ്രന്ഥിയെ മനുഷ്യന്റെ മൂന്നാംകണ്ണ് എന്നാണ് വിളിക്കുന്നത്. തിയോസഫിക്കൽ സൊസൈറ്റിയുടെ സ്ഥാപകയായ മാഡം ബ്ലാവറ്റ്സ്കി മൂന്നാംകണ്ണിനെ ഉത്തേജിപ്പിച്ച് സാക്ഷാൽക്കാരം നേടി. അതീന്ദ്രിയ പരിവേഷമുള്ള ഈ ഗ്രന്ഥിയെ പരമശിവന്റെ മൂന്നാം തൃക്കണ്ണിന് സമാനമാണെന്ന് ഇവർ വിശ്വസിച്ചു. ഹിന്ദുമതത്തിന്റെ മൂല്യങ്ങളെക്കുറിച്ചും മഹത്വത്തെക്കുറിച്ചും ലോകത്തെ ബോധവല്ക്കരിച്ച സ്വാമി വിവേകാനന്ദൻ ക്രിയായോഗത്തിലെ രാജയോഗം അഭ്യസിച്ച ഒരു മഹാത്മാവ് ആയിരുന്നു എന്നറിയുക. സ്വാമിജിയുടെ ഗുരുവായ ശ്രീരാമകൃഷ്ണ പരമഹംസരാണ് ശിഷ്യനെ ഇതിനു പ്രാപ്തനാക്കിയത്.

ഹിന്ദുമതത്തിന്റെ ഏറ്റവും വലിയ വിശാലത അതിനെ ആർക്കും വിമർശിക്കാം എന്നതാണ്. ശിവൻ, ശ്രീകൃഷ്ണൻ, ദേവി തുടങ്ങിയ ദേവരൂപങ്ങൾ, ഇതെല്ലാം ഭാവനയാണ് എന്നെഴുതിക്കോളൂ. ഒരു പ്രശ്നവുമില്ല. സൗകര്യമുണ്ടെങ്കിൽ വിശ്വസിച്ചാൽ മതി. അതല്ല, ഹിന്ദുമത സിദ്ധാന്തങ്ങൾ വിമർശന വിധേയമാക്കണമെന്നാണോ? അങ്ങനെ ചെയ്തോളൂ. ഒരാളും തടയില്ല. 'ശ്രുതയോ വിഭിന്ന'- വേദങ്ങളിൽപ്പോലും വിരുദ്ധാർത്ഥവാദങ്ങൾ കാണുന്നുണ്ട്. ഉപനിഷത്തുകളിലും ഇങ്ങനെത്തന്നെ. ഹിന്ദുമതത്തെ വിമർശിക്കുന്നവർ ഹിന്ദുക്കൾതന്നെയാണ്. മതപരമായി അനുവദിച്ചു കിട്ടിയ ആ സ്വാതന്ത്ര്യം അവർ ചെയ്യുന്നുവെന്നു കരുതിയാൽ മതി. പക്ഷെ, മറ്റു മതങ്ങളെ വിമർശിച്ച് ഒരു വാചകം എഴുതാൻപോലും ഇത്തരം വിമർശകർ തയ്യാറാകുന്നില്ല. അങ്ങനെചെയ്താൽ അവർക്ക് ശരിക്കും പൊള്ളും എന്നതാണ് വാസ്തവം. പുണ്യാളന്മാരും, വാഴ്ത്തപ്പെട്ടവരും, മുല്ലാക്കമാരും, സൂഫി സന്ന്യാസിമാരും നമ്മുടെ രാജ്യത്തുണ്ട്. ഇവരിൽ ഈശ്വരസാക്ഷാത്ക്കാരം നേടിയ നിരവധി പുണ്യാത്മാക്കൾ ഉണ്ട്. ഈ കഴിവുകൊണ്ട് സാധാരണക്കാരുടെ ദുരിതങ്ങളും വിഷമങ്ങളും ഇവർ പരിഹരിച്ചു കൊടുക്കുന്നു. തിരുപ്പിറവി സമയത്ത് അതിനു സാക്ഷ്യംവഹിക്കാൻ കിഴക്കുനിന്നുള്ള സന്ന്യാസിമാർ എത്തിയിരുന്നുവെന്ന് ബൈബിളിൽ പരാമർശമുണ്ട്. ഇവർ ഭാരതത്തിൽനിന്നുള്ള സന്ന്യാസിമാരാവാം. മാലാഖമാർ ആകാശത്ത് പ്രത്യക്ഷപ്പെട്ടതും ബൈബിളിൽ പറയുന്നുണ്ട്. വിശ്വാസികൾ ഇതെല്ലാം തൊഴുകൈകളോടെ സ്മരിക്കുന്നു. പക്ഷെ, മാനസസരസ്സിൽ അപ്സരസ്സുകൾ പ്രത്യക്ഷപ്പെടാറുണ്ട് എന്ന്

അവിടത്തെ ഗോത്രവർഗക്കാർ പറഞ്ഞത് ഉദ്ധരിച്ചാൽ സംവിദാനന്ദനെപ്പോലുള്ളവർ വാളെടുത്ത് കലിതുള്ളുകയായി. ഗോയ്ഥേ പറഞ്ഞ വാക്കുകൾ വളരെ പ്രസക്തമാണ് – 'തങ്ങൾക്കു മനസ്സിലാകാത്തതിനെപ്പറ്റി ജനങ്ങൾ പുച്ഛിക്കുന്നു.'

ഹിന്ദുമതത്തിന്റെ വിശാലതയെ ഹിന്ദുക്കൾത്തന്നെ ദുരുപയോഗം ചെയ്യുന്നുവെന്നതാണ് ഇന്നത്തെ അവസ്ഥ. 'വാളെടുത്തവർ ഒക്കെ വെളിച്ചപ്പാടന്മാരാണ്.' ഭാരതത്തിലെ ഇന്നത്തെ ഏറ്റവും വലിയ വ്യവസായം ആധ്യാത്മികവ്യവസായമാണ്. പത്തുപൈസ മുതൽമുടക്കില്ലാതെ ലക്ഷങ്ങളും കോടികളും സമ്പാദിച്ചുകൂട്ടാം. ദ്വാപരയുഗത്തിൽ, വനവാസം അനുഷ്ഠിച്ചുകൊണ്ടിരുന്ന പാണ്ഡവന്മാരെ മാർക്കണ്ഡേയമുനി കണ്ടുമുട്ടുന്ന ഒരു രംഗം മഹാഭാരതത്തിൽ വായിക്കാം. ധർമപുത്രരുമായുള്ള സംഭാഷണത്തിൽ മഹാമുനി വരാൻപോകുന്ന കലിയുഗത്തിൽ ഭാരതഭൂമിയിൽ അരങ്ങേറാൻ പോകുന്ന ധർമച്യുതിയെപ്പറ്റി മുന്നറിയിപ്പ് കൊടുക്കുന്നുണ്ട്: 'മനുഷ്യർ സന്ന്യാസവേഷംകെട്ടി വാണിജ്യം നടത്തും. മുടിയും താടിയും വളർത്തി ജാട കാണിച്ചുനടക്കും. അർഥലോഭത്താൽ ബ്രഹ്മചാരികൾ ആശ്രമസ്ഥിതി തെറ്റിച്ച് കള്ളുകുടിക്കും. ഗുരുപത്നി തൊട്ട് പരസ്ത്രീകളേയും പ്രാപിക്കും. മാംസരക്തവർധനമായ ലൗകികവസ്തുക്കൾ ഇച്ഛിക്കും. സമ്പത്ത് കുന്നുകൂട്ടി ഉണ്ടാക്കും.'

ഹിമാലയയാത്രാവിവരണങ്ങൾ എഴുതുന്നവരൊക്കെ മുടിഞ്ഞുപോകട്ടെയെന്ന് സംവിദാനന്ദ് ശപിക്കുന്നു. ആ വരികൾ ഇങ്ങനെയാണ് – "ഹിമാലയയാത്രാവിവരണങ്ങൾ എഴുതുന്നവരുടെ വംശം കുറ്റിയറ്റുപോകും." ഇവിടെ, ഒരു വിദേശപഠനം ഞാൻ ഓർത്തുപോകുന്നു. ദ്വാപരയുഗത്തിലെ ഋഷീശ്വരന്മാർക്ക്, അവരുടെ DNA (Deoxy Riboneucleic Acid) യിൽ ചുരുങ്ങിയത് 12 ചുരുൾ (Strands) ഉണ്ടായിരുന്നു. പന്ത്രണ്ടോ അതിലധികമോ ചുരുളുകൾ ഉണ്ടായിരുന്ന ഒരു ഋഷീശ്വരൻ ശപിച്ചാൽ അത് ഉടനെ സംഭവിക്കും, അല്ലെങ്കിൽ ഏൽക്കും. ക്ഷമിച്ചാൽ, ശാപമോക്ഷവും ലഭിക്കും. ജീവോ–ബ്രഹ്മൈക്യത്തിലൂടെയാണ് അന്ന് അവർ ഇതൊക്കെ സാധിച്ചത്. പ്രപഞ്ചരഹസ്യം അനാവരണം ചെയ്യാൻ ഋഷീശ്വരന്മാരെ പ്രാപ്തരാക്കിയതും ഈ സിദ്ധി കൊണ്ടാണ്. 1895–ൽ ത്തന്നെ സൂക്ഷ്മശരീരത്തിലെ ന്യൂട്രോൺ – പ്രൂട്ടോൺ – ഇലക്ട്രോൺ പ്രതിഭാസത്തെക്കുറിച്ച് തിയോസഫിക്കൽ സൊസൈറ്റിയിലെ ഡോക്ടർ ആനിബസന്റിന് അറിയാമായിരുന്നു. അവർ അന്നെഴുതിയ ലേഖനം ഇപ്പോൾ അമേരിക്കൻ ശാസ്ത്രജ്ഞന്മാരുടെ രഹസ്യ ശേഖരത്തിലുണ്ട്. അതീന്ദ്രിയ ധ്യാനശക്തികൊണ്ടാണ് ആനിബസന്റിന് ഇത് സാധിച്ചത്. പിന്നീട് 1911–ൽ മാത്രമാണ് നീൽബോർ എന്ന ശാസ്ത്രജ്ഞന്റെയും സംഘത്തിന്റെയും കണ്ടുപിടിത്തം, ഈ വിഷയത്തെക്കു

റിച്ച്, പുറത്തുവന്നത്. ഇന്നത്തെ കലിയുഗത്തിൽ DNA- യുടെ ചുരുൾ ശരാശരി 2 മാത്രമായി ചുരുങ്ങിപ്പോയിരിക്കുന്നു. സൂപ്പർനാചറൽ പവർ കൈവരിച്ച ചുരുക്കം ചില യോഗീശ്വരന്മാർക്കുമാത്രമെ രണ്ടിൽക്കൂടുതൽ ചുരുളുകൾ ഉണ്ടാകുകയുള്ളൂ. എന്തായാലും DNA – യിൽ രണ്ട് ചുരുൾ മാത്രമുള്ള സംവിദാനന്ദിന്റെ ശാപം ആർക്കും ഏൽക്കുകയില്ലെന്ന് ഉറപ്പായിട്ടും പറയാം; പ്രത്യേകിച്ച് കപടവേഷധാരികളുടെ. സംവിദാനന്ദ് മൈത്രെയുപനിഷത് ഒന്നു വായിക്കുക.

'ദ്രവ്യാർഥവമന്നവസ്ത്രാർഥം യഃ പ്രതിഷ്ഠാർഥമേവ വാ
സംന്യാസേദുഭയഭ്രഷ്ടഃ മുക്തിം നാപ്തുമർഹതി.'

(പണം സമ്പാദിച്ചുകൂട്ടുന്നതിനുവേണ്ടിയൊ ഭക്ഷണം ലഭിക്കുന്നതിനു വേണ്ടിയൊ പ്രശസ്തിക്കുവേണ്ടിയോ സംന്യാസം കൊണ്ടുനടക്കുന്നവർ രണ്ടുലോകത്തിൽനിന്നും ഭ്രഷ്ടനായിത്തീരുന്നു. അയാൾക്ക് ഒരിക്കലും മുക്തി ലഭിക്കുകയില്ല.)

"സന്ധൗ ജീവാത്മനോരൈക്യം സംന്യാസഃ പരികീർത്തിതഃ" -സമാധിയിൽ ജീവപരമാത്മാക്കളുടെ ഏകത ഉണ്ടാകുമ്പോൾ മാത്രമെ സംന്യാസമാകുകയുള്ളൂ.

സംവിദാനന്ദന്റെ രോഷം എന്നോടുമാത്രമായിട്ടാണ്, മുഖ്യമായിട്ടും. സ്ഥൂലശരീരികളായ (physical body) കുറച്ച് ഉത്തമസന്ന്യാസിമാരെ മാത്രമെ കഴിഞ്ഞ 18 വർഷത്തെ ഹിമാലയയാത്രയിൽ ഞാൻ കണ്ടുമുട്ടിയിട്ടുള്ളൂ. ഇപ്പോഴും ജീവിച്ചിരിക്കുന്നവരാണ് ഇവരെല്ലാം. സൂക്ഷ്മശരീരികളെ മെഡിറ്റേഷന്റെ വിവിധതലങ്ങളിൽ അനുഭവവേദ്യമായിട്ടുണ്ട്. ഇതേക്കുറിച്ച് കൂടുതൽ വെളിപ്പെടുത്തലുകൾ സാധ്യവുമല്ല. പക്ഷെ, സൂക്ഷ്മശരീരികളായ സന്ന്യാസിമാരെ നേരിട്ടുകണ്ടിട്ടുള്ള ഒരപൂർവ്വ തേജസ്വിയായ ആചാര്യനാണ് ശ്രീഎം എന്ന എഴുത്തുകാരൻ. ഇദ്ദേഹത്തിന്റെ ഹിമാലയയാത്രാവിവരണഗ്രന്ഥങ്ങൾ മലയാളി വായനക്കാർ സഹർഷം ഏറ്റുവാങ്ങിയിട്ടുമുണ്ട്. ഈ കൃതികൾ ഇംഗ്ലീഷിലും ലഭ്യമായതിനാൽ ലോകമെമ്പാടും വായനക്കാരുണ്ട്. മുസ്ളിം സമുദായത്തിൽപ്പെട്ട ഇദ്ദേഹം വേദ-പുരാണ-ഉപനിഷത് ഗ്രന്ഥങ്ങളിൽ അഗാധ പാണ്ഡിത്യം നേടിയ ഒരു ഉത്തമ യോഗീശ്വരനാണ്. എനിക്കെതിരെ ഒരു കടന്നാക്രമണം നടത്തിയ സംവിദാനന്ദ്, എന്തേ, ശ്രീഎംനെ വിട്ടുകളഞ്ഞത്? അപ്പോൾ, 'താടിയുള്ള അപ്പനെ പേടിയുണ്ട്'; അല്ലേ? കന്യാകുമാരി മുതൽ കാശ്മീർവരെ പദയാത്ര, അക്ഷരാർത്ഥത്തിൽ, നടത്തിയ ഒരു മഹാമനുഷ്യനാണ് ശ്രീഎം. യാത്രാവസാനം വരെ ഓരോ സ്ഥലത്തും, ഭാരതമൊട്ടാകെ, ഉജ്ജ്വലസ്വീകരണമാണ് ഈ ആചാര്യന് ലഭിച്ചത്.

സന്ന്യാസമെന്ന ആധ്യാത്മികവ്യവസായം തുടങ്ങാൻ ഇന്ന് വളരെ എളുപ്പമാണ്. പറ്റിയ വിളനിലം തിരഞ്ഞെടുക്കലാണ് ആദ്യത്തെ ജോലി.

ഹരിദ്വാറും ഹൃഷീകേശും ആണ് ഇത്തരക്കാരുടെ ഇഷ്ടഭൂമി. സൗജന്യ നിരക്കിലുള്ള സ്ഥലങ്ങൾ ഇവിടെ ലഭ്യമാണ്. താടി-മുടി വളർത്തുക, കാവി-പരുക്കൻ വസ്ത്രങ്ങളും രുദ്രാക്ഷമാലകൾപോലുള്ള 'ആഭരണങ്ങളും' നിറയെ ധരിക്കുക, ശ്രുതി-സ്മൃതി ഗ്രന്ഥങ്ങളിൽനിന്നുള്ള കുറച്ചു ശ്ലോകങ്ങൾ കാണാപ്പാഠം പഠിക്കുക, ആശ്രമാചാര്യന്റെ സിദ്ധികളെക്കുറിച്ച് സന്ദർശകരെ പറഞ്ഞു ബോധ്യപ്പെടുത്താൻ അനുഭവസ്ഥരെന്ന് നടിക്കുന്ന സ്വന്തം അനുചരന്മാരെ ശമ്പളവ്യവസ്ഥയിൽ ഏർപ്പെടുത്തുക തുടങ്ങിയതെല്ലാം ചെയ്തുകഴിഞ്ഞാൽ ആശ്രമം പ്രവർത്തനസജ്ജമായി. സന്ദർശകരും അനുയായികളും പിന്നെ ഒഴുകിയെത്തിക്കൊള്ളും. സ്വദേശത്തും വിദേശത്തുമുള്ള തരുണീമണിമാരാണ് അനുയായികളിൽ ഭൂരിപക്ഷവും. മനഃശാന്തിക്കുവേണ്ടി ഉഴറി നടക്കുന്ന വിദേശ വനിതകളാണ് ധനസ്രോതസ്സ്. പണം കുന്നുകൂടി വന്നുകഴിഞ്ഞാൽ നോട്ടമിട്ടുവച്ചിരുന്ന സുന്ദരിയേയുംകൊണ്ട് യുവസ്വാമി ഒളിച്ചോടുന്നു. ശിഷ്യന്മാർ ആശ്രമം ഏറ്റെടുത്ത് സ്വാമിയെ പുറത്താക്കിയതായി പ്രഖ്യാപിക്കുന്നു. ഒളിച്ചോടിയ സ്വാമിയെ പിന്നെ കാണുക ഹിമാലയത്തിലെ മറ്റു പുണ്യസ്ഥലങ്ങളിലും നക്ഷത്രഹോട്ടലുകളിലും ദൽഹിയിലെ സ്റ്റേറ്റ് ഹൗസുകളിലും ആണ്. സ്വാമി വിവിഐപികളുടെ ഇഷ്ടതാരമായി വിലസുന്നു. ഇതിന്നിടയിൽ പഴയ ശിഷ്യയെമാറ്റി പുതിയ റിക്രൂട്ട്മെന്റ് നടത്തിയിട്ടുണ്ടാവും. ഇത് നിർബാധം തുടരുന്നു. ഇക്കൂട്ടരുടെ അടുത്തലക്ഷ്യം വിദേശത്ത് ചേക്കേറുകയാണ്. അമേരിക്ക, കാനഡ, ആസ്ത്രേലിയ തുടങ്ങിയ സ്ഥലങ്ങളെല്ലാം ഇവർക്ക് ഫലഭൂയിഷ്ഠ ഭൂമിയാണ്. ഹരിദ്വാറിലും ഹൃഷികേശത്തുമുള്ള ഉത്തമാശ്രമങ്ങൾ പോലും ഇത്തരത്തിലുള്ള കപടവേഷധാരികൾമൂലം സംശയത്തിന്റെ നിഴലിലാണ്.

ഭാരതഭൂമിയുടെ മറ്റുഭാഗങ്ങളിലും കപടവേഷധാരികളുടെ ആശ്രമങ്ങൾ വേണ്ടത്രയുണ്ട്. ഉത്തമമായ, സംശുദ്ധമായ ആധ്യാത്മിക പാത പിന്തുടരുന്ന നിരവധി ആശ്രമങ്ങൾ ഉണ്ടെന്ന കാര്യം ഓർത്തുകൊണ്ടാണ് ഇത് പറയുന്നത്. കഴിഞ്ഞ 10 വർഷത്തിനുള്ളിൽ പോലീസ് അറസ്റ്റുചെയ്ത് ജയിലിൽ അടച്ച ആശ്രമാധിപന്മാരുടെയും ആശ്രമാധിപകളുടെയും ലിസ്റ്റ് നോക്കിയാൽ ആരും അത്ഭുതപ്പെട്ടുപോകും. ഈ ആൾദൈവങ്ങളുടെ ആശ്രമത്തിന്റെ ഉള്ളറകളിൽ എകെ 47 പോലുള്ള ആയുധങ്ങളുടെ വൻശേഖരമുണ്ടായിരുന്നത് പോലീസ് പിടിച്ചെടുക്കുകയും ചെയ്തു. എത്രയേറെ യുവതികളുടെ ജീവിതമാണ് ഇവിടങ്ങളിലൊക്കെ കൂമ്പിയടഞ്ഞുപോയത്. ഇത്തരം ആശ്രമങ്ങളിൽ ചെന്നുചേരുന്ന സ്ത്രീകളിൽ ഭൂരിഭാഗത്തേയും പ്രസാദങ്ങളിലൂടെയും മറ്റും മയക്കുമരുന്ന് തീറ്റിച്ച് അഡിക്റ്റഡ് ആക്കിമാറ്റുകയാണെന്നാണ് രഹസ്യമായ ഒരു റിപ്പോർട്ടിൽനിന്നറി

ഞ്ഞത്. ആശാറാം ബാപു, സ്വാമി നിത്യാനന്ദ, രാധേ മാ എന്നിവ ചില പുതിയ ഉദാഹരണങ്ങൾ മാത്രം. ഇവിടെയൊക്കെ എരിഞ്ഞമർന്നു പോയ സ്ത്രീകളുടെയും അവരുടെ കുടുംബങ്ങളുടെയും തീരാ ദുഃഖത്തിന് ആരുണ്ട് ആശ്വാസമേകാൻ? സംവിദാനന്ദനെപ്പോലുള്ള വേഷധാരികൾക്ക് ഇതേക്കുറിച്ച് എന്തു മറുപടിയുണ്ട്? 'വേലിതന്നെ വിളവ് തിന്നുമ്പോൾ', എങ്ങനെ പ്രതികരിക്കും, അല്ലേ?

സിദ്ധിയും സാധനയും സാക്ഷാൽക്കാരവും ഉണ്ടായിരുന്ന പല യോഗികൾക്കും അവരുടെ മരണത്തിനുശേഷം തുടർ തലമുറകളുടെ തോന്ന്യാസംമൂലം പേരുദോഷം വന്നിട്ടുണ്ട്. സ്വാമി രാമയും ഇക്കൂട്ടത്തിൽപ്പെടുന്നു. അവസാനകാലഘട്ടത്തിൽ ബ്രഹ്മചര്യം ഉപേക്ഷിക്കേണ്ടിവന്ന ഇദ്ദേഹത്തിന് ധനം ആർജ്ജിക്കേണ്ടതായ മനഃസ്ഥിതിയും കൂടിക്കൂടിവന്നു. അദ്ദേഹത്തിന്റെ സിദ്ധികളും ക്രമേണ നഷ്ടപ്പെട്ടു തുടങ്ങി. സമാധിക്കുശേഷം ഭാര്യയും (വിദേശവനിത), മക്കളും ശിഷ്യഗണങ്ങളും ചേരിതിരിഞ്ഞ് അവകാശങ്ങൾക്കുവേണ്ടി പൊരുതി. അപവാദപ്രചരണങ്ങൾ മീഡിയ വഴി ധാരാളം അരങ്ങേറി. സ്വാമി ഹിമാലയത്തിൽ പോയിട്ടേയില്ലെന്ന് ഒരു കൂട്ടർ പ്രചാരണം നടത്തി. സ്വാമി രാമ തപസ്സനുഷ്ഠിച്ച ഗുഹകൾ വിദേശികളായ ഉത്തമശിഷ്യന്മാർക്ക് അറിയാം. അവർ അവിടെ പോയിട്ടുമുണ്ട്. ഔട്ടർ-മിഡ് ഹിമാലയങ്ങളിലാണ് ഈ ഗുഹകൾ. ഡീപ് ഹിമാലയത്തിലെ ഗുഹകളെപ്പറ്റി സ്വാമി രാമ എഴുതിയിട്ടുമില്ല.

സ്വാമിരാമയെ ഹൃഷികേശിൽവച്ച് കണ്ട ഒരു അമേരിക്കക്കാരൻ ഇപ്പോൾ വടകരയിൽ താമസിക്കുന്നുണ്ട്. 25 വയസ്സുള്ളപ്പോൾ ഇന്ത്യയിൽ വന്ന ജെയിംസ് വാക്ക്മെൻ വടകരയിൽ എത്തിച്ചേർന്നത് തന്റെ ഗുരുവായ ഡോ.വിജയനെ തേടിയാണ്. ഡെന്റൽ സർജനായ (M.D.S) ഡോ.വിജയൻ തന്റെ നാമം പിന്നീട് പാരഭാട്ടാരക അനങ്കാനന്ദനാഥ പാദതീർഥർ എന്നാക്കിമാറ്റി. ഏതാനും വർഷം മുൻപ് ഇദ്ദേഹം സമാധിയായി. ഇന്തോനേഷ്യൻ പ്രസിഡന്റ് ആയിരുന്ന അബ്ദുൾ റഹിമാൻ വാഹിദിന്റെ ആവശ്യപ്രകാരം അദ്ദേഹത്തിന്റെ സ്വകാര്യസ്ഥലത്ത് ഒരു ശ്രീചക്രം സ്ഥാപിക്കാൻ ഡോ.വിജയന്റെ നേതൃത്വത്തിൽ ഒരു സംഘം ഇന്തോനേഷ്യയിൽ പോയിരുന്നതായി ഇദ്ദേഹത്തിന്റെ മറ്റൊരു ശിഷ്യനായ അജിത് ഈയിടെ എന്നെ സന്ദർശിച്ചപ്പോൾ പറയുകയുണ്ടായി. സ്വാമി രാമയെക്കുറിച്ചുള്ള, നല്ല, ഒരുപാട് അനുഭവങ്ങൾ 75 വയസ്സ് പിന്നിട്ട ജയിംസ് വാക്ക്മെന് പറയാനുണ്ട്. വടകര മുതൽ കണ്ണൂർ വരെയുള്ള പ്രദേശങ്ങളിൽ ആധ്യാത്മികോന്നതി നേടിയ നിരവധി സാധകന്മാരുണ്ട്. പക്ഷെ, ഇവരൊക്കെ പ്രശസ്തിയുടെ പുറകെപ്പോകാതെ അടങ്ങിയൊതുങ്ങിക്കഴിയുന്നു. സംവിദാനന്ദനെപ്പോലുള്ളവർക്ക് ഇതൊന്നും ദഹിക്കുകയില്ലല്ലോ.

മഹാരാഷ്ട്രയിലൂടെ, പ്രത്യേകിച്ച് പൂനെ ഭാഗത്ത്, ഒന്ന് സഞ്ചരിച്ചാൽ ആധ്യാത്മികോന്നതി നേടിയ നിരവധി യോഗീശ്വരന്മാരുടെ സമാധിമണ്ഡപങ്ങൾ ദർശിക്കാം. ആലന്തിയിലെ ജ്ഞാനേശ്വർ, ദിഹു ഗ്രാമത്തിലെ സന്ത്തുക്കാറാം, പൂനെ - സത്താറ റോഡിലെ ശങ്കർ ഗുരുദേവ്, കർല മലമുകളിലെ സമർഥ രാംദാസ് തുടങ്ങിയവരുടെ സമാധിസ്ഥലങ്ങൾ പ്രസിദ്ധങ്ങളാണ്. ആ കാലഘട്ടത്തിൽ പൊതുജന മധ്യത്തിലാണ് ഇവർ സ്വയം സമാധിയടഞ്ഞത്.സിർദ്ദിയിലെ സായിബാബയുടെ സമാധി വിശ്വപ്രസിദ്ധമാണ്. ജനലക്ഷങ്ങളാണ് ഇവിടെയ്ക്ക് ഒഴുകിയെത്തുന്നത്. ജീവിച്ചിരിക്കുമ്പോൾ അമാനുഷിക മായ പ്രവൃത്തികൾകൊണ്ട് അശരണരെ ഇവരെല്ലാം സഹായിച്ചു. സമാധിക്കുശേഷമുള്ള സൂക്ഷ്മശരീരത്തിലെ ചൈതന്യം നിലനിർത്തി ഇവർ ഇന്നും ഭക്തജനങ്ങളെ അനുഗ്രഹിച്ചു ആശ്വസിപ്പിക്കുന്നു. 400 കോടിയിലധികം നടവരവുള്ള ഇന്ത്യയിലെ ഏറ്റവും വലിയ തീർഥാടനകേന്ദ്രമാണ് സിർദ്ദിയിലെ സായിബാബ സമാധി ആശ്രമം. കലിയുഗത്തിലെ വിഷമംപിടിച്ച ഈ കാലഘട്ടത്തിൽ, ഭക്തജന ങ്ങൾക്ക് ആത്മീയപാതതന്നെയാണ് ആശ്വാസം നല്കുന്നത്. ഇവർ ആരുംതന്നെ സ്വയം 'ആൾദൈവങ്ങൾ' ചമഞ്ഞ് ഭക്തജങ്ങളെ വഞ്ചിച്ചിട്ടുമില്ല.

യോഗീശ്വരന്മാരുടെ അത്ഭുതാവഹമായ സിദ്ധികളെക്കുറിച്ച് പറയു മ്പോൾ, മുഗൾ ചക്രവർത്തിയായിരുന്ന ഔറംഗസേബിന്റെ ഭരണകാ ലത്തുനടന്ന ഒരു സംഭവത്തെക്കുറിച്ച് അറിയുന്നത് നന്നായിരിക്കും. ഒരിയ്ക്കൽ, അയോദ്ധ്യയിലെ രാമജന്മഭൂമി പിടിച്ചെടുക്കുവാൻ ഔറം ഗസേബ് ഒരു വൻസൈന്യത്തെ അയച്ചു. അയോദ്ധ്യയിലെ പരശുറാം മഠം, അഹല്യാഘട്ടിനുസമീപം, അന്നും ഇന്നും ഉണ്ട്. അവിടെ വൈഷ്ണവദാസ് എന്നൊരു ദിവ്യയോഗി അക്കാലത്ത് തപസ്സനുഷ്ഠി ച്ചിരുന്നു. ഇദ്ദേഹം മറാത്തി നേതാവായിരുന്ന ശിവജിയുടെ ഗുരു സമർഥരാമദാസിന്റെ ശിഷ്യനായിരുന്നു. വൈഷ്ണവദാസ് യോഗവി ദ്യകളിൽ പ്രാവീണ്യം നേടിയ 10,000-ൽപ്പരം സന്ന്യാസിമാരെ സംഘ ടിപ്പിച്ചു. ഇവർ ഉർവശീമലയുടെ മുകളിൽ ഒത്തുചേർന്ന് ഔറംഗസേ ബിന്റെ ഒരു ലക്ഷത്തോളംവരുന്ന സൈന്യത്തെ നേരിട്ടു. മന്ത്രം ജപിച്ച കല്ല്വച്ച്, കവണ പ്രയോഗത്തിലൂടെ ഇവർ മുഗൾ സൈന്യത്തെ തോല്പിച്ചോടിച്ചു. വെടിയുണ്ടയുടെ വേഗതയിലാണ് കല്ലുകൾ ചീറി പ്പാഞ്ഞത്. ക്രുദ്ധനായ മുഗൾ ചക്രവർത്തി അടുത്തവർഷം വിപുല മായ സന്നാഹത്തോടെ സദ്ഹസൻ അലിയെന്ന സേനാനായകന്റെ നേതൃത്വത്തിൽ വീണ്ടും അയോദ്ധ്യയെ ആക്രമിച്ചു. വൈഷ്ണവദാസ് രജപുത്രന്മാരെയും സിക്കുകാരെയുംകൂടി സംഘടിപ്പിച്ചിരുന്നു. പൊരിഞ്ഞ യുദ്ധംതന്നെ നടന്നു. സദ്ഹസൻ അലി എന്ന സേനാനാ

യകൻ വധിയ്ക്കപ്പെട്ടതോടെ മുഗൾസൈന്യം പരാജയപ്പെട്ട് പിന്തിരിഞ്ഞോടി. പിന്നീട് അഞ്ച് വർഷംവരെ ഔറംഗസേബ് അയോദ്ധ്യയെ ആക്രമിച്ചില്ല. മുഗൾആക്രമണം ഇനിയൊരിക്കലും ഉണ്ടാകില്ലയെന്ന ധാരണയോടെ സന്ന്യാസിമാരെല്ലാം അവരവരുടെ താവളങ്ങളിലേക്ക് പലപ്പോഴായി പിൻവാങ്ങി. തക്കംപാർത്തുകഴിയുകയായിരുന്ന ഔറംഗസേബ് ഒരു മിന്നലാക്രമണത്തിലൂടെ 1664-ൽ അയോദ്ധ്യ പിടിച്ചടക്കി. ഒട്ടുംവൈകാതെ ശ്രീരാമക്ഷേത്രം പൊളിച്ച് പള്ളി പണിയുകയും ചെയ്തു. അക്ബർ ചക്രവർത്തിയും തുടർന്നുവന്ന മുഗൾ ചക്രവർത്തിമാരും ഋഷീശ്വരന്മാരുടെ പലവിധത്തിലുള്ള കഴിവുകളും ജനക്ഷേമത്തിനുവേണ്ടി ഉപയോഗപ്പെടുത്തിയിരുന്നു. 'പാരദ്‌വിജ്ഞാനം' സ്വായത്തമാക്കിയിരുന്ന ഋഷികളെ കൊട്ടാരത്തിൽ താമസിപ്പിച്ച അക്ബർ വൻതോതിൽ സ്വർണ്ണം അവരെക്കൊണ്ട് ഉണ്ടാക്കിയെടുത്തു. 'അക്ബറി മൊഹർ' എന്ന സ്വർണ്ണനാണയം അദ്ദേഹത്തിന്റെ ഭരണകാലത്ത് പ്രചാരത്തിലുണ്ടായിരുന്നു. ഔറംഗസേബിന്റെ ഭരണം വന്നതോടെ ഇതെല്ലാം നശിച്ചു.

യുക്തേശ്വരൻ, ലാഹിരി മഹാശയൻ, പരമഹംസയോഗാനന്ദൻ എന്നിവരുടെ സമാധിക്കുശേഷം ഇവരുടെ ശിഷ്യഗണങ്ങളിൽ ആർക്കും തങ്ങളുടെ ഗുരുക്കന്മാരെപ്പോലെ യോഗസിദ്ധികൾ ഇല്ലായിരുന്നു. പക്ഷെ, കഴിഞ്ഞ കുറച്ചുവർഷങ്ങളായി ഈ യോഗീശ്വരന്മാരുടെ പരമ്പര എന്നവകാശപ്പെട്ട്, പത്രപ്പരസ്യങ്ങൾ കൊടുത്ത് ഒരു സംഘം കപടവേഷധാരികൾ ഭാരതത്തിൽ സഞ്ചരിച്ച് ദീക്ഷ കൊടുക്കുന്നുണ്ട്. ഇവർ കേരളത്തിലും വരുന്നുണ്ട്. 2000, 3000, 10,000 രൂപവരെ ഇവർ ദീക്ഷ നല്കുന്നതിന് ഫീസ് വാങ്ങിക്കുകയും ചെയ്യുന്നു! ക്രിയായോഗം ശാസ്ത്രീയമായി അഭ്യസിക്കാൻ ഒരു രൂപപോലും ഫീസ് വാങ്ങിക്കാൻ പാടില്ലായെന്നിരിക്കെ ഇവർ ചെയ്യുന്നത് കനത്ത അപരാധമാണ്. 21 ദിവസത്തിനുള്ളിലാണ് ദീക്ഷ കൊടുക്കുന്നത്. 7 വർഷം മുതൽ 10 വർഷംവരെ കഠിനമായി അഭ്യസിച്ചാലെ ഒരു വ്യക്തി ദീക്ഷ ലഭിക്കാൻ യോഗ്യത നേടുകയുള്ളൂ എന്നറിയുമ്പോഴാണ് ഈ ശാസ്ത്രത്തിന്റെ മഹത്വം ബോധ്യപ്പെടുക. ഹൈടെക് കപടസ്വാമിമാരുടെ വിളയാട്ടം ഭാരതത്തിൽ വല്ലാതെ വർധിച്ചുകഴിഞ്ഞിട്ടുണ്ട്.

ഒന്നാമത്തെ പുസ്തകത്തിൽ ചൈനീസ് പട്ടാളക്കാരുടെ രൂക്ഷമായ പെരുമാറ്റ രീതികളെക്കുറിച്ച് ഞാൻ വിമർശിച്ച് എഴുതിയിരുന്നു. ഭാരതവും ചൈനയും തമ്മിലുള്ള നയതന്ത്രബന്ധത്തിന്റെ ഒരു ഭാഗമായിട്ടാണ് ഇവിടെനിന്ന് തിരഞ്ഞെടുക്കപ്പെട്ട തീർഥാടകർ കൈലാസയാത്ര നടത്തുന്നത്. അപ്പോൾ ഈ തീർഥാടകർ അതിഥികളാണ്. 17 ദിവസം തിബത്തിൽ തങ്ങിയപ്പോളും ചൈന പട്ടാളക്കാരുടെ പെരുമാറ്റം മോശമായിരുന്നു. ആ അനുഭവങ്ങളാണ് അന്ന് എഴുതിയത്.

പക്ഷെ, തുടർന്നുള്ള നിരവധി യാത്രകൾക്കിടയിൽ കിഴക്കൻ ഹിമാലയത്തിൽവച്ചും ഭൂട്ടാനിൽവച്ചും ചൈനക്കാരെയും ചൈന പട്ടാളക്കാരെയും കണ്ടുമുട്ടിയപ്പോൾ അവരുടെ പെരുമാറ്റം ഏറ്റവും ഹൃദ്യമായി അനുഭവപ്പെട്ടു. മൂന്നാമത്തെ പുസ്തകമായ 'ആദികൈലാസയാത്ര' അദ്ധ്യായം 8–ൽ, പേജ് 105, ചൈനയിലെ സഹോദരങ്ങളെക്കുറിച്ച് ഞാൻ വളരെ നല്ല രീതിയിൽ ചിത്രീകരിച്ചിട്ടുണ്ട്. ഒരിക്കലുണ്ടായ തിക്താനുഭവങ്ങൾ പിന്നീട് മറിച്ച് അനുഭവപ്പെട്ടപ്പോൾ ഞാൻ സ്വയം തിരുത്താൻ തയ്യാറായി. അതുപോലെത്തന്നെയാണ് മാൽപ്പ ദുരന്തത്തെക്കുറിച്ചുള്ള വിമർശനം. പ്രൊതിമബേദിയുടെ കുറ്റംകൊണ്ടാണ് മാൽപ്പ ദുരന്തം സംഭവിച്ചതെന്ന് ഞാൻ എഴുതിയിട്ടില്ല. അവിടത്തെ ഗ്രാമീണരുടെ ഉറച്ച വിശ്വാസം അതാണെന്ന ആശങ്ക പകർത്തുക മാത്രമാണ് ഞാൻ ചെയ്തത്. കഴിഞ്ഞ വർഷം പാലക്കാട്ടുനിന്ന് ഈ വഴിയിൽക്കൂടെ കൈലാസയാത്ര നടത്തിയ 5 പേരടങ്ങുന്ന ഒരു സംഘം മാൽപ്പ ഗ്രാമത്തിൽ ഈ ദുരന്തത്തെക്കുറിച്ച് ചോദിച്ചപ്പോൾ ഗ്രാമീണരുടെ രോഷത്തിന് ഒട്ടും കുറവ് വന്നിട്ടില്ലെന്ന് അവർക്ക് ബോധ്യമായതായി അവർ എന്നോട് പറയുകയുണ്ടായി. 18 വർഷം കഴിഞ്ഞിട്ടും 272 മനുഷ്യരുടെ കൂട്ടക്കുരുതിയുടെ ആഘാതത്തിൽനിന്ന് ഇവർ മോചിതരായിട്ടില്ല എന്നർത്ഥം.

ബദരീനാഥിൽ വന്നുചേരുന്ന സന്ന്യാസിമാരെക്കുറിച്ചെല്ലാം റാവൽജിക്കൊ ബാലേട്ടനൊ അറിയാമെന്നും ഇവരറിയാത്ത ഒരു സന്ന്യാസി പോലും അവിടെങ്ങും ഇല്ലായെന്നും സംവിദാനന്ദ് എഴുതിക്കണ്ടു. തീർഥാടകരെ സീസൺ സമയത്ത് കൊണ്ടുവരുന്ന സന്ന്യാസിസംഘങ്ങൾ, സാധാരണ സന്ന്യാസിമാർ, ഭിക്ഷാംദേഹികളായ സന്ന്യാസിമാർ, ജാടസന്ന്യാസിമാർ, സ്ത്രീകളെ സ്വകാര്യ ആവശ്യത്തിനായി കൊണ്ടുവരുന്ന ഹൈടെക്ക് സന്ന്യാസിമാർ തുടങ്ങിയവരുടെ വിഹാരഭൂമിയാണ് ബദരീനാഥ്. ട്രാവൽ ഏജൻസികൾ കൊണ്ടുവരുന്ന നൂറുകണക്കിന് സാധാരണ തീർഥാടകരും ദിനംപ്രതി ഇവിടെ എത്തുന്നു. ഇങ്ങനെ എത്തിച്ചേരുന്ന ആയിരക്കണക്കിന് ആളുകളിൽ പലരും റാവൽജിയെ കാണുന്നു, പ്രസാദം വാങ്ങിക്കുന്നു, ദക്ഷിണ കൊടുത്തു വണങ്ങുന്നു. അത്രമാത്രം. അതല്ലാതെ ഇവിടെയെത്തുന്ന സന്ന്യാസിമാരെ റാവൽജിക്ക് നേരിട്ടറിയാമെന്നും അവരുടെയൊക്കെ കണക്ക് അറിയാമെന്നും പറയുന്നത് ഒട്ടും ശരിയല്ല. പിന്നെ, ബദരിയിൽ തീർഥാടനസമയത്ത് സ്ഥിരതാമസമാക്കിയ നിരവധിപേരുണ്ട്. ഇതിൽ മലയാളികളും ഉണ്ട്. ഇവർ ഇവിടെ എന്തുചെയ്യുന്നുവെന്ന് അന്വേഷിക്കേണ്ട ചുമതല യൊന്നും നമുക്കില്ലല്ലോ. പക്ഷെ, ഒന്നുമനസ്സിലാക്കുക, ഈ കൂട്ടത്തിൽ പരമസിദ്ധിനേടിയ അതീന്ദ്രിയദേഹികളും ഉണ്ട്. എല്ലാവർക്കും കാണാൻ കഴിയുന്ന പ്രദർശനവസ്തുക്കളായി ഇവർ വരാറില്ല.

കൈലാസ് യാത്രാവിവരണം പ്രസിദ്ധീകരിച്ചശേഷം, 2003-ൽ, ബദരീനാഥിൽപ്പോയി അന്നത്തെ റാവൽജി ബദരീപ്രസാദ് നമ്പൂതിരിക്ക് ഞാൻ പുസ്തകം സമർപ്പിച്ചു. രണ്ടുദിവസം ഞാൻ അവിടെ ഉണ്ടായിരുന്നു. റാവൽജിയുമായി ഞാൻ ദീർഘനേരം സംസാരിക്കുകയും ചെയ്തു. 'തപോഭൂമി ഉത്തർഖണ്ഡ്' എന്ന രണ്ടാമത്തെ പുസ്തകത്തിൽ ബദരീധാമത്തിലേക്ക് എന്ന അദ്ധ്യായത്തിന്റെ അവസാന പേജിൽ ഞാൻ ഈ കൂടിക്കാഴ്ചയിൽ നിന്ന് ലഭിച്ച വിവരങ്ങൾ ചേർത്തിട്ടുണ്ട്. അതിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം. "ബദരീപുരിയിലും ചുറ്റുവട്ടത്തും അപൂർവതേജസ്സുള്ള സന്ന്യാസിമാരുണ്ടെന്ന് റാവൽജി പറഞ്ഞു. 40 വയസ്സോളം മാത്രം പ്രായമുള്ള രാംലഖൻബാബ എന്ന ദിവ്യസന്ന്യാസി ബദരീപുരിയിൽ കുറച്ചുവർഷം കഴിഞ്ഞുകൂടിയത് ചൂടുള്ളവെള്ളം മാത്രം കുടിച്ചിട്ടായിരുന്നു. കഴിഞ്ഞവർഷം അദ്ദേഹം പെട്ടെന്ന് അപ്രത്യക്ഷനാകുകയും ചെയ്തു. കാൺപൂർ IIT പോലുള്ള പ്രശസ്തമായ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്ന് ഉയർന്ന റാങ്കോടെ ജയിച്ച് പുറത്തുവരുന്ന വിദ്യാർഥികളിൽ പലരും ഹിമാലയത്തിലെ സന്ന്യാസിസംഘത്തിൽ ചേരുന്നുണ്ടെന്ന് റാവൽജി പറഞ്ഞപ്പോൾ ഞാൻ കുറച്ചുനേരം ചിന്താധീനനായി ഇരുന്നുപോയി. കാൺപൂർ IITയിൽ ഗവേഷണവിദ്യാർഥിയായിരുന്ന ഒരു കോഴിക്കോട്ടുകാരനും ബോംബെയിലെ പവായ് IITയിലെ ഒരു മലയാളി വിദ്യാർഥിയും ഇപ്രകാരം അപ്രത്യക്ഷമായവരിൽപ്പെടുന്നു. കോഴിക്കോട്ടുകാരന്റെ, തിരുവനന്തപുരത്തെ ഭർതൃഗൃഹത്തിലുള്ള സഹോദരി 'ഒരമ്മയുടെ കാത്തിരുപ്പ്' എന്ന തലക്കെട്ടിൽ വന്ന പത്രവാർത്ത എനിക്കയച്ചുതന്നിരുന്നു."

ക്രിയായോഗം ശാസ്ത്രീയമായ രീതിയിൽ അഭ്യസിച്ചവർക്ക് പലവിധത്തിലും ജനങ്ങളെ സഹായിക്കാൻ സാധിക്കും. സാമ്പത്തികമായ പ്രശ്നങ്ങൾ ഇതുകൊണ്ട് പരിഹരിക്കാൻ സാധ്യമല്ല. മാറാരോഗങ്ങൾ, മറ്റുവിഷമതകൾ തുടങ്ങിയ പലകാര്യങ്ങളും ഇതുകൊണ്ട് പരിഹരിക്കുകയും ചെയ്യാം. സൂക്ഷ്മശരീരത്തിലെ (ന്യൂക്ലിയർബോഡി) ഊർജ്ജകണങ്ങളുമായി ബന്ധപ്പെട്ടതാണ് ഈ ചികിത്സാസമ്പ്രദായം. എല്ലാവരിലും ഇത് ഫലിക്കണമെന്നില്ല. പൂർവജന്മങ്ങളിലെ കർമഫലങ്ങൾ, ഒരു പരിധിവരെ, ഇതിനു തടസ്സമാകാം. സാധകന്റെ ഗുരുവിന്റെ അനുഗ്രഹം കൊണ്ടാണ് ഈ സമ്പ്രദായത്തിലൂടെയുള്ള രോഗവിമുക്തിക്ക് ഹേതുവാകുന്നത്. ഒരു പൈസപോലും ഇതിൽനിന്ന് പ്രതിഫലം വാങ്ങിക്കാനും പാടില്ല. ഇതുപോലെത്തന്നെ ഫലപ്രദമാണ് Spiritual Hypnotherapy. റെക്കി, പ്രാണിക്ഹീലിംഗ് തുടങ്ങിയ ചികിത്സാസമ്പ്രദായങ്ങൾ ക്രിയായോഗത്തിൽനിന്ന് വളരെ ഭിന്നമായ മറ്റൊരു സമ്പ്രദായമാണ്. അനുഗ്രഹിക്കുക, സിദ്ധികൊണ്ട് രോഗം മാറ്റുക എന്ന

തിനെക്കുറിച്ചൊക്കെ സംവിദാനന്ദ് പരമപുച്ഛത്തോടെ തള്ളിക്കളയുന്നതായി തന്റെ ലേഖനത്തിൽ പറയുന്നുണ്ട്. ഇതിനു മറുപടി പറയേണ്ടത് അത്ഭുതാവഹമായ രീതിയിൽ രോഗവിമുക്തി നേടിയവരും മറ്റു വിഷമതകളിൽനിന്ന് കരകയറിയവരുമാണ്. ഇത്തരത്തിലുള്ള നിരവധിപേർ കേരളത്തിലും പുറത്തും ഉണ്ട്. രോഗികളെ ചികിത്സിച്ച ഡോക്ടർമാർപോലും അത്ഭുതപ്പെട്ടുപോകുന്നു.

ലോകമെമ്പാടുമുള്ള കണക്കെടുത്ത് നോക്കിയാൽ ബഹുഭൂരിപക്ഷവും വിശ്വാസികളാണ്. അവിശ്വാസികൾ ശതമാനക്കണക്കിൽപ്പോലും വരുകയില്ലെന്നതാണ് സത്യം. ജെറുസലെമിലേക്കായാലും വത്തിക്കാനിലേക്കായാലും മെക്കയിലെക്കായാലും വർഷംതോറും ഒഴുകിയെത്തുന്നത് ജനലക്ഷങ്ങളാണ്. കുംഭമേളയിൽ 30 കോടിയിലധികം ജനങ്ങളാണ് എത്തിച്ചേരുന്നത്. ഭാരതത്തിലെ വിവിധ മഹാക്ഷേത്രങ്ങളിലും പുണ്യനദീതടങ്ങളിലും വർഷംതോറും തീർത്ഥാടനം നടത്തുന്നവരുടെ കണക്ക് ഊഹിക്കാൻപോലും പറ്റാത്തവിധം വലുതാണ്. നമ്മുടെ കൊച്ചുസംസ്ഥാനത്തെ ശബരിമലയിലെയും ഗുരുവായൂരിലെയും തിരക്ക് നമുക്കൊക്കെ അറിയാവുന്നതാണ്. ഓരോ വർഷവും ഇവിടങ്ങളിലേക്കുള്ള തിരക്ക് ക്രമാതീതമായി വർധിച്ചുവരികയാണ്. അവിശ്വാസികളായ ഏതാനും ആയിരങ്ങൾ ഇതെല്ലാം കണ്ട് വിറളിപ്പെടേണ്ട കാര്യമില്ല. അവിശ്വാസികൾക്കെതിരെ പ്രചാരണം നടത്താനൊ ലേഖനങ്ങൾ എഴുതാനൊ മറ്റുരീതികളിൽ അതിനെ ചെറുക്കാനൊ വിശ്വാസികൾ ഒരിക്കലും ശ്രമിക്കുന്നില്ലല്ലൊ? അതുകൊണ്ട് വിശ്വാസികളെ അവരുടെ വഴിക്ക് വിട്ടേക്കുക. അതാണ് അഭികാമ്യം.

ഉന്നത നീതിപീഠങ്ങളിലുള്ളവർ, IAS, IPS, IRS എന്നീ സിവിൽസർവീസിലുള്ളവർ, ശാസ്ത്രജ്ഞൻമാർ, പ്രൊഫസർമാർ, അധ്യാപകർ, കേന്ദ്ര/സ്റ്റേറ്റ് സർവീസിലെ ഉദ്യോഗസ്ഥർ തുടങ്ങിയ ഉന്നതവ്യക്തികളും കൂലിപ്പണിക്കാർ, ഡ്രൈവർമാർ തുടങ്ങിയ സാധാരണക്കാർവരെ എന്റെ പുസ്തകങ്ങൾ വായിച്ച് നേരിട്ട് വന്നോ, ഫോൺ/എസ്.എം.എസ്, ഇ-മെയിൽ, കത്തുകൾ മുഖേനയോ ബന്ധപ്പെട്ട് അഭിവാദ്യങ്ങൾ അർപ്പിച്ചിട്ടുണ്ട്. എന്റെ സന്ദർശക രജിസ്റ്റർ കണ്ടാൽ ആരും അന്തംവിട്ടുപോകും. വിദേശമലയാളികൾക്കിടയിൽ ഈ പുസ്തകങ്ങൾ ഒരു ഹരം തന്നെയാണ്. എന്റെ പുസ്തകങ്ങളുടെ പ്രചോദനത്താൽ ഹിമാലയയാത്രകൾ നടത്തിയ ആയിരക്കണക്കിന് മലയാളികൾ കേരളത്തിലും പുറത്തുമുണ്ട്. ഒരു ഹിമാലയജ്വരംതന്നെ മലയാളികൾക്കിടയിൽ വളർന്നുവന്നതിന് എന്റെ പുസ്തകങ്ങൾ ചെറിയ തോതിലെങ്കിലും ഒരു നിമിത്തമായിട്ടുണ്ട്. എന്നെ പുകഴ്ത്താനല്ല ഞാൻ ഇതെഴുതുന്നത്. ഇതൊക്കെ ഒരു നിയോഗമാണ്. ഈശ്വരാനുഗ്രഹം മാത്രമാണ് ഇതിനൊക്കെ ഹേതു.

അവിശ്വാസികൾ ഒന്നടങ്കം എനിക്കെതിരാണെന്ന് ഞാൻ ഒരിക്കലും കുറ്റപ്പെടുത്തുന്നില്ല. ഈ വിഭാഗത്തിൽപ്പെട്ട നിരവധി വ്യക്തികൾ എന്നെ വന്നുകണ്ടിട്ടുണ്ട്, സംസാരിച്ചിട്ടുമുണ്ട്. എന്റെ പുസ്തകങ്ങളിലെ ആധ്യാത്മികവശം മാറ്റി നിർത്തിയാണ് ഇവരൊക്കെ എന്നെ അകമഴിഞ്ഞ് പുകഴ്ത്തിയത്. ആ സ്വാതന്ത്ര്യം ഞാൻ അനുവദിച്ചു കൊടുക്കുകയും ചെയ്തു. നടന്നുകൊണ്ടുള്ള യാത്രകൾ, സഹയാത്രികരോടുള്ള സന്മനോഭാവം, പോകുന്ന വഴികളിലുള്ള ഗ്രാമീണരോടുള്ള മൃദുല സമീപനം, പ്രകൃതിയുടെ വിവിധഭാവങ്ങളെ ചാരുതയോടെ ചിത്രീകരിക്കുന്ന ശൈലി, ജന്തുജീവജാലങ്ങളോടുള്ള കരുണ, പ്രകൃതിയെ നശിപ്പിക്കാൻ ശ്രമിക്കാതെ പരിപാവനതയോടെ സംരക്ഷിക്കാനുള്ള ആഹ്വാനങ്ങൾ, ആധ്യാത്മികതയെ ഒരു വ്യവസായമാക്കി മാറ്റി കോടികൾ സമ്പാദിക്കുന്ന ആശ്രമങ്ങളെ വിമർശിക്കാൻ കാണിച്ച തന്റേടം, എല്ലാറ്റിലുമുപരി മദ്യം, മയക്കുമരുന്നുകൾ തുടങ്ങിയ മാരകവസ്തുക്കൾക്കെതിരെയുള്ള ബോധവല്ക്കരണം, ഹൃദ്യമായ വായാനുഭവം പകർന്നു തരുന്ന ഒഴുക്കുള്ള രചനാ ശൈലി തുടങ്ങിയ നിരവധി പോയിന്റുകൾ അവർ എടുത്തു പറയുകയുണ്ടായി.

അപ്പോൾ, നിരീശ്വരവാദികളായ സ്വസമുദായത്തിലെ ചില വ്യക്തികൾ, അവരെ സർവാത്മനാ സഹായിക്കുന്ന എന്റെ അടുത്ത ബന്ധത്തിലുള്ളവർ, ഇവരെയൊക്കെ ചുറ്റിപ്പറ്റി നില്ക്കുന്ന മറ്റുചിലർ, സന്ന്യാസവേഷം കെട്ടി ഭക്തജനങ്ങളെ വഞ്ചിച്ചു നടക്കുന്ന ചില പ്രമുഖർ, ഇവരൊക്കെക്കൂടിയാണ് സംവിദാനന്ദനെ ഉപയോഗിച്ച് എനിക്കെതിരെ പ്രചരണം നടത്തുന്നത്. വധഭീഷണിയും ഇവരിൽ നിന്ന് തന്നെയാണ്. ഞാൻ നാട്ടിലുള്ളപ്പോൾ നിരവധിപേർ എന്നെ നേരിൽ കാണുവാൻ വരാറുണ്ട്. കേരളത്തിനകത്തുനിന്നും പുറത്തു നിന്നും സന്ദർശകർ എത്താറുണ്ട്. വിളിച്ചുചോദിച്ച് അനുമതി നേടിയിട്ടാണ് ഇവരൊക്കെ വരുന്നത്. ഇവരിൽ നല്ലൊരു ശതമാനം സ്ത്രീകളാണ്. ഉത്തമ കുടുംബിനികളാണ് ബഹുഭൂരിഭാഗമെങ്കിലും ചെറിയൊരു ശതമാനം സ്ത്രീകൾ ചാരപ്പണിക്ക് വരുന്നവരാണ്. ഇവരിൽ പലരും എന്റെ പുസ്തകങ്ങൾ വായിച്ചിട്ടുമില്ല, പുസ്തകങ്ങളുടെ പേരുപോലും അറിയുകയുമില്ല. ഇത്തരക്കാർ വീണ്ടും വീണ്ടും വിളിച്ച് സന്ദർശനാനുമതി ചോദിക്കുമ്പോൾ ഞാൻ പരുഷമായി സംസാരിച്ച് ഇവരെ ഒഴിവാക്കാറുണ്ട്. ഇവരൊക്കെ ശത്രുഗ്രൂപ്പിന്റെ ഏജന്റുമാരാണ്. ഞാൻ അറിയുന്ന ചില ഉന്നതപോലീസ് ഉദ്യോഗസ്ഥന്മാരെ ഈ വിവരം ധരിപ്പിക്കാറുമുണ്ട്. ഇന്നത്തെകാലത്ത്, അറിയപ്പെടുന്ന ഒരു വ്യക്തിയെ കെണിയിൽപ്പെടുത്താൻ ഏറ്റവും എളുപ്പമായ കാര്യം സ്ത്രീവിഷയം തന്നെയാണ്. ഇതിനുള്ള പല തന്ത്രങ്ങളും എതിരാളികൾ നടത്തുന്നുമുണ്ട്. സന്ദർശകർ എന്ന വ്യാജേന, എന്തിനും കച്ചകെട്ടി ഇറങ്ങാൻ തയ്യാ

റുള്ള സ്ത്രീകളെ പ്രതിഫലം കൊടുത്ത് എന്റെ അടുത്തേക്ക് അയക്കുക, ഞാൻ ഹിമാലയത്തിൽ സ്ത്രീകളെ കൂട്ടിക്കൊണ്ടുപോയി രമിയ്ക്കുകയാണെന്ന് പറഞ്ഞ് നോട്ടീസ് അച്ചടിച്ച് പലർക്കും അയക്കുക തുടങ്ങിയ തരംതാഴ്ന്ന പ്രചരണങ്ങൾ ഇവർ ചെയ്യുന്നുണ്ട്. എന്റെ Post Box നമ്പറിലാണ് എനിക്കുള്ള കത്തുകൾ വരുന്നത്. എന്റെ പുസ്തകങ്ങളിൽ കൊടുത്തിട്ടുള്ള അഡ്രസ്സും അതാണ്. ആരാധകർ അയക്കുന്ന നൂറുകണക്കിന് കത്തുകളും ഈ അഡ്രസ്സിലാണ് വരുന്നത്. ഞാൻ യാത്രയിൽ ആയാലും കത്തുകൾ നഷ്ടപ്പെടാതിരിക്കാനാണ് ഈ മുൻകരുതൽ എടുത്തത്. വർഷങ്ങൾക്കുമുമ്പ് എന്റെ ഒരു ബന്ധുവിനെ സ്വാധീനിച്ച് ഇവർ Post Boxന്റെ താക്കോൽ മോഷ്ടിച്ചു. Duplicate താക്കോൽ ഉണ്ടാക്കാൻ നടപടിക്രമങ്ങൾ ഉണ്ട്. പോസ്റ്റ് ഓഫീസിന്റെ ഉള്ളിൽപോയി കത്തുകൾ എടുക്കാൻ ബന്ധപ്പെട്ട ഓഫീസർമാർ സദയം അനുമതി തന്നതിനാൽ ഞാൻ താക്കോൽ ഉണ്ടാക്കിയതുമില്ല. ഇപ്പോൾ, സ്ത്രീകളെക്കൊണ്ട് വ്യാജമായ പ്രേമലേഖനങ്ങളും പീഡിപ്പിച്ച ചരിത്രങ്ങളും എഴുതിപ്പിച്ച് കത്തുകൾ പോസ്റ്റ് ചെയ്യിക്കുക, പിന്നെ, അവരുടെ കൂലിക്കാരെക്കൊണ്ട് ബോക്സ് തുറന്ന് ആ കത്തുകൾ എടുക്കുക, പിന്നീട് അത് പല സ്ഥലത്തും പ്രചരണായുധമാക്കുക എന്നതാണ് തന്ത്രം. കത്തുകൾ വായിച്ച ഒരു സുഹൃത്ത് അറിയിച്ചത്, അയച്ച സ്ത്രീകളുടെ അഡ്രസ്സ് കണ്ടില്ല എന്നാണ്. സംഗതിവശാൽ എന്റെ കൈയിൽക്കിട്ടിയ കത്തുകളിലും യാതൊരു മേൽവിലാസവുമില്ല. പൊതുജനമധ്യത്തിൽ എന്നെ വഷളാക്കുകയെന്നതാണ് ഇവരുടെ ഉദ്ദേശ്യം. പക്ഷെ, ഈശ്വരാധീനത്താൽ ഇവരുടെ ക്രൂരമായ ഈ പ്രവർത്തനങ്ങൾ ഒന്നുംതന്നെ ലക്ഷ്യംകാണുന്നില്ല. ഇവരൊക്കെ പൂന്താനത്തിന്റെ ജ്ഞാനപ്പാനയിലെ ഈ വരികളെങ്കിലും ഓർക്കുക-

“കൂടിയല്ല പിറക്കുന്ന നേരത്തും
കൂടിയല്ലാ മരിക്കുന്ന നേരത്തും
മദ്ധ്യേയിങ്ങനെ കാണുന്ന നേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ?”

സഹൃദയരായ, കുലീനകുടുംബങ്ങളിൽനിന്നുള്ള, നിരവധി സ്ത്രീകൾ എന്നെ വിളിച്ച് അഭിനന്ദനാർഹമായ വിധത്തിൽ സംസാരിക്കാറുണ്ട്. ഇവരിൽ പലർക്കും ‘അജ്ഞാതനായ’ ഒരു വ്യക്തി ഫോൺ ചെയ്ത് എന്നെക്കുറിച്ച് മ്ലേച്ഛമായ വിധത്തിൽ പലവിവരങ്ങളും നൽകുന്നു. ‘നെറ്റ്’ഫോൺ മുഖേനയാണ് ഇത് ചെയ്യുന്നത്. ഇതിന്നർത്ഥം, എന്റെ ഫോൺ ഏതോ വിധത്തിൽ, കുതന്ത്രങ്ങളുപയോഗിച്ച് ചോർത്തുന്നു എന്നാണല്ലോ. തന്റേടമുള്ള ചില സ്ത്രീകൾ മാത്രമെ ഈ വിവരം എന്നെ ധരിപ്പിക്കാറുള്ളൂ.

‘സമകാലിക മലയാളം’, ഇന്ത്യയിലെ ഒരു വൻകിട പത്രഗ്രൂപ്പിന്റെ

ഉടമസ്ഥതയിലുള്ളതാണ്. വിമർശനം സാഹിത്യത്തിന്റെ ഒരു ഭാഗമാണ്. സാഹിത്യവിമർശനം നടത്തുന്ന എഴുത്തുകാർ സഭ്യത നിശ്ചയമായും പാലിക്കണം: Constructive Criticism ആണ് ചെയ്യേണ്ടത്. സംവിദാന ന്ദിന്റെ ചില പ്രയോഗങ്ങൾ ഈ വാരികയിൽ അച്ചടിച്ചു വന്നത് ശ്രദ്ധി ക്കുക:

"ക്രിമിനൽ മാനസികാവസ്ഥയിലുള്ള എഴുത്തുകാരനും പ്രസാധ കനും" -

"കറന്റ് ബുക്സ് എന്ന പ്രസാധകനും കക്ഷിയും (ഞാൻ) ചേർന്ന് ഒരു പെൺകുട്ടിയെ നിർഭയമായി പരസ്യബലാൽസംഗം ചെയ്യുന്നുണ്ട്"-

"ആദി കൈലാസയാത്ര എന്ന പുസ്തകത്തിൽ ഒരു പെൺകുട്ടിയെ മാനഭംഗപ്പെടുത്താൻ കറന്റ്ബുക്സ് കൂട്ടുനിന്നത് ശരിയായില്ല" -

"മനോരോഗി"-

ഇത്തരത്തിലുള്ള മറ്റുപല പദപ്രയോഗങ്ങളും സംവിദാനന്ദന്റെ ലേഖ നത്തിലുണ്ട്. ന്യൂ ഇന്ത്യൻ എക്സ്പ്രസ് ഗ്രൂപ്പിന്റെ ഒരു വാരികയിലാണ് ഇതെല്ലാം അച്ചടിച്ചുവന്നത് എന്നറിയുക. നിലവാരം ഒട്ടുമില്ലാത്ത മഞ്ഞ പ്പത്രങ്ങളോ വാരികകളോ പോലും ഇത്തരത്തിലുള്ള ദുഷ് പദപ്രയോ ഗങ്ങൾ ചെയ്യാറില്ല. ഇതൊക്കെ ബഹു: നീതിന്യായപീഠത്തിന്റെ മുമ്പാകെ കൊണ്ടുവരേണ്ടതാണ്. ഈ പ്രസിദ്ധീകരണഗ്രൂപ്പിന്റെ ഒരു ഉന്നതോദ്യോഗസ്ഥനും ഭാര്യയും മകളും 14-11-2015-ൽ എന്നെ സന്ദർശി ക്കാൻ എന്റെ ഓഫീസിൽ വന്നപ്പോൾ ഞാൻ സംവിദാനന്ദന്റെ ലേഖ നത്തെ അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെടുത്തി. എന്റെ പുസ്തകങ്ങൾ വായിച്ചതിന്റെ അനുഭൂതി അറിയിക്കാനാണ് അവർ സകുടുംബം എത്തി ച്ചേർന്നത്. ജുഡീഷ്യറിയുമായി ബന്ധപ്പെട്ട ഒരു ഉന്നത ഉദ്യോഗസ്ഥ യാണ് ഇദ്ദേഹത്തിന്റെ സഹധർമ്മിണി. സംവിദാനന്ദന്റെ ലേഖനത്തിന് ഒരു മറുപടി തയ്യാറാക്കിത്തന്നാൽ അത് പ്രസിദ്ധീകരിക്കാമെന്ന് ഈ മാന്യദേഹം എന്നോടുപറഞ്ഞു.

വിദേശമന്ത്രാലയത്തിന്റെ കീഴിൽ നടത്തിയ കൈലാസ്-മാനസസ രോവർ യാത്രിയിലും, ഉത്തരാഖണ്ഡ് സംസ്ഥാനം സംഘടിപ്പിച്ച ആദി കൈലാസയാത്രയിലും മാത്രമെ ഞാൻ സ്ത്രീകളുടെകൂടെ യാത്ര ചെയ്തിട്ടുള്ളൂ. പിന്നീടുള്ള നിരവധി, നിരവധി യാത്രകൾ ഞാൻ സ്വയം സംഘടിപ്പിച്ചതാണ്. ഒരു സ്ത്രീപോലും ഇതിൽ ഉൾപ്പെട്ടിട്ടില്ല. എന്റെ കൂടെ സ്ഥിരമായി യാത്രചെയ്യുന്ന ഒരു ചെറിയ സംഘമുണ്ട്. ഇവരു ടെയൊക്കെ പേരും മറ്റുവിവരങ്ങളും എന്റെ പുസ്തകങ്ങളിൽ പരാ മർശിച്ചിട്ടുമുണ്ട്. ഞാൻ നടത്തിയ യാത്രകളുടെ ചെറിയൊരു ശതമാനം മാത്രമെ പുസ്തകരൂപത്തിൽ പുറത്തിറങ്ങിയിട്ടുള്ളൂ. നിരലാംബരായ ഗ്രാമീണരെ സഹായിക്കാനുള്ള നിരവധി യാത്രകളുണ്ട്. ഉയർന്ന മല മടക്കുകളിൽ യാതനാപൂർണമായ ജീവിതം നയിക്കുന്ന ഇവരെ രാഷ്ട്രീ

യക്കാരൊ സാമൂഹ്യപ്രവർത്തകരൊ തിരിഞ്ഞുനോക്കാറില്ല. ഒരു പവൻ സ്ത്രീധനമായി കൊടുത്താൽമാത്രമെ ഒരു പെൺകുട്ടി വിവാഹിതയാകുകയുള്ളൂ. ഇവർക്ക് ഒരു പവൻ ഒരു സ്വപ്നംമാത്രമാണ്. വിദേശത്ത് ജോലി ചെയ്യുന്ന സഹൃദയരായ ചില മലയാളികൾ ഇക്കാര്യത്തിൽ എന്നെ സഹായിച്ചിട്ടുണ്ട്. പത്തുകുടുംബങ്ങളെങ്കിലും ഇത്തരത്തിൽ രക്ഷപ്പെട്ടല്ലോയെന്ന കാര്യം എനിക്ക് സംതൃപ്തി നൽകുന്നു. 'അവെലാൻഷി'ൽപ്പെട്ട് കുടിലിന്റെ മേൽക്കൂര പറന്നുപോകുക, മഞ്ഞുകാലത്ത്, 6 മാസം, റേഷന് ബുദ്ധിമുട്ടനുഭവപ്പെടുക, ചികിത്സാസഹായം ലഭിക്കാതെ മരണത്തെ മുഖാമുഖം കാണുക, വിദ്യാഭ്യാസത്തിന് പണമില്ലാതെ പഠനം മുടങ്ങുക തുടങ്ങിയ ജീവിത പ്രതിസന്ധികളിലൊക്കെ എന്നെക്കൊണ്ട് കഴിയുന്നവിധത്തിൽ ഞാൻ സഹായം എത്തിക്കാറുണ്ട്. കോവർക്കഴുത, പശു, ആട് എന്നീ മൃഗങ്ങളെ വാങ്ങിച്ചുകൊടുത്തതുകൊണ്ട് രക്ഷപ്പെട്ട കുടുംബങ്ങളുമുണ്ട്. പ്രേംസിങ്ങ്യാക്കി എന്ന ആട്ടിടയൻ (ആദികൈലാസയാത്ര) ഇതിനൊരു ഉദാഹരണമാണ്. എന്റെ പുസ്തകങ്ങൾ മുഖേന എനിക്കു കിട്ടുന്ന റോയൽട്ടിയിൽനിന്നാണ് ഞാൻ ഇതിനൊക്കെയുള്ള ധനം കണ്ടെത്തുന്നത്. അതുകൊണ്ടുതന്നെ, എന്റെ പുസ്തകങ്ങൾ വാങ്ങിക്കുന്ന ഓരോ മലയാളിയും ഈ Charity - യിൽ അംഗമാകുന്നു.

പരോക്ഷമായ വിധത്തിൽ, ഞാനും, എന്റെ നാലാമത്തെ പുസ്തകത്തിൽ വിമർശനം നടത്തിയിട്ടുണ്ട്. ആദ്ധ്യാത്മികതയെ വിൽപ്പനച്ചരക്കാക്കി കോടികൾ സമ്പാദിച്ചുകൂട്ടുന്നവർക്കെതിരെ മാത്രമാണ് ഞാൻ പ്രതികരിച്ചിട്ടുള്ളത്. ഭാരതത്തിന്റെ ഉന്നത നീതിന്യായപീഠത്തിൽനിന്ന് വിരമിച്ച ചിലരുടെ വിമർശനങ്ങളും, അവരുടെ അനുമതിയോടെമാത്രം, ഉദ്ധരിച്ചിട്ടുണ്ട്. ഒരാളെപ്പോലും ഞാൻ പേരെടുത്ത് പറഞ്ഞ് വിമർശിച്ചിട്ടുമില്ല.

സംവിദാനന്ദന്റെ ലേഖനത്തിന് പുല്ലുവിലപോലും കൽപ്പിക്കാതെ അവഗണിക്കാനാണ് ബഹുഭൂരിപക്ഷം വായനക്കാരും ഉപദേശിച്ചതെങ്കിലും, ഒരു എഴുത്തുകാരനെ നിരന്തരം വേട്ടയാടിക്കൊണ്ടിരിക്കുന്ന ഒരു മാഫിയയുടെ പ്രവർത്തനങ്ങൾ വിശദീകരിക്കാനാണ് ഞാൻ ഈ ലേഖനം തയ്യാറാക്കിയത്. കഷണ്ടിക്ക് ഇക്കാലത്ത് പല മരുന്നുകളും, പരിഹാരമാർഗങ്ങളും ലഭ്യമാണ്; പക്ഷെ, അസൂയയ്ക്ക് ലോകാവസാനംവരെ മരുന്ന് ഉണ്ടാകാൻ പോകുന്നില്ല.

---

ഉടമസ്ഥതയിലുള്ളതാണ്. വിമർശനം സാഹിത്യത്തിന്റെ ഒരു ഭാഗമാണ്. സാഹിത്യവിമർശനം നടത്തുന്ന എഴുത്തുകാർ സഭ്യത നിശ്ചയമായും പാലിക്കണം: Constructive Criticism ആണ് ചെയ്യേണ്ടത്. സംവിദാന ന്ദിന്റെ ചില പ്രയോഗങ്ങൾ ഈ വാരികയിൽ അച്ചടിച്ചു വന്നത് ശ്രദ്ധി ക്കുക:

"ക്രിമിനൽ മാനസികാവസ്ഥയിലുള്ള എഴുത്തുകാരനും പ്രസാധ കനും" -

"കറന്റ് ബുക്സ് എന്ന പ്രസാധകനും കക്ഷിയും (ഞാൻ) ചേർന്ന് ഒരു പെൺകുട്ടിയെ നിർഭയമായി പരസ്യബലാൽസംഗം ചെയ്യുന്നുണ്ട്"-

"ആദി കൈലാസയാത്ര എന്ന പുസ്തകത്തിൽ ഒരു പെൺകുട്ടിയെ മാനഭംഗപ്പെടുത്താൻ കറന്റ്ബുക്സ് കൂട്ടുനിന്നത് ശരിയായില്ല" -

"മനോരോഗി"-

ഇത്തരത്തിലുള്ള മറ്റുപല പദപ്രയോഗങ്ങളും സംവിദാനന്ദന്റെ ലേഖ നത്തിലുണ്ട്. ന്യൂ ഇന്ത്യൻ എക്സ്പ്രസ് ഗ്രൂപ്പിന്റെ ഒരു വാരികയിലാണ് ഇതെല്ലാം അച്ചടിച്ചുവന്നത് എന്നറിയുക. നിലവാരം ഒട്ടുമില്ലാത്ത മഞ്ഞ പ്പത്രങ്ങളോ വാരികകളോ പോലും ഇത്തരത്തിലുള്ള ദുഷ് പദപ്രയോ ഗങ്ങൾ ചെയ്യാറില്ല. ഇതൊക്കെ ബഹു: നീതിന്യായപീഠത്തിന്റെ മുമ്പാകെ കൊണ്ടുവരേണ്ടതാണ്. ഈ പ്രസിദ്ധീകരണഗ്രൂപ്പിന്റെ ഒരു ഉന്നതോദ്യോഗസ്ഥനും ഭാര്യയും മകളും 14-11-2015-ൽ എന്നെ സന്ദർശി ക്കാൻ എന്റെ ഓഫീസിൽ വന്നപ്പോൾ ഞാൻ സംവിദാനന്ദന്റെ ലേഖ നത്തെ അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെടുത്തി. എന്റെ പുസ്തകങ്ങൾ വായിച്ചതിന്റെ അനുഭൂതി അറിയിക്കാനാണ് അവർ സകുടുംബം എത്തി ച്ചേർന്നത്. ജുഡീഷ്യറിയുമായി ബന്ധപ്പെട്ട ഒരു ഉന്നത ഉദ്യോഗസ്ഥ യാണ് ഇദ്ദേഹത്തിന്റെ സഹധർമ്മിണി. സംവിദാനന്ദന്റെ ലേഖനത്തിന് ഒരു മറുപടി തയ്യാറാക്കിത്തന്നാൽ അത് പ്രസിദ്ധീകരിക്കാമെന്ന് ഈ മാന്യദേഹം എന്നോടുപറഞ്ഞു.

വിദേശമന്ത്രാലയത്തിന്റെ കീഴിൽ നടത്തിയ കൈലാസ്-മാനസസ രോവർ യാത്രയിലും, ഉത്തരാഖണ്ഡ് സംസ്ഥാനം സംഘടിപ്പിച്ച ആദി കൈലാസയാത്രയിലും മാത്രമെ ഞാൻ സ്ത്രീകളുടെകൂടെ യാത്ര ചെയ്തിട്ടുള്ളൂ. പിന്നീടുള്ള നിരവധി, നിരവധി യാത്രകൾ ഞാൻ സ്വയം സംഘടിപ്പിച്ചതാണ്. ഒരു സ്ത്രീപോലും ഇതിൽ ഉൾപ്പെട്ടിട്ടില്ല. എന്റെ കൂടെ സ്ഥിരമായി യാത്രചെയ്യുന്ന ഒരു ചെറിയ സംഘമുണ്ട്. ഇവരു ടെയൊക്കെ പേരും മറ്റുവിവരങ്ങളും എന്റെ പുസ്തകങ്ങളിൽ പരാ മർശിച്ചിട്ടുമുണ്ട്. ഞാൻ നടത്തിയ യാത്രകളുടെ ചെറിയൊരു ശതമാനം മാത്രമെ പുസ്തകരൂപത്തിൽ പുറത്തിറങ്ങിയിട്ടുള്ളൂ. നിരലാംബരായ ഗ്രാമീണരെ സഹായിക്കാനുള്ള നിരവധി യാത്രകളുണ്ട്. ഉയർന്ന മല മടക്കുകളിൽ യാതനാപൂർണമായ ജീവിതം നയിക്കുന്ന ഇവരെ രാഷ്ട്രീ

യക്കാരൊ സാമൂഹ്യപ്രവർത്തകരൊ തിരിഞ്ഞുനോക്കാറില്ല. ഒരു പവൻ സ്ത്രീധനമായി കൊടുത്താൽമാത്രമെ ഒരു പെൺകുട്ടി വിവാഹിതയാകുകയുള്ളൂ. ഇവർക്ക് ഒരു പവൻ ഒരു സ്വപ്നംമാത്രമാണ്. വിദേശത്ത് ജോലി ചെയ്യുന്ന സഹൃദയരായ ചില മലയാളികൾ ഇക്കാര്യത്തിൽ എന്നെ സഹായിച്ചിട്ടുണ്ട്. പത്തുകുടുംബങ്ങളെങ്കിലും ഇത്തരത്തിൽ രക്ഷപ്പെട്ടല്ലോയെന്ന കാര്യം എനിക്ക് സംതൃപ്തി നൽകുന്നു. 'അവെലാൻഷി'ൽപ്പെട്ട് കുടിലിന്റെ മേൽക്കൂര പറന്നുപോകുക, മഞ്ഞുകാലത്ത്, 6 മാസം, റേഷന് ബുദ്ധിമുട്ടനുഭവപ്പെടുക, ചികിത്സാസഹായം ലഭിക്കാതെ മരണത്തെ മുഖാമുഖം കാണുക, വിദ്യാഭ്യാസത്തിന് പണമില്ലാതെ പഠനം മുടങ്ങുക തുടങ്ങിയ ജീവിത പ്രതിസന്ധികളിലൊക്കെ എന്നെക്കൊണ്ട് കഴിയുന്നവിധത്തിൽ ഞാൻ സഹായം എത്തിക്കാറുണ്ട്. കോവർക്കഴുത, പശു, ആട് എന്നീ മൃഗങ്ങളെ വാങ്ങിച്ചുകൊടുത്തതുകൊണ്ട് രക്ഷപ്പെട്ട കുടുംബങ്ങളുമുണ്ട്. പ്രേംസിങ്ങ്യാക്കി എന്ന ആട്ടിടയൻ (ആദികൈലാസയാത്ര) ഇതിനൊരു ഉദാഹരണമാണ്. എന്റെ പുസ്തകങ്ങൾ മുഖേന എനിക്കു കിട്ടുന്ന റോയൽട്ടിയിൽനിന്നാണ് ഞാൻ ഇതിനൊക്കെയുള്ള ധനം കണ്ടെത്തുന്നത്. അതുകൊണ്ടുതന്നെ, എന്റെ പുസ്തകങ്ങൾ വാങ്ങിക്കുന്ന ഓരോ മലയാളിയും ഈ Charity - യിൽ അംഗമാകുന്നു.

പരോക്ഷമായ വിധത്തിൽ, ഞാനും, എന്റെ നാലാമത്തെ പുസ്തകത്തിൽ വിമർശനം നടത്തിയിട്ടുണ്ട്. ആദ്ധ്യാത്മികതയെ വിൽപ്പനച്ചരക്കാക്കി കോടികൾ സമ്പാദിച്ചുകൂട്ടുന്നവർക്കെതിരെ മാത്രമാണ് ഞാൻ പ്രതികരിച്ചിട്ടുള്ളത്. ഭാരതത്തിന്റെ ഉന്നത നീതിന്യായപീഠത്തിൽനിന്ന് വിരമിച്ച ചിലരുടെ വിമർശനങ്ങളും, അവരുടെ അനുമതിയോടെമാത്രം, ഉദ്ധരിച്ചിട്ടുണ്ട്. ഒരാളെപ്പോലും ഞാൻ പേരെടുത്ത് പറഞ്ഞ് വിമർശിച്ചിട്ടുമില്ല.

സംവിദാനന്ദന്റെ ലേഖനത്തിന് പുല്ലുവിലപോലും കൽപ്പിക്കാതെ അവഗണിക്കാനാണ് ബഹുഭൂരിപക്ഷം വായനക്കാരും ഉപദേശിച്ചതെങ്കിലും, ഒരു എഴുത്തുകാരനെ നിരന്തരം വേട്ടയാടിക്കൊണ്ടിരിക്കുന്ന ഒരു മാഫിയയുടെ പ്രവർത്തനങ്ങൾ വിശദീകരിക്കാനാണ് ഞാൻ ഈ ലേഖനം തയ്യാറാക്കിയത്. കഷണ്ടിക്ക് ഇക്കാലത്ത് പല മരുന്നുകളും, പരിഹാരമാർഗങ്ങളും ലഭ്യമാണ്; പക്ഷെ, അസൂയയ്ക്ക് ലോകാവസാനംവരെ മരുന്ന് ഉണ്ടാകാൻ പോകുന്നില്ല.

---

# കുറിപ്പ്...

'ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ' 2016 സെപ്തംബർ 20ന് തിരുവനന്തപുരം കിഴക്കേകോട്ടയിലെ ലെവി ഹാളിൽ വെച്ചാണ് പ്രകാശനം ചെയ്തത്. ഈ യോഗത്തിൽ മുഖ്യപ്രഭാഷണം നടത്തിയത് മുൻ ഡി ജി പി ഡോ. അലക്സാണ്ടർ ജേക്കബ് (ഐ പി എസ്) അവർകളാണ്. അദ്ദേഹത്തിന്റെ പ്രഭാഷണത്തിൽനിന്ന് ചില പ്രസക്തഭാഗങ്ങൾ ഈ പുസ്തകത്തിന്റെ രണ്ടാം പതിപ്പിൽ (ഒക്ടോബർ 2016) ചേർക്കുന്നു. ഗ്രന്ഥകാരന്റെ വെബ്സൈറ്റ് നോക്കിയാൽ പ്രഭാഷണത്തിന്റെ പൂർണ്ണരൂപം ശ്രവിക്കാം.

'ഞാൻ കണ്ണൂർ എസ്.പി. ആയിരുന്ന കാലം. അഞ്ച് പേരടങ്ങുന്ന ഒരു അമേരിക്കൻ സംഘം എന്നെ കാണാൻ എത്തി. പേർഷ്യൻ സഞ്ചാരി ഇബൻ ബത്തൂത്തയെ കുറിച്ച് പഠനം നടത്തുന്നവരായിരുന്നു അവർ. ബത്തൂത്തയുടെ കാൽപാടുകളെ പിൻതുടർന്ന് അവർ കേരളത്തിലും എത്തി. പക്ഷെ, ഞാൻ ശരിക്കും അത്ഭുതപ്പെട്ടുപോയത് ഗവേഷണത്തിനുള്ള അവരുടെ സാമ്പത്തിക പിൻബലത്തെക്കുറിച്ച് അറിഞ്ഞപ്പോഴാണ്. ഇബൻ ബത്തൂത്തയെ കുറിച്ച് ഗവേഷണം നടത്തുന്ന ആർക്കും അമ്പത് ലക്ഷം രൂപയാണത്രേ അന്തരിച്ച ഒരു അമേരിക്കൻ വനിത നീക്കിവച്ചിരുന്നത്! സഞ്ചാരികളെ എത്രമാത്രം വിലമതിക്കുന്നു എന്നതിന് ഇതിൽപരം ഒരു തെളിവ് വേണോ? നാമെല്ലാം യാത്രപോകുവാൻ ആഗ്രഹിക്കുന്നവരാണ്. ഉല്ലാസകേന്ദ്രങ്ങളിലേക്കോ ഉദ്യാനങ്ങളിലേക്കോ ഒരു സന്തോഷയാത്ര. എന്നാൽ, എം.കെ. രാമചന്ദ്രൻ നാം പോകാൻ ധൈര്യപ്പെടാത്തിടങ്ങളിലേക്കാണ് പോവുക. ഹിമാലയൻ മലനിരകളുടെ ഉള്ളറകളിലേക്കും ഉന്നതികളിലേക്കും വീണ്ടും വീണ്ടും അദ്ദേഹം ചെന്നെത്തും. എന്നിട്ട് തന്റെ അനുഭവങ്ങൾ അതിമനോഹരമായി നമുക്ക് പറഞ്ഞുതരും, കൃതികളിലൂടെ. കഴിഞ്ഞ മഹാകുംഭമേളക്ക് ബി.ബി.സി ഒരു പരീക്ഷണം നടത്തി. ഹിമാലയസാനുക്കളിൽനിന്നും മഹാകുംഭമേളക്ക് എത്ര സന്യാസിമാർ വരുന്നുണ്ട് എന്നറിയുകയായിരുന്നു ലക്ഷ്യം. ഏതാണ്ട് നാനൂറോളം സ്ഥലങ്ങളിൽ ക്യാമറ സ്ഥാപിച്ച് നാല്പത്തിയഞ്ച് ദിവസം അവർ നിരീക്ഷണം നടത്തി. ആറുലക്ഷത്തിമുപ്പതിനായിരം സന്ന്യാസിമാരാണ് വന്നത്! ഏതാണ്ട് അത്രത്തന്നെ സന്ന്യാസിമാർ വരാതെയുമുണ്ടാകും. ഹിമാലയ സന്ന്യാസിമാരെ കുറിച്ച് പറയുകയാണെങ്കിൽ എന്റെ ഒരു സ്വന്തം അനുഭവമുണ്ട്. നാല് വയസ്സു വരെ മൂകനും ബധിരനുമായിരുന്നു ഞാൻ. ആയിടയ്ക്ക് എന്റെ പിതാവ് ഒരു പരിശീലനക്ലാസിൽ പങ്കെടുക്കുന്നതിനായി തൃശൂരിൽ പോയി. തിരിച്ച് ബസിൽ നാട്ടിലേക്ക് വരുമ്പോൾ ഒരു ഉത്തരേന്ത്യൻ സന്ന്യാസിയും ശിഷ്യനും ബസിൽ കയറി. ബസിൽ ധാരാളം സീറ്റുകൾ ഒഴിവുണ്ടായിരുന്നിട്ടും ശിഷ്യൻ ഇരുന്നില്ല. ഇഷ്ടംപോലെ സീറ്റുണ്ടല്ലോ ഇരുന്നുകൂടെ എന്ന് എന്റെ പിതാവ് ചോദിച്ചതിന് ഗുരുവിന്റെ മുമ്പിൽ താൻ ഇരിക്കുകയില്ല എന്നായിരുന്നു ശിഷ്യന്റെ മറുപടി. ശിഷ്യനോട് ഇരിക്കാൻ പറഞ്ഞുകൂടെ എന്ന് പിതാവ് ഗുരുവിനോട് ചോദിച്ചു. 'താങ്കൾ ഒരു സ്കൂൾ ഹെഡ്മാസ്റ്ററല്ലേ. പേര് പി.ടി.ജേക്കബ്.' ഇതായിരുന്നു ഗുരുവിന്റെ മറുപടി. പിതാവ് സ്തബ്ധനായിപ്പോയി. ഇവർ തമ്മിൽ ആദ്യമായി കാണുകയാണ്. തികച്ചും അപരിചിതർ. ദിവ്യനായ ആ ഹിമാലയ സന്ന്യാസിയോട് തന്റെ വീട്ടിൽ വരണമെന്നും ആതിഥ്യം സ്വീകരിക്കണമെന്നും പിതാവ് അഭ്യർത്ഥിച്ചു. എന്നാൽ, താൻ കന്യാകുമാരിയിൽ തൊഴാൻ പോവുകയാണെന്നും തിരിച്ചുവരുന്ന വഴി വരാമെന്നും അദ്ദേഹം പറഞ്ഞു. അഡ്രസ് എഴുതുവാൻ തുനിഞ്ഞ പിതാവിനോട് അതിന്റെ ആവശ്യമില്ല, സ്ഥലം എനിക്കറിയാം എന്നും അദ്ദേഹം പറഞ്ഞു. കൃത്യം നാല് ദിവസങ്ങൾക്ക് ശേഷം സന്ന്യാസി ഞങ്ങളുടെ വീട്ടിൽ വന്നു. വന്നപാടെ അദ്ദേഹം പിതാവിനോട് പറഞ്ഞത് 'ഇവിടെ ചെവി കേൾക്കാത്തതും ഊമയുമായ ഒരു കുട്ടിയുണ്ടല്ലോ അവനെ കൊണ്ടുവരൂ' എന്നാണ്. എന്നിട്ട് എന്നെ അരികിലേക്ക് വിളിച്ച് താൻ നൂറ്റൊന്ന് ബക്കറ്റ് വെള്ളത്തിൽ കുളിക്കാൻ പോവുകയാണ് എന്നും ഇവിടെ തന്നെ കാത്ത് നിൽക്കണം എന്നും പറഞ്ഞു. ഞാൻ അതു

പോലെ തന്നെ ചെയ്തു. കുളികഴിഞ്ഞ് വന്ന സ്വാമി എന്റെ തലയിൽ കൈവച്ച് എന്തൊക്കെയോ ചെയ്ത്, അനുഗ്രഹിച്ചിട്ട് പിതാവിനോട് ഇവന്റെ കുഴപ്പങ്ങളെല്ലാം ഇതോടെ മാറി, നാല് മാസം കഴിഞ്ഞാൽ ഇവൻ സംസാരിക്കുമെന്നും, മാത്രമല്ല ഉന്നതവിദ്യാഭ്യാസം നേടുമെന്നും പറഞ്ഞു. അതുപോലെ തന്നെ സംഭവിക്കുകയും ചെയ്തു. ഹിമാലയ സന്ന്യാസിമാരെ കുറിച്ച് ശ്രീ. രാമചന്ദ്രൻ എഴുതിയത് തീർത്തും സത്യമാണ്.

ഒന്നു രണ്ട് സംഭവങ്ങൾകൂടി ചുരുക്കത്തിൽ പറയാം. നാല് മാസങ്ങൾക്ക് മുമ്പ് ഞാനൊരു സ്നേഹിതനുമൊത്ത് കർണ്ണാടകയിലെ മാണ്ഡ്യ എന്ന സ്ഥലത്തുള്ള ഒരു സന്ന്യാസിയെ കാണാൻ പോയി. സന്ധ്യമയങ്ങിയശേഷമാണ് ഞങ്ങൾ അവിടെ എത്തുന്നത്. വരാന്തയിലും ഉള്ളിലെ മുറിയിലും എല്ലാം നല്ല വെളിച്ചം. എന്നാൽ സീലിങ്ങിൽ നോക്കിയ ഞങ്ങൾ അന്തിച്ചുപോയി. ഒരു ബൾബോ വിളക്കോ ഒന്നുമില്ല. ആ സന്ന്യാസിയുടെ ദേഹത്തുനിന്നു വരുന്ന വെളിച്ചമാണ് അവിടെ പ്രകാശിക്കുന്നത്. ഞാൻ കണ്ട, നൂറുശതമാനം സത്യമായ കാര്യമാണ് ഇത്. ആകാശത്തുനിന്നും വരുന്ന വെളിച്ചം തന്റെ ദേഹത്തുതട്ടി പ്രകാശിക്കുന്നു എന്നാണ് ആ സന്ന്യാസിവര്യൻ പറഞ്ഞത്. അവിടെ ഉണ്ടായിരുന്ന ഒരു വിദേശവനിത ക്യാമറയിൽ പകർത്തിയത് തെളിവായുണ്ട്.

എന്റെ ഉറ്റ സുഹൃത്തായ ഹിമാചൽപ്രദേശ് ഡി ജി പിക്ക് ഉണ്ടായ ഒരനുഭവം വളരെ ശ്രദ്ധേയമാണ്. ഒരിക്കൽ ട്രക്കിങ്ങിനിടയിൽ പതിനാലായിരം അടിയോളം ഉയരത്തിൽ ഇദ്ദേഹത്തിന് വഴി തെറ്റി ഏകനാവേണ്ട ഒരവസ്ഥയുണ്ടായി. എവിടെനിന്നോ വന്നു ചേർന്ന ഒരു സന്ന്യാസി ഇദ്ദേഹത്തിന് വഴികാട്ടിയായി ഭവിച്ചു. ആയിരത്തിമുന്നൂറ് അടി എന്ന ഭദ്രമായ തലത്തിൽ എത്തിയപ്പോൾ, സന്ന്യാസി പെട്ടെന്ന് അപ്രത്യക്ഷനായി!

ഇതുപോലെയുള്ള ദിവ്യന്മാരായ സന്ന്യാസിമാരെയും അവരുടെ ആശ്രമങ്ങളെയും ഹിമാലയത്തിൽ പോയി നേരിൽ കണ്ട അനുഗ്രഹീത വ്യക്തിയാണ് ശ്രീ. രാമചന്ദ്രൻ. ആ കാഴ്ചകൾ തന്റെ രചനകളിലൂടെ വരച്ചിടുകയും ചെയ്യുന്നു. എനിക്ക് തോന്നുന്നത് വർഷങ്ങൾ കഴിഞ്ഞാൽ ഇദ്ദേഹത്തിന്റെ രചനകൾ ഗവേഷണവിദ്യാർത്ഥികൾ ഏറ്റവും ആരാധിക്കുന്നതും ആശ്രയിക്കുന്നതുമായ റഫറൻസ് ഗ്രന്ഥങ്ങളായിരിക്കും എന്നാണ്. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ രചനകൾക്കും എല്ലാവിധ ഭാവുകങ്ങളും നന്മകളും നേർന്നുകൊണ്ട്–

**ഡോ. അലക്സാണ്ടർ ജേക്കബ്**



'ദേവഭൂമിയിലൂടെ' – പ്രകാശനം. ലെവിഹാൾ – തിരുവനന്തപുരം. ശ്രീ. ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് (മധ്യത്തിൽ)



വസിഷ്ഠ പ്രതിഷ്ഠ



കീലോങ് യാത്രാമധ്യേ


ചന്ദ്രാ തടാകത്തിലേക്ക്


വസിഷ്ഠ ക്ഷേത്രം



വസിഷ്ഠ ഗ്രാമത്തിൽനിന്നുള്ള വനമേഖല


കീലോങ്ങിലെ കൃഷിഭൂമി


ലേഡി ഓഫ് കീലോങ്


ചന്ദ്രാ നദിയുടെ ഉത്ഭവസ്ഥാനം


ഒരു ദിവ്യ യോഗീശ്വരൻ


ബാതൽ- ചന്ദ്രഭാഗ യാത്ര- ഡാബയുടെ ഉൾഭാഗം


വന്ദംഗി


ത്രിലോകിനാഥിലെ പൂജാരിയോടൊപ്പം


ഡാകിനിമാരുടെ ക്ഷേത്രം


കീലോങ് - ഗ്രീൻഹീസ് കൃഷിയിടങ്ങൾ



താന്തിയിലെ ചന്ദ്ര-ഭാഗ നദീസംഗമം



സൂരജ് തടാകത്തിനരികെ



വസിഷ്ഠഗ്രാമം- സ്പെയിൻകാരനായ സുഹൃത്ത്- മിസ്റ്റർ കിക്കി



വസിഷ്ഠ ഗ്രാമത്തിലെ ശ്രീരാമക്ഷേത്രം



ഹാട്ടുകൊടിമുടിക്കരികിൽ



ചന്ദ്രാ തടാകത്തിലെ സൂര്യാസ്തമനം



വസിഷ്ഠ ഗ്രാമത്തിലെ വനയാത്രയ്ക്കിടയിൽ ഒരു വിശ്രമം



ഹാട്ട്കോട്ടി യാത്രയിലെ ഗ്രാമീണർ



ഹാട്ട്കോട്ടി ദേവീക്ഷേത്രത്തിലെ ഉദ്യാനം



ഹാട്ടുകൊടുമുടിയിലെ ദേവീക്ഷേത്രം



ദേവീന്ദർ പഞ്ച്ത - മസ്‌ളി ഗ്രാമം - കാട്ടിൽനിന്ന് പറിച്ചെടുത്ത, കാൻസറിനെ പ്രതിരോധിക്കുന്ന ഒറ്റമൂലി



ചെറിപ്പഴം



താനിജുബ്ബാർ തടാകം- ഹാട്ട്കോട്ടി



ഹാട്ട്കോട്ടി ദേവീക്ഷേത്രം



ഹാട്ടുകൊടുമുടിയിലെ ദേവീക്ഷേത്രത്തിന്റെ ശ്രീകോവിൽ




ഗ്രാമീണ വിദ്യാർത്ഥിനികൾ



ഹാട്ട്കോട്ടിയിലെ കുട്ടികൾ




ബിജ്ലി മഹാദേവ് - ശിവലിംഗത്തിന് മുമ്പിൽ




ബിജ്‌ലി മഹാദേവ്- ശിവലിംഗം




ബിജ്‌ലി മഹാദേവ്- യാത്രയിൽ




ബിജ്‌ലി മഹാദേവ്- വഴികാട്ടിയായ കാക്ക ഗോപുരമുകളിൽ



ബിജ്‌ലി മഹാദേവന്റെ ശ്രീകോവിൽ



ബിജ്‌ലി മഹാദേവ്- പൂജാരിമാരോടൊപ്പം




സോളങ്ങ്വാലിയിൽ




സോളങ്ങ്വാലി- പ്രവേശനകവാടം



മോഹിനിയുടെ ചായക്കട- സോളങ്ങ്വാലി


സോളങ്ങ്‌വാലിയിലെ ശിവലിംഗം


സോളങ്ങ്‌വാലി യാത്രയിൽ


14/02/2011
സോളങ്ങ് വാലിയിലെ ഹിമശിവലിംഗത്തിനു മുമ്പിൽ
ബാബ പ്രകാശ് പുരി- ഒരു പഴയ ഫോട്ടൊ.


സോളങ്ങ്വാലി ശിവലിംഗം



രാധയും കൃഷ്ണനും- ക്രോൾ കി ഡിബ്ബ


പരാശർ തടാകക്കരയിൽ




പരാശർ ക്ഷേത്രം



ഹാട്ട്കോട്ടി യാത്രാമധ്യേ കണ്ടുമുട്ടിയ ദിവ്യയോഗി




വേദവ്യാസൻ ജനിച്ച ദ്വീപ് തടാകത്തിൽ കാണാം



ക്രോൾ കി ഡിബ്ബ- കുട്ടികൾ ഗുഹാമുഖത്ത്


അർജുൻ ഗുഹ- ഗ്രാമീണ വിദ്യാർത്ഥിനികൾ



സരോൾ തടാകത്തിലേക്ക്



സരോൾ തടാകം- യാത്രാമാർഗ്ഗം



സരോൾ തടാകം


സരോൾ തടാകത്തിലേക്ക് - യാത്രാമധ്യേ







ഗ്യു ഗ്രാമത്തിലെ ലാമയുടെ മമ്മി




ഗന്ധർവ്വന്റെ രൂപം ഭാവനയിൽ



# ഡാകിനിമാരുടെ ഹൃദയഭൂമിയിലൂടെ

## എം.കെ.രാമചന്ദ്രൻ

ഇത് ഹിമാലയയാത്രയിലെ വിസ്മയകാണ്ഡമാണ്. ഹിമവാന്റെ ദേവാംശം ഓരോ വാക്കിലും തൊഴുതുണർത്താൻ കഴിഞ്ഞ വലിയ സഞ്ചാരിയുടെ പുതിയ പുസ്തകം. അനന്തകാലങ്ങൾക്കു വേണ്ടി ഹിമവാൻ കരുതിവച്ചിരിക്കുന്ന ദൃശ്യവും അദൃശ്യവും വാച്യവും അവാച്യവുമായ അദ്ഭുതങ്ങളുടെയും ആത്മഭാവങ്ങളുടെയും അനുഭൂതി പകരുന്ന ഈ ഗ്രന്ഥം യാത്രാനുഭവഗ്രന്ഥമെന്നതുപോലെത്തന്നെ ആത്മീയഗ്രന്ഥവും സാഹസിക യാത്രാഗ്രന്ഥവും ഒരു നാടിന്റെ സാംസ്കാരികാനുഭവമാണ്. എം.കെ. രാമചന്ദ്രന്റെ മറ്റൊരു മാസ്റ്റർപീസ്.